# എന്റെ ഗുരു

ആരുടെ തേജസ്സിപ്പാരിടത്തെ
ആഭായമാക്കുന്നതെന്റെ ഗുരു!
നാമാഭിധാനം മുഹമ്മദു താൻ
പ്രാണപ്രിയനിതു തന്നെയല്ലോ!
ആ ദിവ്യദീപ്തിയ്ക്കു മുമ്പിലിതാ
തെണ്ടമാക്കീടുന്നെൻജീവഭാരം
ഞാനെന്റെ പ്രാണനാം നായകന്റെ
സ്വന്തമതായിക്കഴിഞ്ഞുവല്ലോ!
അങ്ങാണ്! ഞാനൊരു തുച്ഛനത്രെ
മതി, മതി, വിധിയിതുതന്നെയല്ലോ!

ഹദ്റത്ത് അഹ്മദ്(അ)

# മുഹമ്മദ്(സ)യുടെ
## വിശുദ്ധ ജീവിതം

**ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ്**
വിവ: എൻ. അബ്ദുർറഹീം

പ്രസാധകർ
Publication Department
Sadr Anjuman Ahmadiyya Qadian,
GurdaspurDt, Punjab,India-143516

**ഇസ്ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്, കേരള**

MUHAMMAD (SA) YUDE VISHUDHA JEEVIDAM

LIFE OF MUHAMMAD

Malayalam

Author :

Hadhrath Mirza Basheerudhin Mahmood Ahmad

Translator:

N. Abdurrahim

Printed at: Anaswara kochi

6th Edition 2012

Published by:

Publication Department, Sadr Anjuman Ahmadiyya

Qadian,GurdaspurDt, Punjab,India-143516

copies : 5000

Price:

Rs: 120/

**ഉള്ളടക്കം**

بسم الله الرحمن الرحیم

# പ്രസാധകക്കുറിപ്പ്

'മുഹമ്മദ് (സ)യുടെ വിശുദ്ധ ജീവിതം' എന്ന ഈ ഗ്രന്ഥം സയ്യിദുനാ ഹദ്റത്ത മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് ഖലീഫത്തുൽ മസീഹ് സാനി(റ)യുടെ 'ഖുർആൻ ബൃഹദ് വ്യാഖ്യാനത്തിനൊരു മുഖവുര' എന്ന വൈജ്ഞാനിക ഗ്രന്ഥത്തിന്റെ ഒരു ഭാഗമാണ്. പ്രസ്തുത ഗ്രന്ഥത്തിൽ നബിതിരുമേനി(സ)യുടെ പാവനജീവിതത്തിൽ ഉടനീളം നടന്ന സംഭവവികാസങ്ങൾ ഉല്ലേഖചാതുരിയോടും സാകല്യേനയും ഹൃദയാവർജ്ജകമായ നിലയിലും വിവരിക്കപ്പെട്ടിരിക്കുന്നു. ആയതിനാൽ മറ്റു നബി ചരിത്രങ്ങളിൽനിന്നും ഇതു വേറിട്ടു നില്ക്കുന്നു. സയ്യിദുനാ ഹദ്റത്ത് മുഹമ്മദ് മുസ്തഫ ഖാത്തമുൽ അമ്പിയാ തിരുദൂതർ (സ)യുടെ വിശുദ്ധ ചരിത്രത്തിലെ പ്രസക്ത സ്ഥിതിഗതികൾ യഥാക്രമം പരാമർശം ചെയ്യപ്പെട്ടുവെന്നു മാത്രമല്ല, ആ മഹാത്മാവിന്റെ മേൽ ആരോപിക്കപ്പെടുന്ന അന്തസ്സാരശൂന്യവും അടിസ്ഥാനരഹിതവുമായ ആക്ഷേപങ്ങളെ ഇതിൽ സുശക്തമായ തെളിവുകൾ നിരത്തി ഖണ്ഡിക്കുന്നുമുണ്ട്.

ഇക്കാലത്ത് അല്ലാഹുവിന്റെ പരിപൂർണ്ണ ദാസനെ ഭത്സിക്കുവാൻ വിഫലങ്ങളായ ശ്രമങ്ങൾ നടന്നു വരുന്നുണ്ട്. ആയതിനാൽ തിരുനബി(സ)യുടെ സംശുദ്ധ ജീവചരിത്രം സൽപ്രകൃതരായ ജനസാമാന്യത്തിന് മനസ്സിലാക്കികൊടുക്കുന്നതിനായി പ്രസ്തുത ഗ്രന്ഥത്തെ വിപുലമായി പ്രസിദ്ധീകരിക്കുവാൻ സയ്യിദുനാ മുഹമ്മദ് മുസ്തഫ (സ)തങ്ങളുടെ യഥാർത്ഥ പ്രേമിയും ആഗോള അഹ്മദിയ്യാ മുസ്‌ലിം ജമാഅത്തിന്റെ ഇമാമുമായ ഹദ്റത്ത് മിർസാ മസ്റൂർ അഹ്മദ്, ഖലീഫത്തുൽ മസീഹ് അൽ ഖാമിസ് (അയ്യദഹു) നിർദ്ദേശം നല്കുകയുണ്ടായി.

അല്ലാഹു തആലാ ഈ പ്രസിദ്ധീകരണത്തെ എല്ലാം കൊണ്ടും അനുഗ്രഹീതപൂർണ്ണമാക്കട്ടെ. ഇത് മുഖേന ജനങ്ങൾക്ക് നേർമാർഗം സിധിക്കുമാറാകട്ടെ. അവൻ തന്റെ പ്രിയ റസൂലിന്റെ സത്യസാക്ഷ്യവും മാഹാത്മ്യവും മഹിത സ്ഥാനവും ലോകസ

മക്ഷം വെളിപ്പെടുത്തുമാറാകട്ടെ. അപ്രകാരംതന്നെ നമുക്കേവർക്കും ഹദ്റത്ത് മുഹമ്മദ് മുസ്തഫാ (സ)യുടെ സുന്ദര മാതൃകയെ പിൻപറ്റുവാനും അങ്ങനെ ദൈവപ്രീതി കരസ്ഥമാക്കാനുമുള്ള സൗഭാഗ്യം ലഭിക്കുമാറാകട്ടെ. (ആമീൻ അല്ലാഹുമ്മ ആമീൻ)

വിനീതൻ

ഹാഫിസ് മഖ്ദൂം ശരീഫ്

നാസിർ നശ്ർ വ ഇശാഅത്ത് ഖാദിയാൻ

(പ്രസിദ്ധീകരണ വകുപ്പ് മേധാവി)

# പ്രസ്താവന

മുഹമ്മദ് നബി(സ) തിരുമേനിയെ മനുഷ്യകുലോത്തമ നായും പ്രവാചകമകുടമായ സൃഷ്ടിശ്രേഷ്ഠനായും മുസ്ലിംലോകം കരുതുകയും വിശ്വസിക്കുകയും ചെയ്യുന്നു. അത്യുദാരമായ ആത്മീയപദവിയിൽ വിരാജിക്കുന്ന പ്രവാചകനാണ് അവിടന്നു എന്ന് ഖുർആൻ പ്രഖ്യാപിച്ചു. "നിശ്ചയമായും നീ അതിശ്രേഷ്ഠമായ സ്വഭാവസിദ്ധികളോട് കൂടിയവനത്രെ." (68:5) എന്നും "നിശ്ചയമായും നീ ചൊവ്വായ മാർഗ്ഗത്തിൽ ചരിക്കുന്നവനാകുന്നു."(72:68) എന്നും "അല്ലാഹുവിന്റെ പ്രവാചകനിൽ നിങ്ങൾക്ക് ഉത്തമമായ മാതൃകയുണ്ട്." (33:21) എന്നും ഖുർആൻ ഘോഷിക്കുന്നു. "നിനക്ക് വേണ്ടിയല്ലെങ്കിൽ ഞാൻ ഈ ലോകത്തെ പടക്കുമായിരുന്നില്ല" എന്ന് ദൈവം പറഞ്ഞതായി ഒരു സവിശേഷ നബി വചനത്തിൽ കാണാം. മുഹമ്മദ്നബിയെപ്പോലെ സർവ്വഗുണസമ്പൂർണനും സർവോത്തമനുമായ മനുഷ്യനെ വാർത്തെടുക്കുകയാണ് പ്രപഞ്ചസൃഷ്ടിയുടെ ഉദ്ദേശ്യം എന്നാണ് ഇതുകൊണ്ട് അർത്ഥമാക്കപ്പെടുന്നത്. നന്മയുടെ സജീവപ്രതീകമായി വിലസുന്ന ഈ ദിവ്യദൂതനെ മാതൃകയാക്കി ജീവിക്കുവാനാണ് ഇസ്ലാം ആഹ്വാനം ചെയ്യുന്നത്.

മനുഷ്യന് എത്തിപ്പിടിക്കാവുന്ന ദിവ്യതയുടെ പരമോച്ചിയിൽ വിരാജിക്കുന്നുണ്ടായിട്ടും നബിവര്യൻ പ്രഖ്യാപിച്ചത്, "ഞാൻ നിങ്ങളെപോലുള്ള ഒരു മനുഷ്യൻ മാത്രമാണ്. എന്റെയും നിങ്ങളുടെയും ആരാധ്യനായിട്ടുള്ള ദൈവം ഏകനാണെന്ന് എനിക്ക് വെളിപാട് സിദ്ധിക്കുന്നു"എന്നത്രെ. മനുഷ്യൻ ദൈവമായി മാറുന്ന, അഥവാ ദൈവം മനുഷ്യനായി അവതരിക്കുന്ന ഒരു വിഭാവനയ്ക്ക് ഇസ്ലാമിൽ ആഭിമുഖ്യമോ അംഗീകാരമോ ഇല്ല. അദ്വൈതവാദവും ഇസ്ലാമികമല്ല. ദൈവം വേറെ, സൃഷ്ടിജാലം വേറെ. ഇതാണ് ഇസ്ലാമിലെ കാഴ്ച്ചപ്പാട്. നബി ഒരു മനുഷ്യൻ മാത്രമാണ്. നന്മയിൽ മുഹമ്മദ് നബിയ്ക്കും അപ്പുറം ചെല്ലാനുള്ള വഴികൾ ദൈവം തുറന്നിട്ടിരിക്കുന്നു. ദൈവം ആരോടും പക്ഷപാതം കാണിച്ചിട്ടില്ല. പക്ഷേ, നന്മയിൽ നബിയെ കവച്ചുകടക്കാൻ

ആർക്കും ആവില്ലെന്നതാണ് ഇസ്‌ലാമിന്റെ വെല്ലുവിളി.

മുഹമ്മദ് നബി(സ) ഒരു ചരിത്ര പുരുഷനാണ്. അക്കാര്യത്തിൽ ഒരു തർക്കവും ഇല്ല. നബിതിരുമേനിയുടെ ജീവിതം പോലെ അത്രയേറെ സൂക്ഷ്മപഠനത്തിന് സൗകര്യം നൽക്കുന്ന ഒരു ചരിത്രനായകന്റെ ജീവിതകഥ വേറെയില്ല. ഒരു തുറന്ന പുസ്തകം പോലെ അവിടുന്ന് ജീവിച്ചു. ഇക്കാരണത്താൽതന്നെ നബിയെപ്പറ്റി മറ്റാരെക്കുറിച്ചുമുണ്ടായിട്ടില്ലാത്ത അതിനിശിതമായ വിമർശനങ്ങൾ അഴിച്ചുവിടപ്പെട്ടിരിക്കുന്നു. എന്നാൽ, വിമർശഫലകങ്ങളിൽവെച്ച് എത്രപ്രാവശ്യം ക്രൂശിക്കപ്പെട്ടാലും മരിക്കാത്ത ദിവ്യസിദ്ധി അവിടുന്ന് നേടിക്കഴിഞ്ഞിട്ടുണ്ടെന്ന് തെളിയിക്കപ്പെട്ടുപോന്നു. യുദ്ധഭ്രാന്തനെന്നും കാമഭ്രാന്തനെന്നും ശത്രുക്കൾ അദ്ദേഹത്തെ അധിക്ഷേപിച്ചു. പ്രവാചകൻമാരെ ഭ്രാന്തരെന്നു പണ്ടും ആക്ഷേപിച്ചുപോന്നിട്ടുള്ളതാണ്. ഈ ആരോപണത്തിൽ ഒരു പുതുമയും ഇല്ല. ഇതാ, ആ മഹാപ്രവാചകന്റെ ജീവിതകഥ! ഇതൊരു ഭ്രാന്തന്റെ ജീവിതമാണോ? ബുദ്ധിമാൻമാർ വിധിപറയട്ടെ!

നബിതിരുമേനിയെ ആ പുണ്യാത്മാവിന്റെ ശിഷ്യഗണം സ്നേഹിക്കുകയും ആദരിക്കുകയും അനുസരിക്കുകയും ചെയ്തതുപോലെ ഭൂലോകചരിത്രത്തിൽ മറ്റൊരു ആത്മീയഗുരുവും തന്നെ സ്നേഹിക്കപ്പെടുകയും ആദരിക്കപ്പെടുകയും അനുസരിക്കപ്പെടുകയുമുണ്ടായിട്ടില്ലെന്ന് ചരിത്രം വായിക്കുന്നവർക്ക് മനസ്സിലാക്കാൻ കഴിയും. ഈ വസ്തുത നബി(സ)യെ വിമർശിക്കുന്നവർ ധരിച്ചിരിക്കണമെന്നാണ് മുസ്‌ലിം ലോകത്തിന്റെ അഭ്യർത്ഥന. നബിയുടെ ജീവിതത്തെ വിമർശനാത്മകമായി സമീപിക്കുന്നവർ, ആ മഹാത്മാവിന് ജനകോടികളെ തലമുറ തലമുറയായി ഇപ്രകാരം ആകർഷിക്കാനും ഭരിക്കാനും കഴിഞ്ഞതെങ്ങനെയെന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. അവർ അപ്രകാരം ചിന്തിക്കുമെങ്കിൽ ആ മഹാത്മാവിനെ അധിക്ഷേപിക്കാൻ പുറപ്പെടുന്നതിന്നതിലുള്ള അവിവേകം അവർക്ക് മനസ്സിലാക്കാൻ കഴിയും.

'സകല പ്രവാചകൻമാരെക്കാളും വിജയശ്രീലാളിതൻ' (Most successful of all Prophets) എന്ന് നബിയെപ്പറ്റി 'എൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക' വിവരിച്ചു. ജീവിതത്തിൽത്തന്നെ വിജയലക്ഷ്യം കൈവരിച്ച പ്രവാചകൻ മറ്റാര്? മറ്റൊരു വിശ്രുതഗ്രന്ഥകർത്താവ് ലോകചരിത്രത്തിലെ നൂറു മഹാപുരുഷൻമാരുടെ പട്ടികയിൽ നബിയെ ഒന്നാം സ്ഥാനത്ത് പ്രതിഷ്ഠിച്ചു. അവിടുന്നാണ്

ജീവിത ദൗത്യത്തിൽ മറ്റാരെക്കാളും വിജയിച്ചതെന്നു ക്രിസ്ത്യാനിയായ ആ ഗ്രന്ഥകാരൻ സത്യസന്ധമായി വിലയിരുത്തി. സ്വന്തം ആത്മീയഗുരുവായ യേശുവിനെപ്പോലും പിൻപുറം തള്ളിമാറ്റി കൊണ്ടു തന്നെ! നബിയുടെ ജീവിതത്തെപ്പറ്റി സത്യസന്ധമായി പഠിക്കുന്നവർ മറ്റൊരു നിഗമനത്തിൽ എത്തിചേരാൻ ഇടയില്ല. ഇരുപത്തിയഞ്ച് കൊല്ലത്തിനകം തന്റെ ജീവിതസിദ്ധാന്തങ്ങൾക്ക് പ്രായോഗിക വിജയം കൈവരുത്തിക്കാണിക്കുകയും ഇസ്‌ലാമിക വിപ്ലവത്തിന്റെ സുന്ദരമായ ഒരു കൊടുങ്കാറ്റ് ലോകത്ത് സൃഷ്ടിച്ചുവിടുകയും ചെയ്ത ആ പ്രവാചനായകൻ ആത്മീയ സാമ്രാജ്യത്തിലെ സൂര്യനായി വിരാജിക്കുന്നു.

അഹ്മദിയ്യാ പ്രസ്ഥാന സ്ഥാപകരായ വാഗ്ദത്ത മസീഹ് ഹദ്റത്ത് അഹ്മദുൽ ഖാദിയാനിയുടെ വാഗ്ദത്ത പുത്രനും രണ്ടാം ഖലീഫയുമായ ഹദ്റത്ത് മിർസാ ബശീറുദ്ദീൻ മഹ്മൂദ് അഹ്മദ് (റ) എഴുതിയ വിശുദ്ധഖുർആന്റെ ബൃഹദ്വ്യാഖ്യാനത്തിന്റെ മുഖവുരയിൽ ചേർത്ത തിരുനബിചരിത്രത്തിന്റെ വിവർത്തനമാണ് ഈ കൃതി. ഇതിന്റെ മിക്കഭാഗങ്ങളും 'സത്യദൂതൻ' മാസികയിൽ ഖണ്ഡശഃ പ്രസിദ്ധം ചെയ്തിരുന്നതാണ്.

നബിചരിത്രങ്ങൾ പലരും എഴുതിയിട്ടുണ്ട്. പല ചരിത്ര ഗ്രന്ഥങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. എന്നാൽ, എന്നെ ഇത്രയധികം വൈകാരികമായി ചലിപ്പിച്ച മറ്റൊരു നബി ചരിത്രം ഉണ്ടായിട്ടില്ലെന്നതിനാൽ ഇത് മലയാളത്തിൽ അവതരിപ്പിക്കാൻ ഞാനാഗ്രഹിച്ചു. ആ ആഗ്രഹമാണിവിടെ പൂവണിഞ്ഞിരിക്കുന്നത്. തിരുനബി(സ)യുടെ ജീവിതത്തിലെ അതിസൂക്ഷ്മമായ വശങ്ങളിലേക്ക് പോലും വെളിച്ചം വീശിക്കൊണ്ട് തിരുമേനി(സ)യുടെ ഉദാത്ത ഭാവങ്ങളെ ഉയർത്തിക്കാട്ടാൻ ഗ്രന്ഥകർത്താവ് ശ്രമിച്ചതായികാണാം. ഇത് നിങ്ങളെ വിചാരമഗ്നനും വികാരഭരിതനുമാക്കും. നിങ്ങളെ കരയിപ്പിക്കും, കോരിത്തരിപ്പിക്കും; തീർച്ച!

– എൻ. അബ്ദുർറഹീം

# ആമുഖം

പറയുന്ന ആളിൽ നിന്ന് പറയുന്ന കാര്യത്തെ വേർതിരിച്ചുകാണുകയും ഓരോന്നിനേയും പറ്റി വ്യത്യസ്തമായി ചിന്തിക്കുകയും ചെയ്യാൻ ഒരു ദാർശനികന് നിഷ്പ്രയാസം കഴിയും. ഒരു അറബി ആപ്തവാക്യമനുസരിച്ച് പറയുന്ന ആളിനേക്കാൾ പറയുന്ന കാര്യത്തിന് പ്രാധാന്യം കൂടും. എന്നാൽ, സാധാരണക്കാരിൽ ഭൂരിപക്ഷവും ഇവ രണ്ടും തമ്മിൽ വ്യത്യാസമൊന്നും കൽപ്പിക്കാറില്ല. രണ്ടും അവർക്കൊരുപോലെതന്നെ. ഒരു വെളിപാട് ഗ്രന്ഥത്തെ സംബന്ധിച്ചിടത്തോളം ആ ഗ്രന്ഥത്തെ ദൈവത്തിൽനിന്ന് സ്വീകരിച്ച് തന്റെ തലമുറയ്ക്കായി പ്രദാനം ചെയ്ത ആളുടെ ജീവിതവും സ്വഭാവങ്ങളും അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല. ഒരു മഹാപുരുഷന്റെ പ്രഭാവ പൂർണ്ണമായ വ്യക്തിത്വത്താൽ ആകർഷിക്കപ്പെടാത്ത ഒരു മതതത്ത്വം, അതെത്രയുക്തിയുക്തമായി പ്രതിപാദിക്കപ്പെട്ടതായാലും ജനങ്ങൾ സ്വീകരിക്കാൻ ബദ്ധപ്പെട്ടെന്നു വരില്ല. ഭൗതീകമായ നിയമങ്ങളുടേയും ധാർമിക നിയമങ്ങളുടേയും ഉദ്ദേശ്യലക്ഷ്യങ്ങൾ തീരെ വ്യത്യസ്തമാണെന്നതാണ് ഇതിനു കാരണം. പൊതുഭദ്രദയ്ക്കും ക്രമസമാധാനത്തിന്നും വേണ്ടിയുള്ളതാണ് ഭരണം. ബാഹ്യമായ അനുസരണം ഉറപ്പിക്കാൻ അത് ശ്രമിക്കുന്നു. ഇതിനായി ബാഹ്യമായ നല്ല പെരുമാറ്റത്തിന് പ്രേരിപ്പിക്കുന്ന ചില നിയമങ്ങളും വ്യവസ്ഥകളുമുണ്ടായാൽ മതിയാകും. നിയമത്തിൽ നിന്നുള്ള പ്രത്യക്ഷമായ വ്യതിയാനമൊന്നുമില്ലെങ്കിൽ ഉദ്ദേശ്യങ്ങൾ അത്ര കാര്യമാക്കപ്പെടുകയില്ല. ദുഷിച്ച പെരുമാറ്റത്തിനു ഇടയാക്കിയിട്ടില്ലാത്തിടത്തോളം ദുരുദ്ദേശ്യങ്ങൾക്ക് ഒരാളും നിയമ കോടതികളിൽ ശിക്ഷാവിധിയ്ക്ക് ഇരയാകേണ്ടിവരുന്നില്ല. എന്നാൽ, മതദൃഷ്ട്യാ ഉദ്ദേശ്യങ്ങൾ അതിനെ തുടർന്നുണ്ടാകുന്ന പ്രവൃത്തികൾ പോലെതന്നെ പ്രധാനമാണ്. എന്നല്ല, അവ ഏറെ പ്രധാനമാണെന്നു തന്നെ പറയണം. പ്രവൃത്തികളും പ്രധാനം തന്നെ. അവ അദൃശ്യമായ മനോവ്യാപാരങ്ങളുടെ ബാഹ്യപ്രകടനങ്ങളും സൂചനകളുമാണല്ലോ. പ്രത്യക്ഷമായ പ്രവൃത്തികൾ നന്നായത് കൊണ്ട്

അദൃശ്യമായ മനോധർമ്മങ്ങൾ നന്നായികൊള്ളണമെന്നില്ല. എന്നാൽ, പരോക്ഷമായ മനോധർമ്മങ്ങൾ നന്നായിരിക്കുമ്പോൾ പ്രത്യക്ഷമായ പ്രവൃത്തികളും നന്നായിരിക്കുമെന്നതിന് അതുതന്നെ ഉറപ്പായിരിക്കുന്നതാണ്. ചൂടില്ലാത്ത തീ ഉണ്ടാകാൻ നിവൃത്തിയില്ലലോ. അതുപോലെതന്നെ പെരുമാറ്റത്തിൽ പരിശുദ്ധിയില്ലാതെ ഹൃദയത്തിൽ പരിശുദ്ധിയുണ്ടാവാനും നിവൃത്തിയില്ല. വീഴ്ച്ചകളും വൈകല്യങ്ങളും ഉണ്ടായേക്കാമെങ്കിലും പൊതുവെ ഹൃദയവിശുദ്ധി പെരുമാറ്റത്തിന്റെ നൈർമ്മല്യത്തിലേക്ക് വഴിതെളിയിക്കുമെന്നത് തീർച്ചയാണ്.

പ്രയോഗസുന്ദരമായ ജീവിതമാതൃകയിലൂടെയാണ് ഹൃദയവിശുദ്ധി വളർത്താൻ സാധിക്കുക. നല്ലൊരു നിയമം നമ്മുടെ ചിന്തയേയും യുക്തിബോധത്തേയും സ്വാധീനിക്കുന്നു. എന്നാൽ, നല്ലൊരു ജീവിതമാതൃക നമ്മുടെ മനോധർമ്മങ്ങളേയും ഹൃദയവികാരങ്ങളേയും ആണ് സ്വാധീനിക്കുന്നത്. ഒരു നല്ല നിയമം നമുക്ക് ചിന്തയ്ക്കുള്ള പ്രേരണ നൽകുന്നുവെങ്കിൽ ഒരു നല്ല ജീവിതമാതൃക കർമ്മത്തിനുള്ള പ്രചോദനമാണ് നമുക്ക് നൽകുന്നത്. ചിന്താപരമായ ഉൽബുദ്ധത കൈവരുമ്പോൾ ഭൗതികവും ആത്മീയവുവമായ നമ്മുടെ സ്വഭാവത്തിന് സംസ്കാരമുണ്ടായേക്കാം; ഉണ്ടായില്ലെന്നും വരാം. താൽക്കാലികമായ നല്ല പെരുമാറ്റങ്ങൾക്ക് അത് കാരണമായേക്കും. എന്നാൽ, ക്രമോൽകൃഷ്ടവും സ്ഥിരവുമായ സ്വഭാവ സിദ്ധികൾ അതുമൂലം കൈവരികയില്ല. സാധാരണ ഗതിയിലുള്ള സൗമനസ്യ പ്രകടനങ്ങളും മാതൃസഹജമായ പ്രചോദനങ്ങൾ പോലുള്ള ഉൾപ്രേരണകളിൽ നിന്നുണ്ടാകുന്ന പെരുമാറ്റങ്ങളും തമ്മിലുള്ള വ്യത്യാസത്തിൽ നിന്ന് ഇത് മനസ്സിലാക്കാം. ഒന്ന് വിചാരത്തിൽ നിന്നാണ് ഏറിയകൂറും ഉടലെടുക്കുന്നതെങ്കിൽ മറ്റൊന്ന് വികാരത്തിൽ നിന്നാണ് ഉടലെടുക്കുന്നത്. വിചാരജന്യമായ പെരുമാറ്റങ്ങൾക്ക് വികാരങ്ങളിൽനിന്ന് പുറപ്പെട്ടുവരുന്നതും വികാരങ്ങളിൽ വളരുന്നതുമായ പെരുമാറ്റങ്ങളുടേയും സ്വഭാവഗുണങ്ങളുടേയും എതിരിൽ നിൽക്കാനാവില്ല.

ഒരു മാതാവിന് തന്റെ ശിശുവിന്റെ നേരെയുള്ള സ്നേഹവായ്പും ശ്രദ്ധയും വികാരങ്ങളിൽ നിന്നും സഹജഗുണങ്ങളിൽ നിന്നും രൂപമെടുത്ത മനോധർമ്മങ്ങളിൽനിന്നും ഉളവാകുന്നവയ

ത്രെ. എന്നാൽ, ഒരു തത്ത്വജ്ഞൻ തന്റെ അയൽവാസിയുടെ നേരെ പ്രകടിപ്പിക്കുന്ന പരിഗണന യുക്തിനിഷ്ഠവും വിചാരപ്രധാനവുമായ സൗമനസ്യ പ്രകടനമാകുന്നു. വിചാരപരമായ പെരുമാറ്റം സ്ഥായിയോ സ്ഥിരമോ അല്ല; വിചിന്തനം പലപ്പോഴും പരാജയപ്പെടാവുന്നതാണ്. പ്രവൃത്തിയ്ക്കുള്ള ആജ്ഞ നൽകപ്പെടുന്നതിനുമുമ്പേ ബന്ധപ്പെട്ട എല്ലാ വസ്തുതകളും ശ്രദ്ധിക്കപ്പെട്ടു എന്നും വരില്ല. വിചാരനിഷ്ഠമായ പെരുമാറ്റങ്ങളിൽ അനുപേക്ഷ്യമായിരിക്കുന്ന സമാലോചനയും അറച്ചുനിൽപ്പും കാലവിളംബം വരുത്തിവെക്കും. എന്നാൽ, വികാരങ്ങളിൽനിന്നും, വികാരങ്ങളിൽനിന്നുടലെടുക്കുന്ന മറ്റു പ്രവണതകളിൽനിന്നും ഉൽഭൂതമാവുന്ന പെരുമാറ്റങ്ങൾ സ്വാഭാവികവും നിരന്തരവും സ്ഥിരവും ആയിരിക്കും. ഒരു മാതാവ് പരമമായ ത്യാഗത്തിനൊരുമ്പെട്ടതായി കാണപ്പെട്ടേക്കാം. പ്രകൃതി അവൾക്കായി ഒരുക്കിയ പാതയിൽനിന്ന് അവളെ പിന്തിരിപ്പിക്കാൻ വിവേകത്തിന്റെ വിളികൾകൊന്നും സാധിക്കുകയില്ല. തന്റെ കുട്ടി അപകടത്തിൽപെട്ടാൽ പ്രതിവിധിയെക്കുറിച്ച് ചിന്തിക്കാൻ അവൾ ഒരിടത്തു കുത്തിരിയ്ക്കുകയല്ല ചെയ്യുക. കുട്ടിക്ക് രക്ഷ നൽകുമെന്ന് താൻ കരുതുന്ന കാര്യങ്ങൾ, ഭവിഷ്യത്തുകൾ ചിന്തിക്കാതെ അവൾ ചെയ്തു തുടങ്ങും. അവളുടെ സകല ചിന്തകളും ഈ ലക്ഷ്യത്തിലേക്കാണ് തിരിയുക. നിസർഗ്ഗസിദ്ധമായ പ്രചോദനങ്ങളിലും ഉൾപ്രേരണകളിലും വേരൂന്നിയ വികാരങ്ങളേയും മനോധർമ്മങ്ങളേയും അടിസ്ഥാനമാക്കി എങ്ങനെ പ്രവർത്തിക്കണമെന്ന് മനുഷ്യരെ പഠിപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ, ധർമ്മോൽബോധനങ്ങൾ കൊണ്ടുമാത്രം വിജയം കൈവരികയില്ലെന്നാണ് ഇതിൽനിന്ന് മനസ്സിലാക്കാൻ കഴിയുന്നത്. കർമ്മത്തിനുള്ള ആഹ്വാനം വരുമ്പോൾ അനാവശ്യമായി ചിന്തിച്ചുതുടങ്ങുകയും പ്രവർത്തനം പിന്തിച്ചുകളയുകയും ചെയ്യാൻ പാടില്ല. ഓരോ വ്യക്തിയുടേയും ഉള്ളിൽനിന്ന് തള്ളിവരുന്ന ആവേശം അവയ്ക്ക് പ്രചോദനമാകണം. പ്രവൃത്തി പുറമേ നിന്നുള്ള ബുദ്ധിയുപദേശങ്ങൾക്ക് വിധേയമായിരുന്നുകൂടാ.

വിവേകത്തെ അപേക്ഷിച്ച് വികാരത്തിന് രണ്ടാം സ്ഥാനമാണ് സാധാരണ നൽക്കപ്പെടാറുള്ളതെന്നതു വാസ്തവം തന്നെ. നാംഎപ്പോഴും അനിയന്ത്രിതവും ദുർനീതവുമായ വികാരങ്ങളെ കുറിച്ചേ ചിന്തിക്കാറുള്ളൂ എന്നതാണിതിന് കാരണം. പ്രവർത്തന

ത്തിനുള്ള ആഹ്വാനത്തിനും പ്രവൃത്തിയ്ക്കും ഇടയിലായി അറച്ചു നില്പിനും ആലോചനയ്ക്കും വേണ്ടിവരുന്ന സമയത്തെ വികാര ങ്ങളുമായി മാത്രം ബന്ധപ്പെടുന്ന പെരുമാറ്റങ്ങൾ ചുരുക്കിക്കളയു കയോ ഇല്ലാതാക്കുകയോ ചെയ്യുന്നുണ്ട്. പ്രവൃത്തികൾ ബഹുലവും ബഹുമുഖവും ആയിത്തീരുന്ന ഘട്ടങ്ങളിൽ ഈ കാലവിളംബം ഒഴിവാക്കാതെ പറ്റില്ല. അധികമായും അടിക്കടിയായും ആലോചി ച്ചു കൊണ്ടിരിക്കുന്നവർ പ്രവർത്തനത്തിനു ചെലവാക്കേണ്ട സമയം വൃഥാ കളയുകയാണ് ചെയ്യുന്നത്. എന്നാൽ, ഒരു സത്യം ഗ്രഹിച്ചറിയുകയും ആ സത്യത്തെ ഒരു വികാരാവേശമാക്കിമാറ്റു കയും ചെയ്യുന്ന ഒരാൾ പ്രവർത്തനത്തിനുള്ള ആഹ്വാനം ശ്രവി ക്കുമ്പോൾ അറച്ചുനിൽക്കുകയില്ല. അത്തരമൊരാളെ ചിന്തിക്കാൻ നിൽക്കുന്ന ഒരാൾക്ക് കീഴ്പ്പെടുത്താനാവുകയുമില്ല. അയാളുടെ സർഗ്ഗശക്തി മറ്റേയാളുടേതിനേക്കാൾ പതിൻമടങ്ങ് വലുതായിരി ക്കും. സ്വാഭാവികതയും പ്രത്യക്ഷമായ ഉത്സാഹത്തള്ളിച്ചയും അയാളുടെ പ്രവൃത്തിയുടെ വില കുറയ്ക്കാൻ പ്രയോജനപ്പെടുക യില്ല. ഉൾപ്രേരണകൾകൊണ്ട് മാത്രമല്ല അയാൾ പ്രവർത്തിക്കു ന്നതെന്ന് മനസ്സിലാക്കേണ്ടതുണ്ട്. അയാൾ ആലോചിച്ചുറക്കുകയും ലക്ഷ്യങ്ങളിലും മാർഗ്ഗങ്ങളിലും ഉൾക്കാഴ്ച നേടുകയും ചെയ്യു ന്നു. ഈ ഉൾക്കാഴ്ച്ചയെ അയാൾ തന്റെ വികാരങ്ങളുമായി വിള ക്കിച്ചേർക്കുന്നു. പ്രത്യക്ഷത്തിൽ ചിന്തിക്കാൻ നിൽക്കാതെ സ്വയ മേവ പ്രവർത്തിച്ചുതുടങ്ങുകയാണെങ്കിൽതന്നെ അയാളുടെ പ്രവർത്തനങ്ങൾ വിവേകത്തിന്റെ അടിസ്ഥാനത്തിലുള്ളതായിരി ക്കുമെന്ന് മാത്രമല്ല, വിചിന്തനത്തിന്റെ ഫലവും കൂടിയായിരിക്കു ന്നതാണ്. അയാളെ സംബന്ധിച്ചിടത്തോളം ഒരിക്കൽ ഒരു കാര്യം വ്യക്തമായി ആലോചിച്ചുറച്ചാൽ വീണ്ടും വീണ്ടും ചിന്തിച്ചുകൊ ണ്ടിരിക്കേണ്ട ആവശ്യമില്ല. ആവശ്യത്തിലധികം ചിന്തിക്കുന്നത് ചിന്താമഥനം നടത്തുന്നതും യുക്തിപൂർവ്വമായ വിചാരരീതിയ ല്ലല്ലോ. സാർവ്വത്രികമായ പുനരുദ്ധാരണത്തിനും പുനഃസംവിധാ നത്തിനും ബുദ്ധിപരമായ വിശദീകരണങ്ങൾ ലഭിക്കുന്നതുവരേയും കാത്തിരിക്കാൻ പറ്റില്ല. മറിച്ച്, അവയെ മനുഷ്യന്റെ സഹജവികാ രങ്ങളുമായും ഉൾപ്രേരണതകളുമായും കൂട്ടിയിണക്കേണ്ടിയിരിക്കു ന്നു. ലോകത്ത് സാധ്യമായ ഏറ്റവും മികച്ച ബുദ്ധിപരമായ വിശദീ കരണത്തിനുപോലും സംശയങ്ങളേയും അനിശ്ചിതത്വങ്ങളേയും

പാടെ അകറ്റിക്കളയാൻ സാധ്യമല്ല. സംശയങ്ങൾ ഇല്ലാതിരിക്കാൻ ഒരേയൊരു മാർഗ്ഗമേയുള്ളൂ. ഒരു സത്യത്തെ നല്ലപോലെ ഗ്രഹിച്ചറിയുകയും അനന്തരം അതിനെ ഹൃദയത്തിലുറപ്പിച്ച് നമ്മുടെ സ്വഭാവ പ്രകൃതിയുടെ ഭാഗമായി മാറ്റുകയും ചെയ്കയാണത്. ഇപ്രകാരം ചെയ്തുകഴിഞ്ഞാൽ ഈ സത്യങ്ങൾ നമുക്ക് ഭയത്തിന്നോ ഉല്ലാസത്തിന്നോ ഒരിക്കലും ഇടവരുത്തുകയില്ല. അതിനുപകരം അവ കർമ്മത്തിനും ലക്ഷ്യസാക്ഷാൽക്കാരത്തിനുമുള്ള നിദർശനങ്ങളും ഉപദർശനങ്ങളും ആയി അനുഭവപ്പെടുകയാണ് ചെയ്യുക. ഈ സത്യങ്ങൾ നിത്യജീവിതത്തിലെ സ്വഭാവ സംസ്കൃതിയിൽ വിലയിക്കുവാൻ ഒരു പ്രായോഗിക ജീവിതമാതൃകയുടെ അഭാവത്തിൽ ഒരു സാധാരണക്കാരന് സാധ്യമായിവരില്ല. യുക്തിവിചാരം നമ്മുടെ ധാരണാശക്തിയെ ഉത്തേജിപ്പിച്ചേക്കാം. എന്നാൽ, ത്യാഗജീവിതത്തിനുള്ള ഉത്തേജനം നൽകാൻ അതൊരിക്കലും ഉതകുന്നില്ല. ആത്മത്യാഗത്തിന്റെയും ആത്മാർപ്പണത്തിന്റെയും സജീവ മാതൃകകൾ പ്രദാനം ചെയ്യുന്ന ഒരു മാതൃകാപുരുഷന്റെ ജീവിതത്തിനു മാത്രമേ അത്തരത്തിൽ ഒരുത്തേജനം നൽകാൻ സാധിക്കുകയുള്ളൂ. പ്രാർത്ഥനയിൽ പ്രയോഗിക്കുന്ന പദങ്ങൾ ഉള്ളുതട്ടുന്നതും അങ്ങേയറ്റം ഫലപ്രദവും ആയേക്കാം. എങ്കിലും പ്രാർത്ഥനയിൽ ലയിച്ചിരിക്കുന്ന ഒരാരാധകന്റെ ദൃശ്യം പോലെ മറ്റൊന്നിനും പ്രാർത്ഥനയിലാവശ്യമായ ലയം മറ്റൊരാരാധക ചിത്തത്തിലുളവാക്കാൻ സാധ്യമല്ലതന്നെ.

അങ്ങിനെയിരിക്കിലും നാമിക്കാര്യത്തിൽ ഒരു തെറ്റിധാരണയിലകപ്പെട്ടുകൂടാ. ഒരു മാതൃക നമ്മെ തെറ്റായവഴിയിലേക്ക് നയിക്കുന്നതും അപകടപൂർണ്ണവും ആയേക്കാം. അനുകരിക്കാൻ തുടങ്ങുന്നതിനുമുമ്പേ ആ മാതൃക ഒന്നു പരിശോധിക്കേണ്ടതാവശ്യമാണ്. അങ്ങനെ പരിശോധിക്കാതെയും പരിശോധനയിൽ തൃപ്തികരമായി അനുഭവപ്പെടാതെയും അത്തരം മാതൃകയെ കണ്ണടച്ചനുകരിക്കുന്നത് ആചാരശീലങ്ങളുടെ അടിമകളായ വ്യക്തികളേയും സമൂഹങ്ങളേയും വാർത്തെടുക്കാൻ മാത്രമെ പ്രയോജനപ്പെടുകയുള്ളൂ. ആകയാൽ, നമുക്ക് വേണ്ടത്, യുക്തിബദ്ധമായ ജീവിത തത്ത്വങ്ങളും നിഷ്കളങ്കമായ പ്രായോഗികമാതൃകയുമത്രെ. ദൈവം വെളിപ്പെടുത്തിയ വേദഗ്രന്ഥങ്ങൾ പ്രവാചകൻമാർക്കാണ് ഇറക്കപ്പെട്ടിട്ടുള്ളത്. ആ പ്രവാചകൻമാർ ആകാശത്തിൽ നിന്ന് ഉറ്റി

വീണവരല്ലല്ലോ; ദൈവത്തിനു സ്തുതി! ദിവ്യഗ്രന്ഥങ്ങൾ നമ്മുടെ ബുദ്ധിശക്തിയെ ആകർഷിക്കുന്നുവെങ്കിൽ പ്രവാചകൻമാർ നമ്മുടെ ഹൃദയങ്ങളെ ആകർഷിക്കുന്നു. പ്രവാചകൻമാർ ലോകത്ത് തത്ത്വചിന്തകൻമാരേക്കാൾ ആഴത്തിലുള്ള സ്വാധീനം ചെലുത്തുന്നതിൽ അത്ഭുതപ്പെടാനില്ല. തത്ത്വജ്ഞന്മാർ പരാജയപ്പെടുന്നിടത്ത് പ്രവാചകന്മാർ വിജയിക്കുന്നു. നമ്മുടെ ചിന്താഗതിയെ വിശദീകരിക്കാനാണ് തത്ത്വജ്ഞന്മാർ ശ്രമിക്കുന്നത്. ജീവിത മാതൃകയിലൂടെ നമ്മിൽ പരിവർത്തനങ്ങൾ സൃഷ്ടിക്കാൻ അവർ ശ്രമിക്കുന്നില്ല. പ്രവാചകന്മാരാകട്ടെ രണ്ടും ചെയ്യുന്നു. അവർ ഗ്രന്ഥങ്ങൾ (വെളിപാടുകൾ) വഴി നമ്മുടെ ബുദ്ധിശക്തിയേയും ജീവിതമാതൃകവഴി നമ്മുടെ ഹൃദയങ്ങളേയും ഉത്തേജിപ്പിക്കുന്നു. രേഖപ്പെടുത്തപ്പെട്ട അവരുടെ തത്ത്വങ്ങളും പാഠങ്ങളും നമ്മുടെ ചിന്താശക്തിക്ക് മൂർച്ചകൂട്ടുമ്പോൾ, അവരുടെ വ്യക്തിത്വത്തിലൂടെ വെളിപ്പെടുന്ന ദൈവാസ്തികൃത്തിലേക്കുള്ള അത്ഭുതദൃഷ്ടാന്തങ്ങൾ നമ്മുടെ വിശ്വാസത്തിന് ഇയിരൂട്ടുകയും ആഴവും തീക്ഷ്ണതയും കൂട്ടുകയും ചെയ്യുന്നു.

ഇസ്‌ലാമിന്റെ വിശുദ്ധസ്ഥാപകരുടെ ജീവചരിത്രം ഒരു തുറന്ന പുസ്തകമത്രെ. അതിലെ ഏതൊരു അദ്ധ്യായം മറിച്ചു നോക്കിയാലും ശ്രദ്ധേയമായ വിവരങ്ങൾ കണ്ടെത്താൻ കഴിയും. മറ്റൊരു മതഗുരുവിന്റേയും പ്രവാചകന്റേയും ചരിത്രം മുഹമ്മദ് നബി(സ)യുടേത്പോലെ സുവിശദമായി രേഖപ്പെട്ടു കിടക്കുന്നില്ല. ചരിത്രരേഖകൾ ധാരാളം ഉണ്ടെന്നത്തന്നെയാണ് അസൂയാലുക്കളുടെ വിമർശനത്തിനു അവിടുന്നു വിധേയനായിത്തീരാനുള്ള പ്രധാന കാരണവും. വിമർശനങ്ങളെല്ലാം മാറ്റിവെച്ചാൽ ഇത്രയേറെ വിശ്വാസാദരങ്ങളും ഭക്തിശ്രദ്ധകളും ആകർഷിക്കാൻ മറ്റൊരു ജീവിതത്തിനും കഴിഞ്ഞിട്ടില്ലെന്നും കഴിയുന്നതല്ലെന്നും കാണാൻ കഴിയും. അറിയപ്പെടാത്ത ജീവിതത്തെ ആരുവിമർശിക്കാനാണ്! അനുയായികളുടെ ഹൃത്തടങ്ങളിൽ ദൃഢവിശ്വാസവും ആത്മധൈര്യവും പകരുവാൻ അപൂർണ്ണമായ ചരിത്രങ്ങൾക്ക് സാധ്യമല്ല. നിരാശയും ചിന്താകുഴപ്പവും ആണ് അവ സൃഷ്ടിക്കുക. എന്നാൽ, നബിയുടേതുപോലെ സുവിശദമായ രേഖപ്പെട്ടുകിടക്കുന്ന ജീവിതകഥ ചിന്തോദ്ദീപകവും ദൃഢവിശ്വസത്തിലേക്ക് നയിക്കുന്നതുമാവും. വിമർശനങ്ങളും ആക്ഷേപങ്ങളുമെല്ലാം മാറ്റിവെ

ച്ചാൽ അത്തരം ഒരു ജീവചരിത്രം പൂർണ്ണമായും എക്കാലത്തേക്കും നമുക്ക് പ്രിയങ്കരമായിത്തന്നെയിരിക്കുകയും ചെയ്യും.

ഇത്രയേറെ സുവിശദവും സംഭവബഹുലവുമായ ജീവിത കഥ എത്ര ശ്രമിച്ചാലും ചുരുക്കിപ്പറയാനൊക്കില്ല. ഒരെത്തിനോട്ടം നടത്താനേ സാധിക്കൂ! പക്ഷെ, ആ എത്തിനോട്ടംതന്നെ ധാരാളം മതിയാകും. ഒരു മതഗ്രന്ഥം അതിന്റെ വക്താവും പ്രയോക്താവു മായ ഗുരുവിനെക്കുറിച്ചുള്ള അറിവുകൂടി പ്രധാനം ചെയ്യുന്നില്ലെ ങ്കിൽ അനാകർഷകമാണ്. പല മതങ്ങളും ഈ വസ്തുത കണക്കി ലെടുത്തിട്ടില്ല. ഉദാഹരണമായി, ഹിന്ദുമതം വേദങ്ങളെ പ്രമാണി ക്കുന്നുവെങ്കിലും വേദങ്ങൾ ആർക്കിറങ്ങിയോ ആ ഋഷിമാരെക്കു റിച്ച് നമുക്ക് ഒന്നും തന്നെ പറഞ്ഞുതരുന്നില്ല. ഒരു സന്ദേശത്തോ ടൊപ്പം ആ സന്ദേശ വാഹകനെക്കുറിച്ചുള്ള വിവരവും ആവശ്യമു ണ്ടെന്ന കാര്യം ഹിന്ദുമതത്തിന്റെ പ്രബോധകർക്കു ബോധ്യ മായിട്ടില്ലെന്നു വേണം കരുതാൻ. ഇതിന്നെതിരിൽ ജൂത-ക്രി സ്തീയ പണ്ഡിതൻമാർ സ്വന്തം പ്രവാചകൻമാരെത്തന്നെ തള്ളി പ്പറയാൻ മടിക്കുന്നില്ലെന്ന് കാണാം! വെളിപാട് ലഭിച്ച ആളെപ്പോലും ശുദ്ധീകരിക്കാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു വെളിപാടുകൊണ്ട് ആർക്കെന്തു പ്രയോജനം? വെളിപാട് ലഭ്ച്ച വ്യക്തി ദുർമാർഗ്ഗിയാ ണെങ്കിൽ അയാളെയെന്തിനു ദൈവം തിരഞ്ഞെടുത്തു? അങ്ങനെ ദൈവം ചെയ്യേണ്ടിയിരുന്നുവോ? എങ്ങനെ ന്യായീകരിക്കാൻ ശ്രമി ച്ചാലും അത് ശരിയായി വരില്ല. സ്വീകർത്താവിനെ ശുദ്ധീകരിക്കാൻ ആ വെളിപാടുകൾക്ക് കഴിഞ്ഞില്ലെന്നതുപോലെതന്നെ തന്റെ വെളി പാട് അവതരിപ്പിക്കാൻ അയോഗ്യരായ ചിലരെയല്ലാതെ ദൈവ ത്തിന് കിട്ടിയില്ലെന്നു വരുന്നതും യുക്തിഹീനമാണ്. എങ്കിലും ഇത്തരം ആശയങ്ങൾ പല മതങ്ങളും വെച്ചുപുലർത്തുന്നതായി കാണുന്നു. ഈ മതങ്ങളും അവയുടെ സ്ഥാപകരും തമ്മിലുള്ള ഭിന്നിപ്പിന്റെ വൈപുല്യമാവാം ഇതിന് കാരണം. അല്ലെങ്കിൽ ഇസ്ലാമിന്റെ ആവിർഭാവം വരെ മനുഷ്യബുദ്ധി ഈ ആശയങ്ങ ളുടെ ആബദ്ധ്യം മനസ്സിലാക്കാൻ പ്രപ്തമായിക്കഴിഞ്ഞിരുന്നില്ലാ യിരിക്കാം! ഒരു ഗ്രന്ഥത്തേയും അതിന്റെ ഗുരുവിനേയും ഒരു മിച്ചുകൂട്ടുന്നത് എത്രത്തോളം അഭിലഷണീയമാണെന്ന് ഇസ്ലാമിൽ വളരെമുമ്പേതന്നെ മനസ്സിലാക്കപ്പെട്ടിരിക്കുന്നു. നബിതിരുമേനി യുടെ വിശുദ്ധ പത്നിമാരിൽ ഏറ്റവും ചെറുപ്പക്കാരിയായിരുന്നു

ആയിശ(റ). നബിയുമായുള്ള വിവാഹം നടക്കുമ്പോൾ അവർക്ക് പതിമൂന്നോ പതിനാലോ വയസ്സ് മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. എട്ടുകൊല്ലക്കാലം അവർ തിരുമേനിയോടൊപ്പം ദാമ്പത്യം നയിച്ചു. തിരുനബി(സ) ചരമമടയുമ്പോൾ അവർക്ക് ഇരുപത്തിരണ്ട് വയസ്സായിരുന്നു. ചെറുപ്പക്കാരിയും നിരക്ഷരയും ആയിരുന്നിട്ടും അവർ ഈ തത്ത്വം മനസ്സിലാക്കി- ഒരു സിദ്ധാന്തത്തെ അത് പഠിപ്പിച്ച ഗുരുവിൽനിന്ന് വേർപ്പെടുത്തിക്കൂടെന്ന തത്ത്വം തന്നെ! തിരുനബിയുടെ സ്വഭാവശീലം എങ്ങനെയുള്ളതായിരുന്നു എന്ന് ചോദിച്ചപ്പോൾ ഖുർആനാണ് അവിടത്തെ സ്വഭാവം എന്ന് അവർ ഉടനുത്തരം നൽകുകയുണ്ടായി(അബൂദാവൂദ്). നബി(സ) ചെയ്തു കാണിച്ചതെന്തോ അത് ഖുർആൻ പഠിപ്പിച്ചതായിരുന്നു; ഖുർആൻ പഠിപ്പിക്കുന്നതെന്തൊ അത് അവിടന്ന് ചെയ്തു കാണിച്ചതല്ലാതെ മറ്റൊന്നല്ലതാനും. ഹൈന്ദവ- യഹൂദ- ക്രിസ്തീയ പണ്ഡിതൻമാർക്ക് കണ്ടെത്താൻ കഴിഞ്ഞിട്ടില്ലാത്ത ഒരു സത്യം നിരക്ഷരയായ ഒരു ചെറുപ്പക്കാരിക്ക് ഗ്രഹിക്കാൻ കഴിഞ്ഞു എന്നത് തിരുനബിയുടെ മഹിമാവിലാസം തന്നെ!

ഒരു കൊച്ചുവാക്യത്തിലൂടെ ആയിശ(റ) അതിമഹത്തും അതിപ്രധാനവുമായ ഒരു സത്യതത്ത്വം പ്രഘോഷിക്കുകയാണ് ചെയ്തത്. സത്യസന്ധനും വിശ്വസ്തനുമായ ഒരു ഗുരുവിന് ഒന്നു പഠിപ്പിക്കുവാനും മറ്റൊന്ന് പ്രവർത്തിച്ചുകാണിക്കാനും ആവില്ല. തിരുനബി(സ) സത്യസന്ധനും വിശ്വസ്തനുമായ ഒരു ആത്മീയ ഗുരു ആയിരുന്നു. ഇതാണ് ആയിശക്ക് പറയാനുണ്ടായിരുന്നതെന്ന് വ്യക്തമാണ്. താൻ പ്രബോധനം ചെയ്തതെന്തോ അത് നബിതിരുമേനി(സ) പ്രവർത്തിച്ചുകാണിച്ചു. താൻ പ്രവർത്തിച്ചുകണിച്ചതെന്തോ അത് അവിടന്ന് പ്രബോധനം ചെയ്കയും ചെയ്തു. നബി തിരുമേനിയെക്കുറിച്ചറിയുന്നത് ഖുർആനെ അറിയലാണ്. ഖുർആനെ അറിയലാകട്ടെ, നബിയെക്കുറിച്ച് അറിയലുംതന്നെ!

-മിർസാ മഹ്മൂദ് അഹ്മദ്

പരമ കാരുണികനും കരുണാനിധിയുമായ
അല്ലാഹുവിന്റെ നാമത്തിൽ

# മുഹമ്മദ്(സ)യുടെ വിശുദ്ധ ജീവിതം

## അറേബ്യ

ക്രിസ്ത്വബ്ദം 570 ആഗസ്തിൽ മക്കത്ത് തിരുനബി(സ) ജനിച്ചു. മുഹമ്മദ് എന്നാണ് മാതാപിതാക്കൾ കുട്ടിക്ക് പേരിട്ടത്. മുഹമ്മദ് എന്നതിന്റെ അർത്ഥം 'സ്തുതിക്കപ്പെട്ടവൻ' എന്നത്രെ. അദ്ദേഹത്തിന്റെ ജീവിതവും സ്വഭാവഗതികളും മനസ്സിലാക്കാൻ ജനനകാലത്തെ അറേബ്യയിലെ സ്ഥിഗതികളെ കുറിച്ച് നമുക്ക് ഒരു ഏകദേശ ജ്ഞാനം ഉണ്ടായിരിക്കണം.

തിരുനബിയുടെ ജനനകാലത്ത് അറേബ്യാ നാട്ടിലാകെ ബിംബാരാധന പ്രബലമായിരുന്നു. തങ്ങൾ ഇബ്രാഹിം നബിയുടെ സന്തതികളാണെന്നാണ് അറബികൾ അവകാശപ്പെട്ടിരുന്നത്. ഇബ്രാഹിം നബി ഏകദൈവവിശ്വാസിയാണെന്ന് അവർക്കറിയാമായിരുന്നെങ്കിലും ബഹുദൈവാരാധനാപരമായ വിശ്വാസങ്ങളും ആചാരകർമ്മങ്ങളും അവർ സ്വീകരിച്ചു പോന്നു. ചില വ്യക്തികൾ ദൈവവുമായി കൂടുതൽ അടുപ്പം കൈവരിച്ചവരാണെന്നതാണ് അവർക്കതിന്നു പറയാനുണ്ടായിരുന്ന എതിർ ന്യായം. അവർ മറ്റുള്ളവർക്കു വേണ്ടി നടത്തുന്ന മാധ്യസ്ഥ്യം ദൈവസന്നിധിയിൽ സ്വീകൃതങ്ങളായി ഭവിക്കുന്നു. ദൈവത്തെ പ്രാപിക്കുക സാധാരണക്കാർക്ക് സുസാധ്യമല്ല. ആകയാൽ, ദൈവത്തിന്റെ പ്രസാദവും സഹായവും ലഭിക്കുമാറാകുന്നതിനു അവർക്കുവേണ്ടി മറ്റു ചിലർ ഇടയാളരായി വർത്തിക്കണം. ഈ നിലയിലാണ് ഇബ്രാഹിം നബിയുടെ ഏകദൈവതത്വത്തെ തങ്ങളുടെ ബഹുദൈവാരാധനയുമായി

അവർ കൂട്ടിയിണക്കാൻ ശ്രമിച്ചത്. ഇബ്രാഹിം(അ) ഒരു വിശുദ്ധാത്മാവായിരുന്നു എന്നവർ ഏറ്റു പറഞ്ഞു. ആരുടെയും മാധ്യസ്ഥം ഇല്ലാതെ തന്നെ അദ്ദേഹത്തിനു ദൈവത്തെ പ്രാപിക്കാൻ കഴിഞ്ഞിരുന്നു. എന്നാലതു സാധാരണക്കാരായ മക്കക്കാർക്ക് സാധ്യമല്ല. ആകയാൽ, അവർ സാത്വികരും വിശുദ്ധരുമായ വ്യക്തികളുടെ വിഗ്രഹങ്ങൾ ഉണ്ടാക്കുകയും അവരെ ആരാധിക്കുകയും ചെയ്തു പോന്നു. ദൈവത്തെ പ്രസാദിപ്പിക്കുന്നതിനായി ഈ വിഗ്രഹങ്ങൾക്ക് അവർ വഴിപാടുകളും നിവേദ്യങ്ങളും അർപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. പ്രാകൃതവും യുക്തിഹീനവും പിഴച്ചതുമായ ഒരു സമീപനമായിരുന്നു ഇത്. എന്നാൽ, മക്കക്കാർ അതിൽ യാതൊരു തെറ്റും കണ്ടില്ല. അവരതിൽ അസ്വസ്ഥരായതുമില്ല. എത്രയോ കാലമായി ഏകദൈവതത്വ പ്രബോധകനായ ഒരു പ്രവാചകൻ അവർക്കിടയിൽ ആവിർഭവിച്ചിരുന്നില്ല. ബഹുദൈവാരാധന ഒരിക്കൽ വേരൂന്നിയാൽ പിന്നെ അതു പടർന്നു പിടിക്കുന്നതിന് അറ്റമില്ല. ദൈവങ്ങളുടെ സംഖ്യ പെരുകാൻ തുടങ്ങി. തിരുനബിയുടെ ജനനകാലത്ത്, ഇസ്‌ലാമിന്റെ പരിശുദ്ധകേന്ദ്രവും ഇബ്രാഹിം നബിയും പുത്രനും കൂടി പണിയിച്ച ആരാധനാലയവുമായ ‘കഅ്ബ’യിൽ മുന്നൂറ്റി അറുപതു വിഗ്രഹങ്ങൾ ഉണ്ടായിരുന്നത്രെ. ഓരോ ചാന്ദ്ര വർഷദിനത്തിലും അവർക്ക് ഓരോ വിഗ്രഹത്തിന്റെ ഉത്സവം ആഘോഷിക്കാനുണ്ടായിരുന്നു. അറേബ്യയുടെ മുക്കിലും മൂലയിലും വിഗ്രഹാരാധന കൊടികുത്തി വാണിരുന്നു എന്നു പറയാം. അറബികൾ വലിയ സാഹിത്യകലാ ആസ്വാദകരായിരുന്നു. അവർ ദേശീയ കലകളോട് വലിയ പ്രതിപത്തി കാണിച്ചു പോന്നു. തങ്ങളുടെ ഭാഷയെ വളർത്തുന്നതിൽ അവർ ബദ്ധശ്രദ്ധരായിരുന്നു. എന്നാൽ, ബുദ്ധിപരമായ മേന്മ പ്രകാശിപ്പിക്കണമെന്ന മോഹം അവർക്കുണ്ടായിരുന്നില്ല. ചരിത്രം, ഭൂമിശാസ്ത്രം, ഗണിതം തുടങ്ങിയ വിഷയങ്ങൾ അവർക്ക് തികച്ചും അജ്ഞാതമായിട്ടാണിരുന്നത്. കണ്ണെത്താത്ത മരുഭൂമിയിലൂടെ യാത്ര ചെയ്യേണ്ടി വന്നതിനാൽ അറബികൾ വാനശാസ്ത്രത്തിൽ പ്രത്യേക വൈദഗ്ദ്ധ്യം വളർത്തിയെടുത്തിരുന്നു. അറേബ്യയിലങ്ങോളമിങ്ങോളം ഒരൊറ്റ പാഠശാലയും കാണുമായിരുന്നില്ല. എഴുതാനും വായിക്കാനും അറിയാവുന്ന ഏതാനും വ്യക്തികൾ മക്കയിലുണ്ടായിരുന്നു എന്ന് പറയപ്പെടുന്നു.

ധാർമ്മികമായി നോക്കിയാൽ അറബികളുടെ സ്വഭാവം അന്യോന്യ വിരുദ്ധങ്ങളായിരുന്നുവെന്നു കാണാം. ആത്യന്തിക മായി ചില ദോഷങ്ങൾ അവരിൽ കാണാമായിരുന്നെങ്കിൽ അഭി നന്ദനീയങ്ങളായ പല ഗുണങ്ങളും അവർക്കുണ്ടായിരുന്നു. ധാരാളം കുടിക്കുന്നവരായിരുന്നു അറബികൾ. മദ്യപിക്കുകയും മത്ത് പിടിച്ച് എന്തും കാട്ടിക്കൂട്ടുകയും ചെയ്യുക അവർക്കൊരു പുണ്യം പോലെ യായിരുന്നു. അവർ അതൊരു ദോഷമായി കരുതുകയേ ചെയ്തി ല്ല. ചങ്ങാതിമാരെയും അയൽപക്കക്കാരെയും മദ്യപാനത്തിനു സൽക്കരിക്കുന്നവർ അവരുടെ ദൃഷ്ടിയിൽ മാന്യഗണത്തിൽ പെട്ട വരായിരുന്നു. ദിനേന അഞ്ചു തവണ കുടിപ്പാർട്ടി നടത്താത്ത കുബേരൻ കുബേരനല്ല. ചൂതികളിയാണവരുടെ ദേശീയ വിനോ ദം. അതൊരു മനോഹര കലയാക്കി വളർത്തിയിരുന്നു അവർ. പണക്കാരനാകാനുള്ള മോഹം കൊണ്ടല്ല അവർ ചൂതുകളിച്ചിരു ന്നത്. കളിച്ച് ജയിച്ചവൻ സ്നേഹിതർക്ക് നല്ല പാർട്ടികൾ കൊടുത്തു ആഹ്ളാദം പങ്കിടേണ്ടതുണ്ടായിരുന്നു. യുദ്ധകാലങ്ങളിൽ ചൂതു കളിയിലൂടെയാണ് ധനശേഖരം ഉണ്ടാക്കിയിരുന്നത്. ഇക്കാലത്തും യുദ്ധഫണ്ടിനുവേണ്ടി പ്രൈസ്ബോണ്ടുകളുടെ ഏർപ്പാടുകളു ണ്ടല്ലോ! ഈ ഏർപ്പാടു യൂറോപ്യൻമാരും അമേരിക്കക്കാരുമാണ് നമുക്കിടയിൽ വീണ്ടും ഉജ്ജീവിപ്പിച്ചത്. എന്നാൽ, ഇക്കാര്യത്തിൽ തങ്ങൾ അറബികളെ അനുകരിക്കുകയാണ് ചെയ്യുന്നതെന്ന് അവർ ഓർക്കേണ്ടതുണ്ട്. യുദ്ധം വന്നാൽ അറബ് ഗോത്രങ്ങൾ ചൂതുക ളിക്ക് ഏർപ്പാട് ചെയ്യുകയായി. ജയിച്ചവർ യുദ്ധഫണ്ടിലേക്ക് വലി യൊരു പങ്കു സംഭാവന നൽകാൻ സന്നദ്ധരായിരുന്നു.

പരിഷ്കൃത ജീവിതത്തിലെ സുഖസൗകര്യങ്ങളൊന്നും അറ ബികൾക്ക് അറിഞ്ഞുകൂടായിരുന്നു. മുഖ്യതൊഴിൽ കച്ചവടം തന്നെ. അബിസ്സീനിയ, സിറിയ, ഫലസ്തീൻ തുടങ്ങിയ സ്ഥലങ്ങളിലേക്കും ഇന്ത്യയിലേക്കു പോലും സാർത്ഥവാഹക സംഘങ്ങളെ അയച്ചി രുന്നു- വലിയ ധനാഢ്യർ ഇന്ത്യൻ വാളുകളെ പുകഴ്ത്തിപ്പോന്നി രുന്നു. വസ്ത്രങ്ങൾ പ്രധാനമായും യമനും സിറിയയുമാണ് സപ്ലൈ ചെയ്തിരുന്നത്. അവരുടെ വാണിജ്യകേന്ദ്രങ്ങൾ നഗരങ്ങളിലായി രുന്നു. യമനും മറ്റു വടക്കൻ ഭാഗങ്ങളും ഒഴിച്ചാൽ ബദ്ദുക്കളാണധി കവും. സ്ഥിരമായ വാസകേന്ദ്രങ്ങളോ പ്രവാസയോഗ്യങ്ങളായ പ്രദേ ശങ്ങളോ അവിടെ ഉണ്ടായിരുന്നില്ല. രാജ്യം ഗോത്രപ്രദേശങ്ങളായി

വിഭജിക്കപ്പെട്ടിരുന്നു. ഓരോ ദേശത്തിലും അതാതു ഗോത്രക്കാർ യഥേഷ്ടം അലഞ്ഞു ജീവിച്ചു. ഏതാകിലും സ്ഥലത്തു വെള്ളം വറ്റിപ്പോയാൽ അവിടെ നിന്നു അവർ പുറപ്പെട്ട് വെള്ളമുള്ള ദിക്കിൽ മാറിപ്പാർക്കും. ചെമ്മരിയാട്, കോലാട്, ഒട്ടകം ഇവയാണ് അവരുടെ മുതലുകൾ. രോമം വസ്ത്രങ്ങളുണ്ടാക്കാനും തോൽ ടെന്റുകൾ കെട്ടാനും ഉപയോഗിച്ചു പോന്നു. ആവശ്യം കഴിച്ച് ബാക്കിയാവുന്നത് അവർ മാർക്കറ്റിൽ വിറ്റു. പൊന്നും വെള്ളിയും അവർക്ക് അറിഞ്ഞുകൂടായിരുന്നു. ഏതായാലും അവ വളരെ അപൂർവ്വമായേ ചിലരുടെ പക്കലുണ്ടായിരുന്നുള്ളൂ. ദരിദ്രരും സാധാരണക്കാരും കക്കാ ചിപ്പികളോ വാസനയുള്ള വസ്തുക്കളോ കൊണ്ട് ആഭരണങ്ങളുണ്ടാക്കി ഉപയോഗിച്ചു. ബത്തക്കുരു ഉണക്കി കോർത്തുകെട്ടിയും കഴുത്തിലണിഞ്ഞു പോന്നു. കുറ്റങ്ങളും അധാർമ്മിക പ്രവൃത്തികളും സർവ്വത്ര നടമാടി. മോഷണം താരതമ്യേന കുറവായിരുന്നുവെങ്കിലും കൊള്ള സാധാരണമായിരുന്നു. തമ്മിൽ തല്ലും പിടിച്ചു പറിയും തങ്ങളുടെ ജന്മാവകാശമായി അവർകരുതി. എന്നാൽ, മറ്റേതൊരു ജനതയെക്കാളും വാഗ്ദത്തം പാലിക്കുന്നതിൽ അവർ നിഷ്ഠ കാണിച്ചു പോന്നിട്ടുണ്ട്. ഏതാകിലും ഒരു വ്യക്തി പ്രതാപവാനായ ഒരു നേതാവിന്റെയോ ഗോത്രത്തലവന്റെയോ അടുക്കൽ ചെന്നു സംരക്ഷണം ആവശ്യപ്പെട്ടാൽ ആ വ്യക്തിക്ക് രക്ഷ നൽകാതിരിക്കുക മാന്യതയ്ക്ക് ചേർന്നതല്ലെന്നാണ് അവർ കരുതിയിരുന്നത്. സംരക്ഷണം നൽകിയില്ലെങ്കിൽ, ആ ഗോത്രത്തിനു പിന്നെ അറേബ്യാ രാജ്യത്ത് മാനമില്ല. കവികളെ വലിയ ബഹുമതികൾ നൽകി ആദരിച്ചിരുന്നു. ദേശീയ നേതാക്കളായി അവർ വന്ദിക്കപ്പെട്ടുപോന്നു. നേതാക്കൾ വലിയ വാഗ്വിലാസമുള്ളവരായിരിക്കുകയും കവിതകൾ നിർമ്മിക്കാനറിഞ്ഞിരിക്കുകയും വേണമായിരുന്നു. ആതിഥ്യം തങ്ങളുടെ ദേശീയ നന്മയായവർ വളർത്തിപ്പോന്നു. ഒറ്റപ്പെട്ട ഒരു യാത്രികൻ ഒരു ഗോത്ര കേന്ദ്രത്തിലെത്തിപ്പെട്ടാൽ അയാളെ ഒരു ബഹുമാന്യാതിഥിയായി അവർ സ്വീകരിക്കുമായിരുന്നു. ഏറ്റവും മുന്തിയ തരം മൃഗത്തെ അവർക്കായി അറുക്കുകയും അങ്ങേയറ്റത്തെ പരിഗണനകൾ നൽകി ബഹുമാനിക്കുകയും ചെയ്യാൻ മടിച്ചിരുന്നില്ല. സന്ദർശകർ ആരായിരുന്നാലും സന്ദർശനം നടത്തി എന്നതാണ് കാര്യമാക്കിപ്പോന്നത്. അത്തരം സന്ദർശനം ഗോത്രത്തിന്റെ പദ

വിയും അന്തസ്സും ഉയർത്തുകയാണെന്നവർ കരുതി. തന്നിമിത്തം, സന്ദർശകനെ അങ്ങേയറ്റം ആദരിക്കേണ്ടതു ഗോത്രധർമ്മമായിരുന്നു. അങ്ങനെ ആദരിക്കപ്പെടുമ്പോൾ ആ ഗോത്രം സ്വയം ആദരിക്കപ്പെടുകയാണെന്നവർ കരുതി. ഈ അറബ് സമുദായത്തിൽ സ്ത്രീക്ക് യാതൊരു നിലയും വിലയും കൽപ്പിക്കപ്പെട്ടിരുന്നില്ല. പെൺകുട്ടികളെ കൊല്ലുന്നത് അഭിമാനകരമായിട്ടാണവർ കരുതിയത്. എന്നാൽ രാജ്യ വ്യാപകമായി ശിശുഹത്യ നടമാടിയിരുന്നുവെന്ന് കരുതുന്നത് തെറ്റാവും. ഇത്തരം ആപൽക്കരമായ ഏർപ്പാടുകൾക്ക് ഒരു രാജ്യത്തും പ്രചണ്ഡപ്രചാരം സിദ്ധിക്കുകയില്ലല്ലോ. സമൂഹത്തിന്റെ സമൂലനാശമായിരിക്കും അതിന്റെ ഒടുപുലർച്ച. അറേബ്യയിലായാലും ഇന്ത്യയിലായാലും മറ്റെവിടെയായാലും ശിശുഹത്യ നടമാടിയേടത്തെല്ലാം തന്നെ ചില കുടുംബങ്ങളിൽ മാത്രമെ അങ്ങനെ നടന്നിരിക്കയുള്ളൂ. ഈ ക്രൂര കൃത്യം ചെയ്ത അറബികുടുംബങ്ങൾ തങ്ങളുടെ സാമൂഹികമായ അന്തസ്സിലും ആഭിജാത്യത്തിലും കടന്ന ധാരണകളുള്ളവരായിരുന്നിരിക്കും. അവർ ചില നിർബന്ധങ്ങൾക്കിരയായിരുന്നുമിരിക്കാം. തങ്ങളുടെ പെൺമക്കൾക്ക് അഭിജാതരായ ഭർത്താക്കൻമാരെ കണ്ടുപിടിക്കാൻ കഴിയാതിരുന്നതിനാലാവാം ഇത്തരം സാഹസത്തിനവർ ഒരുങ്ങിയത്. ഈ സാഹസകൃത്യത്തിന്റെ കൊടു ക്രൂരതയും പ്രാകൃതത്വവുമാണ് അതിനെ വിഭീഷണമാക്കി ചെയ്തത്. അല്ലാതെ രാഷ്ട്രത്തിന്റെ ജനസംഖ്യയിൽ അതുണ്ടാക്കുമായിരുന്ന ദോഷഫലങ്ങൾ അല്ല. പെൺകുട്ടികളെ കൊല്ലുവാൻ അവർ പല മാർഗ്ഗങ്ങളും സ്വീകരിച്ചു പോന്നു. ജീവനോടെ കുഴിച്ചു മൂടുക, കഴുത്തു ഞെക്കി കൊല്ലുക തുടങ്ങിയവ അവയിൽ ചിലതായിരുന്നു.

അറബി സമുദായത്തിൽ സ്വന്തം മാതാവിനെ മാത്രമെ മാതാവായി ഗണിച്ചിരുന്നുള്ളൂ. പിതാവിന്റെ ഭാര്യയെ അവർ മാതാവായി കണക്കാക്കിയിരുന്നില്ല. ആകയാൽ ഒരാൾ മരിച്ചാൽ അയാളുടെ പുത്രനു പിതൃ വിധവയെ വിവാഹം ചെയ്യാൻ വിരോധമില്ലായിരുന്നു. ബഹു ഭാര്യത്വം അറേബ്യയിൽ സർവ്വസാധാരണമായിരുന്നു. ഒരാൾക്ക് എത്ര ഭാര്യമാരുണ്ടായിരിക്കണമെന്ന പരിധി നിർണ്ണയമുണ്ടായിരുന്നില്ല. ഒരേ അവസരത്തിൽ ഒരാൾക്ക് ഒന്നിലധികം സഹോദരിമാരെ ഭാര്യമാരാക്കാനും അനുവാദമുണ്ടായിരുന്നു.

യുദ്ധത്തിൽ എതിരാളികളുടെ നേരെ എന്തു കൊടും പാത

കവും ചെയ്യാൻ അനുവാദമുണ്ടായിരുന്നു. ശത്രുത കൊടിയതാണെങ്കിൽ പരിക്കേറ്റു വീണവരെതന്നെ കൊത്തിനുറുക്കുകയും അരിഞ്ഞിടുകയും ചെയ്യാനും അവർ മടിച്ചിരുന്നില്ല. നരഭോജികളെ പോലെ ശത്രുവിന്റെ ശരീരാവയവങ്ങൾ ചവച്ചു തിന്നാൻ കൂടിയും അവർക്കറപ്പുണ്ടായിരുന്നില്ല. ശത്രുവിന്റെ ശവശരീരങ്ങൾ വികൃതമാക്കുന്നതും അവർ കുറ്റമായി കരുതിയില്ല. മൂക്കും ചെവിയും അരിഞ്ഞു കളയുക, കണ്ണ് ചൂഴ്ന്നെടുക്കുക ഇത്യാദികൾ യുദ്ധത്തിൽ സർവ്വ സാധാരണമായിരുന്നു. അടിമ വ്യാപാരം അറേബ്യയിൽ എങ്ങും പ്രചരിച്ചിരുന്നു. ദുർബല ഗോത്രങ്ങളാണ് അടിമകളാക്കപ്പെട്ടു പോന്നത്. അടിമകളെ സംബന്ധിച്ചിടത്തോളം അംഗീകരിക്കപ്പെട്ട നിയമമൊന്നുമുണ്ടായിരുന്നില്ല. ഉടമസ്ഥൻമാർ ഇഷ്ടം പോലെ അവരോട് പെരുമാറിയിരുന്നു. തന്റെ അടിമയോടു എന്തു ക്രൂരത കാണിച്ചാലും അവർ ചോദ്യം ചെയ്യപ്പെട്ടിരുന്നില്ല. തന്റെ അടിമയെ ഒരാൾ കൊന്നാൽ പോലും അയാൾക്കാരോടും ഉത്തരം പറയേണ്ടതുണ്ടായിരുന്നില്ല. ഒരാൾ മറ്റൊരാളുടെ അടിമയെ കൊന്നു കളഞ്ഞാൽ തന്നെയും പകരം കൊല ശിക്ഷയില്ല. ആ ഉടമസ്ഥനു സ്വീകാര്യമായ എന്തെങ്കിലും നഷ്ടപരിഹാരം നൽകിയാൽ മതിയായിരുന്നു. അടിമ സ്ത്രീകളാകട്ടെ യജമാനൻമാർക്ക് ഇഷ്ടം പോലെയുള്ള കാമകൂത്തുകൾക്ക് ഉപകരണമാക്കപ്പെട്ടു പോന്നു. ഇത്തരം സംയോഗത്തിലുണ്ടാകുന്ന സന്താനങ്ങളും അടിമകളായിത്തന്നെ പരിഗണിക്കപ്പെട്ടിരുന്നു.അമ്മമാരാകുന്നഅടിമ സ്ത്രീകളും അടിമകളായി തന്നെ തുടർന്നു പോന്നു. നാഗരികതയെയും സാമൂഹിക പുരോഗതിയേയും സംബന്ധിച്ചിടത്തോളം അറബികൾ അങ്ങേയറ്റം പിന്നണിയിലുള്ള ജനതയായിക്കഴിഞ്ഞു. അനുകമ്പയും പരസ്പരാദരവും അവർക്കു അജ്ഞാതമായിരുന്നു. ഏറ്റവും താണ സ്ഥാനമാണ് സ്ത്രീകൾക്കു അവർ നൽകിയിരുന്നത്. ഇങ്ങനെയൊക്കെ ആണെങ്കിലും അറബികൾക്ക് ചില സവിശേഷ നന്മകൾ ഉണ്ടായിരുന്നു. ഉദാഹരണമായി ധീരോദാത്തത അവർ അത്യുന്നത നിലവാരത്തിൽ ചിലപ്പോൾ പ്രകടമാക്കിയിരുന്നു.

### കുട്ടിക്കാലം

ഇത്തരം ഒരു ജനതയിലാണ് മുഹമ്മദ് നബി(സ) തിരുമേനി പിറന്നത്. ജനനത്തിനു മുമ്പ് തന്നെ പിതാവായ അബ്ദുല്ല ചരമം

പ്രാപിച്ചിരുന്നു. തന്നിമിത്തം, നബിയും മാതാവായ ആമിനയും പിതാമഹനായ അബ്ദുൽ മുത്തലിബിന്റെ സംരക്ഷയിലാണ് വളർന്നത്. തായിഫിന്നടുത്തുള്ള ഒരു നാട്ടുംപുറത്തുകാരി ഹലീമ പിന്നീടു നബിയെ മുല കൊടുത്തു വളർത്തി. നാട്ടിൻ പുറത്തെ സ്ത്രീകൾക്ക് ശിശുക്കളെ മുല കൊടുക്കുന്നതിനു ഏൽപ്പിക്കുന്ന സമ്പ്രദായം അക്കാലത്ത് അറേബ്യയിൽ നടപ്പുണ്ടായിരുന്നു. കുട്ടികളെ പോറ്റി വളർത്തുകയും സംസാരം ശീലിപ്പിക്കുകയും ശുചിത്വവും ആരോഗ്യവും സംബന്ധിച്ച അറിവുകൾ അവർക്കു നൽകുകയും ചെയ്യേണ്ടതു ഈ പോറ്റമ്മമാരുടെ കർത്തവ്യമായിരുന്നു. തിരുനബിക്ക് ആറു വയസ്സായപ്പോൾ മദീനയിൽ നിന്നു മക്കയിലേക്കുള്ള ഒരു യാത്രക്കിടയിൽ മാതാവ് മരണപ്പെട്ടു. അവരെ വഴിയിൽ തന്നെയാണ് കബറടക്കിയത്. ശിശുവായ നബി പിന്നീട് ഒരു പരിചാരിക മുഖേന പിതാമഹനായ അബ്ദുൽ മുത്തലിബിന്റെ അടുക്കൽ എത്തിച്ചേർന്നു. എട്ടു വയസ്സായപ്പോൾ പിതാമഹനും ചരമം പ്രാപിച്ചു. അതിനു ശേഷം പിതൃവ്യനായ അബൂതാലിബാണ് സംരക്ഷണം ഏറ്റെടുത്തത്. ഇതു പിതാമഹനായ അബ്ദുൽമുത്തലിബിന്റെ 'ഒസ്യത്ത്'പ്രകാരമായിരുന്നു.

അറേബ്യക്ക് പുറത്ത് രണ്ടോ മൂന്നോ തവണ യാത്ര ചെയ്യാൻ തിരുനബിക്ക് അവസരമുണ്ടായിട്ടുണ്ട്. തനിക്ക് പന്ത്രണ്ടു വയസ്സുള്ളപ്പോൾ പിതൃവ്യനായ അബൂതാലിബിനോടൊപ്പം നടത്തിയ സിറിയ യാത്രയാണ് അതിലൊന്ന്. സിറിയയിലെ തെക്കുകിഴക്കൻ നഗരങ്ങൾ മാത്രമെ സന്ദർശിച്ചിട്ടുള്ളൂ എന്നാണ് മനസ്സിലാകുന്നത്. എന്തെന്നാൽ ഈ യാത്ര സംബന്ധിച്ച ചരിത്ര വിവരങ്ങളിലൊന്നും ജറൂസലത്തെ പറ്റി പറഞ്ഞു കാണുന്നില്ല. പിന്നീട് യുവാവാകുന്നതു വരെ മക്കയിൽ തന്നെയാണ് അദ്ദേഹം പാർത്തു വന്നിരുന്നത്.

ചെറുപ്പം മുതലേ ചിന്താമഗ്നനായും ധ്യാനനിഷ്ഠനായും കാണപ്പെട്ടിരുന്നു. മറ്റുള്ളവർ തമ്മിലുള്ള കലഹങ്ങളിലും ശണ്ഠകളിലും അവ അവസാനിപ്പിക്കുന്നതിനു വേണ്ടിയല്ലാതെ അദ്ദേഹം ഇടപെടുമായിരുന്നില്ല.

മക്കയിലും ചുറ്റുമുള്ള പ്രദേശങ്ങളിലും വസിച്ചിരുന്ന ഗോത്രങ്ങൾ തമ്മിലുള്ള നിരന്തരമായ രക്തച്ചൊരിച്ചിലിൽ മനസ്സുമടുത്ത്

ചിലർ ചേർന്നു ഒരു സംഘടന രൂപീകരിച്ചതായി പറയപ്പെടുന്നു. അക്രമങ്ങൾക്കും അന്യായമായ പെരുമാറ്റങ്ങൾക്കും ഇരയായിട്ടുള്ളവരെ സഹായിക്കുകയായിരുന്നു ഈ സംഘടനയുടെ ഉദ്ദേശ്യം നബി തിരുമേനി ഇതറിഞ്ഞപ്പോൾ സസന്തോഷം അതിലൊരംഗമായി. സംഘടനയിലെ അംഗങ്ങൾ ഇപ്രകാരം പ്രതിജ്ഞ ചെയ്യേണ്ടതുണ്ടായിരുന്നു:

' 'മർദ്ദിതർ ആരായാലും അവരെ സഹായിക്കുകയും അവരുടെ അവകാശങ്ങൾ നേടി കൊടുക്കുകയും ചെയ്യും. കടലിൽ അവസാനത്തെ തുള്ളി വെള്ളം ബാക്കിയാവോളം! അതിനു സാധിക്കാതെ വരുന്ന പക്ഷം സ്വന്തം മുതലിൽ നിന്നു അക്രമത്തിനിരയായവർക്ക് നഷ്ട പരിഹാരം നൽകുന്നതാണ്." (റൗസൽ ഉനൂഫ്-ഇമാം സുഹൈലി)

ഈ സംഘടനയിലെ ഒരംഗത്തിനും തങ്ങൾ സ്വമേധയാ ചെയ്തിട്ടുള്ള പ്രതിജ്ഞ നിറവേറ്റുന്നതിനു മുന്നോട്ട് വരേണ്ടി വന്നിട്ടില്ലെന്നാണ് മനസ്സിലാകുന്നത്. എന്നാൽ, തന്റെ ദൗത്യം പ്രഖ്യാപിച്ചതിൽ പിന്നെ നബി തിരുമേനി(സ)ക്ക് ഇത്തരം ഒരു സന്ദർഭം വന്നെത്തുകയുണ്ടായി. മക്കത്തെ ഒരു പ്രമാണിയായിരുന്ന അബൂജഹൽ നബിയുടെ ഒരു കടുത്ത എതിരാളിയായിരുന്നു.. തിരുനബി(സ)ക്കെതിരായി സാമൂഹിക ബഹിഷ്കരണം നടത്താനും അവഹേളന പരിപാടികൾ സംഘടിപ്പിക്കാനും അബൂജഹലാണ് നേതൃത്വം നൽകിയിരുന്നത്. അന്നാളിൽ നാട്ടുംപുറത്തുകാരനായ ഒരാൾ മക്കയിൽ വന്നെത്തി. അബൂജഹലിൽ നിന്നു അയാൾക്ക് ഒരു തുക തിരിച്ചു കിട്ടാനുണ്ടായിരുന്നു. തിരിച്ചു കൊടുക്കാൻ അബൂജഹൽ തയ്യാറായില്ല. ആ നാട്ടുപുറത്തുകാരൻ മക്കക്കാരോടു പരാതി പറഞ്ഞു. കുസൃതിക്കാരായ ഏതാനും യുവാക്കൾ അയാൾക്കൊരു ഉപായം പറഞ്ഞുകൊടുത്തു. മുഹമ്മദ് നബിയോടു ചെന്ന് സങ്കടമുണർത്തിക്കണം! നാട്ടിലെങ്ങും തനിക്കെതിരായി ഉയർന്നു വന്ന എതിർപ്പുകൾ കാരണമായും അബൂജഹലിന്റെ ശത്രുത്വം ഭയന്നും നബി തിരുമേനി ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യാൻ മടിക്കുമെന്നാണവർ കരുതിയിരുന്നത്. ആ മനുഷ്യനെ സഹായിക്കാൻ ഒരുങ്ങാത്തപക്ഷം മുഹമ്മദ് സംഘടനയുടെ പ്രതിജ്ഞ ലംഘിച്ചു എന്നു കുറ്റപ്പെടുത്താം. മറിച്ച്, പ്രതിജ്ഞ പാലിക്കാനായി കടം തിരിച്ചു കൊടുക്കുന്നതിന് അയാ

ളെയും കൂട്ടി അബൂജഹലിന്റെ അടുക്കൽ ചെന്നാൽ കണക്കിനു കിട്ടുകയും ചെയ്യും! ഇതായിരുന്നു അവരുടെ പദ്ധതി. ആ നാട്ടും പുറത്തുകാരൻ നബിയുടെ അടുക്കൽ ചെന്നു അബൂജഹലിനെ കുറിച്ച് ആവലാതിപ്പെട്ടു. ഒരു മിനുട്ടു പോലും വൈകാതെ അയാളെയും കൂട്ടി തിരുനബി(സ) പുറപ്പെടുകയായി, അബൂജഹലിന്റെ പാർപ്പിടത്തിലേക്ക്! നബി വാതിക്കൽ ചെന്നു മുട്ടി. അബൂജഹൽ വാതിൽ തുറന്നു നോക്കിയപ്പോൾ കണ്ടതു കടക്കാരൻ നബിയോടൊപ്പം തന്റെ മുന്നിൽ വന്നു നിൽക്കുന്നതാണ്. കടബാദ്ധ്യതയെ പറ്റി നബി(സ) ഉണർത്തുകയും തുക ഉടൻ തിരിച്ചു കൊടുക്കാൻ ആവശ്യപ്പെടുകയും ചെയ്തു. അബൂജഹൽ അന്ധാളിച്ച നിലയിൽ യാതൊരു ഒഴികഴിവും പറയാൻ നിൽക്കാതെ ഉടൻ പണം തിരിച്ചു കൊടുത്തു!

ഈ സംഭവമറിഞ്ഞപ്പോൾ മക്കത്തെ മറ്റു മൂപ്പൻമാർ അബൂജഹലിനെ പഴിച്ചു തുടങ്ങി. അബൂജഹൽ വലിയ ഭീരുവും വാക്കു പാലിക്കാത്തവനുമാണെന്ന് അവർ ആക്ഷേപിച്ചു. പ്രവാചകനെതിരായി പന്തി വിരോധം പാസ്സാക്കിയത് അയാളാണ്. എന്നിട്ടയാൾ തന്നെ നബിയുടെ നിർദ്ദേശത്തിനൊത്ത് പ്രവർത്തിക്കുകയും നബി ആവശ്യപ്പെട്ട പ്രകാരം കടക്കാരന്റെ കടം വീട്ടുകയും ചെയ്യുന്നു! തന്റെ സ്ഥാനത്ത് മറ്റാരു തന്നെയായാലും ആയവസരത്തിൽ അതുതന്നെയാണ് ചെയ്യുകയെന്നാണ് ഇതിനു അബൂജഹൽ മറുപടി നൽകിയത്. തന്റെ വീട്ടു വാതിക്കൽ മുഹമ്മദ് വന്നു നിന്നപ്പോൾ അദ്ദേഹത്തിന്റെ ഇരുവശങ്ങളിലും രണ്ടു കൂറ്റൻ ഒട്ടകങ്ങൾ തന്റെ നേരെ ചാടി വീഴാൻ തയ്യാറായ നിലയിൽ നിൽക്കുന്നത് താൻ കണ്ടുവെന്നു അബൂജഹൽ അവരോടു പറഞ്ഞു. എന്താണ് ഈ അനുഭവം എന്നു നമുക്കിപ്പോൾ പറയാൻ സാധ്യമല്ല. അബൂജഹലിന്റെ മാനസിക നിലയെ തകിടം മറിച്ച ഒരു ദിവ്യാത്ഭുതമായിരുന്നോ ഇത്? അതല്ല, നബിയുടെ സാന്നിദ്ധ്യം കൊണ്ടു ഭയചകിതനായിത്തീർന്ന അബൂജഹലിനുണ്ടായ മതിഭ്രമം മാത്രമോ? നഗരം മുഴുവനും വെറുക്കുകയും മർദ്ദിച്ചൊതുക്കാൻ തയ്യാറെടുക്കുകയും ചെയ്തതാരെയോ ആ വ്യക്തി നഗരത്തിലെ നായകന്റെ അടുക്കൽ ഒറ്റയ്ക്കു കടന്നു ചെന്നു കടം വീട്ടാൻ നിർദ്ദേശിക്കുന്നതിനു ധൈര്യപ്പെട്ടപ്പോൾ അബൂജഹൽ അന്ധാളിച്ചു പോയിരുന്നിരിക്കാം. നബിക്കെതിരിൽ നിൽക്കാൻ താൻ പ്രതി

ജ്ഞാബന്ധനാണെന്ന കാര്യം തെല്ലിട മറന്നു പോയ അബൂജ ഹൽ നബി തിരുമേനി(സ) നൽകിയ നിർദ്ദേശത്തിനൊത്ത് പ്രവർത്തിക്കാൻ ബദ്ധപ്പെട്ടതായിരുന്നിരിക്കാം(ഹിശാം)

**വിവാഹം**

തിരുനബിക്ക് ഏതാണ്ട് ഇരുപത്തിയഞ്ചു വയസ്സായപ്പോൾ അദ്ദേഹത്തിന്റെ വിശ്വസ്തതയും സത്യസന്ധതയും നഗരത്തി ലെങ്ങും സംസാര വിഷയമായി. അദ്ദേഹത്തെ ചൂണ്ടിക്കാട്ടി ആളു കൾ പറയും, 'എന്തൊരു വിശ്വസ്ഥനാണദ്ദേഹം!' നഗരത്തിലെ കുബേരയായ ഒരു വിധവയുടെ കർണ്ണപുടങ്ങളിലും ഈ വിശ്വ സ്ഥത വ്യക്തിയെക്കുറിച്ചുള്ള സ്തുതിവാക്യങ്ങൾ ചെന്നെത്തി. അവർ പ്രവാചകന്റെ പിതൃസഹോദരനായ അബൂതാലിബിലെ സമീപിച്ചു സിറിയയിലേക്കുള്ള തന്റെ വണിക്ക് സംഘത്തെ നയി ക്കാൻ സഹോദരപുത്രനെ അനുവദിക്കുമോ എന്നാരാഞ്ഞു. അബൂ താലിബ് തിരുനബിയോടന്വേഷിച്ചപ്പോൾ അദ്ദേഹം അതിനു സമ്മ തിച്ചു. ആ കച്ചവട യാത്രയിൽ അപ്രതീക്ഷിതമായി വമ്പിച്ച ലാഭ മാണുണ്ടായത്. സിറിയൻ വിപണിയിലുണ്ടായ പുതിയ ചലന ങ്ങളാണ് ഈ കച്ചവട വിജയത്തിനു കാരണമെന്നു സമ്പന്നയായ ഖദീജ മനസ്സിലാക്കിയിരുന്നുവെങ്കിലും അതോടൊപ്പം കച്ചവടസം ഘത്തിന്റെ തലവനായി നിശ്ചയിക്കപ്പെട്ട വ്യക്തിയുടെ ആർജ്ജവവും പ്രാപ്തിയും കൂടി അതിനു കാരണമാണെന്ന് അവർക്ക് ബോധ്യപ്പെടാതിരുന്നില്ല. തന്റെ അടിമയായ മൈസറയെ വിളിച്ചു ഖദീജ കാര്യങ്ങൾ അന്വേഷിച്ചു. മൈസറ തന്റെ യജമാന ത്തിയുടെ അഭിപ്രായത്തോട് യോജിച്ചു. കച്ചവട സംഘത്തിന്റെ യുവാവായ തലവൻ പ്രദർശിപ്പിച്ച സത്യസന്ധതയും ഉദാരതയും മറ്റാരും കാണിക്കാറില്ലാത്തതാണെന്നു മൈസറ ഉണർത്തിക്കുക യുണ്ടായി. ഈ വിവരണം ഖദീജയെ വളരെയേറെ സ്വാധീനിച്ചു. ഖദീജക്ക് 40 വയസ്സ് പ്രായമായിരുന്നു. രണ്ടാം വട്ടമാണ് അവർ വൈധവ്യം അനുഭവിക്കുന്നത്. തന്നെ വിവാഹം ചെയ്യുന്ന കാര്യ ത്തിൽ മനഃസമ്മതം അന്വേഷിച്ചറിയാൻ ഖദീജ തന്റെ ഒരു സ്നേഹി തയെ തിരുനബിയുടെ അടുക്കലേക്ക് പറഞ്ഞയച്ചു. എന്താണി നിയും വിവാഹത്തിനൊരുങ്ങാത്തതെന്നു ആ സ്ത്രീ തിരുനബി യോടു ചോദിച്ചപ്പോൾ അതിനു മാത്രം തന്റെ പക്കൽ മുതലില്ലെ ന്നാണ് തിരുനബി(സ) മറുപടി നൽകിയത്. സമ്പന്നയും കുലീന

യുമായ ഒരു സ്ത്രീയെ കണ്ടെത്തിയാൽ കല്യാണം കഴിക്കാൻ തയ്യാറാകുമോ എന്നു സന്ദർശക ആരാഞ്ഞു. ആ സ്ത്രീ ഏതാണെന്നു തിരുമേനി(സ) അന്വേഷിച്ചപ്പോൾ അതു ഖദീജയല്ലാതെ മറ്റാരുമല്ലെന്ന് ദൂതി അറിയിച്ചു. ധനികയായ ഖദീജ തന്നെ സംബന്ധിച്ചിടത്തോളം അപ്രാപ്യയാണെന്നു പറഞ്ഞ് നബി വിനയപൂർവം ഒഴിഞ്ഞുമാറി. ഇക്കാര്യത്തിൽ യാതൊരു വിഷമവും അനുഭവപ്പെടുകയില്ലെന്ന് പ്രേഷിത ഉറപ്പു നൽകി. അങ്ങനെയാണെങ്കിൽ തനിക്കൊരെതിരും പറയാനില്ലെന്ന് നബി വ്യക്തമാക്കുകയും വിവാഹത്തിനു സമ്മതം നൽകുകയും ചെയ്തു. ഖദീജ ഇതു സംബന്ധിച്ച് അബൂതാലിബിനു ഒരു സന്ദേശമയച്ചു. തദനന്തരം നബിയും ഖദീജയും തമ്മിലുള്ള വിവാഹം ഉറപ്പിക്കപ്പെടുകയും അതു നടക്കുകയും ചെയ്തു. അങ്ങനെ അനാഥനായി നടന്ന ഒരു പാവപ്പെട്ട വ്യക്തി ഐശ്വര്യത്തിലേക്ക് ആദ്യമായി ഒന്നെത്തിനോക്കാനിടയായി. അദ്ദേഹം ഇതോടെ ഒരു സമ്പന്നനായി മാറുകയാണുണ്ടായത്. എന്നാൽ, തന്റെ ധനം ആ വ്യക്തി എങ്ങനെ ഉപയോഗപ്പെടുത്തി എന്നത് മനുഷ്യകുലത്തിനാകെ ഒരു പാഠമായിരുന്നു.

ധനവതിയായ തനിക്കും പാവപ്പെട്ട തന്റെ ഭർത്താവിനും ഇടയിലുള്ള സാമ്പത്തികമായ അസമത്വം സന്തുഷ്ടമായ ദാമ്പത്യ ജീവിതത്തിനു സഹായകമാകില്ലെന്നു ഭയപ്പെട്ട ഖദീജ(റ)തന്റെ മുഴുവൻ സ്വത്തുക്കളും അടിമകളെയും തിരുനബിക്ക് അടിയറ വെച്ചു. നിറഞ്ഞ ആത്മാർത്ഥതയോടെയാണ് ഖദീജ ഇപ്രകാരം ചെയ്തതെന്ന് ഉറപ്പായപ്പോൾ ഖദീജയുടെ അടിമകൾ തന്റെ അധീനത്തിൽ വന്ന ഉടനെ താൻ അവരെയെല്ലാം സ്വതന്ത്രരാക്കുന്നതാണെന്നു തിരുനബി(സ)പ്രഖ്യാപിച്ചു. നബി അപ്രകാരം തന്നെ പ്രവർത്തിക്കുകയും ചെയ്തു. ഖദീജയിൽ നിന്നു കിട്ടിയ സ്വത്തിന്റെ വലിയ ഭാഗവും അദ്ദേഹം പാവങ്ങൾക്ക് ദാനം ചെയ്യുകയാണുണ്ടായത്.

### സൈദ്

ഇപ്രകാരം നബി സ്വതന്ത്രനാക്കിയ ഒരടിമയായിരുന്നു സൈദ്. സൈദ് ബുദ്ധിശാലിയും സമർത്ഥനുമായിരുന്നു. ഒരു ബഹുമാന്യ കുടുംബത്തിലെ അംഗമായിരുന്ന അദ്ദേഹം ശൈശവത്തിൽ തന്നെ ഒരടിമയെന്നോണം വിൽക്കപ്പെടുകയും പലേടത്തും കൈമാറ്റം ചെയ്യപ്പെട്ട ശേഷം ഒടുവിൽ മക്കത്തെത്തിച്ചേരുകയുമാണുണ്ടായ

ത്. ബാലനായ സൈദ് സ്വതന്ത്രനാക്കപ്പെട്ടപ്പോൾ തന്റെ സ്വാത ന്ത്ര്യത്തേക്കാൾ വിലമതിച്ചത് തിരുനബിയുമായുള്ള സാമീപ്യ സമ്പർക്കത്തെയായിരുന്നു. എല്ലാ അടിമകളും സ്വതന്ത്രരാക്കപ്പെ ട്ടപ്പോൾ സൈദ് സ്വതന്ത്രനാകാൻ ഇഷ്ടപ്പെട്ടില്ല! തിരുനബിയോ ടൊപ്പം ജീവിക്കാനനുവദിക്കണമെന്ന് സൈദ് അപേക്ഷിച്ചു. അങ്ങ നെയദ്ദേഹം തിരുനബിയോടൊപ്പം വസിച്ചു തുടങ്ങുകയും നബി യോടു കൂടുതൽ അടുക്കുകയും ചെയ്തു. ആയിടയിൽ സൈദിന്റെ പിതാവും പിതൃവ്യനും സൈദിനെയും തെരഞ്ഞു പുറപ്പെടുകയു ണ്ടായി. മുഹമ്മദ് നബിയോടൊപ്പം മക്കത്താണ് വസിക്കുന്നതെന്ന് കേട്ടു അവർ അദ്ദേഹത്തെ സമീപിച്ചു സൈദിനെ സ്വതന്ത്രനാ ക്കാൻ അഭ്യർത്ഥിക്കുകയും എത്ര വലിയ തുകയും മോചനമൂല്യ മായി നൽകിക്കൊള്ളാമെന്ന് അറിയിക്കുകയും ചെയ്തു. സൈദ് ഇതിനകം തന്നെ പരിപൂർണ്ണ സ്വതന്ത്രനായിക്കഴിഞ്ഞിട്ടുണ്ടെന്നും സൈദിനു എവിടെ വേണമെങ്കിലും ഏതു സമയത്തും പോകാവു ന്നതാണെന്നും നബി(സ)മറുപടി നൽകി. തിരുനബി(സ)സൈ ദിനെ ആളയച്ചു വരുത്തുകയും പിതാവിനെയും പിതൃവ്യനെയും കാണിച്ചു കൊടുക്കുകയും ചെയ്തു. പിതാവും പുത്രനും പര സ്പരം കെട്ടിപ്പിടിച്ചു കണ്ണീർ വാർത്തു. കണ്ണുനീർ തോർത്തിക്ക ഉഞ്ഞ ശേഷം വാത്സല്യം വഴിഞ്ഞൊഴുകുന്ന വാക്കുകളിൽ പിതാവു പുത്രനോടു പറഞ്ഞു: ദയാലുവായ യജമാനൻ സ്വതതന്ത്രനാക്കി യിരിക്കയാലും സൈദിന്റെ വിരഹം മൂലം മാതാവ് നിത്യഖിന്ന യായി കഴിയുന്നതിനാലും സ്വഗൃഹത്തിലേക്ക് തങ്ങളോടൊപ്പം മടങ്ങണമെന്ന്. സൈദ് മറുപടി നൽകിയതിപ്രകാരമാണ്: ' 'പിതാ വേ, സ്വന്തം മാതാപിതാക്കളെ ആർക്കാണ് സ്നേഹമില്ലാത്തത്? അങ്ങയോടും എന്റെ പ്രിയപ്പെട്ടമാതാവിനോടും എന്റെ ഹൃദയ ത്തിൽ പറഞ്ഞറിയിക്കാനാവാത്ത സ്നേഹമുണ്ട്. എന്നാൽ, മുഹ മ്മദ് എന്ന ഈ വ്യക്തിയെ വിട്ടു പിരിയുന്നത് എനിക്ക് ഓർത്തു കൂടാ! ഞാനദ്ദേഹത്തെ അത്രയേറെ സ്നേഹിക്കുന്നു. അങ്ങയെ കാണാൻ കഴിഞ്ഞതിൽ അതീവ സന്തുഷ്ടനാണ് ഞാൻ. എന്നാൽ, മുഹമ്മദിനെ വിട്ടു പിരിയാൻ എനിക്കാവുകയില്ല." പിതാവും പിതൃ സഹോദരനും തങ്ങളോടൊപ്പം സൈദിനെയും കൊണ്ടു പോകാൻ സകലശ്രമങ്ങളും നടത്തിനോക്കി. പക്ഷെ സൈദിനെ അതിനു സമ്മതിപ്പിക്കാൻ അവർക്ക് കഴിഞ്ഞില്ല. ഒടുവിൽ നബി

തിരുമേനി(സ)ഇപ്രകാരം അരുളി: ' 'സൈദ് മുമ്പേ തന്നെ സ്വത ന്ത്രനായിക്കഴിഞ്ഞിട്ടുണ്ട്. എന്നാൽ, ഇന്നു മുതൽ സൈദ് എന്റെ മകനുമായിരിക്കുന്നു.'' സൈദും തിരുനബിയും തമ്മിലുള്ള സ്നേഹ ബന്ധത്തിന്റെ ആഴം കണ്ടറിഞ്ഞ സൈദിന്റെ പിതാവും പിതൃവ്യനും തങ്ങളുടെ ശ്രമങ്ങളിൽ പരാജയപ്പെട്ടു സൈദിനെ കൂടാതെ തന്നെ മടങ്ങിപ്പോയി. സൈദ് നബിയോടൊപ്പം വീണ്ടും വസിച്ചു തുടങ്ങുകയും ചെയ്തു.(ഹിശാം).

### ആദ്യവെളിപാട്

തിരുനബിക്ക് മുപ്പതു വയസ്സ് കഴിഞ്ഞതോടെ അദ്ദേഹത്തിന് ദൈവ പ്രേമവും ദൈവാരാധനയിലുള്ള ആസക്തിയും അധികരി ച്ചുവന്നു. മക്കക്കാരുടെ നാനാതരം ദുഷ്കൃതങ്ങളിലും പാപകർമ്മ ങ്ങളിലും മനസ്സു മടുത്ത അദ്ദേഹം നഗരത്തിനു വെളിയിൽ രണ്ടോ മൂന്നോ നാഴിക അകലെയുള്ള ഒരു സ്ഥലം ധ്യാനവിചിന്തന ങ്ങൾക്കായി തിരഞ്ഞെടുത്തു. ഇതു ഒരു കുന്നിൻ പുറത്ത് പാറ കൊണ്ടു രൂപപ്പെട്ട ഒരു ഗുഹയായിരുന്നു.

പത്നി ഖദീജ(റ) തയ്യാറാക്കി കൊടുക്കുന്ന ആഹാരവുമായി അദ്ദേഹം അവിടെ ചെന്നു ധ്യാനങ്ങളിലും ആരാധനകളിലും വ്യാപൃ തനാകും. നാല്പതു വയസ്സായപ്പോൾ ഒരിക്കൽ അദ്ദേഹത്തിനു അതേ ഗുഹയിൽ വെച്ചു തന്നെ ഒരു ദർശനം ഉണ്ടായി. ഏതോ ഒരാൾ തന്നോടു 'ഓതുക!' എന്നാജ്ഞാപിക്കുന്നതായി അദ്ദേഹം കേട്ടു. എന്താണ് ഓതേണ്ടതെന്നും എങ്ങനെയാണ് ഓതേണ്ടതെന്നും തനിക്കറിയില്ലെന്നു അദ്ദേഹം മറുപടി നൽകി. എന്നാൽ അവിടെ പ്രത്യക്ഷപ്പെട്ട ഒരു രൂപം വീണ്ടും നിർബന്ധി ക്കുകയും താഴെ പറയുന്ന വരികൾ ഓതിക്കുകയും ചെയ്തു:

' 'സർവ്വം സൃഷ്ടിച്ച ആ നിന്റെ നാഥന്റെ നാമത്തിൽ ഓതുക! അവൻ മനുഷ്യനെ രക്ത പിണ്ഡത്തിൽ നിന്നു സൃഷ്ടിച്ചു: ഓതുക! നിന്റെ നാഥൻ ഏറ്റവും ഔദാര്യവാനത്രെ. മനുഷ്യനെ അവൻ പേന കൊണ്ടു പഠിപ്പിച്ചു. മനുഷ്യനെ അവൻ അറിയാത്തതെന്തോ അതു പഠിപ്പിച്ചു.''(96:2-6).

ഈ വചനങ്ങളാണ് നബിക്ക് ആദ്യമായി വെളിപ്പെട്ടത്. ഇതും പിന്നീടു വെളിപ്പെട്ട വചനങ്ങളും വിശുദ്ധ ഖുർആന്റെ ഭാഗ മായിത്തീർന്നു. ഈ വരികൾ ഗഹനാർത്ഥഗർഭങ്ങളാണ്. എഴുന്നേറ്റു

ഏക്കദൈവത്തിന്റെ- മനുഷ്യനെ സൃഷ്ടിച്ചവനും മനുഷ്യ പ്രകൃതിയിൽ ദൈവ പ്രേമവും സമസൃഷ്ടി സ്നേഹവും നിക്ഷേപിച്ചവനും ആരോ ആ ഏക സ്രഷ്ടാവിന്റെ-നാമം ഉയർത്തുന്നതിനു സന്നദ്ധനാകാനാണ് അത് ആഹ്വാനം ചെയ്തത്. ദൈവത്തിന്റെ സന്ദേശം പ്രഖ്യാപിക്കാൻ നബി (സ) അതുവഴി ആജ്ഞാപിക്കപ്പെട്ടു. ഈ സന്ദേശം പ്രഘോഷിപ്പിക്കുന്ന കാര്യത്തിൽ സഹായവും സംരക്ഷണവും ദൈവം വാഗ്ദാനം ചെയ്തു. എല്ലാ തരത്തിലുള്ള ജ്ഞാനങ്ങളും പേനയുടെ സഹായത്തോടെ ലോകത്തിനു പഠിപ്പിക്കപ്പെടുന്ന ഒരു കാലത്തെപ്പറ്റി ഈ വചനങ്ങളിൽ ദീർഘദർശനം ചെയ്യപ്പെട്ടിട്ടുണ്ട്. മുമ്പൊരിക്കലും കേട്ടിട്ടില്ലാത്ത വളരെയേറെ സംഗതികൾ പഠിപ്പിക്കപ്പെടും. പ്രസ്തുത വചനങ്ങൾ വിശുദ്ധ ഖുർആന്റെ ഒരു രത്നച്ചുരുക്കമാണെന്നു പറയാം. ഭാവി വെളിപാടുകളിൽ തിരുനബി(സ)ക്ക് നൽകാനിരുന്ന പാഠങ്ങളും സൂക്ഷ്മരൂപത്തിൽ ഇതിലടങ്ങിയിട്ടുണ്ട്. മനുഷ്യന്റെ ആത്മീയ വളർച്ചയിൽ അതുവരെ അറിയപ്പെട്ടിട്ടില്ലാത്ത മഹത്തായ പുരോഗതിക്കുള്ള അടിസ്ഥാനങ്ങൾ ആ വചനങ്ങളിൽ കാണാം. ഈ വെളിപാടുണ്ടായപ്പോൾ ദൈവം തന്റെ ചുമലിൽ അർപ്പിക്കാനിച്ഛിച്ച ആ ഉത്തരവാദിത്വത്തിന്റെ ഗൗരവം ഓർത്ത നബി നടുങ്ങിപ്പോയി! മറ്റൊരാളാണെങ്കിൽ താൻ മഹാനായിക്കഴിഞ്ഞുവെന്ന ധാരണയിൽ അഹങ്കരിക്കുകയാണ് ചെയ്യുമായിരുന്നത്. എന്നാൽ, നബിയുടെ നില അതായിരുന്നില്ല. മഹത്തായ പലതും തനിക്ക് സാധിക്കുമായിരുന്നെങ്കിലും ആ നേട്ടങ്ങളിലൊന്നും അദ്ദേഹം അഹങ്കരിക്കുകയില്ലായിരുന്നു. ഈ അനുഭൂതി വിശേഷത്താൽ അസ്വസ്ഥനായിത്തീർന്ന അദ്ദേഹം വീട്ടിലേക്കു തിരിച്ചു. അദ്ദേഹം മുഖം പൊത്തിക്കിടന്നു. പത്നി ഖദീജ(റ) കാര്യമെന്തെന്നന്വേഷിച്ചപ്പോൾ സംഭവിച്ചതെല്ലാം അദ്ദേഹം വിവരിച്ചു കൊടുത്തു. തന്റെ ഭീതി ഇപ്രകാരം അദ്ദേഹം പറഞ്ഞൊപ്പിച്ചു: "ഞാൻ എത്രയോ ദുർബലൻ! ദൈവം എന്റെ ചുമലിൽ ഏറ്റി വയ്ക്കുന്ന ഈ കർത്തവ്യഭാരം ഞാനെങ്ങനെ താങ്ങും?" ഖദീജ, ഉടൻ സാന്ത്വനപ്പെടുത്തിയതിങ്ങനെയായിരുന്നു: "ദൈവത്താണെ, അങ്ങു പരാജയപ്പെടുന്നതിനും അയോഗ്യനാണെന്നു വരുത്തുന്നതിനുമല്ല ദൈവം ഈ വചനമിറക്കിയത്. അവൻ അങ്ങയെ ഒരിക്കലും കൈവെടിയില്ല. തീർച്ച! അങ്ങു ബന്ധുക്കളുടെ നേരെ കാരുണ്യവും ഔദാര്യവും

കാട്ടുന്നു. പാവങ്ങളെയും അശരണരെയും സഹായിക്കുകയും അവരുടെ ഭാരം പേറുകയും ചെയ്യുന്നു. എന്നിരിക്കെ, ദൈവം അങ്ങയെ കൈവിട്ടു കളയുമോ? നമ്മുടെ നാട്ടിൽ നിന്നു അപ്രത്യക്ഷമായിക്കഴിഞ്ഞ നന്മകൾ അങ്ങു വീണ്ടും കൊണ്ടു വരുന്നു. അങ്ങു അതിഥികളോടു ബഹുമാനപൂർവ്വം പെരുമാറുകയും വിഷമിക്കുന്നവരെ സഹായിക്കുകയും ചെയ്യുന്നു. ദൈവം അങ്ങയെ പരീക്ഷയിൽ അകപ്പെടുത്തുമോ?"(ബുഖാരി)

ഇപ്രകാരം പറഞ്ഞ ശേഷം ഖദീജ(റ) തിരുനബിയെ തന്റെ പിതൃ സഹോദര പുത്രനും ഒരു ക്രിസ്ത്യാനിയുമായ വറഖത്തിബ്നു നൗഫലിന്റെ അടുക്കൽ കൂട്ടിക്കൊണ്ടു പോയി. സംഭവ വിവരങ്ങളെല്ലാം കേട്ടപ്പോൾ വറഖത്ത് പറഞ്ഞു:

"നിശ്ചയമായും മോശയ്ക്ക് അവതരിച്ച ദൈവദൂതൻ തന്നെയാണ് അങ്ങേയ്ക്കും വെളിപ്പെട്ടിരിക്കുന്നത്''(ബുഖാരി) ബൈബിൾ 'ആവർത്തന' പുസ്തകത്തിലെ 8-ാംഅധ്യായം 18-ാം വചനത്തിൽ പറഞ്ഞതാണ് വറഖത്ത് ഉദ്ദേശിച്ചിരുന്നതെന്നു വ്യക്തമായിരുന്നു.

## ആദ്യവിശ്വാസികൾ

തിരുനബി(സ) സ്വതന്ത്രനാക്കിയ അടിമ സൈദും (അദ്ദേഹത്തിന് അപ്പോൾ മുപ്പതു വയസ്സായിരുന്നു) നബി തിരുമേനിയുടെ പിതൃവ്യപുത്രനായ അലിയും (അലിക്ക് അപ്പോൾ പതിനൊന്ന് വയസ്സായിരുന്നു) ഈ വിവരം അറിഞ്ഞ ഉടൻ നബിയിൽ തങ്ങൾക്കുള്ള വിശ്വാസം പ്രഖ്യാപിച്ചു. കുട്ടിക്കാലം മുതൽ തന്റെ ചങ്ങാതിയായിരുന്ന അബൂബക്കർ ഈ അവസരത്തിൽ നഗരത്തിന് വെളിയിൽ ആയിരുന്നു. അദ്ദേഹം തിരിച്ചു വന്നപ്പോൾ നബിക്കുണ്ടായ ഈ പുതിയ അനുഭവങ്ങളെക്കുറിച്ച് കേട്ടറിഞ്ഞു. തന്റെ ചങ്ങാതിക്ക് ഭ്രാന്തായിരിക്കുകയാണെന്നും ദൈവം ദൂതൻമാർ മുഖേന തനിക്ക് സന്ദേശമെത്തിക്കുന്നതായി അദ്ദേഹം വാദിച്ചു തുടങ്ങിയിരിക്കയാണെന്നുമായിരുന്നു അബൂബക്കർ പറഞ്ഞുകേട്ടത്. അദ്ദേഹം നബിയെ പരിപൂർണ്ണമായും വിശ്വസിച്ചിരുന്നു. നബി പറയുന്നത് പരമസത്യമായിരിക്കുമെന്നതിൽ അദ്ദേഹത്തിനു അശേഷവും സംശയമുണ്ടായിരുന്നില്ല. ബുദ്ധിമാനും ആത്മാർത്ഥത തികഞ്ഞ ആളുമെന്ന നിലയിൽ നീണ്ട കാലത്തെ പരിചയം അദ്ദേ

ഹത്തിനുണ്ടായിരുന്നു. അബൂബക്കർ നബിയുടെ ഭവനത്തിൽ ചെന്നു വാതിക്കൽ മുട്ടി. അകത്ത് പ്രവേശിച്ച ഉടൻ എന്താണ് സംഭവിച്ചിട്ടുള്ളതെന്നു ആരാഞ്ഞു. ആബൂബക്കർ തന്നെ തെറ്റിദ്ധരിക്കരുതെന്നു കരുതി തിരുനബി(സ) സംഗതികൾ വിസ്തരിച്ചു പറയാനാരംഭിച്ചു. അതു വിലക്കി കൊണ്ട് അബൂബക്കർ പറഞ്ഞു. ദൈവദൂതൻ പ്രത്യക്ഷപ്പെട്ടു ദിവ്യസന്ദേശം നൽകി എന്നു കേട്ടതു ശരിയാണോ എന്നു മാത്രമേ തനിക്കറിയേണ്ടു എന്നു! തിരുനബി(സ) വീണ്ടും വിശദീകരിക്കാൻ തുനിഞ്ഞപ്പോൾ അബൂബക്കർ തനിയ്ക്കതൊന്നും കേൾക്കേണ്ടെന്നു പറഞ്ഞു. ദൈവത്തിൽ നിന്നു വല്ല സന്ദേശവും ലഭിച്ചോ എന്ന തന്റെ ചോദ്യത്തിനുള്ള ഒരേ ഒരുത്തരമേ തനിയ്ക്ക് കേൾക്കേണ്ടതുള്ളൂ എന്നു അദ്ദേഹം ആവർത്തിച്ചറിയിച്ചു. തിരുനബി(സ) 'ഉവ്വ്' എന്നു ഉത്തരം നൽകിയ ക്ഷണത്തിൽ താൻ ഒരു വിശ്വാസിയാണെന്നു അബൂബക്കർ പ്രഖ്യാപിച്ചു. ന്യായവാദങ്ങളും തെളിവുകളും തന്റെ വിശ്വാസത്തിന്റെ മൂല്യം കുറച്ചു കളയുമായിരുന്നു എന്നു അദ്ദേഹം വിശ്വാസ പ്രഖ്യാപനത്തിനു ശേഷം ചൂണ്ടിക്കാട്ടി. വളരെക്കാലമായി നബിയെ വളരെ അടുത്തു താൻ പരിചയിച്ചിട്ടുണ്ട്. താനദ്ദേഹത്തെ ഒരിക്കലും സംശയിക്കുകയില്ല. അദ്ദേഹത്തിന്റെ സത്യവാദത്തെ പറ്റി തനിക്കൊരു തെളിവും കേൾക്കേണ്ട!

പ്രായം ചെന്ന ഒരു സ്ത്രീ, പതിനൊന്നു വയസ്സായ ഒരു കുട്ടി, ബന്ധുക്കളല്ലാത്തവർക്കിയയിൽ താമസിക്കുന്ന സ്വതന്ത്രനാക്കപ്പെട്ട ഒരടിമ, ചെറുപ്പക്കാരനായ ഒരു ചങ്ങാതി. ഈ ചെറിയൊരു സംഘമായിരുന്നു തിരുനബിയുടെ ആദ്യത്തെ വിശ്വാസിഗണം. ദൈവത്തിന്റെ പ്രകാശം പരത്താൻ നിശ്ചയിച്ചുറച്ചവർ. ജനങ്ങളും ഇവർക്കു പുറമെ നബിയും! ഇവരാണ് ലോകം മുഴുവനും അവരുടെ നേതാക്കളും ഈ വിവരമറിഞ്ഞപ്പോൾ പരിഹസിച്ചു ചിരിച്ചു. ഇവർക്കു ഭ്രാന്താണെന്നവർ പ്രഖ്യാപിച്ചു! ഇവരെ സംബന്ധിച്ചേടത്തോളം ഭയപ്പെടാനോ വിഷമിക്കാനോ ഒന്നുമുണ്ടായിരുന്നില്ല. എന്നാൽ, ക്രമേണ സത്യം ഉദിച്ചുയരാൻ തുടങ്ങി. അങ്ങനെ, യശയ്യാ പ്രവാചകൻ പ്രവചിച്ചതിൻവണ്ണം "കൽപനയ്ക്ക് മേൽ കൽപനയും, വരയിൻമേൽ വരയും, ഇവിടെ അൽപവും അവിടെ അൽപവും" തിരുനബിയുടെ മേൽ ഇറങ്ങിക്കൊണ്ടിരുന്നു.

## വിശ്വാസികൾ മർദ്ദിക്കപ്പെടുന്നു

മുഹമ്മദ് നബിയോടു ദൈവം മറ്റൊരു ഭാഷയിൽ സംസാരിച്ചു തുടങ്ങി. യുവജനം അദ്ഭുതപ്പെട്ടു. സത്യാന്വേഷകർ ആവേശഭരിതരായി. അവഗണനയ്ക്കും അവഹേളനങ്ങൾക്കും പകരം അംഗീകാരവും അഭിനന്ദനവും ലഭിച്ചു തുടങ്ങി. അടിമകളും യുവജനങ്ങളും സ്ത്രീകളും തിരുനബിയുടെ ചുറ്റും ഒരുമിച്ചു കൂടി. അദ്ദേഹത്തിന്റെ സന്ദേശത്തിലും അദ്ദേഹത്തിന്റെ ഉപദേശങ്ങളിലും പതിതർക്കും അവശർക്കും യുവജനങ്ങൾക്കും ആശയും ആശ്വാസവും അടങ്ങിയിരുന്നു. തങ്ങളുടെ അവകാശങ്ങൾ വീണ്ടു കിട്ടുന്ന നാളുകൾ വന്നെത്തിയെന്നു അബലകൾ മനസ്സിലാക്കി. തങ്ങളുടെ മോചനകാലം കൈവന്നതിൽ അടിമകൾ ആശ്വസിച്ചു. തങ്ങൾക്കായി പുരോഗതിയുടെ പുതിയ പാതകൾ വെട്ടിത്തുറക്കപ്പെട്ടതിൽ യുവജനം ആവേശം കൊണ്ടു. അവഗണന അംഗീകാരമായും വിമുഖത വിശ്വാസശ്രദ്ധകളായും രൂപാന്തരപ്പെട്ടപ്പോൾ മക്കയിലെ മൂപ്പൻമാരും ഗോത്രത്തലവൻമാരും ഭയപ്പെട്ടു തുടങ്ങി. അവർ കൂടിയാലോചനകൾ നടത്തി. അവഹേളനങ്ങൾ പുതിയ ഭീഷണിക്ക് പരിഹാരമാകയില്ലെന്നു അവർ കണ്ടു. പകരം കൂടുതൽ കടുത്ത മറ്റെന്തെങ്കിലും നടപടികൾ വേണം. പുതിയ പ്രസ്ഥാനത്തെ ശക്തികൊണ്ടു അടിച്ചമർത്തുക തന്നെ! മർദ്ദനമുറകളും ബഹിഷ്കരണ നടപടികളും സ്വീകരിക്കാൻ അവർ തീരുമാനിച്ചു. ഈ തീരുമാനം പ്രായോഗിക രൂപം കൈക്കൊണ്ടതോടെ മക്കാനഗരം രൂക്ഷമായ സംഘർഷങ്ങളുടെ കേന്ദ്രമായി മാറി. തിരുനബിയെയും ആ മഹാത്മാവിന്റെ ചുറ്റും കൂടിയ ഭക്തജനങ്ങളെയും ഭ്രാന്തൻമാരായി ചിത്രീകരിക്കാൻ പറ്റില്ലെന്നും അതു വളർന്നു മുന്നേറുന്ന ഒരു മഹാപ്രസ്ഥാനമാണെന്നും അതിന്റെ വളർച്ചയെ തടഞ്ഞില്ലെങ്കിൽ തങ്ങളുടെ മതവിശ്വാസങ്ങളും അന്തസ്സും ആചാരങ്ങളും പാരമ്പര്യങ്ങളുമെല്ലാം നശിച്ചൊടുങ്ങുമെന്നും മക്കക്കാർ മനസ്സിലാക്കി. മക്കയിലെ പഴയ സാമൂഹിക സംഘടനയെ ഇസ്ലാം തകർത്തു കളയുമെന്നും അവർക്കുറപ്പായി. പുതിയൊരു ആകാശവും പുതിയൊരു ഭൂമിയും അറേബ്യയിൽ രൂപം കൊണ്ടു. അറേബ്യയുടെ പഴയ അന്തരീക്ഷവും പഴയ മനസ്സും അതോടെ അപ്രത്യക്ഷമാകും. ആകയാൽ, മക്കക്കാർ മേലിൽ ഇസ്ലാമിനെ പരിഹസിക്കുകയില്ല. അവരെ സംബന്ധിച്ചിടത്തോളം ഇപ്പോഴത് ഒരു ജീവൽ മരണ പ്രശ്നമായി മാറിക്കഴിഞ്ഞു. ഇസ്ലാം ഒരു വെല്ലു

വിളിയാണ്. ആ വെല്ലു വിളിയെ നേരിടാൻ അവർ കച്ചക്കെട്ടിക്കഴി ഞ്ഞു. പ്രവാചകൻമാരുടെ പ്രസ്ഥാനങ്ങളെ എക്കാലത്തും ശത്രു ക്കൾ വെല്ലുവിളിയായി കാണുകയും അതിനെ നേരിടാൻ ഒരുങ്ങി പുറപ്പെടുകയുമാണല്ലോ ചെയ്തിട്ടുള്ളത്! ന്യായവാദങ്ങളെ ന്യായ വാദങ്ങൾകൊണ്ടു എതിരിടേണ്ടതില്ല; ആപൽക്കരങ്ങളായ തത്വ ങ്ങളെ ഭുജബലം കൊണ്ട് അടിച്ചമർത്തുക തന്നെ വേണം. അതാ യിരുന്നു അവരുടെ തീരുമാനം! നബിയുടെയും അനുയായികളു ടെയും ജീവിതമാതൃകയെ തങ്ങളുടേതുമായി തട്ടിച്ചു നോക്കുവാൻ അവർ മിനക്കെടുകയില്ല. ആദരപൂർവമായ വാക്കുകൾക്ക് ആദര പൂർവം മറുപടി നൽകാൻ അവർ തയ്യാറായില്ല. നിരപരാധികളോട് നിർദ്ദയം പെരുമാറുവാനും അനുകമ്പ കാട്ടുന്നവരെ അധിക്ഷേപി ക്കുവാനുമാണ് അവർ ബന്ധപ്പെട്ടത്. വിശ്വാസവും അവിശ്വാസവും തമ്മിൽ ഒരിക്കൽ കൂടി ഒരു ഘോര സംഘട്ടനം ലോകത്ത് നട ക്കാൻ പോകുന്നു. സാത്താനിക ശക്തികൾ മാലാഖമാരോട് യുദ്ധം പ്രഖ്യാപിച്ചിരിക്കുകയാണ്. അവിശ്വാസികളുടെ ആക്രമണങ്ങ ളെയും അത്യാചാരങ്ങളെയും ചെറുക്കാൻ വിരലിലെണ്ണാവുന്ന ആ വിശ്വാസികൾക്ക് ശക്തിയില്ലായിരുന്നു. അതിനിഷ്ഠൂരമായ ഒരു നീക്കമാണ് ആരംഭിച്ചത്. സ്ത്രീകൾ നിർദാക്ഷിണ്യം നിഗ്രഹിക്ക പ്പെട്ടു. പുരുഷൻമാർ കശാപ്പ് ചെയ്യപ്പെട്ടു. തിരുനബിയിൽ വിശ്വാസം പ്രഖ്യാപിച്ച അടിമകൾ ചുട്ടു പഴുത്ത മണൽപ്പരപ്പിലൂടെയും പാറ കളിൻമേലും വലിച്ചിഴക്കപ്പെട്ടു. അവരുടെ മൃദുല മേനികൾ പ്രഹ രമേറ്റു തഴമ്പിക്കുകയും മൃഗങ്ങളുടേത് മാതിരി കടുത്തു പോകു കയും ചെയ്തു. അനേകം കൊല്ലങ്ങൾക്ക് ശേഷം ഇസ്‌ലാം എല്ലാ യിടങ്ങളിലും ഉറച്ചു കഴിഞ്ഞപ്പോൾ ഒരവസരത്തിൽ, ആദ്യ വിശ്വാ സികളിലൊരാളായിരുന്ന ഖബ്ബാബിബ്നുൽ അർസ് തന്റെ ശരീരം ചുറ്റും കൂടിയവർക്ക് കാണിച്ചു കൊടുക്കുകയുണ്ടായി. അദ്ദേഹ ത്തിന്റെ ശരീരം ഒരു വശത്ത് മൃഗങ്ങളുടെ ചർമ്മം പോലെ കടുത്തു തഴമ്പിച്ചതു കണ്ട് സ്നേഹിതൻമാർ അതെന്തെന്നു ആരാഞ്ഞു. ഖബ്ബാബ് ചിരിച്ചുകൊണ്ട് ഒന്നുമില്ലെന്ന് പറഞ്ഞു. അടിമകൾ ഇസ്‌ലാം മതം ആശ്ലേഷിച്ചപ്പോൾ മക്കയുടെ തെരുവീഥികളിലൂ ടെയും ചുട്ടു പഴുത്ത പൂഴിപ്പരപ്പിലൂടെയും പാറപ്പുറങ്ങളിലൂടെയും വലിച്ചിഴക്കപ്പെട്ടതിന്റെ പാടുകളായിരുന്നു അത്! (മുസ്നദ്, വാല്യം 5, ഭാ.110).

സത്യവിശ്വാസം കൈകൊണ്ട ഈ അടിമകൾ വ്യത്യസ്ത സമൂഹങ്ങളിൽ നിന്നുള്ളവരായിരുന്നു. ബിലാൽ ഒരു നീഗ്രോയും സുഹൈബ് ഒരു ഗ്രീക്കുകാരനും. അവർ വ്യത്യസ്ത മതക്കാരും ആയിരുന്നു. ജാബിറും സൂഹൈബും ക്രിസ്ത്യാനികളും ബിലാലും അമ്മാറും വിഗ്രഹാരാധകരും. ബിലാലിനെ ചുട്ടു പൊള്ളുന്ന പൂഴിപ്പരപ്പിൽ മലർത്തിക്കിടത്തി ശരീരത്തിൽ കനത്തകല്ല് കയറ്റിവെക്കും. അദ്ദേഹത്തിന്റെ നെഞ്ചത്ത് കയറി നൃത്തമാടുക കുട്ടികൾക്ക് ഒരു വിനോദമായിരുന്നു. ബിലാലിന്റെ യജമാനനായിരുന്ന ഉമയ്യിബ്നു ഖലഫ് ഇപ്രകാരം അദ്ദേഹത്തെ പീഡിപ്പിച്ചു കൊണ്ടിരിക്കുകയും അല്ലാഹുവിനെയും മുഹമ്മദ് നബിതിരുമേനിയേയും തള്ളിപ്പറയാനും മക്കക്കാരുടെ ദൈവങ്ങളായ ലാത്തയ്ക്കും ഉസ്സയ്ക്കും സ്തുതി പാടുവാനും ആവശ്യപ്പെടുകയും ചെയ്യുമായിരുന്നു. എന്നാൽ, ബിലാൽ അപ്പോഴെല്ലാം 'അഹദ്','അഹദ്' (അല്ലാഹു ഏകൻ, അല്ലാഹു ഏകൻ) എന്നു മാത്രം ഉരുവിടുകയാണ് ചെയ്തിരുന്നത്. കോപാകുലനായ ഉമയ്യ് ബിലാലിനെ തെണ്ടിപ്പിള്ളേർക്ക് ഏൽപിച്ചു കൊടുത്തു. ബിലാലിന്റെ കഴുത്തിനു കയറിട്ടു ചുറ്റി കല്ലും മുള്ളും നിറഞ്ഞ തെരുവിലൂടെ വലിച്ചിഴക്കുവാൻ അവരോട് അയാൾ ആവശ്യപ്പെട്ടു. ബിലാലിന്റെ ശരീരത്തിൽ നിന്നു രക്തം വാർന്നൊലിച്ചു. എന്നാൽ ആ കരുത്തുറ്റ ധീര വിശ്വാസി 'അഹദ്','അഹദ്' എന്നുതന്നെ ഉരുവിടുന്നുണ്ടായിരുന്നു. വളരെ കാലത്തിനു ശേഷം മുസ്ലിംകൾ മദീനയിൽ വാസമുറപ്പിച്ചതിൽ പിന്നെ, താരതമ്യേന സമാധാന ജീവിതം നയിക്കുമാറായപ്പോൾ നബി തിരുമേനി(സ) ബിലാലിനെ 'മുഅദ്ദിൻ'(ബാങ്ക് വിളിക്കാരൻ) ആയി നിശ്ചയിക്കുകയുണ്ടായി. ഒരു ആഫ്രിക്കക്കാരനായതുകൊണ്ട് അറബിയിൽ 'അശ്ഹദു'(ഞാൻസാക്ഷ്യം വഹിക്കുന്നു) എന്ന പദം ശരിക്കും ഉച്ചരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. 'അസ്അദു' എന്ന അദ്ദേഹത്തിന്റെ ഉച്ചാരണം കേട്ടു ചിരിച്ചുപോന്ന വിശ്വാസകളെ നബി തിരുമേനി(സ) ശാസിച്ചു. മക്കക്കാരുടെ കടുത്ത പീഡനങ്ങൾക്കെതിരിൽ പാറ പോലെ ഉറച്ചു നിന്ന ബിലാലിന്റെ വിശ്വാസസൈഥര്യം ദൈവത്തിനു ഏറെ പ്രിയങ്കരമാണെന്നു തിരുനബി(സ) പറയുമായിരുന്നു. അബൂബക്കർ(റ) ബിലാലിനെയും മറ്റു ചില അടിമകളെയും മോചനമൂല്യം നൽകി സ്വതന്ത്രരാക്കി. അവരിലൊരാളായിരുന്നു സുഹൈബ്. ഒരു നല്ല

കച്ചവടക്കാരനായിരുന്ന സുഹൈബിനെകൊണ്ടു അദ്ദേഹത്തിന്റെ മോചനത്തിനു ശേഷവും ഖുറൈശികൾ അടിമവേല ചെയ്യിച്ചു പോന്നു. തിരുനബി മക്കത്ത് നിന്ന് മദീനയിലേക്ക് മാറിപ്പാർത്ത പ്പോൾ സുഹൈബും ഒന്നിച്ചു പോകാനാഗ്രഹിച്ചു. പക്ഷെ, മക്ക ക്കാർ അദ്ദേഹത്തെ തടഞ്ഞു നിർത്തി. മക്കയിൽ നിന്നു സമ്പാ ദിച്ച മുതലൊന്നും അദ്ദേഹം കൂടെ കൊണ്ടു പോകാൻ പാടില്ലെന്നു വിലക്കി. സുഹൈബ് തന്റെ സകല സ്വത്തുക്കളും അവരുടെ മുമ്പിൽ സമർപ്പിച്ചുകൊണ്ട് ഇനി തന്നെ പോകാനനുവദിക്കുമോ എന്നു ചോദിച്ചു. അദ്ദേഹം സകലതും ഉപേക്ഷിച്ചപ്പോൾ പോകാ നനുവദിക്കാതെ മക്കക്കാർക്ക് ഗത്യന്തരമുണ്ടായില്ല. സുഹൈബ് വെറും കയ്യോടെ മദീനത്ത് നബിയുടെ സവിധത്തിൽ ഹാജരായി. ‘ ‘താങ്കളുടെ ജീവിതത്തിലെ ഏറ്റവും വിശിഷ്ടമായ വിലപേശൽ ഇതു തന്നെയാണ്!” എന്നു പറഞ്ഞുകൊണ്ട് നബി(സ) അപ്പോൾ അദ്ദേഹത്തെ അനുമോദിച്ചു!

അടിമകളായിരുന്ന ഈ വിശ്വാസികളെല്ലാം അകത്തും പുറത്തും ഒരു പോലെ സത്യവിശ്വാസത്തിൽ ഉറച്ചു നിന്നു. എന്നാൽ, അവരിൽ ചിലർ അൽപം ബലഹീനരായിരുന്നിട്ടുണ്ട്. വേദനകൊണ്ട് ഞരങ്ങുകയും കണ്ണീർ തുടക്കുകയും ചെയ്തുകൊ ണ്ടിരുന്ന അമ്മാറിനെ തിരുനബി(സ) ഒരിക്കൽ കണ്ടു. തിരുമേ നി(സ) അടുത്തണഞ്ഞപ്പോൾ സത്യവിശ്വാസം ഉപേക്ഷിക്കാൻ നിർബന്ധിച്ചു കൊണ്ടുള്ള കടുത്ത മർദ്ദനങ്ങൾക്ക് താൻ ഇരയാ കേണ്ടി വന്നു എന്നു അമ്മാർ പരാതിപ്പെട്ടു. തിരുനബി(സ) ചോദിച്ചു, ‘ ‘പക്ഷേ താങ്കളുടെ ഹൃദയത്തിൽ സത്യ വിശ്വാസം കുടികൊള്ളുന്നുവോ?” നിശ്ചയമായും താൻ ഉള്ളു കൊണ്ട് വിശ്വാസി തന്നെയാണെന്ന് അമ്മാർ അറിയിച്ചപ്പോൾ നബി പറ ഞ്ഞു, “സാരമില്ല അല്ലാഹു നിങ്ങൾക്കു പൊറുത്തു തരും!” അമ്മാ റിന്റെ പിതാവായ യാസിറിനെയും മാതാവ് സമിയ്യയെയും അവി ശ്വാസികൾ കടുത്ത ദ്രോഹങ്ങൾക്കിരയാക്കിയിരുന്നു. ഒരിക്കൽ, ഇവർ കടുത്ത മർദ്ദനങ്ങൾ ഏറ്റു കൊണ്ടിരിക്കെ നബി(സ) അതി ലൂടെ കടന്നു പോകാനിടയായി. വികാരഭരിതനായി നബി(സ) വിളിച്ചു പറഞ്ഞു. “യാസറിന്റെ കുടുംബക്കാരേ, സഹനം കൈക്കൊ ള്ളുവിൻ! അല്ലാഹു നിങ്ങൾക്ക് സ്വർഗ്ഗമൊരുക്കിയിട്ടുണ്ട്!”പ്രവാ ചകന്റെ ഈ വാക്കുകൾ താമസം വിനാ സാക്ഷാൽക്കരിക്കപ്പെട്ടു.

യാസിർ മർദ്ദനത്തിനിരയായി മരിച്ചു. കുറച്ചു കഴിഞ്ഞു അദ്ദേഹത്തിന്റെ വൃദ്ധയായ മാതാവ് സമിയ്യയെ അബൂജഹൽ ഒരു കുന്തം കൊണ്ട് കുത്തി കൊലപ്പെടുത്തി.

അവിശ്വാസികളുടെ ക്രൂരമർദ്ദനങ്ങളുടെ ഫലമായി ഒരു അടിമ സ്ത്രീയായിരുന്ന സിന്നീറക്ക് രണ്ടു കണ്ണുകളും നഷ്ടപ്പെട്ടുപോയി!

സഫ്വാനിബ്നു ഉമയ്യയുടെ അടിമയായ അബൂഫുകൈഹയെ ചുട്ട മണലിൽ കിടത്തി പൊള്ളുന്ന കനത്ത കല്ല് നെഞ്ചത്ത് കയറ്റി വെച്ചു അവിശ്വാസികൾ ദ്രോഹിച്ചു. വേദനകൊണ്ട് പുളഞ്ഞ ആ ഭക്തന്റെ നാവ് തുറുത്തി പോയി. മറ്റ് അടിമകളും ഇത്തരം ദണ്ഡനങ്ങൾക്ക് ഇരയായിരുന്നു.

ഈ ക്രൂരതകൾ ആർക്കും സഹിക്കാൻ കഴിയുന്നതായിരുന്നില്ല. എന്നാൽ, ദിവസേന ദൈവത്തിൽ നിന്നു ലഭിച്ചു കൊണ്ടിരുന്ന ഉറപ്പുകൾ ആ ആദ്യ വിശ്വാസികളുടെ ഹൃദയങ്ങളെ ആശ്വസിപ്പിച്ചു പോന്നു. തിരുനബിക്ക് ഖുർആൻ വെളിപ്പെട്ടു കൊണ്ടിരുന്നതോടൊപ്പം ഈ വിശ്വാസികൾക്കും വെളിപാടുകൾ ലഭിച്ചു കൊണ്ടിരുന്നു. അങ്ങനെ ലഭിച്ചു കൊണ്ടിരുന്നില്ലെങ്കിൽ ആ ആദ്യ വിശ്വാസികൾക്ക് ഈ കടുത്ത മർദ്ദനങ്ങൾ സഹിക്കാൻ കഴിയുമായിരുന്നില്ല. കൂട്ടുകാരും നാട്ടുകാരും ഉറ്റവരും ഉടയവരുമെല്ലാം കയ്യൊഴിച്ച അവർക്ക് ഏകനായ ദൈവം അല്ലാതെ മറ്റൊരു ആശ്രയം ഉണ്ടായിരുന്നില്ല. മറ്റൊരു ആശ്രയം അവർ തേടിയതുമില്ല. അല്ലാഹുവിനുവേണ്ടിയാണ് അവർ ഈ ദുരിതങ്ങളെല്ലാം സഹിച്ചു പോന്നത്. അതുകാരണം, അവർക്ക് ശകാരങ്ങൾ ആശീർവാദങ്ങളായും കല്ലും മുള്ളും വില്ലീസു വിരിപ്പുകളായും അനുഭവപ്പെട്ടു.

സ്വതന്ത്ര പൗരൻമാരായിരുന്ന പുതു വിശ്വാസികളുടെ നേരെയും നിഷ്ഠൂരമായ മർദ്ദനങ്ങളാണ് അഴിച്ചു വിട്ടിരുന്നത്. മൂപ്പൻമാർ പലവിധത്തിലും അവരെ ഭേദ്യം ചെയ്തു പോന്നു. ഉസ്മാൻ(റ) നാൽപതാം വയസ്സിലാണ് ഇസ്ലാംമതം വിശ്വസിച്ചത്. അദ്ദേഹം കഴിവുറ്റ ഒരാളുമായിരുന്നു. എന്നിട്ടും ഖുറൈശികൾ മർദ്ദനം അഴിച്ചു വിട്ട നാളുകളിൽ ഉസ്മാന്റെ പിതൃവ്യൻ ഹക്കം അദ്ദേഹത്തെ പിടിച്ചു കെട്ടി അടിക്കുകയുണ്ടായി. പിൽക്കാലത്ത് ഒരു വലിയ മുസ്ലിം ജനറൽ ആയിത്തീർന്ന സുബൈറിബ്നുൽ അവ്വാം ഇസ്ലാം മതം വിശ്വസിക്കുമ്പോൾ തന്നെ ചെറുപ്പക്കാര

നായിരുന്നു. ആ ധീരയുവാവിനെ അദ്ദേഹത്തിന്റെ പിതൃവ്യൻ ഒരു പായയിൽ ചുരുട്ടിക്കെട്ടി അടിയിൽ പുകയിട്ടു ശ്വാസം മുട്ടിച്ചു. എന്നാൽ, സുബൈർ സത്യവിശ്വാസത്തിൽ നിന്നു അണുവോളം മാറുവാൻ കൂട്ടാക്കിയില്ല. ഗഫ്ഫാർ ഗോത്രത്തിൽപെട്ട അബൂസർറ് നബിയെ കുറിച്ചു കേട്ടപ്പോൾ കാര്യം അന്വേഷിച്ചറിയുന്നതിന് മക്ക യിലെത്തി. മുഹമ്മദിനെ തങ്ങൾക്കു നല്ല പോലെ അറിയാമെന്നും സ്വാർത്ഥപരമാണ് അദ്ദേഹത്തിന്റെ പ്രസ്ഥാനമെന്നും പറഞ്ഞു മക്ക ക്കാർ അബൂസർറിനെ വിലക്കി നിർത്തുകയുണ്ടായി. മക്കക്കാരുടെ വാക്കുകളിൽ അബൂസർറിനു തൃപ്തി തോന്നിയില്ല. അതിനാൽ അദ്ദേഹം തിരുനബി (സ) യെ സമീപിച്ചു ഇസ്‌ലാം നേരിട്ടു പഠി ച്ചറിയുകയും സത്യവിശ്വാസം സ്വീകരിക്കുകയും ചെയ്തു. തന്റെ ഗോത്രക്കാരിൽ നിന്നു പുതുവിശ്വാസക്കാര്യം മറച്ചു വെയ്ക്കാമോ എന്ന് അദ്ദേഹം തിരുനബി (സ) യോടു ചോദിച്ചു. കുറച്ചു നാളോളം അങ്ങനെ കഴിഞ്ഞേയ്ക്കുമെന്ന് നബി (സ) പറഞ്ഞു. അബൂസർറ് നഗരത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കെ മക്കത്തെ മൂപ്പൻമാരുടെ ഒരു സംഘം തിരുനബിയെ നിന്ദ്യമായി അധിക്ഷേപിക്കുന്നത് കേൾക്കാനിടയായി. പുതുവിശ്വാസക്കാര്യം മറച്ചുവെക്കാനുള്ള തന്റെ നിശ്ചയം അദ്ദേഹം പിന്നെ ഓർത്തില്ല! “അശ്ഹദു അൻലാ ഇലാഹ ഇല്ലല്ലാഹു വഅശ്ഹദു അന്നമുഹമ്മദൻ അബ്ദുഹു വറ സൂലുഹു” (അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനില്ലെന്നും മുഹ മ്മദ് അവന്റെ ദാസനും റസൂലും ആണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു.) എന്നിങ്ങനെ അദ്ദേഹം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു! തങ്ങളുടെ കൂട്ടത്തിൽ വെച്ച് ഈ ഇസ്‌ലാമിക മുദ്രാവാക്യം മുഴക്ക പ്പെട്ടപ്പോൾ അത് തങ്ങളോടുള്ള ഒരവഹേളനമായി അവിശ്വാസി കൾ കണക്കാക്കി. കുപിതരായ മക്കക്കാർ അബൂസർറിനെ പൊതിരെ തല്ലി. അബൂസർറ് ബോധരഹിതനായി നിലംപതിച്ചു. നബിയുടെ ഒരു പിതൃ സഹോദരനായ അബ്ബാസ്(റ)അക്കാലത്ത് ഒരു വിശ്വാസിയായിരുന്നില്ലെങ്കിലും, ഈ സംഭവം കണ്ടപ്പോൾ അസ്വസ്ഥനായിത്തീർന്നു. അദ്ദേഹം ശാസിച്ചു പറഞ്ഞു: “നിങ്ങ ളുടെ ആഹാരച്ചരക്കുകളുമായി സാർത്ഥവാഹക സംഘങ്ങൾ വരേ ണ്ടത് ഗഫ്ഫാറിലൂടെയാണെന്നു ഓർത്തുകൊള്ളണം. ഈ പെരു മാറ്റം കാരണം അവർ നിങ്ങളെ പട്ടിണിയിലാക്കാൻ നോക്കും. സൂക്ഷിച്ചോ!” പിറ്റേ ദിവസം അബൂസർറ് വീട്ടിൽ തന്നെ കഴിച്ചു

കൂട്ടി. മൂന്നാം ദിവസം പിന്നെയും അതേ സ്ഥലത്ത് തന്നെ ചെന്നെത്തിയപ്പോൾ അവിടെ കൂടിയിരുന്നവർ നബിയെ ശകാരിക്കുന്നതായി കേട്ടു. അദ്ദേഹം കഅബയിൽ ചെന്നപ്പോൾ അവിടെ കേട്ടതും ഈ അധിക്ഷേപ വാക്കുകൾ തന്നെ. അദ്ദേഹത്തിനു സ്വയം നിയന്ത്രിക്കാനായില്ല! താനൊരു വിശ്വാസിയാണെന്നു 'കലിമ' ചൊല്ലി കൊണ്ട് അദ്ദേഹം ഉറക്കെ പ്രഖ്യാപിച്ചു. വീണ്ടും അദ്ദേഹത്തിനു കഠിനമായ പ്രഹരമേൽക്കേണ്ടി വന്നു. മൂന്നാം തവണയും ഇപ്രകാരം സംഭവിച്ചു. പിന്നീട്, അബൂസർറ് തന്റെ ഗോത്രത്തിലേക്ക് മടങ്ങിപ്പോയി.

സത്യവിശ്വാസികൾക്കെതിരായുള്ള ഈ ക്രൂരമർദ്ദനങ്ങളിൽ നിന്നു തിരുനബി (സ) യും ഒഴിവാക്കപ്പെട്ടിരുന്നില്ല. ഒരിക്കൽ അദ്ദേഹം പ്രാർത്ഥന അനുഷ്ഠിച്ചു കൊണ്ടിരിക്കെ ഒരു കൂട്ടം അവിശ്വാസികൾ കഴുത്തിനു മുണ്ടു ചുറ്റി അദ്ദേഹത്തെ വലിച്ചിഴക്കുകയുണ്ടായി. അദ്ദേഹത്തിന്റെ കണ്ണുകൾ തുറുത്ത് പോയിരുന്നു. അബൂബക്കർ(റ) അപ്രതീക്ഷിതമായി അവിടെയെത്തി അദ്ദേഹത്തെ രക്ഷിച്ചു. "ദൈവമാണ് എന്റെ രക്ഷിതാവ് എന്നു പറഞ്ഞതിനു നിങ്ങൾ അദ്ദേഹത്തെ കൊല്ലുവാൻ ശ്രമിക്കുകയാണോ?"എന്നു അബൂബക്കർ ചോദിച്ചു. മറ്റൊരിക്കൽ പ്രാർത്ഥനയിൽ 'സുജൂദി' ലായിരിക്കെ, ശത്രുക്കൾ ഒട്ടകത്തിന്റെ കുടൽ മാലകൾ അദ്ദേഹത്തിന്റെ പുറത്ത് വാരിവലിച്ചിട്ടു. അതൊക്കെയും നീക്കം ചെയ്യുന്നതു വരെ അദ്ദേഹത്തിനു എഴുന്നേൽക്കാൻ സാധിച്ചിരുന്നില്ല. മറ്റൊരു തവണ തെരുവിവൂടെ നടന്നു പോകുമ്പോൾ തെണ്ടിപ്പിള്ളേർ അദ്ദേഹത്തിന്റെ പിന്നാലെ കൂടി പിടലിക്ക് അടിക്കുകയും 'ഇയാൾ പ്രവാചകനാണത്രെ!'എന്ന് ആർത്തു വിളിക്കുകയും ചെയ്തു! നബി (സ) യുടെ നേരെ അവർ പുലർത്തിയ ശത്രുതയും പകയും ഇത്തരത്തിലുള്ളതായിരുന്നു. നബി (സ) യാകട്ടെ, തികഞ്ഞ നിസ്സഹായനുമായിരുന്നു!.

നബി (സ) യുടെ പുരയ്ക്കു നേരെ ചുറ്റുപാടുമുള്ള വീട്ടുകാർ കല്ലേറു നടത്തുമായിരുന്നു. ചണ്ടിയും ചവറും അറുത്ത മൃഗങ്ങളുടെ കുടൽമാലകളും അവർ നബിയുടെ വീട്ടിന്റെ അടുക്കളയിൽ കൊണ്ടിട്ടു. പ്രാർത്ഥനയിലായിരുന്ന സന്ദർഭങ്ങളിലും അദ്ദേഹത്തിന്റെ മുഖത്തും തലയിലും അവർ മണ്ണു വാരിയിടുക പതിവായിരുന്നു. ഇതുകാരണം കൂട്ട നമസ്കാരം അനുഷ്ഠിക്കുന്നതിന്

അദ്ദേഹത്തിന് സുരക്ഷിത സ്ഥാനം തേടി പോകേണ്ടി വന്നിരുന്നു.

ദുർബലരും നിരപരാധികളുമായ ഇവർക്കും വിശ്വസ്തരും പരമ സാത്വികരുമായ ഈ വിശ്വാസികളുടെ നേതാവിനും എതിരായി അഴിച്ചുവിടപ്പെട്ട അതിനിഷ്ഠൂരമായ ഈ മർദ്ദനങ്ങൾ സഹിച്ചത് പക്ഷെ, നിഷ്ഫലങ്ങളായിപ്പോയില്ല. മാന്യൻമാരായ ആളുകൾ ഇതൊക്കെയും നോക്കിക്കണ്ടു ഇസ്ലാമിലേക്ക് ആകൃഷ്ടരായിത്തുടങ്ങി.

തിരുനബി(സ) ഒരിക്കൽ കഅബക്കടുത്തുള്ള സഫാകുന്നിൻമേൽ വിശ്രമിക്കുകയായിരുന്നു. അപ്പോൾ നബിയുടെ കഠിന ശത്രുവും മക്കത്തെ നേതാവുമായിരുന്ന അബൂജഹൽ അതിലൂടെ കടന്നു പോയി. അയാൾ നബിയെ ഒറ്റക്ക് കണ്ടപ്പോൾ കണക്കറ്റു ശകാരിച്ചു. നബി(സ) ഒന്നും ഉരിയാടാതെ വീട്ടിലേക്ക് തിരിക്കുകയും ചെയ്തു. നബിയുടെ വീട്ടിലെ ഒരടിമപ്പെണ്ണ് ഈ സംഭവം നോക്കിക്കാണുകയായിരുന്നു തിരുനബിയുടെ ഒരു പിതൃവ്യനായിരുന്ന ഹംസ ഒരു നായാട്ടു കഴിഞ്ഞു ചുമലിൽ വില്ലും കുലച്ചിട്ടു തിരിച്ചെത്തി. വലിയ ഗാംഭീര്യത്തോടെയാണദ്ദേഹം വീട്ടിൽ പ്രവേശിച്ചത്. നഗരത്തിലുള്ളവർക്കെല്ലാം ഹംസ ഒരു പേടി സ്വപ്നമായിരുന്നു. രാവിലത്തെ സംഭവങ്ങൾ അടിമപ്പെണ്ണിന്റെ മനസ്സിൽ മായാതെ കിടന്നു. വലിയ പ്രതാപത്തിൽ ഹംസ കയറി വരുന്നത് കണ്ടപ്പോൾ അവൾക്കു പുച്ഛം തോന്നി. ധീരത നടിച്ചു ആയുധം കുലച്ചു നടക്കുന്ന താൻ നിരപരാധിയായ സഹോദര പുത്രനു രാവിലെ സംഭവിച്ചതെന്താണെന്നു അറിഞ്ഞിട്ടുണ്ടോ എന്നു അവൾ ചോദിക്കാതിരുന്നില്ല. രാവിലെ നടന്നതെന്തെന്നു ഹംസ(റ) വിശദമായി ചോദിച്ചറിഞ്ഞു. സത്യവിശ്വാസം കൈകൊണ്ടിരുന്നില്ലെങ്കിലും ഹംസ(റ) അന്തസ്സും മാന്യതയും പുലർത്തിപ്പോന്ന ഒരു ധീര പുരുഷനായിരുന്നു. നബിയുടെ സന്ദേശം അദ്ദേഹത്തെ ആകർഷിച്ചിരുന്നിരിക്കാം. എങ്കിലും തുറന്ന നിലയിൽ അതംഗീകരിക്കുവോളം അടുത്തു കഴിഞ്ഞിരുന്നില്ല. അബൂജഹൽ ഈ അതിക്രമം പ്രവർത്തിച്ചതറിഞ്ഞപ്പോൾ അദ്ദേഹത്തിനു മാറി നിൽക്കാൻ തോന്നിയില്ല. പുതിയ സന്ദേശത്തിനു നേരെയുള്ള അദ്ദേഹത്തിന്റെ എല്ലാ എതിർപ്പുകളും ഇതോടെ പമ്പ കടന്നു. താനിതുവരെ അലംഭാവം പുലർത്തിയതു തെറ്റായിപ്പോയെന്ന് അദ്ദേഹത്തിനു തോന്നി.

അദ്ദേഹം നേരെ കഅബയിലേക്കാണ് പുറപ്പെട്ടത്. മക്കയിലെ നേതാക്കൻമാർ അവിടെയിരുന്ന് കൂടിയാലോചനകൾ നടത്തിക്കൊണ്ടിരിക്കയായിരുന്നു. ഹംസ(റ) കടന്നു ചെന്നു വില്ലെടുത്തു അബൂജഹലിന്റെ മണ്ടക്ക് ഒരു മേട് കൊടുത്തു കൊണ്ട് പറഞ്ഞു: ' 'ഞാൻ ഇന്നു മുതൽ മുഹമ്മദിന്റെ ഒരനുയായിയാണെന്നറിഞ്ഞോളൂ! രാവിലെ താൻ മുഹമ്മദിനെ കണ്ടമാനം ശകാരിച്ചതായി കേട്ടു വല്ലോ! മറുപടിയൊന്നും പറയില്ലെന്നു കരുതിയിട്ടാവാം! ഉശിരുണ്ടെങ്കിൽ വാ, എന്നോടൊരു കൈ നോക്കൂ!"അബൂജഹൽ, തലയും താഴ്ത്തി നിശ്ശബ്ദനായിരുന്നതേയുള്ളൂ. കൂട്ടുകാർ സഹായത്തിന് ചാടിയെണീറ്റെങ്കിലും ഹംസയെയും അദ്ദേഹത്തിന്റെ ഗോത്രത്തെയും പേടിച്ച് മാറിക്കളഞ്ഞു. അബൂജഹൽ തന്നെ അവരെ തടഞ്ഞു നിർത്തി. ആ തുറന്ന സമരം വലിയ നാശനഷ്ടങ്ങൾക്കിടയാക്കുമെന്ന് അബൂജഹലിനറിയാമായിരുന്നു. രാവിലത്തെ സംഭവത്തിൽ താൻ തന്നെയാണ് യഥാർത്ഥത്തിൽ കുറ്റക്കാരനെന്നു ഏറ്റു പറഞ്ഞുകൊണ്ട് രംഗം ശാന്തമാക്കാൻ അബൂജഹൽ പണിപ്പെട്ടു (ഹിശാം, തബരി)

### ഇസ്ലാമിന്റെ സന്ദേശം

എതിർപ്പുകൾ ഏറിയേറി വന്നു. അതേയവസരത്തിൽ തന്നെ മക്കക്കാർക്ക് ഇസ്‌ലാംമത സന്ദേശം വ്യക്തമാക്കിക്കൊടുക്കുന്നതിന് തിരുനബി (സ) യും ശിഷ്യൻമാരും തങ്ങൾക്കാവോളം ശ്രമിച്ചു പോന്നു. ബഹു മുഖമായൊരു സന്ദേശമാണത്. അറബികൾക്കു മാത്രമല്ല, ലോകത്തിനു മുഴുവനും അതു വമ്പിച്ച പ്രാധാന്യം ഉൾക്കൊള്ളുന്നതായിരുന്നു. ദൈവത്തിൽ നിന്നുള്ള ഒരു സന്ദേശം! അതു ഇപ്രകാരമായിരുന്നു:

' 'പ്രപഞ്ച സ്രഷ്ടാവ് ഏകനാകുന്നു. അവൻ മാത്രമാണു ആരാധനക്കർഹൻ. എല്ലാ പ്രവാചകൻമാരും അപ്രകാരമാണ് വിശ്വസിച്ചതും അനുയായികളെ പഠിപ്പിച്ചതും. മക്കക്കാർ എല്ലാ ബിംബങ്ങളും പ്രതിമകളും ഉപേക്ഷിക്കണം. ഈ വിഗ്രഹങ്ങൾക്ക് അവയുടെ കാൽക്കൽ അർപ്പിക്കപ്പെടുന്ന നിവേദ്യങ്ങളിൽ വീഴുന്ന ഒരീച്ചയെപ്പോലും അകറ്റുവാൻ കഴിയുന്നില്ല. അവയെ ആക്രമിച്ചാൽ തടുക്കാൻ സ്വയം ശക്തമല്ല. അവയോടു ഒന്നും ചോദിച്ചാൽ മറുപടി ലഭിക്കുകയില്ല. സഹായത്തിനു അർത്ഥിച്ചാൽ സഹായം

നൽകാൻ അവയ്ക്കു സാധ്യമല്ല. എന്നാൽ, ആ ഏകനായ സത്യ ദൈവം സഹായം അർത്ഥിക്കുന്നവർക്ക് സഹായം നൽകുകയും പ്രാർത്ഥിക്കുന്നവർക്ക് മറുപടി നൽകുകയും ശത്രുക്കളെ കീഴ്പ്പെ ടുത്തുകയും തന്റെ മുമ്പിൽ താണു വണങ്ങിയവരെ ഉയർത്തു കയും ചെയ്യുന്നു. ദൈവത്തിൽ നിന്നുള്ള പ്രകാശം അവന്റെ ഭക്തൻമാരിൽ ദീപ്തി ചൊരിയുന്നു. അങ്ങനെയിരിക്കെ മക്കക്കാർ ആ ഏകദൈവത്തിൽ നിന്നു മുഖം തിരിച്ചു നിർജ്ജീവമായ ബിംബ ങ്ങളെ ആരാധിക്കുകയും തങ്ങളുടെ ജീവിതം വ്യർത്ഥമാക്കുകയും ചെയ്യുന്നതെന്തിന്? ഏകനായ സത്യദൈവത്തെ കുറിച്ചുള്ള അജ്ഞത കാരണം അവർ അന്ധവിശ്വാസികളും ഒന്നിനും കൊള്ളരുതാത്തവരും ആയിത്തീർന്നിരിക്കുകയല്ലേ? ശുദ്ധിയു ള്ളതേതെന്നും അശുദ്ധിയുള്ളതേതെന്നും നന്മയേതെന്നും തിന്മ യേതെന്നും അവർക്കറിയില്ല. അവർക്ക് മാതാപിതാക്കളോടു ബഹു മാനമില്ല. സഹോദരിമാരോടും പെൺമക്കളോടും അവർ ക്രൂരമായി പെരുമാറി. അവർക്കവകാശപ്പെട്ടതു നിഷേധിച്ചു. ഭാര്യമാരോടും നന്നായി പെരുമാറിയില്ല. വിധവമാരെ കഷ്ടപ്പെടുത്തുകയും അനാ ഥരെയും ദരിദ്രരെയും ദുർബലരെയും ചൂഷണം ചെയ്യുകയും ചെയ്തു പോന്നു. മറ്റുള്ളവരുടെ തകർച്ചയിൽ തങ്ങളുടെ ഭാഗ്യം കെട്ടിപ്പടുക്കാനാണ് അവർ പണിപ്പെട്ടത്. കള്ളം പറയാനും വഞ്ചി ക്കാനും അവർക്ക് ലജ്ജയുണ്ടായിരുന്നില്ല. അതേപോല മോഷ ണവും കൊള്ളയും അവർ അഹിതമായി കരുതിയില്ല. ചൂതുകളി ക്കുകയും മദ്യപിക്കുകയും ചെയ്യുന്നതു അവർ ഒരു കുറ്റമായി പരി ഗണിച്ചിരുന്നില്ല. സംസ്കാരവും ദേശീയ പുരോഗതിയും അവരെ സംബന്ധിച്ചേടത്തോളം അർത്ഥ ശൂന്യമായിരുന്നു. ആ ഏകനായ സത്യ ദൈവത്തെ എത്ര കാലമാണ് അവരിങ്ങനെ തള്ളിക്കളയുക? എത്ര കാലം ഇങ്ങനെ സ്വയം നഷ്ടപ്പെടുകയും കഷ്ടപ്പെടുകയും ചെയ്യും. ഒരു സംസ്കരണത്തിനു തീരെ വഴിയില്ലെന്നോ? പര സ്പര ചൂഷണം അവസാനിപ്പിച്ചു അർഹതപ്പെട്ടവരുടെ അവകാ ശങ്ങളെല്ലാം പുനസ്ഥാപിച്ചു, ജനപുനരുദ്ധാരണത്തിനും ദിരദ്രരു ടെയും ദുർബലരുടെയും ഉന്നമനത്തിനുമായി സമ്പത്ത് ചെലവഴി ച്ചു. അനാഥരെ സൂക്ഷിപ്പു മുതലായി കരുതി അവരുടെ സംര ക്ഷണം ഏറ്റെടുത്ത്, വിധവമാരെ പരിരക്ഷിച്ചു, സമൂഹത്തിലാകെ നന്മ വളർത്തി നീതിയും ന്യായവും അതോടൊപ്പം കരുണാ

വായ്പും കൃപാതിരേകവും നടമാടുന്ന ഒരു സംവിധാനം കെട്ടി പ്പെടുക്കാൻ നമുക്കെന്തുകൊണ്ട് പ്രയ്തിച്ചു കൂടാ? ഇഹലോക ജീവിതം നന്മ ഉൽപ്പാദിപ്പിക്കുന്നതാവണം. "നന്മയെ പിന്നിട്ടു കൊൾവിൻ. നിങ്ങൾക്കു ശേഷം അതു സൽഫലങ്ങളെ പുറപ്പെടു വിക്കും! മറ്റുള്ളവർക്ക് നൽകുന്നതിലാണ് നന്മ; സ്വീകരിക്കുന്നതി ലല്ല. ദൈവത്തോടു അടുപ്പം സിദ്ധിക്കുന്നതിനു നിങ്ങൾ സ്വയം അർപ്പണം ചെയ്യുവിൻ. സമസൃഷ്ടികൾക്കു വേണ്ടി ത്യാഗമ നുഷ്ഠിക്കാൻ തയ്യാറാകുവിൻ. ദൈവത്തിന്റെ മുമ്പിൽ നിങ്ങൾക്കു അതുവഴി മുതലു കൂട്ടപ്പെടും. മുസ്‌ലിംകൾ ദുർബ്ബലരാണെങ്കിലും അക്കാര്യം ഗൗനിക്കേണ്ടതില്ല. സത്യത്തിനാണ് അന്തിമ വിജയം. അതു ദൈവം വിധിച്ചിട്ടുള്ളതാകുന്നു. പ്രവാചകൻ മുഖേന ലോകത്ത് നന്മ തിന്മകളുടെ പുതിയ മാനവും പുതിയ മാനദണ്ഡവും പ്രദാനം ചെയ്യപ്പെടും. നീതിയും കാരുണ്യവും ആധിപത്യം നട ത്തും. മതത്തിൽ യാതൊരു ബലാൽക്കാരവും യാതൊരു ഇടപെ ടലും അനുവദിക്കപ്പെടുകയില്ല. സ്ത്രീകൾക്കും അടിമകൾക്കും എതിരായി നടത്തി വന്ന ക്രൂരതകൾ അവസാനിപ്പിക്കപ്പെടും ചെകു ത്താന്റെ സാമ്രാജ്യത്തിനു പകരം ദൈവരാജ്യം ഉയർത്തപ്പെടും."

മക്കത്തെ ജനങ്ങൾക്കിടയിൽ ഈ സന്ദേശം ഉത്ഘോഷിക്ക പ്പെട്ടപ്പോൾ അവരിൽപെട്ട ഉൽബുദ്ധമതികളും മാന്യന്മാരും അതി ലേക്കു ആകൃഷ്ടരാകാതിരുന്നില്ല. അതോടൊപ്പം സംഭവഗതികളെ നാട്ടുമൂപ്പൻമാർ ഗൗരവപൂർവ്വം ശ്രദ്ധിച്ചു പോരുകയുമായിരുന്നു. അവർ നബി (സ) യുടെ പിതൃ സഹോദരനായ അബൂതാലിബിന്റെ അടുക്കൽ നിവേദനം നടത്തുന്നതിനു ഒരു പ്രതിനിധി സംഘത്തെ നിയോഗിച്ചയച്ചു. അവർ അദ്ദേഹത്തോടു ഇപ്രകാരം പറഞ്ഞു:

"അങ്ങു ഞങ്ങളുടെ നേതാക്കളിൽ ഒരാളത്രെ. അങ്ങയെ ഓർത്താണ് ഞങ്ങൾ അങ്ങയുടെ സഹോദരപുത്രനെ ഇതേവരെ വെറുതെ വിട്ടിട്ടുള്ളത്. നമ്മെ പൊതുവായി ബാധിച്ചിട്ടുള്ള ഈ വിപത്തിനും കുഴപ്പത്തിനും അവസാനം കാണേണ്ട സമയം ആയി ക്കഴിഞ്ഞിരിക്കുന്നു. നമ്മുടെ വിഗ്രഹ പ്രതിഷ്ഠകളെ കുറിച്ച് മുഹ മ്മദ് ഇനിയൊന്നും എതിരായി പറഞ്ഞു പോകരുതെന്ന് ഞങ്ങൾ ആവശ്യപ്പെടുകയാണ്! ദൈവം ഒന്നാണെന്നു വേണമെങ്കിൽ പറ ഞ്ഞുകൊള്ളട്ടെ. നമ്മുടെ വിഗ്രഹങ്ങളെക്കുറിച്ചു ഒന്നും തന്നെ എതിരു പറയാൻ അനുവദിക്കില്ല. ഇതിനു മുഹമ്മദ് സമ്മതിക്കുക

യാണെങ്കിൽ നമ്മൾ തമ്മിലുള്ള എല്ലാ ശണ്ഠകളും തർക്കങ്ങളും ഇതോടെ അവസാനിക്കും.അങ്ങു ഇക്കാര്യത്തിൽ പ്രേരണ ചെലുത്തണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. അങ്ങു ഇക്കാര്യത്തിൽ അശക്തനാണെങ്കിൽ രണ്ടിലൊന്നിനു തയ്യാറാകണം. അങ്ങേയ്ക്ക് സഹോദരപുത്രനെ ഉപേക്ഷിക്കേണ്ടി വരും; അതല്ലെങ്കിൽ ജനം ഒന്നടങ്കം അങ്ങയെ കയ്യൊഴിക്കും (ഹിശാം)

വല്ലാത്ത ധർമ്മ സങ്കടത്തിലാണ് അബൂതാലിബ് അകപ്പെട്ടത്. സഹോദരപുത്രനെ ഉപേക്ഷിക്കുന്നതിനെ കുറിച്ച് ഓർക്കാൻ കൂടി വയ്യ. ജനം കയ്യൊഴിക്കുന്ന കാര്യമാണെങ്കിൽ അതിലേറെ ദുസ്സഹം. അറബികൾക്ക് സമ്പത്ത് വലിയ കാര്യമല്ല. നേതൃത്വമാണ് അവരുടെ അന്തസ്സിന്റെ പ്രശ്നം. അവർ ജനങ്ങൾക്കു വേണ്ടി ജീവിച്ചു. ജനങ്ങൾ നേതാക്കൾക്കു വേണ്ടിയും. അബൂതാലിബ് ഇതി കർത്തവ്യതാമൂഢനായി. അദ്ദേഹം നബിയെ വിളിച്ചു വരുത്തി മക്കത്തെ തലമൂത്ത നേതാക്കൾ തന്നെ കണ്ടു നിവേദനം നടത്തിയ കാര്യങ്ങൾ വികാരഭരിതനായി വിവരിച്ചു. ‘ ‘നീ ഇതു സ്വീകരിക്കുന്നില്ലെങ്കിൽ നിന്നെ എനിക്ക് കയ്യൊഴിക്കേണ്ടി വരും. അല്ലാത്തപക്ഷം എന്റെ ജനം എന്നെ കയ്യൊഴിക്കുന്നതാണ്.” എന്നിങ്ങനെ കണ്ണീർ തുടച്ചുകൊണ്ട് അബൂതാലിബ് നബിയോട് പറഞ്ഞു. നബി തിരുമേനിക്ക് തന്റെ മൂത്താപ്പയോട് അതിരറ്റ അനുകമ്പയാണ് തോന്നിയത്! അദ്ദേഹത്തിന്റെ കണ്ണുകളിൽ വെള്ളം തള്ളി വന്നു അദ്ദേഹം പറഞ്ഞു:

“അങ്ങയുടെ ജനത്തെ അങ്ങു കയ്യൊഴിക്കേണമെന്നു ഞാൻ പറയുന്നില്ല. എന്നോടൊപ്പം നിൽക്കണം എന്നും ഞാൻ ആവശ്യപ്പെടുന്നില്ല. അങ്ങു എന്നെ ഉപേക്ഷിച്ചു കൊണ്ടു ജനങ്ങളോടൊപ്പം നിന്നു കൊള്ളുക. എന്നാൽ, ഏകനായ, ഏകമാത്രനായ ആ സത്യ ദൈവത്തെ സാക്ഷി നിറുത്തികൊണ്ട് ഞാൻ പറയുന്നു, അവർ എന്റെ ഒരു കൈയ്യിൽ സൂര്യനെയും മറുകൈയ്യിൽ ചന്ദ്രനെയും വച്ചു തന്നാൽ പോലും ഏകദൈവ തത്വത്തെ പ്രഘോഷിക്കുന്നതിൽ നിന്നു ഞാൻ പിൻമാറുകയില്ല. അന്ത്യശ്വാസം വെടിയുവോളം ഞാൻ ഈ സത്യം ഉത്ഘോഷിച്ചു കൊണ്ടിരിക്കും. അങ്ങയുടെ ഇഷ്ടം പോലെ പ്രവർത്തിച്ചു കൊള്ളാവുന്നതാണ്!”(ഹിശാം, സർഖാനി)

ഉറച്ച, ഉള്ളുതുറന്ന ഈ പ്രസ്താവന അബൂതാലിബിന്റെ കണ്ണ്

തുറപ്പിച്ചു. അദ്ദേഹം ആലോചനാമഗ്നനായി. സത്യവിശ്വാസം സ്വീകരിക്കാനുള്ള ധൈര്യം അബൂത്താലിബിനു ഉണ്ടായില്ലെങ്കിലും അചഞ്ചലമായ വിശ്വാസത്തിന്റെയും അതുല്യമായ ചുമതലാബോധത്തിന്റെയും ഈ വീറുറ്റ പ്രഖ്യാപനത്തിനു സാക്ഷി നിൽക്കാൻ തനിക്ക് സാധിച്ചതിൽ അദ്ദേഹം ഉൾപുളകം കൊണ്ടു. നബിയുടെ നേരെ തിരിഞ്ഞു അബൂതാലിബ് പറഞ്ഞു:

' 'മകനേ, നിന്റെ ഇഷ്ടം പോലെ ചെയ്തുകൊള്ളുക! നിന്റെ ചുമതല നിർവഹിച്ചുകൊള്ളുക. എന്റെ ജനം എന്നെ കയ്യൊഴിച്ചു കൊള്ളട്ടെ. ഞാൻ നിന്നോടൊപ്പം നിൽക്കും (ഹിശാം)' '

## അബിസ്സീനിയയിലേക്ക്

മർദ്ദനം കൊടുംപിരികൊണ്ടപ്പോൾ ഒരിക്കൽ തിരുനബി (സ) തന്റെ അനുയായികളെയെല്ലാം ഒരുമിച്ചു കൂട്ടി പടിഞ്ഞാറു ഭാഗം ചൂണ്ടിക്കാണിച്ചു കൊണ്ടു, ദൈവത്തെ ആരാധിക്കാൻ സ്വാതന്ത്ര്യമുള്ളതും വിശ്വാസമാറ്റം കാരണം ആളുകൾ വധിക്കപ്പെടാത്തതും നീതിമാനായ ഒരു രാജാവ് വാഴുന്നതുമായ ഒരു രാജ്യത്തെക്കുറിച്ചു അവർക്കു പറഞ്ഞു കൊടുത്തു. എല്ലാവർക്കും അങ്ങോട്ടു പോകാം! ഈ മാറിപ്പാർപ്പ് അവർക്ക് ആശ്വാസത്തിനു വക നൽകിയേക്കും. ഈ നിർദ്ദേശത്തിനൊത്ത് സ്ത്രീകളും കുട്ടികളുമടങ്ങുന്ന ഒരു മുസ്‌ലിം വിഭാഗം അബിസ്സീനിയയിലേക്ക് പുറപ്പെട്ടു. ചെറിയ തോതിലായിരുന്നു ഈ കുടിയൊഴിക്കൽ ഉണ്ടായത്. അതാകട്ടെ, വളരെ വേദനാജനകവുമായിരുന്നു. അറബികൾ കഅബയുടെ സംരക്ഷകരാണ് തങ്ങളെന്ന് അഭിമാനിച്ചു പോന്നവരാണ്. യഥാർത്ഥ്യവും അതുതന്നെ. അതിനാൽ മക്ക വിടുക അവരെ സംബന്ധിച്ചിടത്തോളം മർമ്മ ഭേദകമായ ഒരു കൃത്യമായിരുന്നു. മക്കത്ത് ജീവിക്കുക തീരെ അസാദ്ധ്യമായിതീരുന്ന ഒരു സാഹചര്യത്തിൽ മാത്രമേ അവരതു ചിന്തിക്കുമായിരുന്നുള്ളൂ. അത്തരം ഒരു നീക്കത്തെ മക്കക്കാർ അനുവദിച്ചു കൊടുക്കുകയുമില്ലായിരുന്നു. തങ്ങളുടെ ഇരകൾ അങ്ങനെ രക്ഷപ്പെട്ടു മറ്റെവിടെയെങ്കിലും പോയികളയുന്നതിനു അവർ അവസരമുണ്ടാക്കുകയുമില്ലായിരുന്നു. ആകയാൽ, ചങ്ങാതിമാരും ബന്ധുക്കളുമായി സലാം ചൊല്ലി പിരിയാൻ പോലും സന്ദർഭം സൃഷ്ടിക്കാതെ നാടു വിടുന്നതിനു വളരെ രഹസ്യമായി അവർ ഒരുക്കങ്ങൾ നടത്തി. എന്നാൽ, ഈ പുറ

പ്പാടു ചിലരെങ്കിലും അറിഞ്ഞു പോകാതിരുന്നില്ല; അതവരുടെ മനമലിയിക്കുകയുണ്ടായി. പിന്നീട് ഇസ്‌ലാമിലെ രണ്ടാം ഖലീഫ യായിത്തീർന്ന ഉമർ(റ) അക്കാലത്ത് ഇസ്‌ലാം മതം വിശ്വസിച്ചി ട്ടുണ്ടായിരുന്നില്ല. മാത്രമല്ല, ഇസ്‌ലാമിന്റെ കഠിന ശത്രുക്കളിൽ ഒരാളും മുസ്‌ലിം മർദ്ദകനുമായിരുന്നു. യാദൃച്ഛികമായി അദ്ദേഹം ഈ അഭയാർത്ഥി സംഘത്തിൽ ചിലരെ കണ്ടു മുട്ടി. ഉമ്മു അബ്ദില്ല എന്നു പേരായ ഒരു സ്ത്രീ അവരിൽ ഉൾപ്പെട്ടിരുന്നു. വീട്ടു സാമാ നങ്ങളെല്ലാം കെട്ടാക്കി ഒട്ടകപ്പുറത്തേറ്റുന്നതു കണ്ടപ്പോൾ, മക്ക വിട്ടു പോകുന്ന അഭയാർത്ഥി സംഘത്തിൽപെട്ടവരാണെന്നതു ഉമർ(റ) മനസ്സിലാക്കി. "നിങ്ങൾ പോകയാണോ?" അദ്ദേഹം ചോദിച്ചു. ' 'അതെ അല്ലാഹുവാണെ ഞങ്ങൾപോകുന്നു.!" ഉമ്മു അബ്ദില്ല മറുപടി നൽകി. "ഇവിടെ നിങ്ങളൊക്കെ ഞങ്ങളുടെ നേരെ വളരെ ക്രൂരമായല്ലേ പെരുമാറുന്നത്? അല്ലാഹു എളുപ്പമാ ക്കിത്തീർക്കുന്നതുവരെ ഞങ്ങളിനി തിരിച്ചു വരില്ല." ഇതുകേട്ട പ്പോൾ ഉമർ(റ) വികാരതരളിതനായി. ' 'ദൈവം നിങ്ങളോടൊപ്പ മുണ്ടാകട്ടെ." ഇടറിയ സ്വരത്തിൽ അദ്ദേഹം അവർക്കു ഭാവുകം നേർന്നു. ഈ സംഭവം ഉമറിൽ ഒരു ചലനമുണ്ടാക്കാതിരുന്നില്ല. മക്കക്കാർ ഇതറിഞ്ഞപ്പോൾ ഇവരെ തടഞ്ഞു പിടിക്കുന്നതിനു ഒരു സംഘത്തെ അയച്ചു. കടൽ കരയോളം അവർ സംഘത്തെ തിരക്കി ചെന്നുവെങ്കിലും അഭയാർത്ഥികൾ കപ്പൽ കയറിക്കഴിഞ്ഞിരുന്നു. അവരെ കടന്നു പിടിക്കാൻ കഴിയാതെ വന്നപ്പോൾ അബിസ്സീനി യയിലേക്ക് ഒരു നിവേദക സംഘത്തെ അയച്ചു ആ അഭയാർത്ഥി കളെ തങ്ങൾക്കു തിരിച്ചേൽപ്പിക്കുന്നതിനു രാജാവിൽ സ്വാധീനം ചെലുത്താനാവശ്യമായ നടപടികൾ സ്വീകരിക്കാൻ മക്കക്കാർ തീർച്ച പ്പെടുത്തി. പ്രതിനിധി സംഘത്തിൽപെട്ട ഒരാൾ പിന്നീട് ഇസ്‌ലാം മതം അവലംബിക്കുകയും ഈജിപ്ത് കീഴടക്കുകയും ചെയ്ത അംറ ഇബ്നുൽ ആസ് ആയിരുന്നു. നിവേദക സംഘം അബീസ്സിനിയ യിലെത്തി രാജാവിനെ കണ്ടു. കൊട്ടാര ഉദ്യോഗസ്ഥരുമായി അവർ ഉപജാപമുണ്ടാക്കി. എന്നാൽ, രാജാവ് കരുത്തനായിരുന്നു. മക്ക ക്കാരായ പ്രതിനിധി സംഘാംഗങ്ങളുടെ സമ്മർദ്ദങ്ങൾക്കും സ്വന്തം കൊട്ടാര ഉദ്യോഗസ്ഥൻമാരുടെ കൂടിലതന്ത്രങ്ങൾക്കും വഴിപ്പെ ടാതെ മുസ്‌ലിം അഭയാർത്ഥികൾക്ക് മർദ്ദകരിൽ നിന്ന് തന്റെ രാജ്യത്ത് സംരക്ഷണം നൽകാൻ തന്നെ രാജാവ് ഉറച്ചു കഴിഞ്ഞി

രുന്നു. അതിനാൽ മക്കാ പ്രതിനിധികൾ നിരാശരായി തിരിച്ചു പോരാൻ നിർബന്ധിതരായി. എങ്കിലും മുസ്ലിംകളെ അബിസ്സീനിയയിൽ നിന്നു തിരിച്ചു കൊണ്ടു വരുന്നതിനു മക്കക്കാർ മറ്റൊരു ഉപായം ആലോചിച്ചുറച്ചു. അബിസ്സീനിയയിലേക്ക് പോകുകയായിരുന്ന ഒരു കച്ചവട സംഘത്തിനിടയിൽ, മക്കക്കാരെല്ലാം ഇസ്ലാം മതം സ്വീകരിച്ചുവെന്ന ഒരു പ്രസ്താവം അവർ പറഞ്ഞു പരത്തി. ഈ പ്രസ്താവം അബിസ്സീനിയയിൽ പ്രചരിച്ചപ്പോൾ കുറേപ്പേർ വർദ്ധിച്ച ആമോദത്തോടെ മക്കയിലേക്ക് തിരിച്ചു പോന്നു. തങ്ങൾക്കു ലഭിച്ച വാർത്ത ഒരു തട്ടിപ്പ് മാത്രമാണെന്ന് അപ്പോഴാണവർക്ക് മനസ്സിലായത്! അബിസ്സീനിയയിലേക്ക് അവരിലൊരു വിഭാഗം തിരിച്ചു പോയെങ്കിലും ചിലർ മക്കത്ത് തന്നെ പാർപ്പുറപ്പിച്ചു. അങ്ങനെ പാർത്തവരിൽ ഒരാളായിരുന്നു മക്കത്തെ തലവൻമാരിൽപെട്ട ഒരാളുടെ പുത്രനായ ഉസ്മാനിബ്നു മസ്ഊൻ (റ). തന്റെ പിതാവിന്റെ ഒരുറ്റ ചങ്ങാതിയായിരുന്ന വലീദിബ്നുമുഗീറയുടെ സംരക്ഷണം നേടിയ അദ്ദേഹം സ്വസ്ഥമായി ജീവിച്ചു പോന്നു. എന്നാൽ, മുസ്ലിംകളായ തന്റെ സഹോദരൻമാർ മൃഗീയ മർദ്ദനങ്ങൾക്ക് അപ്പോഴും ഇരയായിരിക്കുകയാണെന്ന വസ്തുത അദ്ദേഹത്തിന്റെ മനസ്സിനെ അലട്ടികൊണ്ടിരുന്നു. അദ്ദേഹം വലീദിന്റെ അടുക്കൽ ചെന്നു തനിക്ക് സംരക്ഷണം ആവശ്യമില്ലെന്നു അറിയിച്ചു! തന്റെ സഹോദര വിശ്വാസികൾ നീറിനീറിക്കഴിയുമ്പോൾ താനങ്ങനെ സംരക്ഷണത്തിന്റെ തണലിൽ കഴിയുന്നത് ഭംഗിയല്ലെന്നു അദ്ദേഹം കരുതി. വലീദ് ഉടനെ ഇതു മക്കക്കാർക്കിടയിൽ പ്രഖ്യാപിക്കുകയും ചെയ്തു.

ഒരിക്കൽ, അറേബ്യയിലെ ആസ്ഥാന കവി ലബീദ് മക്കയിലെ മുഖ്യൻമാർക്കിയയിൽ ഒരു ‘മുശായിറ’നടത്തുകയായിരുന്നു. എല്ലാ അനുഗ്രഹങ്ങളും നശ്വരമാണെന്നു അർത്ഥം വരുന്ന ഒരു കവിതാശകലം അദ്ദേഹം ചൊല്ലി. ഉസ്മാൻ അതു ശരിയല്ലെന്നു സധീരം പ്രഖ്യാപിച്ചു. “സ്വർഗ്ഗത്തിലെ അനുഗ്രഹങ്ങൾ അനശ്വരമാണ്” അദ്ദേഹം ഉറക്കെ പറഞ്ഞു: ഇത്തരം ഇടപെടലുകളും വിമർശനങ്ങളും ഒരിക്കലും കേട്ടു പോന്നിട്ടില്ലാത്ത ലബീദ് കോപാവേശത്തോടെ പറഞ്ഞു: “ഖുറൈശികളേ, നിങ്ങൾ ഇത്തരത്തിൽ അതിഥികളെ അപമാനിക്കാറുണ്ടായിരുന്നില്ലല്ലോ! എന്നു മുതൽക്കാണ് ഈ മട്ടു തുടങ്ങിയത്?” സഭയിൽ നിന്നൊരാൾ എഴുന്നേറ്റ്

ലബീദിനെ ആശ്വസിപ്പിച്ചു പറഞ്ഞു: "അങ്ങു തുടർന്നാലും; ആ വിഡ്ഢിയെ ഗൗനിക്കേണ്ട!"വിഡ്ഢിത്തമൊന്നും താൻ പറഞ്ഞില്ലെന്നു ഉസ്മാൻ ന്യായീകരിച്ചു. ആ ഖുറൈശിക്ക് ഇതു സഹിച്ചില്ല. അയാൾ എണീറ്റു കണ്ണടപ്പിനു നോക്കി ആഞ്ഞൊരടി! ഉസ്മാന്റെ കണ്ണൊന്നു തെറിച്ചു പോയി!! വലീദ് സഭയിൽ ഉണ്ടായിരുന്നു. ഉസ്മാന്റെ പിതാവിന്റെ ഉറ്റ ചങ്ങാതിയായിരുന്നു വലീദ്. തന്റെ മരിച്ച സ്നേഹിതന്റെ മകനോട് കാണിച്ച ഈ കൊടും ക്രൂരത അയാൾക്ക് സഹിക്കാൻ കഴിയുമായിരുന്നില്ല. പക്ഷേ, വലീദിന്റെ സംരക്ഷണം ആവശ്യമില്ലെന്നു ഉസ്മാൻ നേരത്തെ പ്രഖ്യാപിച്ചു കഴിഞ്ഞിരുന്നതിനാൽ അറബ് ആചാരപ്രകാരം അയാൾക്ക് പക്ഷം ചേരാൻ നിവൃത്തിയില്ലായിരുന്നു. വലീദിനു പ്രസ്തുത സംഭവത്തിൽ ഒരു മൂകസാക്ഷിയാകേണ്ടി വന്നു. അയാൾ ഉസ്മാനെ വിളിച്ചു പറഞ്ഞു, "എന്റെ ചങ്ങാതിയുടെ മകനേ, നീ എന്റെ സംരക്ഷണം ഉപേക്ഷിച്ചില്ലായിരുന്നെങ്കിൽ ഇപ്പോൾ ഈ കണ്ണ് നഷ്ടപ്പെടേണ്ടി വരുമായിരുന്നില്ലല്ലോ! നീ തന്നെയല്ലേ ഇതു വരുത്തി വച്ചത്." ഉസ്മാൻ ഇങ്ങനെ മറുപടി നൽകി: "അതെയതെ ഞാനിതു കൊതിച്ചതാണ്. ഒരു കണ്ണ് പോയ്പ്പോയതിൽ എനിയ്ക്കൊട്ടും ഖേദമില്ല. മറ്റേ കണ്ണും തെറിക്കാൻ കാത്തു നിൽക്കുകയാണ്! നബി തിരുമേനി (സ) ദുരിതമനുഭവിച്ചു കൊണ്ടിരിക്കെ ഞങ്ങൾക്കെന്തു സമാധാനം?" (ഹൽബിയ്യ,വാ.1,ഭാ.348)

## ഉമർ ഇസ്ലാമിലേയ്ക്ക്

ഇതിനിടയിൽ അതിപ്രധാനമായ ഒരു സംഭവമുണ്ടായി. പിൽക്കാലത്ത് ഇസ്ലാമിന്റെ രണ്ടാമത്തെ ഖലീഫയായിത്തീർന്ന ഉമർ ഇപ്പോഴും കടുത്ത ഒരെതിരാളിയും ഭയങ്കരനായ ശത്രുവും ആണ്. പുതിയ പ്രസ്ഥാനത്തിനെതിരായി ഫലപ്രദമായ യാതൊരു നീക്കവുമുണ്ടായില്ലെന്നു കണ്ട അദ്ദേഹം തിരുനബി (സ) യുടെ ജീവൻ ഒടുക്കാൻ തന്നെ തീരമാനിച്ചു. കയ്യിൽ വാളുമേന്തി ഈ ഉദ്ദേശ്യത്തോടെ അദ്ദേഹം ഒരു ദിവസം പുറപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ പോക്കു കണ്ടു അസ്വസ്ഥനായ ഒരു സ്നേഹിതൻ എങ്ങോട്ടാണ് യാത്ര എന്നു വഴിക്കൽ വെച്ചു ചോദിച്ചു. മുഹമ്മിദിന്റെ കഥ കഴിക്കാൻ!"അതായിരുന്നു മറുപടി!

"പക്ഷേ അദ്ദേഹത്തിന്റെ ഗോത്രം താങ്കളോടു പ്രതികാര

ത്തിന്നൊരുങ്ങില്ലേ? നാട്ടിൽ നടക്കുന്നതെന്തൊക്കെയാണെന്നറിയുമോ? താങ്കളുടെ സഹോദരിയും ഭർത്താവും ഇസ്ലാം മതം അവലംബിച്ചിരിക്കയാണല്ലോ!"

ഉമർ അതുകേട്ടു പകച്ചു നിന്നു. ഒരിക്കലും പ്രതീക്ഷിക്കാത്ത ഒരു വാർത്ത! അതു ഉമറിനെ രോഷാകുലനാക്കി. സഹോദരിയുടെയും ഭർത്താവിന്റെയും കഥ കഴിച്ചിട്ടു മതി ഇനി മറ്റെന്തും. അദ്ദേഹം നേരെ വീട്ടിലേക്കു തിരിച്ചു. പടിവാതിക്കലെത്തിയപ്പോൾ തന്നെ അകത്ത് നിന്ന് ആരോ എന്തോ ഓതിക്കൊണ്ടിരിക്കുന്നതായി അദ്ദേഹം കേട്ടു. ഖബ്ബാബിന്റെ കൂറ്റാണ്. അദ്ദേഹം വിശുദ്ധ ഗ്രന്ഥം ഓതികൊടുക്കുകയായിരുന്നു. ഉമർ ഒരു കൊടുങ്കാറ്റു പോലെ അകത്ത് കയറി. ആരോ ജടിതിയിൽ കടന്നു വരുന്നതു കണ്ടു ഖബ്ബാബ് വേഗം ഓത്തു നിർത്തി. ഉമറിന്റെ സഹോദരി ഫാത്തിമ, ഖുർആന്റെ താളുകൾ മറച്ചു പിടിച്ചു. സഹോദരിയെയും ഭർത്താവിനെയും നോക്കി ഉമർ പറഞ്ഞു, "നിങ്ങൾ രണ്ടാളും നമ്മുടെ വിശ്വാസം കൈവെടിഞ്ഞതറിഞ്ഞു."ഉമർ സഹോദരീ ഭർത്താവിന്റെ നേർക്കു കൈ ഓങ്ങി. ഉമറിന്റെ മച്ചുനനായിരുന്നു ഖബ്ബാബ്. ഫാത്തിമ നടുക്കു വീണു; ഉമറിന്റെയും ഭർത്താവിന്റെയും മധ്യത്തിൽ. ഉമറിന്റെ കൈ ഫാത്തിമയുടെ മുഖത്താണ് വീണത്. അത് മൂക്കിനു തട്ടി മുറിപ്പെട്ടു. രക്തം വാർന്നൊഴുകി. പ്രഹരമേറ്റപ്പോൾ ഫാത്തിമ കൂടുതൽ ധൈര്യവതിയായി. അവർ പറഞ്ഞു: "അതെ, ഞങ്ങളിരുവരും മുസ്ലിംകളായിക്കഴിഞ്ഞിട്ടുണ്ട്. മുസ്ലിംകളായിത്തന്നെ തുടരുകയും ചെയ്യും. താങ്കൾ ഇഷ്ടം പോലെ പ്രവർത്തിച്ചു കൊള്ളുക!" ഉമർ ഉഗ്രനാണെങ്കിലും ധീരനുമായിരുന്നു! തന്റെ കൈ തട്ടി നിണമണിഞ്ഞ സഹോദരിയുടെ മുഖം കണ്ടപ്പോൾ അദ്ദേഹം ഒന്നു പതറി. ഉമർ ഇതോടെ മറ്റൊരാളായി മാറിപ്പോയി! അവർ പാരായണം ചെയ്തുകൊണ്ടിരുന്ന ഖുർആന്റെ താളുകൾ കാണിച്ചു കൊടുക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. അവ അദ്ദേഹം പിടിച്ചു പറ്റി പിച്ചിച്ചീന്തുമെന്ന് പേടിച്ചു ഫാത്തിമ വിസമ്മതം കാണിച്ചു. താൻ ഒന്നും ചെയ്യില്ലെന്നു ഉമർ ഉറപ്പുനൽകി. പക്ഷേ, ശുദ്ധിയില്ലാതെ ഖുർആൻ തൊടാൻ സഹോദരി അനുവദിച്ചില്ല. താൻ കുളിച്ചു വരാമെന്നു ഉമർ പറഞ്ഞു. സ്വയം ശുദ്ധി വരുത്തിയ ശേഷം ശാന്തനായിക്കഴിഞ്ഞ ഉമർ(റ) ഖുർആന്റെ താളുകൾ കയ്യിലെടുത്തു. സൂറാ ത്വഹായിലെ ഒരു ഭാഗമായിരുന്നു അത്.

ആ വാക്യങ്ങൾ ഇതായിരുന്നു:

"നിശ്ചയമായും ഞാനാകുന്നു അല്ലാഹു. എന്നെ കൂടാതെ മറ്റൊരു ആരാധ്യനില്ല. എന്നെ ആരാധിക്കുകയും എന്നെ ധ്യാനിക്കുന്നതിനു പ്രാർത്ഥനയെ നിലനിർത്തുകയും ചെയ്യുവിൻ. നിശ്ചയമായും ആ നാഴിക വരുന്നു. ഓരോ ആത്മാവും അതിന്റെ പ്രയത്നത്തിനൊത്ത് പ്രതിഫലം നൽകപ്പെടുമെന്ന് ഞാൻ വെളിപ്പെടുത്തുന്ന നാഴിക." (20:15,16).

ദൈവത്തിന്റെ സൽഭാവത്തെ കുറിച്ചുള്ള ഈ ഉറച്ച പ്രഖ്യാപനം. മക്കയിൽ സർവത്ര നടമാടുന്ന വിഗ്രഹാരാധനയ്ക്ക് പകരം ഏക ദൈവാരാധനയെ ഇസ്ലാം അതിവേഗം സ്ഥാപിക്കുമെന്ന ഈ വാഗ്ദാനം ഉമറിന്റെ ഹൃദയത്തിൽ ചില ചലനങ്ങൾ സൃഷ്ടിക്കുക തന്നെ ചെയ്തു. പിന്നെ അദ്ദേഹത്തിനു ഒട്ടും അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. സത്യവിശ്വാസത്തിന്റെ തിരമാലകൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ അലതല്ലി. ഉമർ ആശ്ചര്യം പ്രകടിപ്പിച്ചു. "എത്ര സുന്ദരം! എത്രമേൽ ആത്മോദ്ധാരകം!"ഒളിച്ചു നിന്നിരുന്ന ഖബ്ബാബ് മെല്ലെ പുറത്തു വന്നു. ' 'ദൈവത്താണെ, ഇന്നലെ മാത്രമാണ് ഉമറിന്റേയോ അംറിബ്നുഹിഷാമിന്റേയോ പരിവർത്തനത്തിനു വേണ്ടി തിരുനബി (സ) പ്രാർത്ഥിക്കുന്നതായി ഞാൻ കേട്ടത്. അങ്ങയുടെ മനഃപരിവർത്തനം ആ പ്രാർത്ഥനയുടെ ഫലം തന്നെയാണ്.ഉമർ(റ) ഒരു തീരുമാനമെടുത്തു കഴിഞ്ഞു. നബി തിരുമേനി(സ) എവിടെയാണുണ്ടായിരിക്കുകയെന്ന് അദ്ദേഹം അന്വേഷിച്ചു. ഉമർ നേരെ 'ദാറുൽ അർഖമി' ലേക്കാണ് യാത്ര തിരിച്ചത്. ഊരിപ്പിടിച്ച വാൾ അദ്ദേഹത്തിന്റെ കൈയ്യിൽ ഉണ്ടായിരുന്നു! ഉമർ വാതിൽക്കൽ ചെന്ന് മുട്ടിയപ്പോൾ തിരുസഖാക്കൾ വാതിലിന്റെ വിള്ളലിലൂടെ അദ്ദേഹത്തിന്റെ രൂപം നോക്കി കണ്ടു. ദുരുദ്ദേശ്യത്തോടെയായിരിക്കണം ഉമർ കടന്നു വന്നതെന്നു അവരെല്ലാം ഭയപ്പെട്ടു! എന്നാൽ, ' 'അദ്ദേഹം അകത്ത് പ്രവേശിച്ചുകൊള്ളട്ടെ" എന്നാണ് നബി(സ) നിർദ്ദേശിച്ചത്. ഉമർ ഉള്ളിൽ കടന്നു. അപ്പോഴും അദ്ദേഹത്തിന്റെ കയ്യിൽ ഊരിയ വാൾ ഉണ്ടായിരുന്നു. ""എന്താണ് വിശേഷം? നബി(സ) ചോദിച്ചു. ' 'നബിയേ, ഞാൻ മുസ്ലിം ആകുന്നതിനു വേണ്ടിയാണ് ഇങ്ങോട്ടു പോന്നിരിക്കുന്നത്?" ഉമർ മറുപടി നൽകി 'അല്ലാഹു അക്ബർ!' എന്നു തിരുനബി (സ) ഉച്ചത്തിൽ ദൈവത്തിനു സ്തുതി മുഴക്കി.

തിരു സഖാക്കളും അതു ഉറക്കെ ഏറ്റു പറഞ്ഞു. 'അല്ലാഹു അക്ബർ!' ആ ശബ്ദം ചുറ്റുമുള്ള കുന്നുകളിൽ മറ്റൊലി കൊണ്ടു. ഉമർ ഇസ്ലാം മതം സ്വീകരിച്ചിരിക്കുന്നു! ആ വർത്തമാനം നാടൊട്ടുക്കും കാട്ടുതീ പോലെ പരന്നു. സകലർക്കും പേടി സ്വപ്ന മായ ഉമർ! എന്നാൽ, ആ മർദ്ദക നേതാവും അന്നു മുതൽ മറ്റു മുസ്ലികളോടൊപ്പം മർദ്ദനങ്ങൾക്ക് ഇരയായിപ്പോന്നു. ഉമർ ഇപ്പോൾ മറ്റൊരാളായിരിക്കുന്നു. മുമ്പ് മർദ്ദിക്കുന്നതിൽ അദ്ദേഹം രസം കൊണ്ടിരുന്നുവെങ്കിൽ, ഇന്നിപ്പോൾ മർദ്ദിക്കപ്പെടുന്നതിൽ രസം കണ്ടെത്തുകയാണ്.! അദ്ദേഹം മക്കയിലങ്ങോളമിങ്ങോളം ചുറ്റി നടന്നു; വല്ലാതെ വിഷമിച്ച ഒരു വ്യക്തി.

**പന്തി വിരോധം**

മർദ്ദനം പിന്നെപ്പിന്നെ കൂടുതൽ രൂക്ഷവും അതീവ ദുഃസ്സഹവും ആയി. ധാരാളം മുസ്ലിംകൾ ഇതിനകം നാടുവിട്ടു കഴിഞ്ഞു. നാട്ടിൽ ഉറച്ചു നിന്നവർക്കാവട്ടെ, കൊടും യാതനകളനു ഭവിക്കേണ്ടിയും വന്നു. എന്നാൽ, തങ്ങൾ തിരഞ്ഞെടുത്ത മാർഗ്ഗ ത്തിൽ നിന്ന് അവരണുവോളം പിന്നോട്ടു പോയില്ല. മുസ്ലിംകളുടെ മനോദാർഢ്യത്തിനു തെല്ലും കോട്ടമുണ്ടായതുമില്ല. വിശ്വാസത്തിനു ഉലച്ചിൽ തട്ടുകയും ചെയ്തില്ല. ദൈവ ഭക്തിയാകട്ടെ ദിനം പ്രതി യേറിയേറികൊണ്ടിരുന്നു. മക്കയിലെ ദേശീയ ദൈവങ്ങൾക്കു നേരെ യുള്ള അറപ്പും വെറുപ്പും അതോടൊപ്പം കൂടിക്കൂടി വന്നു. സത്യ വിശ്വാസവും അവിശ്വാസവും തമ്മിലുള്ള സംഘട്ടനത്തിനു മൂർച്ച കൂടി കൊണ്ടിരുന്നു. മക്കക്കാർ മറ്റൊരു മഹാസമ്മേളനം വിളിച്ചു കൂട്ടി. മുസ്ലിംകൾക്കെതിരായി നാടൊട്ടുക്കും പന്തി വിരോധം നടപ്പാക്കാൻ അവർ തീരുമാനിച്ചു മുസ്ലിംകളുമായി മക്കക്കാർ യാതൊരു ഇടപാടും നടത്തുകയില്ല. അവരുമായുള്ള കൊള്ളക്കൊ ടുക്ക വിലക്കപ്പെട്ടു. തിരുനബിയുടെ കുടുംബക്കാരും, മുസ്ലിംകളാ യിക്കഴിഞ്ഞിട്ടില്ലെങ്കിലും നബിയോടൊപ്പം നിന്ന അദ്ദേഹത്തിന്റെ മറ്റു ബന്ധുക്കളും അബൂതാലിബിന്റെ അധീനത്തിലുണ്ടായിരുന്ന ഒരു താഴ്വരയിൽ അഭയം തേടാൻ നിർബന്ധിതരായി. കയ്യിൽ കാശില്ലാതെ, ചെലവിനു വക കാണാതെ വിഭവശേഖരമൊന്നുമി ല്ലാതെ മക്കക്കാരാൽ ഉപരോധിക്കപ്പെട്ട നിലയിൽ അവർ അവിടെ കഴിഞ്ഞുകൂടേണ്ടി വന്നു. നബി (സ) യുടെ കുടുംബത്തിനും മറ്റു ബന്ധുക്കൾക്കും കടുത്ത യാതനകളാണ് സഹിക്കേണ്ടി വന്നത്.

മൂന്നുകൊല്ലത്തോളം ഈ ഉപരോധം അല്പവും അയവില്ലാടെ തുടർന്നു പോന്നു. അതിനുശേഷം ശത്രുഗണത്തിൽപെട്ട അഞ്ചു മാന്യൻമാർ ഈ ഉപരോധത്തിനും പന്തി വിരോധത്തിനുമെതിരായി ശബ്ദമുയർത്തി. ഉപരോധിക്കപ്പെട്ട കുടുംബങ്ങളുടെ അടുക്കൽ അവർ ചെന്നു. തങ്ങൾ പന്തി വിരോധം നീക്കുന്നതാണെന്നു അറിയിക്കുകയും പുറത്തു വരാൻ ആവശ്യപ്പെടുകയും ചെയ്തു. അബൂത്വാലിബ് പുറത്തു വന്നു തന്റെ ജനത്തെ പഴിച്ചു. ഉപരോധത്തിനെതിരായി അഞ്ചു മാന്യൻമാർ ചേർന്ന് പുറപ്പെടുവിച്ച പ്രസ്താവന മക്കയിലാകമാനം ചർച്ചാ വിഷയമായി. ഇതിനിടയിൽ സൻമനോഭാവത്തിനു ശക്തി കൂടിക്കൂടി വന്നിരുന്നു. കിരാതമായ ഈ ബഹിഷ്കരണം അവസാനിപ്പിക്കാൻ ഒടുവിൽ മക്കക്കാർ തീർച്ചപ്പെടുത്തി. ബഹിഷ്കരണം അവസാനിച്ചുവെങ്കിലും അതിന്റെ ദുരനുഭവങ്ങൾ നീങ്ങിക്കഴിഞ്ഞിരുന്നില്ല. ഏതാനും ദിവസങ്ങൾക്കകം തിരുനബിയുടെ പ്രിയ പത്നി ഖദീജ നിര്യാതയായി. ഒരു മാസം കഴിഞ്ഞപ്പോൾ നബിയുടെ മൂത്താപ്പയായ അബൂത്വാലിബും ചരമം പ്രാപിച്ചു.

തിരുനബിക്ക് ഇപ്പോൾ ഖദീജയുടെ സ്നേസമ്പർക്കവും പിന്തുണയും നഷ്ടപ്പെട്ടു. അദ്ദേഹത്തിനും മുസ്ലിംകൾക്കും അബൂത്വാലിബിന്റെ സംരക്ഷണം ഇല്ലാതെയായി. അവരുടെ വേർപാടു പൊതുവെ ലഭിച്ചു പോന്നിരുന്ന അനുഭാവം കുറയാനും കാരണമായി. തിരുനബിയുടെ മറ്റൊരു പിതൃസഹോദരപുത്രനായ അബൂലഹബ് ആദ്യത്തിൽ നബിയുടെ ഭാഗം ചേരാൻ സന്നദ്ധനായിരുന്നു. സഹോദരന്റെ ചരമം മൂലമുണ്ടായ ദുഃഖവും അദ്ദേഹത്തിന്റെ അന്തിമാഭിലാഷവും അബൂലഹബിന്റെ മനസ്സിൽ തങ്ങിനിന്നിരുന്നു. എന്നാൽ, മക്കക്കാർ അദ്ദേഹത്തെ എളുപ്പത്തിൽ വശീകരിച്ചുകളഞ്ഞു. നബിക്ക് എതിരാക്കിത്തീർക്കുന്നതിൽ അവർ വിജയം നേടി. ദൈവത്തിന്റെ ഏകത്വത്തിലുള്ള അവിശ്വാസം പരലോകത്ത് ശിക്ഷാർഹമായ ഒരു കുറ്റമാണെന്നാണു നബി(സ) പഠിപ്പിച്ചത്. അറബികൾ തങ്ങളുടെ പൂർവ്വികരിൽ നിന്ന് കേട്ടു പഠിച്ച എല്ലാറ്റിനെയും നബി എതിർക്കുകയും ചെയ്തിരുന്നു. അബൂലഹബ് അങ്ങിനെ നബിയുടെ കഠിനവിരോധിയായിത്തീർന്നു. മുസ്ലിംകളും മക്കക്കാരും തമ്മിലുള്ള ബന്ധം വഷളായിക്കഴിഞ്ഞിരുന്നു. മൂന്നു കൊല്ലക്കാലത്തെ ഉപരോധം അവർക്കിടയിലുള്ള

വിടവിനെ കൂടുതൽ വർദ്ധിപ്പിക്കുകയും ചെയ്തു. പരസ്പരം കൂടിക്കാണുകയും ഉപദേശിക്കുകയും ചെയ്യുക അസാദ്ധ്യമായിത്തീർന്നു. പീഢനങ്ങളെയും മർദ്ദനങ്ങളെയും നബി(സ) തെല്ലും ഗണ്യമാക്കിയിരുന്നില്ല. ജനങ്ങളുമായി സമ്പർക്കം സ്ഥാപിക്കാനും അവരെ ഉപദേശിക്കാനും അവസരം ലഭിക്കുമെങ്കിൽ എല്ലാ ദുരിതങ്ങളും അവിടുന്നു നിസ്സാരമാക്കുമായിരുന്നു. എന്നാലിപ്പോൾ മക്കത്ത് അതിനുള്ള സാദ്ധ്യതകളെല്ലാം മങ്ങിപ്പോയിരിക്കുന്നു. പൊതുവെയുള്ള ശത്രുത്വം അവിടെ നിൽക്കട്ടെ, തിരുനബിക്ക് ഇപ്പോൾ മക്കയിൽ വഴി നടന്നുകൂടെന്നാണ് വന്നിരിക്കുന്നത്. പൊതു സ്ഥലത്തെവിടെയും അദ്ദേഹത്തിനു പ്രത്യക്ഷപ്പെട്ടു കൂടാ. നബിയെ കണ്ടാൽ അവർ മണ്ണു വാരിയെറിയും. വഴിയിൽ കണ്ടാൽ വീട്ടിലേക്ക് തിരിച്ചയ്ക്കും. ഒരിക്കൽ നബി തലയിൽ നിറയെ മണ്ണുമായി വീട്ടിൽ തിരിച്ചു വന്നു. ഇതുകണ്ടപ്പോൾ മകൾ ഫാത്തിമ പൊട്ടിക്കരഞ്ഞു. മണ്ണെല്ലാം തട്ടിനീക്കി കൊടുത്തു. അല്ലാഹു തങ്ങളോടൊപ്പമുള്ളതിനാൽ ഇതൊക്കെ സാരമില്ലാത്തതാണെന്നു പറഞ്ഞു നബി തിരുമേനി(സ) പുത്രിയെ സാന്ത്വനപ്പെടുത്തി. ദ്രോഹ പ്രവൃത്തികൾ നബിയെ ഒരിക്കലും അസ്വസ്ഥനാക്കിയിരുന്നില്ല. തന്റെ സന്ദേശത്തിൽ ജനങ്ങൾക്കുള്ള താൽപര്യത്തിന്റെ ഒരു ബഹിർ പ്രകടനമായിപ്പോലും അദ്ദേഹം അതിനെ കണ്ടു. ഒരതിരോളം നബി അതിനെ സ്വാഗതം ചെയ്യുക പോലുമുണ്ടായി. മക്കക്കാർ കുറച്ചു കാലം ഒരു ഗൂഢാലോചനയുടെ ഭാഗമായി അദ്ദേഹത്തോടു തീരെ ഉരിയാടാതിരുന്നു. ആരും അദ്ദേഹത്തെ ഉപദ്രവിച്ചതുമില്ല. ഈ അവഗണന നബിയെ അത്യധികം വേദനപ്പെടുത്തി. വിചാരനിമഗ്നനായ അദ്ദേഹം വീട്ടിൽ കഴിച്ചുകൂട്ടി. ദൈവം വെളിപാടു മുഖേന വീണ്ടും ആശ്വാസം നൽകിയപ്പോൾ പിന്നെയും ജനങ്ങളുടെ അടുക്കലേയ്ക്ക് അദ്ദേഹം നീങ്ങി.

### തായിഫ് യാത്ര

മക്കക്കാർ ഇസ്‌ലാമിക സന്ദേശം തീരെ ശ്രദ്ധിക്കുന്നില്ലെന്നു വന്നപ്പോൾ നബി തിരുമേനിക്കു വലിയ മനോവേദനയുണ്ടായി. താൻ നിഷ്ക്രിയനാവുകയാണെന്നു അദ്ദേഹത്തിനു തോന്നി. സന്ദേശം പ്രചരിപ്പിക്കുന്നതിനു മറ്റൊരു സ്ഥലം കണ്ടെത്തിയേ തീരു. മക്കയ്ക്ക് അറുപത് നാഴിക തെക്ക് കിഴക്കുള്ള തായിഫിൽ ചെന്നു സത്യ പ്രചാരണം നടത്താൻ തിരുമേനി(സ) തീർച്ചപ്പെടു

ത്തി. ഫലവൃക്ഷങ്ങൾക്കും കൃഷിത്തോട്ടങ്ങൾക്കും പേരുകേട്ട സ്ഥമാണ് തായിഫ്. പ്രവാചകൻമാരുടെ പാരമ്പര്യം പുലർത്തിക്കൊണ്ടാണ് നബി(സ) ഈ യാത്രക്കൊരുങ്ങിയത്. മൂസാനബി(അ) ഫിർഔന്റെ അടുക്കൽ പോയിട്ടുണ്ട്. പിന്നെ ഇസ്രായീൽക്കാരുടെയും മിദിയക്കാരുടെയും നേരെ തിരിഞ്ഞു. അപ്പോലെ തന്നെ ഈസാനബി(അ) ഗലീലയിലും യോർദ്ദാന്നപ്പുറവും പിന്നെ യരൂശലേമിലും സഞ്ചരിക്കുകയുണ്ടായി. മക്കക്കാർ തന്റെ സന്ദേശം ചെവിക്കൊള്ളുന്നില്ലെന്ന് കണ്ടപ്പോൾ തിരുനബി(സ) അങ്ങനെ തായിഫിലേക്ക് യാത്ര നടത്തി. തായിഫ് ബഹുദൈവാരാധനയിലും ബിംബ പൂജയിലും മക്കയുടെ പിന്നിലായിരുന്നില്ല. കഅ്ബയിൽ പ്രതിഷ്ഠിക്കപ്പെട്ട വിഗ്രഹങ്ങൾ മാത്രമായിരുന്നില്ല അറേബ്യയിലെ കുലദൈവങ്ങൾ. ലാത്തയായിരുന്നു തായിഫിലെ പ്രാധാന പ്രതിഷ്ഠ. ഈ പ്രതിഷ്ഠ കാരണം തായിഫ് ഒരു പ്രധാന തീർത്ഥാടന കേന്ദ്രമായി. മക്കക്കാരുമായി രക്തബന്ധമുള്ളവരാണ് തായിഫുകാർ. തായിഫിനും മക്കയ്ക്കും ഇടയിൽ മക്കക്കാർക്ക് അവിടെവിടെയായി കൃഷിത്തോട്ടങ്ങൾ ഉണ്ടായിരുന്നു. തായിഫിലെത്തിയപ്പോൾ അവിടത്തെ പല പൗരമുഖ്യൻമാരും നബിയെ സന്ദർശിക്കുകയുണ്ടായി. പക്ഷേ, ആരുമാരും അദ്ദേഹത്തിന്റെ സന്ദേശം സ്വീകരിക്കാൻ തയ്യാറുണ്ടായിരുന്നില്ല, ബഹുജനങ്ങളാണെങ്കിൽ നേതാക്കളെ അനുസരിച്ചു പോന്നു. നബിയുടെ ഉപദേശങ്ങൾ അവർ പുച്ഛിച്ചു തള്ളി. അതിൽ പക്ഷേ അസാധാരണമായിട്ടൊന്നും തന്നെയില്ല. ലൗകിക കാര്യങ്ങളിൽ മുഴുകിയവർ ഇത്തരം സന്ദേശങ്ങളെ ഗണ്യമാക്കാറില്ലല്ലോ. ഇതൊക്കെ അലോസരങ്ങളായേ അവർ കണക്കാക്കൂ. സന്ദേശത്തിനു ജനപിന്തുണയില്ലെന്നു അവർ പ്രത്യക്ഷത്തിൽ കാണുന്നു. ആളുമില്ല, അർത്ഥവുമില്ല. അതിനാൽ അവർ വേഗം പുച്ഛിച്ചുതള്ളും. നബി(സ)യുടെ കാര്യവും ഇതിൽ നിന്നു ഭിന്നമല്ലായിരുന്നു. നബി(സ)യെ കുറിച്ചു തായിഫുകാർ കേട്ടറിഞ്ഞിരുന്നതാണ്. ഇപ്പോഴിതാ, ഇവിടെയും എത്തിയിരിക്കുന്നു പുള്ളി! നിരായുധനായി, നിരാലംബനായി അദ്ദേഹം വന്നിരിക്കുന്നു. ഒറ്റപ്പെട്ട ഒരു വ്യക്തി. ഒപ്പം സൈദ് എന്നൊരു കൂട്ടുകാരൻ മാത്രമുണ്ട്. നഗരക്കാർ ഇതൊരു ഉപദ്രവമായി കരുതി. ഇതങ്ങനെ വിട്ടാൽ പറ്റില്ല.! നേതാക്കൾ പറയും പോലെ മുളയിൽ തന്നെ നുള്ളിക്കളയേണ്ട വേണ്ടാതനങ്ങൾ!

അവർ നബിയുടെ പിന്നാലെ തെമ്മാടികളെ വിട്ടു. തെരുവു പിള്ളേർ അദ്ദേഹത്തിന്റെ നേരെ കല്ലെറിഞ്ഞു നഗരത്തിനു വെളി യിലേക്കു ഓടിച്ചു. സൈദിനു പരിക്കേറ്റു; നബിയുടെ ദേഹത്തിലും കല്ല് കൊണ്ട് മുറിവു പറ്റി. രക്തം വാർന്നൊഴുകി. അക്രമികൾ പിൻതു ടരുകയായിരുന്നു. യാതൊരു രക്ഷാ സങ്കേതവും കാണാതെ ആ അഭയാർത്ഥികൾ ജീവനും കൈയിൽ പിടിച്ച് ഓടുകയാണ്. അവർ രണ്ടുപേരും ഇതിനകം തായിഫിൽ നിന്നും നാഴികകളോളം അക ലെയെത്തിക്കഴിഞ്ഞു. നബിക്കു സഹിക്കാനാവാത്ത സങ്കടം തോന്നി. മനസ്സു വേവുകയാണ്. ആ മർദ്ദകരെയും ദ്രോഹികളെയും ആ നിമിഷം നശിപ്പിച്ചു കളയട്ടെയോ എന്നു ഒരു മാലാഖ പ്രത്യ ക്ഷപ്പെട്ടു നബിയുടെ ഇംഗിതമാരാഞ്ഞു. “അരുത്! ഈ മർദ്ദകരിൽ നിന്നു തന്നെയല്ലേ ഏകനായ സത്യദൈവത്തിന്റെ ആരാധകരും പിറക്കേണ്ടത്?'' അതായിരുന്നു പ്രത്യുത്തരം. (ബുഖാരി, കിതാബുൽഖൽഖ്)

ക്ഷീണിതനും പരവശനുമായിക്കഴിഞ്ഞ തിരുനബി(സ) മക്ക ക്കാരായ രണ്ടു പേരുടെ ഉടമസ്ഥതയിലുള്ള ഒരു മുന്തിരിത്തോട്ട ത്തിനടുത്തു തങ്ങി. ഉടമസ്ഥൻമാർ ഇരുവരും ഇവിടെ ഉണ്ടായിരു ന്നു. മക്കത്ത് വെച്ച് നബിയെ ദ്രോഹിച്ചിരുന്നവരാണ് രണ്ടു പേരും. ഈ അവസരത്തിലാകട്ടെ, അവർ സഹതാപം കാണിക്കുകയാണു ണ്ടായത്. തായിഫിലെ ജനങ്ങൾ മക്കക്കാരനായ ഒരാളെ കല്ലെറി ഞ്ഞോടിച്ചത് കൊണ്ടായിരുന്നുവോ അത്? അതല്ല, അവരുടെ ഹൃദ യങ്ങളിൽ മനുഷ്യ സ്നേഹത്തിന്റെ ഒരു മിന്നാട്ടമുണ്ടായതോ? എന്തൊ! അവർ ഒരു ഭൃത്യന്റെ കയ്യിൽ ഒരു തളിക നിറയെ മുന്തിരി കൊടുത്തയച്ചു. ആ ഭൃത്യന്റെ പേർ അദ്ദാസ് എന്നായിരുന്നു. നിനേ വക്കാരനായ ഒരു ക്രിസ്ത്യാനി. അദ്ദാസ് നബിയുടെയും കൂട്ടുകാ രന്റെയും മുമ്പിൽ മുന്തിരിത്തളിക വെച്ചു കൊടുത്തു. ആ ക്രിസ്തീയ പരിചാരകൻ കൗതുകപൂർവ്വം ഇരുവരെയും നോക്കിനിന്നു. ‘ബിസ്മില്ലാഹിർറഹ്മാനിർറഹീം’(പരമകാരുണികനും കരുണാ നിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ) നബി അതുച്ചരിക്കുന്നതു കേട്ടപ്പോൾ അദ്ദാസിന്റെ കൗതുകം വർദ്ധിച്ചു. അയാൾക്ക് ക്രൈസ്തവ പാരമ്പര്യങ്ങൾ ഓർമ്മ വന്നു. താനൊരു അമ്പ്രായ പ്രവാചകന്റെ സന്നിധാനത്തിലാണുള്ളതെന്ന് അദ്ദാസിനു തോന്നി. “എവിടെയാണ് സ്വദേശം?”അതിനിടയിൽ തിരുനബിയുടെ ഒരു

കുശലാന്വേഷണം. ' 'നിനേവക്കാരനാണ്'' അദ്ദാസ് മറുപടി നൽകി. നബി(സ) ഉടൻ അരുളി, ' 'അമിത്തായിയുടെ മകനായ യൂനുസ് നിനേവക്കാരനായിരുന്നുവല്ലോ; അദ്ദേഹം ഒരു പരിശുദ്ധാത്മാവായിരുന്നു. എന്നെപ്പോലൊരു ദൈവദൂതൻ! ''തന്റെ ദിവ്യ സന്ദേശം നബി തിരുമേനി(സ) അദ്ദാസിനെ കേൾപ്പിച്ചു. നബിയുടെ വ്യക്തിത്വത്തിൽ ഇതിനകം ആകൃഷ്ടനായിക്കഴിഞ്ഞ അദ്ദാസ് അവിടെ വെച്ചു തന്നെ ഒരു വിശ്വാസിയായി. അദ്ദാസ് നബിയെ കെട്ടിപ്പുണർന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ ജലാവിലങ്ങളായി. നബിയുടെ നെറ്റിത്തടത്തിലും കൈക്കും കാലിലുമെല്ലാം അയാൾ തുരാതുരാ ചുംബനങ്ങളർപ്പിച്ചു കൊണ്ടിരുന്നു. ആ രംഗം അങ്ങനെ അവസാനിച്ചു. അതിൽ പിന്നെ നബി ദൈവത്തെ സംബോധന ചെയ്തു ഇപ്രകാരം പ്രാർത്ഥിച്ചു:

"ഓ, ദൈവമേ, ഞാനിതാ നിന്റെ മുമ്പിൽ വിനീതനായി അർത്ഥന ചെയ്യുന്നു. ഞാൻ അതീവ ദുർബലനും നിസ്സഹായനുമാണ്. എന്റെ ജനം എന്നെ പരിഹസിച്ചു തള്ളിക്കളഞ്ഞു. നീ ദുർബ്ബലന്റെയും പാവപ്പെട്ടവന്റെയും രക്ഷാകേന്ദ്രമല്ലോ! എന്റെ രക്ഷിതാവ് നീ മാത്രമല്ലേ! നീ ആരുടെ നടുവിലേക്കാണ് എന്നെ വലിച്ചെറിയുന്നത്? എന്നെ അടിച്ചോടിച്ച അപരിചിതർക്കിടയിലോ? പെറ്റ നാട്ടിൽ എനിക്ക് പൊറുതി നൽകാത്ത കൊടും ശത്രുക്കളുടെ നടുവിലോ? നീ എന്നോടു കോപിച്ചിട്ടില്ലെങ്കിൽ എന്റെ ശത്രു എനിക്കൊരു കാര്യമല്ല. നിന്റെ കാരുണ്യ പ്രകർഷം എന്റെ മേൽ ഉണ്ടാകേണമേ! നിന്റെ ദീപ്തിമത്തായ തിരുമുഖത്തിനു മുമ്പിൽ ഞാൻ അഭയം തേടുന്നു. ഈ ലോകത്തിൽ നിന്നും അന്ധകാരത്തെ തൂത്തെറിഞ്ഞു സകലർക്കും നിതാന്തശാന്തി പ്രദാനം ചെയ്യാൻ നിനക്കല്ലോ കഴിവുള്ളൂ. നിന്റെ കോപവും നിന്റെ താപവും എന്റെ മേൽ പതിക്കുമാറാകല്ലേ! നീ കോപിച്ചാലും ഉടൻ പ്രീതി കാട്ടുന്നവനുമല്ലോ. എന്റെ നാഥാ, നിന്നെ കൂടാതെ യാതൊരു ശക്തിയും ആശ്രയസ്ഥാനവും ആർക്കും എവിടെയും ഇല്ല. നീ എന്റെ മേൽ കനിയുമാറാകേണമേ!" (ഹിഷാം, തബ്‌രി)

ഈ പ്രാർത്ഥനക്കു ശേഷം നബി(സ) മക്കയിലേക്കു തന്നെ പുറപ്പെട്ടു. നഖ്‌ല വഴിയാണ് അദ്ദേഹം യാത്ര ചെയ്തത്. നഖ്‌ലയിൽ ഏതാനും ദിവസം തങ്ങിയ ശേഷം വീണ്ടും യാത്ര തുടർന്നു. മക്കയിലെ നടപ്പനുസരിച്ച് അദ്ദേഹം ഇതിനകം അവിടത്തെ ഒരു

പൗരനല്ലാതായിക്കഴിഞ്ഞിരുന്നു. മക്കാ നഗരം തനിക്കെതിരായി തിരിഞ്ഞുവെന്നു കരുതിയാണ് അദ്ദേഹം അവിടം വിട്ടു പോയത്. ആകയാൽ, മക്കക്കാരുടെ സമ്മതം കൂടാതെ അദ്ദേഹത്തിനു അവിടെ തിരിച്ചു ചെല്ലാൻ കഴിയുമായിരുന്നില്ല. അതിനാൽ, മക്കക്കാരുടെ ഒരു പ്രധാന നേതാവായിരുന്ന മുത്ഈംബിൻ അദിയുടെ അടുക്കൽ ഒരാളെ പറഞ്ഞയച്ചു; മക്കത്തേക്ക് മടങ്ങി വരാൻ നാട്ടുകാർ തന്നെ അനുവദിക്കുമോ എന്നു ആരായുന്നതിന്. മറ്റാരെയും പോലെ ഒരു കടുത്ത ശത്രുവായിരുന്നു മുത്ഈമെങ്കിലും അദ്ദേഹം മാന്യനും കുലീനനുമായിരുന്നു. തന്റെ മക്കളെയും ബന്ധുക്കളെയുമെല്ലാം വിളിച്ചു ചേർത്ത് എല്ലാവരെയും ആയുധപാണികളാക്കിയ ശേഷം അദ്ദേഹം അവരെയും കൂട്ടി കഅബയിലേക്ക് യാത്രയായി. കഅബയുടെ പ്രവേശദ്വാരത്തിൽ നിലയുറപ്പിച്ചുകൊണ്ടദ്ദേഹം പ്രഖ്യാപിച്ചു. മക്കയിലേക്കു മടങ്ങിപ്പോരാൻ മുഹമ്മദിനെ താൻ അനുവദിക്കുകയാണെന്ന്! അപ്പോൾ, തിരുനബി(സ) തിരിച്ചുവരികയും കഅബയിൽ പ്രദക്ഷിണം നടത്തുകയും ചെയ്തു. മുതിമ്മും അദ്ദേഹത്തിന്റെ മക്കളും ബന്ധുക്കളും ഊരിപ്പിടിച്ച വാളുമായി നബിയെ വീട്ടിലോളം അനുഗമിച്ചു. അറേബ്യയിലെ മര്യാദയനുസരിച്ചുള്ള ഒരു സംരക്ഷണം! പക്ഷെ, അറേബ്യലെ മര്യാദയനുസരിച്ചുള്ള സംരക്ഷണം നബി തിരുമേനിക്ക് ലഭിച്ചില്ല. നബി(സ) പിന്നെയും മർദ്ദനങ്ങൾക്കിരയായിപ്പോന്നു. അദ്ദേഹത്തിനെതിരയായ ആക്രമണങ്ങളെ തടുക്കുവാൻ മുത്ഈം ശ്രമിച്ചതുമില്ല. നബിക്ക് മക്കയിൽ വീണ്ടും പ്രവേശിച്ചു കൊള്ളാമെന്ന ഔപചാരികമായ ഒരു പ്രഖ്യാപനത്തിനു മാത്രമേ മുത്ഈം മുതിർന്നിരുന്നുള്ളൂ. തായിഫിലേക്കുള്ള നബിയുടെ യാത്ര ഇസ്‌ലാമിന്റെ കടുത്ത എതിരാളികളിൽ പോലും നബിയെക്കുറിച്ചുള്ള മതിപ്പുളവാക്കാതിരുന്നില്ല. സർ വില്യം മുയിർ തന്റെ നബി ചരിത്രത്തിൽ ഇപ്രകാരം പറയുന്നു:

There is something lofty and heroic in this journey of Muhammad to Al-Taif: a solitary man, despised and rejected by his own people, going boldly forth in the name of God, like Jonah to Ninevah, and summoning an idolatrous city to repent and support his mission. It sheds a strong light on the intensity of his belief in the devine origin of his calling (Life of Muhammad, Sir William Muir, 1923 Edition

p.112-113)

"തായിഫിലേക്കുള്ള മുഹമ്മദ് നബിയുടെ ഈ യാത്ര ഉദാത്തവും വിരോചിതവും തന്നെ. സ്വന്തം നാട്ടുകാരാൽ കയ്യൊഴിക്കപ്പെടുകയും പുറം തള്ളപ്പെടുകയും ചെയ്ത ഒരു വ്യക്തി, ദൈവത്തിൽ മാത്രം ആശ്രയം അർപ്പിച്ചു കൊണ്ട് ഒറ്റക്കു നിർഭയം നടന്നു നീങ്ങുന്നു. ബിംബാരാധകരുടെ ഒരു നഗരത്തിലേക്ക്; മാനസാന്തരപ്പെടുകയും തന്റെ ദൗത്യത്തിൽ വിശ്വസിക്കുകയും ചെയ്യാനാഹ്വാനം ചെയ്തുകൊണ്ട്; യോനാ പ്രവാചകൻ നിനേവായിലേക്കെന്ന പോലെ! തന്റെ ദൗത്യം ദൈവത്തിൽ നിന്നുള്ളതാണെന്നതിൽ അദ്ദേഹത്തിനു ഉണ്ടായിരുന്ന ഉറച്ച വിശ്വാസത്തിന്റെ ആഴത്തിലേക്ക് ഇതു നിശ്ചയമായും വെളിച്ചം വീശുന്നുണ്ട്."

മക്കക്കാർ പഴയ ശത്രുതയിലേക്ക് തന്നെ വീണ്ടും മടങ്ങി. തിരുനബിക്ക് തന്റെ ജന്മനഗരം ഒരു നരകമായി മാറി. എങ്കിലും അദ്ദേഹം തന്റെ സത്യാഘോഷണം മുറയ്ക്ക് തുടർന്നു കൊണ്ടു തന്നേയിരുന്നു.

'അല്ലാഹു അഹദ്' (അല്ലാഹു ഏകൻ) എന്ന മന്ത്രം അവിടെയും ഇവിടെയും മുഴങ്ങി തുടങ്ങി. അതിരറ്റ സ്നേഹാദരങ്ങളോടെ, സഹതാപപൂർണ്ണമായ സൗമനസ്യത്തോടെ തന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിൽ തിരുനബി ഉറച്ചു നിന്നു. ജനങ്ങൾ അതു കേൾക്കാൻ കൂട്ടാക്കാതെ പിന്തിരിഞ്ഞു കൊണ്ടിരുന്നു. അദ്ദേഹം പിന്നെയും പിന്നെയും ഉപദേശിച്ചു. ജനങ്ങൾ കേൾക്കട്ടെ, കേൾക്കാതിരിക്കട്ടെ, തന്റെ കർത്തവ്യം അദ്ദേഹം നിർവ്വഹിച്ചു പോന്നു. ഒടുവിൽ ആ സ്ഥിര നിശ്ചയത്തിന്റെ സൽഫലങ്ങൾ കണ്ടു തുടങ്ങി. അബ്സീനിയയിൽ നിന്നു തിരിച്ചു പോന്നവരും മക്കത്ത് തന്നെ താമസമുറപ്പിക്കാൻ തീരുമാനിച്ചവരുമായ ആ ഒരുപിടി മുസ്ലിംകൾ തങ്ങളുടെ സ്നേഹിതർക്കിടയിലും അയൽക്കാരിലും ബന്ധുജനങ്ങളിലും രഹസ്യത്തിൽ പ്രബോധനം നടത്തിക്കൊണ്ടിരുന്നു. ചിലർ തങ്ങൾ മുസ്ലിംകളാണെന്നു തുറന്നു പറയാൻ ധൈര്യപ്പെട്ടു. മറ്റു മുസ്ലിംകളുടെ ദുരിതങ്ങളിൽ അവർ അങ്ങനെ ഭാഗഭാക്കായി. എന്നാൽ അനേകം പേർ അന്തരാ വിശ്വാസിച്ചുവെങ്കിലും പരസ്യമായി അതു ഏറ്റു പറയാൻ ധൈര്യം കാണിച്ചില്ല.

ഭൂമിയിൽ ദൈവരാജ്യം വരുവോളം അവർ കാത്തു നിന്നു.

ഇതിനിടയിൽ, മക്കയിൽ നിന്ന് ഒഴിഞ്ഞു പോകാനിടയായേക്കുമെന്ന സൂചന നൽകുന്ന വെളിപാടുകൾ നബിക്ക് ലഭിച്ചുകൊണ്ടിരുന്നു. തങ്ങൾക്ക് കുടിയേറിത്താമസിക്കേണ്ട സ്ഥലത്തെക്കുറിച്ചുള്ള ഏതാണ്ടൊരു രൂപവും നൽകപ്പെട്ടു.

കിണറുകളും ഈത്തപ്പഴത്തോട്ടങ്ങളും ധാരാളമുള്ള ഒരു നഗരം. യമാമയായിരിക്കാം അതെന്നു നബി സംശയിച്ചു. അതല്ലെന്നു വേഗത്തിൽ മനസ്സിലായി. ഏങ്ങോട്ടു പോകേണ്ടി വന്നാലും അവിടം ഇസ്‌ലാമിന്റെ രക്ഷാനിലയമായി മാറുമെന്ന ഉറച്ച വിശ്വാസത്തിൽ അദ്ദേഹം ആശ്വാസം കൊണ്ടു.

## ഇസ്‌ലാം മദീനയിൽ

ഹജ്ജ് അടുത്തെത്തി. അറേബ്യയുടെ നാനാഭാഗങ്ങളിൽ നിന്നും തീർത്ഥാടകർ മക്കയിൽ എത്തിച്ചേരാൻ തുടങ്ങി. നബി തിരുമേനി(സ) ആൾക്കൂട്ടം കാണുന്നിടത്തൊക്കെ ചെന്നു ഏകദൈവതത്ത്വം പ്രബോധനം ചെയ്യുകയും എല്ലാ തരത്തിലുള്ള അത്യാചാരങ്ങളും കയ്യൊഴിക്കാൻ ഉപദേശിക്കുകയും 'ദൈവരാജ്യ'ത്തിനു വേണ്ടി വഴിയൊരുക്കാൻ ഉദ്ബോധിപ്പിക്കുകയും ചെയ്തു. ചിലർ അതു ശ്രദ്ധിച്ചു കേട്ടു; അതിൽ താൽപര്യം കാണിച്ചു. മറ്റുചിലർ കേൾക്കാൻ ഇഷ്ടപെട്ടുവെങ്കിലും മക്കക്കാർ അവരെ പറഞ്ഞകറ്റി. വേറെ ചിലരാകട്ടെ, മുൻപു തന്നെ കള്ളമെന്നു മനസ്സിൽ ഉറപ്പിച്ചിരുന്നതിനാൽ അധിക്ഷേപവർഷം ചൊരിഞ്ഞു കൊണ്ടിരുന്നു. മീനായിൽ ജനങ്ങൾ സമ്മേളിച്ചിരിക്കെ, ആറേഴു പേരടങ്ങിയ ഒരാൾക്കൂട്ടത്തെ നബി ഒരിടത്ത് കണ്ടു. ജൂതന്മാരുമായി സഖ്യത്തിലുള്ള ഖസ്റജ് ഗോത്രത്തിൽപ്പെട്ടവരാണ് അവരെന്നു മനസ്സിലാക്കി. തനിക്ക് പറയാനുള്ള ചില കാര്യങ്ങൾ കേൾക്കാൻ ദയവുണ്ടാകുമോ എന്നു നബി(സ) അവരോടു അന്വേഷിച്ചു. നബിയെപ്പറ്റി അവർ കേട്ടിരുന്നു. അതിനാലവർ താല്പര്യം കാണിക്കുക തന്നെ ചെയ്തു. നബി തിരുമേനി അവരോടു പറഞ്ഞു: "ദൈവരാജ്യം സമീപസ്ഥമായിരിക്കുന്നു. ബിംബങ്ങളെല്ലാം അപ്രത്യക്ഷമാകാൻ അടുത്തിരിക്കുകയാണ്. ഏകദൈവതത്ത്വം വിജയക്കൊടി പറപ്പിക്കാൻ പോകുന്നു. ഭക്തിയും വിശുദ്ധിയും ഒരിക്കൽകൂടി വിജയിച്ചരുളും. ഈ സന്ദേശം മദീനയിൽ സ്വാഗതം

ചെയ്യപ്പെടുമോ എന്നു ഞാൻ അറിയാനാഗ്രഹിക്കുന്നു." ആ ചെറു സംഘം നബിയുടെ വ്യക്തിത്വത്തിലും വാക്കുകളിലും അത്യന്തം ആകൃഷ്ടരായി. അവർ സന്ദേശം സ്വീകരിക്കുകയും ചെയ്തു. മദീനയിൽ മടങ്ങിയെത്തിയാൽ തങ്ങൾ മറ്റുള്ളവരുമായി കൂടിയാലോചിച്ചു മക്കത്ത് നിന്നുള്ള മുസ്‌ലിം അഭയാർത്ഥികളെ സ്വീകരിക്കാൻ മദീനക്കാർ ഒരുക്കമാണോ എന്ന കാര്യം വരും കൊല്ലം അറിയിക്കാമെന്നു അവർ വാക്കു നൽകി.

മദീനയിൽ തിരിച്ചെത്തിയപ്പോൾ സ്നേഹിതന്മാരുമായും ബന്ധുക്കളുമായും അവർ ചർച്ചകൾ നടത്തി. അന്ന്, രണ്ടു അറബ് ഗോത്രങ്ങളും മൂന്നു ജൂതഗോത്രങ്ങളുമാണ് മദീനയിലുണ്ടായിരുന്നത്. അറബ് ഗോത്രങ്ങൾ ഔസും ഖസ്റജും ജൂതഗോത്രങ്ങൾ ബനൂനദീറും ബനൂഖൈനുഖാഉം തന്നെ. ഔസും ഖസ്റജും അന്യോന്യം സമരത്തിലായിരുന്നു. ബനൂഖുറൈസയും ബനൂനദീറും ഔസ് ഗോത്രവുമായും ഖൈനുഖാഅ് ഖസറജ് ഗോത്രവുമായും സഖ്യത്തിലുമായിരുന്നു. നിരന്തരം പൊരുതിക്കൊണ്ടിരുന്ന അവർ തളർന്നു മടുത്തപ്പോൾ സന്ധിയായാൽ കൊള്ളാമെന്നു ആശിച്ചു. അങ്ങനെ, ഖസ്റജ് ഗോത്രത്തിലെ പ്രമാണിയായ അബ്ദുല്ലാഹിബ്നു ഉബയ്യിബ്നുസുലൂലിനെ മദീനത്തെ രാജാവായി വാഴിക്കാമെന്ന് ഒടുവിൽ അവരെല്ലാം ഒരു ധാരണയിലെത്തിച്ചേർന്നു. ഔസ്, ഖസ്റജ് ഗോത്രങ്ങൾ ബൈബിളിലെ ചില പ്രവചനങ്ങളെപ്പറ്റി ജൂതൻമാരിൽ നിന്നു കേട്ടറിഞ്ഞിട്ടുണ്ടായിരുന്നു. ഇസ്രായീലിന്റെ നഷ്ടപ്പെട്ട പ്രതാപത്തെ പറ്റിയുള്ള ജൂതകഥകളും 'മോശയെപ്പോലുള്ള' ഒരു പ്രവാചകന്റെ അവതാരത്തെ പറ്റിയുള്ള പ്രവചനവും അവർ കേട്ടിട്ടുണ്ടായിരുന്നു. ഈ അവതാരകാലം വന്നടുത്തുവെന്നു ജൂതൻമാർ പറയാറുണ്ടായിരുന്നു. ഇസ്രായീലിന്റെ മഹിമ വീണ്ടു കിട്ടുകയും അവരുടെ ശത്രുക്കളെല്ലാം നശിച്ചൊടുങ്ങുകയും ചെയ്യാൻ പോകുന്നതിന്റെ സൂചനയായി അവർ അതിനെ കരുതി. മദീനാവാസികൾ ഈ പ്രവാചകനെ കുറിച്ചു കേട്ടപ്പോൾ ആകൃഷ്ടരാവുകയും തങ്ങൾ ജൂതൻമാരിൽ നിന്നു പറഞ്ഞുകേട്ട "ആ പ്രവാചകൻ" ഈ മക്കാ പ്രവാചകൻ തന്നെയല്ലേ എന്നു ചോദിച്ചു തുടങ്ങുകയും ചെയ്തു. യുവജനങ്ങളിൽ ധാരാളം പേർ വിശ്വാസികളായി മാറി. അതുത്ത വർഷത്തെ ഹജ്ജിൽ മദീനത്തുകാരായ പന്ത്രണ്ടു പേർ നബിയുടെ സംഘ

ത്തിൽ ചേരാൻ മക്കത്തെത്തി. ഇവരിൽ പത്തു പേർ ഖസ്റജ് ഗോത്രത്തിൽപെട്ടവരും രണ്ടുപേർ ഔസ് ഗോത്രക്കാരും ആയിരുന്നു. മിനാ താഴ്വരയിൽ വച്ചു അവർ നബിയെ കണ്ടു. നബിയുടെ കൈപിടിച്ചു കൊണ്ടു അവർ ഏകദൈവത്തിലുള്ള വിശ്വാസം പ്രഖ്യാപിക്കുകയും, ശിശുവധത്തിൽ നിന്നും പരസ്പരമുള്ള ദുരാരോപണം തുടങ്ങിയ മറ്റെല്ലാ തിന്മകളിൽ നിന്നും വിട്ടൊഴിയുമെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്തു. എല്ലാ സൽക്കാര്യങ്ങളിലും തിരുനബിയെ പൂർണ്ണമായും അനുസരിക്കുമെന്നും അവർ തീർച്ചപ്പെടുത്തി. മദീനയിൽ തിരിച്ചെത്തിയപ്പോൾ അവർ പുതിയ മതത്തെപ്പറ്റി മറ്റുള്ളവരോടു സംസാരിച്ചു. എവിടെയും ചർച്ചകളായി. ആവേശം അലയടിച്ചുയർന്നു. ക്ഷേത്രങ്ങളിലെ ശ്രീകോവിലുകളിൽ നിന്നു വിഗ്രഹങ്ങൾ തെരുവുകളിലേക്കു വലിച്ചെറിയപ്പെട്ടു. മൺപ്രതിമകൾക്കു മുമ്പിൽ ഉത്തമാംഗം കുനിച്ചവർ തല ഉയർത്തിപ്പിടിച്ചു നടന്നു. സത്യേകദൈവത്തിനല്ലാതെ മറ്റൊരു ശക്തിക്ക് മുമ്പിലും തല കുനിക്കില്ലെന്ന് അവർ ദൃഢനിശ്ചയം ചെയ്തു. ജൂതൻമാർക്കു ആശ്ചര്യം തോന്നി. നൂറ്റാണ്ടു കാലത്തെ സൗഹൃദ ബന്ധങ്ങൾക്കും ഉദ്ബോധനങ്ങൾക്കും ചർച്ചകൾക്കും കൈവരുത്താൻ കഴിഞ്ഞിട്ടില്ലാത്ത ഒരു മാറ്റമിതാ മക്കയിലെ ഈ ഗുരുവര്യൻ ദിവസങ്ങൾ കൊണ്ടു സാധിച്ചിരിക്കുന്നു! മദീനത്തുകാർ മുസ്ലിംകളായിക്കഴിഞ്ഞവരെ സമീപിച്ചു ഇസ്ലാമിനെ കുറിച്ചു ആരാഞ്ഞു തുടങ്ങി. വർദ്ധിച്ചു വരുന്ന സത്യാന്വേഷകർക്കെല്ലാം ഇസ്ലാമിക ജ്ഞാനം പകർന്നു കൊടുക്കാൻ മാത്രം ആളുകളോ അറിവോ മുസ് ലിംകൾക്കുണ്ടായിരുന്നില്ല. ഇസ്ലാം മതം പഠിപ്പിക്കുന്നതിനു ആരെയെങ്കിലും അയച്ചു കിട്ടുന്നതിന് നബിയോടപേക്ഷിക്കുവാൻ മദീനക്കാർ തീരുമാനിച്ചു. നബി(സ) മുസ്അബിനെ അയച്ചു കൊടുക്കാൻ സമ്മതിച്ചു. മുസ്അബ് അബ്സീനിയയിൽ പോയ മുസ്ലിം സംഘത്തിൽ ഉൾപ്പെട്ടിരുന്ന ആളത്രെ. അദ്ദേഹമാണ് മക്കത്ത് നിന്നു പുറംദേശത്തേയ്ക്കു പോയ ആദ്യത്തെ മുസ്ലിം മിഷണറി.

ഏതാണ്ട് ഇതേകാലത്താണ് തിരുനബി(സ)ക്ക് ദൈവത്തിൽ നിന്നു മഹത്തായ ഒരു വാഗ്ദാനം ലഭിച്ചത്. താൻ യരൂശലേമിൽ ആണെന്നും പ്രവാചകൻമാരെല്ലാം തന്റെ പിന്നിൽ സംഘനമസ്കാരത്തിനു അണിനിരന്നിരിക്കുകയാണെന്നും നബി(സ) ഒരു ദർശ

നത്തിൽ കണ്ടു. യരൂശലേം മദീനയെയാണ് പ്രതിനിധാനം ചെയ്തത്. ഏകദൈവാരാധനയുടെ കേന്ദ്രമാകാൻ പോകുകയായിരുന്നു മദീന. തിരുനബിയുടെ പിന്നിൽ സംഘനമസ്കാരത്തിനു മറ്റു പ്രവാചകൻമാർ അണിനിരന്നതായി കണ്ടതിന്റെ അർത്ഥം മുൻപ്രവാചകൻമാരുടെയെല്ലാം അനുയായികളായ വിവിധ ജനങ്ങൾ ഇസ്ലാംമതം അവലംബിക്കുമെന്നും അങ്ങനെ ഇസ്ലാം ഒരു സാർവ്വ ലൗകികമതമാണെന്നും ആയിരുന്നു.

**വേദക്കാർക്ക് വിജയം**

മക്കത്തെ സ്ഥിഗതികൾ ഇപ്പോൾ ഗുരുതരമായിരിക്കയാണ്. മർദ്ദനങ്ങൾ അതിരൂക്ഷമായ രൂപം കൊണ്ടു. നബി കണ്ട ദർശനത്തെപറ്റി മക്കക്കാർ പുച്ഛിച്ചു പറഞ്ഞു. അവരുടെ പക്കൽ അതെല്ലാം വെറും മോഹചിന്തകൾ! പുതിയ യരൂശലേമിന്റെ അടിസ്ഥാനമിട്ടു കഴിഞ്ഞു എന്ന് അവർ മനസ്സിലാക്കിയില്ല. കിഴക്കും പടിഞ്ഞാറുമുള്ള രാഷ്ട്രങ്ങൾ ദൈവത്തിന്റെ അവസാനത്തെ മഹത്തായ സന്ദേശം ശ്രവിക്കുവാൻ കുതറുകയായിരുന്നു. കൈസറും കിസ്രായും തമ്മിൽ ഘോരമായ യുദ്ധം നടന്നു. കൈസർക്കാണ് വിജയം കൈവന്നത്. ഈറാനി സൈന്യം സിറിയയിലും ഫലസ്തീനിലും അതിക്രമിച്ചു കയറി യരൂശലേം നഗരം നശിപ്പിച്ചു. ഈജിപ്തും ഏഷ്യാമൈനറും അവർ അധീനപ്പെടുത്തി. ബോസ്ഫറസ്സിനടുത്ത് കോൺസ്റ്റാണ്ടിനോപ്പിളിനു പത്തു നാഴിക മാത്രം അകലെയാണ് ഇറാനിയൻ പട്ടാളനായകൻമാർ താവളമടിച്ചിരുന്നത്. പേർഷ്യക്കാരുടെ വിജയത്തിൽ മക്കക്കാർ ആഹ്ളാദം കൊണ്ടു. ദൈവം വിധിനടത്തിക്കഴിഞ്ഞു എന്നാണവർക്കു പറയാനുണ്ടായിരുന്നത്. എന്തെന്നാൽ, ഇറാനിലെ ബിംബാരാധകർ വേദക്കാരെ തോൽപ്പിച്ചിരിക്കുന്നു! ഈ ഘട്ടത്തിൽ തിരുനബിക്ക് ഇപ്രകാരം വെളിപാടുണ്ടായി:

“റോമക്കാർ തോൽപിക്കപ്പെട്ടു, അടുത്തുള്ളൊരു രാജ്യത്ത് വെച്ച്; അവർ തങ്ങളുടെ പരാജയത്തിനു ശേഷം വിജയികളാകും. ഏതാനും(ഒമ്പത്) കൊല്ലത്തിനകം. അല്ലാഹുവിന്റെതത്രെ കൽപന. അതിന്റെ മുമ്പും പിമ്പും അല്ലാഹുവിന്റെ സഹായത്താൽ അന്നാളിൽ വിശ്വാസികൾ ആഹ്ളാദിക്കുമാറാകും. അല്ലാഹു അവൻ ഇച്ഛിക്കുന്നവരെ സഹായിക്കുന്നു. അവൻ പ്രതാപവാനും കാരുണ്യനി

ധിയുമത്രെ. അല്ലാഹുവിന്റെ വാഗ്ദാനമാണിത്. അല്ലാഹു അവന്റെ വാഗ്ദാനം ലംഘിക്കുകയില്ല. എന്നാൽ, മനുഷ്യരിൽ അധികം പേരും ഇതറിയുന്നില്ല.(30: 3-7).

ഏതാനും (ഒമ്പതു) കൊല്ലത്തിനകം തന്നെ ഈ പ്രവചനം പൂർത്തിയായി. റോമക്കാർ പേർഷ്യക്കാരെ അഥവാ ഇറാനികളെ പരാജയപ്പെടുത്തുകയും നഷ്ടപ്പെട്ട പ്രദേശങ്ങൾ വീണ്ടെടുക്കുകയും ചെയ്തു. "ആ നാളിൽ വിശ്വാസികൾ അല്ലാഹുവിന്റെ സഹായത്തോടെ ആഹ്ളാദിക്കുമാറാകും" എന്ന പ്രവചനഭാഗവും പുലർന്നു. ഇസ്ലാം മുന്നേറുവാൻ തുടങ്ങി. മുസ്ലിംകളെ ശ്രദ്ധിക്കാതെ, അവർക്കെതിരിൽ വ്യാപകമായ ശത്രുത വളർത്താൻ പ്രേരണ നൽകിക്കൊണ്ടു തങ്ങൾ ഇസ്ലാമിന്റെ അന്ത്യം വരുത്തിക്കഴിഞ്ഞു എന്നാണ് മക്കക്കാർ കരുതിയിരുന്നത്. ഇതേ സന്ദർഭത്തിലാണ് മുസ്ലിംകളുടെ വിജയത്തെപ്പറ്റിയും മക്കക്കാരുടെ വിനാശത്തെക്കുറിച്ചും നബിക്ക് വെളിപാടുകൾ മുഖേന അറിവു ലഭിച്ചത്. നബി പിന്നെയും വെളിപാടു വാക്യങ്ങൾ കേൾപ്പിച്ചു:

"അവർ പറയുന്നു, തന്റെ നാഥനിൽ നിന്നു അവൻ ഒരു ദൃഷ്ടാന്തം കൊണ്ടു വരാത്തതെന്തേ? പൂർവിക ഗ്രന്ഥങ്ങളിൽ അടങ്ങിയതെന്തോ അതുൾക്കൊള്ളുന്ന വ്യക്തമായ തെളിവ് അവരുടെ അടുക്കൽ എത്തിയില്ലേ? ഇതിനു മുമ്പു നാം അവരെ ശിക്ഷിച്ചു നശിപ്പിച്ചിട്ടുണ്ടായിരുന്നുവെങ്കിൽ അവർ നിശ്ചയമായും പറയുമായിരുന്നു: ഞങ്ങളുടെ നാഥാ ഞങ്ങൾ അപമാനത്തിൽ ആക്കപ്പെടുന്നതിനു മുമ്പ് നിന്റെ കൽപനകൾ അനുസരിക്കപ്പെടുമാറാകുന്നതിനു ഞങ്ങളുടെ അടുക്കൽ ഒരു ദൂതനെ നീ എന്തുകൊണ്ടു അയച്ചില്ല? പറയുക: ഓരോരുത്തരും ഒടുപുലർച്ച കാത്തിരിക്കുന്നു. ആകയാൽ, നിങ്ങളും ഒടുപുലർച്ച കാത്തിരിക്കുവിൻ. ആരാണ് നേരായ പാതയിൽ ചരിക്കുന്നവരെന്നും ആരാണ് നേർവഴി കണ്ടെത്തിയവരെന്നും നിങ്ങൾ വേഗം അറിയുമാറാകും"(20:134 -136)

### ദൃഷ്ടാന്തങ്ങൾ വീണ്ടും

ദൃഷ്ടാന്തങ്ങളൊന്നും കാണിക്കുന്നില്ലെന്നു മക്കക്കാർ പരാതിപ്പെട്ടു. പൂർവ്വഗ്രന്ഥങ്ങളിൽ ഇസ്ലാമിനെപറ്റിയും നബി തിരുമേനിയെപറ്റിയും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള പ്രവചനങ്ങൾ വേണ്ടത്രയുണ്ടെന്നാണ് ഈ വാക്യങ്ങളിൽ അവരോടു പറയപ്പെട്ടിട്ടുള്ളത്.

ഇസ്ലാമിന്റെ സന്ദേശം വിവരിച്ചു കൊടുക്കപ്പെടുന്നതിനു മുമ്പു തന്നെ മക്കക്കാർ നശിപ്പിക്കപ്പെട്ടിരുന്നുവെങ്കിൽ ദൃഷ്ടാന്തങ്ങളെ കുറിച്ചു ചിന്തിക്കാൻ തങ്ങൾക്കവസരമുണ്ടായിട്ടില്ലെന്നു അവർ പരാതിപ്പെടുമായിരുന്നു. അതുകൊണ്ടു മക്കക്കാർ അൽപം കാത്തിരിക്കേണം!

വിശ്വാസികൾക്ക് വിജയവും നിഷേധികൾക്ക് പരാജയവും ഉറപ്പ് നൽകിക്കൊണ്ടുള്ള ദിവ്യ വെളിപാടുകൾ നബിക്ക് ദിനം പ്രതി ലഭിച്ചു പോന്നു. മക്കക്കാർ തങ്ങളുടെ അധികാര ബലത്തിലും അഭിവൃദ്ധിയിലും ഊറ്റം കൊള്ളുകയും മുസ്ലിംകളുടെ ദൗർബല്യത്തെയും ദരിദ്രാവസ്ഥയെയും നോക്കി പരിഹസിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ നബിക്ക് ഓരോ ദിവസവും ലഭിച്ചു കൊണ്ടിരുന്ന വെളിപാടുകളിൽ ദിവ്യസഹായത്തെക്കുറിച്ചും മുസ്ലിം വിജയങ്ങളെകുറിച്ചുമുള്ള വാഗ്ദാനങ്ങൾ അടങ്ങിയിരിക്കുന്നുണ്ടെന്ന് അറിഞ്ഞപ്പോൾ അവിശ്വാസികൾ അൽഭുതപരന്ത്രരാകാതിരുന്നില്ല. തങ്ങൾ ഭ്രാന്തരാണോ? അതോ മുഹമ്മദ് നബി തന്നെയോ ഭ്രാന്തൻ? മർദ്ദനങ്ങൾ കാരണം പുതിയ വിശ്വാസം കയ്യൊഴിക്കാൻ മുസ്ലിംകൾ നിർബന്ധിതരാകുമെന്നും അവർ ആശിച്ചു. നബിക്കും അദ്ദേഹത്തിന്റെ അടുത്ത കൂട്ടുകാർക്കും നബിയുടെ വാദങ്ങളെപ്പറ്റി സംശയങ്ങൾ ഉദിച്ചുപൊങ്ങാൻ ഇടവരുമെന്നും അവർ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എന്നാൽ, ഇതിനെതിരിൽ താഴെപറയുന്ന തരത്തിൽ ആ വിശ്വാസികൾക്ക് ദൃഢബോധം വരുത്തുന്ന ഉറപ്പുകൾ ലഭിക്കുകയാണുണ്ടായത്.

“നിങ്ങൾ കാണുന്നവയെക്കൊണ്ടും നിങ്ങൾ കാണാത്തവയെക്കൊണ്ടും ഞാൻ സത്യം ചെയ്യുന്നു. നിശ്ചയമായും ബഹുമാന്യനായ ഒരു ദൂതൻ കൊണ്ടുവന്ന സന്ദേശമാണിത്. ഇത് ഒരു കവിയുടെ വാക്കല്ല; എത്ര തുച്ഛമായാണ് നിങ്ങൾ വിശ്വസിക്കുന്നത്! ഒരു ജോതിഷിയുടെ വാക്കുമല്ല; എത്ര തുച്ഛമായാണ് നിങ്ങൾ ചിന്തിക്കുന്നത്! സർവ്വലോകനാഥനിൽനിന്നു ഇറക്കപ്പെട്ട വെളിപാടാണിത്. നമ്മുടെ നാമത്തിൽ അവൻ വല്ലതും കറ്റുകെട്ടിപ്പറഞ്ഞിരിക്കുകയാണെങ്കിൽ നിശ്ചയമായും നാം അവനെ വലതുകൈകൊണ്ട് പിടികൂടുകയും അവന്റെ ജീവനാഡി അറുത്തുകളയുകയും ചെയ്യുമായിരുന്നു. നിങ്ങളിൽ ആർക്കും അതിനെ തടയുന്നവരാകാൻ കഴിയുകയില്ലായിരുന്നു. നിശ്ചയമായും സത്യഭക്തർക്കുള്ള

ഒരു സദുപദേശമാണിത്. നിശ്ചയമായും നിങ്ങളിൽ ഒരു വിഭാഗം (നമ്മുടെ അടയാളങ്ങളെ) കളവാക്കുന്നവരാണെന്നും നാം അറിയുന്നു. നിശ്ചയമായും ഇതു അവിശ്വാസികൾക്ക് വലിയ മനോവേദനക്ക് കാരണമാകുന്നതാണ്. നിശ്ചയമായും ഇതു ദൃഢസത്യമത്രെ. ആകയാൽ മഹോന്നതനായ നിന്റെ നാഥന്റെ നാമത്തെ സ്തുതിക്കുവിൻ!(വി.ഖു.69:39-53)

അവിശ്വാസികളുടെ സകല പ്രത്യാശകളും തകർത്തുക്കളയുമെന്ന് ഇതിൽ താക്കീതു ചെയ്യപ്പെട്ടിരിക്കുകയാണ്. പ്രവാചകൻ ഒരു കവിയല്ല, ഒരു ജ്യോതിഷക്കാരനല്ല, കപടവാദിയുമല്ല. ഖുർആൻ ഭയഭക്തിയുള്ളവർക്കായി ഇറക്കപ്പെട്ട പാരായണഗ്രന്ഥമത്രെ. നിഷേധിക്കുന്നവർ ഉണ്ടെന്നതു വാസ്തവം തന്നെ. എന്നാൽ, അതിനു രഹസ്യത്തിൽ ആദരവ് നൽകുന്നവരുമുണ്ട്. അതിന്റെ തത്വങ്ങളോടും അതു പ്രഖ്യാപിക്കുന്ന സത്യങ്ങളോടും കൂറു പുലർത്തുന്നവരത്രെ അവർ. അതിലടങ്ങിയ വാഗ്ദത്തങ്ങളും പ്രവചനങ്ങളുമെല്ലാം പുലരുക തന്നെ ചെയ്യും. എല്ലാ എതിർപ്പുകളെയും അഗണ്യമാക്കി പ്രതാപവാനായ സത്യദൈവത്തിന്റെ മഹത്വത്തെ ഉയർത്തിക്കാട്ടാൻ നബി ആജ്ഞാപിക്കപ്പെട്ടിരിക്കുകയാണിതിൽ.

മൂന്നാമത്തെ ഹജ്ജ് എത്തി. മദീനത്ത് നിന്നുള്ള തീർത്ഥാടകർക്കിടയിൽ വലിയ വിഭാഗം മുസ്ലിംകളായിരുന്നു. മക്കക്കാരുടെ എതിർപ്പുകൾ കാരണം മദീനത്തെ ഈ മുസ്ലിംകൾ നബിയെ രഹസ്യത്തിൽ കാണാൻ ആഗ്രഹിച്ചു. മുസ്ലിംകൾക്കുള്ള ഒരഭയകേന്ദ്രമെന്നോണം മദീനയുടെ നേരെ നബിയുടെ മനസ്സ് നേരത്തെ തന്നെ ചാഞ്ഞുതുടങ്ങിയിരുന്നു. വളരെ അടുത്ത ബന്ധുക്കളിൽ ചിലരോടു ഇക്കാര്യം പറയാതിരുന്നില്ല. എന്നാൽ അവരെല്ലാം ഇതിനു വിസമ്മതം പ്രകടിപ്പിച്ചുകൊണ്ടിരിക്കുകയാണ് ചെയ്തത്. മക്കയിൽ കഠിനമായ എതിർപ്പുകൾ ഉണ്ടെന്നതു നേരു തന്നെ. എന്നാൽ, സ്വാധീനമുള്ള കുടുംബബന്ധങ്ങളും അവിടെയുണ്ട്. മദീനത്ത് എന്തു സംഭവിക്കുമെന്നു ഒരു നിശ്ചയവുമില്ല. മക്കത്തേതിലും കൂടുതലായ എതിർപ്പുകൾ ഒരുവേള അവിടെ ഉണ്ടായെന്നും വരാം. അപ്പോൾ മക്കത്തുള്ള ബന്ധുക്കൾക്ക് അവിടെ സഹായത്തിനെത്താൻ കഴിയുമോ? അവർ താക്കീതു നൽകി. എന്തു തന്നെയായാലും നബി മദീനത്തേക്കു മാറിപ്പാർക്കാൻ ഉറച്ചു കഴിഞ്ഞു. ആ തീരുമാനത്തിൽ ഇനി ഒരുനിലയിലും മാറ്റമില്ല. ആകയാൽ,

അദ്ദേഹം ഉറ്റബന്ധുക്കളുടെ ഉപദേശങ്ങളും അഭിപ്രായങ്ങളുമെല്ലാം തള്ളിക്കളഞ്ഞു.

## അഖബായിലെ പ്രതിജ്ഞ

അർദ്ധരാത്രിക്ക് ശേഷം വീണ്ടും അഖബ താഴ്വാരത്തിൽ വെച്ചു നബി മദീനയിൽനിന്നുള്ള മുസ്ലിംകളെ കണ്ടു. നബിയോടൊപ്പം പിതൃസഹോദരപുത്രനായ അബ്ബാസും ഉണ്ടായിരുന്നു. എഴുപത്തിമൂന്നുപേരാണ് മദീനത്ത് നിന്നുള്ള മുസ്ലിം സംഘത്തിൽ ഉൾപ്പെട്ടിരുന്നത്. ഇവരിൽ അറുപത്തിരണ്ടു പേർ ഖസ്റജ് ഗോത്രത്തിൽ പെട്ടവരും പതിനൊന്നു പേർ ഔസ് ഗോത്രത്തിൽപെട്ടവരുമായിരുന്നു. പാർട്ടിയിൽ രണ്ടു സ്ത്രീകളാണുണ്ടായിരുന്നത്. ബനൂ നജ്ജാർ ഗോത്രത്തിലെ ഉമ്മുഅമ്മാറയാണ് ഒരാൾ. ആ സ്ത്രീയാകട്ടെ തന്റെ മക്കളുടെ ഹൃദയത്തിൽ ഇസ്ലാമിനോടുള്ള അചഞ്ചലമായ ഭകതിവിശ്വാസങ്ങൾ വളർത്തിക്കൊണ്ടുവന്നിരുന്നു. അവരുടെ ഒരു പുത്രനായ ഹബീബിനെ, തിരുനബിയുടെ ചരമത്തിനു ശേഷം ഒരു ഏറ്റുമുട്ടലിൽ കള്ളപ്രവാചകനായ മുസൈലിമയുടെ ആൾക്കാർ തടവുകാരനായി പിടിച്ചു. ഹബീബിനെ സത്യവിശ്വാസത്തിൽനിന്നു തെറ്റിക്കുവാൻ മുസൈലിമ ഒരു ശ്രമം നടത്തിനോക്കുകയുണ്ടായി.

“മുഹമ്മദിനെ ഒരു ദൈവദൂതനായി വിശ്വസിക്കുന്നുണ്ടോ?” മുസൈലിമ ചോദിച്ചു-

“ഉവ്വ്!” ഹബീബ് ഉത്തരം നൽകി.

‘ ‘ഞാൻ ഒരു ദൈവദൂതനാണെന്ന് വിശ്വസിക്കുമോ?”

‘ ‘ഒരിക്കലുമില്ല!” ഹബീബിന്റെ ഒരു കാൽ മുറിച്ചുകളയാൻ മുസൈലിമ കല്പന നല്കി. “മുഹമ്മദിനെ നീ പ്രവാചകനായി ഇപ്പോഴും വിശ്വസിക്കുന്നുവോ?” മുസൈലിമ ചോദ്യം ആവർത്തിച്ചു.“ഉവ്വ്, വീണ്ടും അതേ ഉത്തരം. “ഞാനൊരു പ്രവാചകനാണെന്ന് വിശ്വസിക്കുമോ?” “ഒരിക്കലുമില്ല.”

മറ്റേക്കാലും ഛേദിച്ചു കളയാൻ മുസൈലിമ ഉത്തരവിട്ടു. ഹബീബിന്റെ ശരീരത്തിൽനിന്നു അങ്ങനെ ഓരോ അവയവവും മുറിച്ചു നീക്കപ്പെട്ടു. അവസാനം അതൊരു ഇറച്ചിക്കൂമ്പാരം മാത്രമായി മാറി. ഹബീബ് ഇപ്രകാരം നിഷ്ഠൂരമായ ഒരു വധവിധിക്ക് ഇരയാകേണ്ടി വന്നുവെങ്കിലും അതോടൊപ്പം മതപരമായ വിശ്വാ

സവീര്യത്തിന്റെയും മഹനീയ ത്യാഗത്തിന്റെയും അവിസ്മരണീയമായ ഒരു മാതൃകകൂടി തലമുറകൾക്കായി സംഭാവന ചെയ്യപ്പെടുകയുമുണ്ടായി. (ഹൽബിയ്യ. പു.2, ഭാ.17) ഉമ്മുഅമ്മാറ നബിയോടൊപ്പം പല യുദ്ധങ്ങളിലും പങ്കെടുത്തിരുന്നു.

ചുരുക്കത്തിൽ, മദീനാ മുസ്ലിംകളുടെ ഈ സംഘം അനിതര സാധാരണമായ കൂറും വിശ്വാസവും പുലർത്തിയവരായിരുന്നു. അവർ മക്കത്തേക്ക് വന്നത് സമ്പത്തിനു വേണ്ടിയായിരുന്നില്ല. സത്യവിശ്വാസത്തിനു വേണ്ടിയായിരുന്നു. അവർക്ക് അതു വേണ്ടുവോളം ലഭിക്കുക തന്നെ ചെയ്തു.

രക്തബന്ധം മൂലവും നബിയുടെ ദേഹരക്ഷയിൽ തനിക്കുള്ള പ്രത്യേകമായ ഉത്തരവാദിത്വം ഓർത്തും അബ്ബാസ്(റ) ആ സംഘത്തോടായി ഇപ്രകാരം പറഞ്ഞു:

' 'അല്ലയോ ഖസ്റജ് ഗോത്രക്കാരേ, എന്റെ ഈ ബന്ധുവുണ്ടല്ലോ, സ്വന്തം ജനങ്ങൾക്കിടയിൽ വളരെയേറെ ആദരിക്കപ്പെടുന്ന ഒരു വ്യക്തിയാണ്. അവരെല്ലാം മുസ്ലിംകളല്ലെന്നതു നേരുതന്നെ. എങ്കിലും, അവർ ഇദ്ദേഹത്തിനു സംരക്ഷണം നൽകുന്നുണ്ട്. ഇദ്ദേഹമിപ്പോൾ ഞങ്ങളെ വിട്ടു നിങ്ങളുടെ അടുക്കൽ വരാൻ തീർച്ചപ്പെടുത്തിയിരിക്കുകയാണ്. എന്താണ് നടക്കുകയെന്നു ഖസ്റജ് ഗോത്രക്കാരേ, നിങ്ങൾക്കറിയാമോ? അറേബ്യാ രാജ്യം മുഴുവനും ഒറ്റക്കെട്ടായി നിങ്ങൾക്ക് നേരെ തിരിയും. നിങ്ങളുടെ ഈ ക്ഷണത്തോടൊപ്പം നിങ്ങൾ ഏറ്റെടുക്കുന്ന ഉത്തരവാദിത്വത്തിന്റെ ഗൗരവവും നഷ്ടഭാരവും നിങ്ങൾ ശരിക്ക് മനസ്സിലാക്കുന്നുണ്ടെങ്കിൽ ഇദ്ദേഹത്തെ കൂട്ടിക്കൊൾക. അതല്ലെങ്കിൽ, നിങ്ങൾ ഈ ആലോചന ഉപേക്ഷിച്ചു കളയുന്നതാണുത്തമം. ഇദ്ദേഹം ഇവിടെതന്നെ പാർത്തു കൊള്ളട്ടെ!."

മദീനാ മുസ്ലിംകളുടെ നേതാവായിരുന്ന അൽബറാഅ് ഉറപ്പിച്ചു പറഞ്ഞു:

"ഞങ്ങൾ എല്ലാം കേട്ടു. ഞങ്ങളുടെ തീരുമാനം ഖണ്ഡിതമാണ്. ഞങ്ങളുടെ ജീവൻ അല്ലാഹുവിന്റെ റസൂലിനുവേണ്ടി ഇതാ തെണ്ടമാക്കിയിരിക്കുന്നു! ഞങ്ങൾ തീരുമാനമെടുത്തുകഴിഞ്ഞു. അദ്ദേഹത്തിന്റെ തീരുമാനം കാത്തിരിക്കുകയാണ്."(ഹൽബിയ്യാ, പു,2 ഭാ.18)

നബിതിരുമേനി(സ) അവർക്ക് ഇസ്‌ലാമിന്റെ തത്വങ്ങൾ ഒരിക്കൽകൂടി വിവരിച്ചുകൊടുത്തു. ഇസ്‌ലാമിനെ അവർ തങ്ങളുടെ ഭാര്യമാരെയും മക്കളെയും പോലെ കരുതുമെങ്കിൽ മാത്രമേ മദീനയിലേക്ക് താൻ വരികയുള്ളൂവെന്ന് നബി(സ) ആ സംഘത്തോടു പറഞ്ഞു. തിരുനബി(സ) തന്റെ വാക്കുകൾ അവസാനിപ്പിച്ചു കഴിഞ്ഞില്ല, ആ എഴുപത്തിമൂന്നു മുസ്‌ലിംകളും ഒന്നായലറി, 'ഉവ്വ്', 'ഉവ്വ്'ആവേശത്തള്ളിച്ചയിൽ അവർ ഓരോരുത്തരും തങ്ങളെ തന്നെ മറന്നിരുന്നു. അബ്ബാസ്(റ) അവരെ ശാന്തരാക്കി. അവരെല്ലാം തീവ്രവിശ്വാസികളായി മാറിക്കഴിഞ്ഞിരുന്നു. മരണം അവർക്കൊരു പ്രശ്നമേയല്ലായിരുന്നു. പതുക്കെ സംസാരിക്കാൻ അബ്ബാസ് അവരോടഭ്യർത്ഥിച്ചുകൊണ്ടിരുന്നതിനിടയിൽ ഒരാൾ കടന്നുപറഞ്ഞു: ' 'അല്ലാഹുവിന്റെ റസൂലേ, ഞങ്ങൾക്കു അശേഷവും ഭയമില്ല. അനുവാദമുണ്ടെങ്കിൽ അങ്ങയോടു ചെയ്തിട്ടുള്ള അത്യാചാരങ്ങൾക്ക് ഇതാ ഇവിടെവെച്ചുതന്നെ പകരം ചോദിക്കാൻ ഞങ്ങൾ തയ്യാറാണ്!"

പൊരുതാൻ തനിക്കനുവാദം ലഭിച്ചിട്ടില്ലെന്നു അവരെ സാന്ത്വനപ്പെടുത്തികൊണ്ട് നബി(സ) പറഞ്ഞു.

ഇതിനുശേഷം അവർ ഓരോരുത്തരായി നബിയോടു പ്രതിജ്ഞ എടുത്തു. അവർ പിന്നീട് പിരിഞ്ഞുപോവുകയും ചെയ്തു.

ഈ സമ്മേളനത്തെകുറിച്ചു മക്കക്കാർക്ക് അറിവ് കിട്ടി. മദീനക്കാരുടെ കൂടാരങ്ങളിൽ മക്കാനേതാക്കൾ ചെന്നു ഈ സന്ദർശകരെപ്പറ്റി അവരുടെ നേതാക്കളോടു പരാതിപ്പെട്ടു. മദീനാ നേതാക്കളുടെ തലവനായ അബുല്ലാഹിബ്നുഉബയ്യിബ്നുസുലൂലിന് എന്താണ് സംഭവിച്ചതെന്നു അറിയുകയേ ഇല്ലായിരുന്നു. മക്കക്കാർ കേട്ടതു അടിസ്ഥാനരഹിതമായ ഒരു ഉഹാപോഹം മാത്രമാണെന്നു അബ്ദുല്ല നേതാക്കളെ ധരിപ്പിച്ചു. മദീനക്കാർ തങ്ങളുടെ നേതാവായി തന്നെയാണ് തിരഞ്ഞെടുത്തിട്ടുള്ളത്. താനറിയാതെയും തന്റെ സമ്മതമില്ലാതെയും മദീനക്കാർ ഒന്നും ചെയ്യില്ലെന്ന് അയാൾ മക്കക്കാരെയും ബോധ്യപ്പെടുത്തി. മദീനക്കാർ സാത്താനിക ഭരണം കയ്യൊഴിച്ചിരിക്കയാണെന്നും പകരം ദൈവിക ഭരണത്തിന് വഴിപ്പെട്ടിരിക്കയാണെന്നും പക്ഷേ, അബ്ദുല്ലാഹിബ്നുഉബയ്യിബ്നു

സുലൂൽ അറിഞ്ഞിരുന്നില്ല!

## ഹിജ്റത്ത്

തിരുനബിയും ശിഷ്യൻമാരും ഒഴിച്ചുപോക്കിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. കുടുംബങ്ങൾക്ക് പുറകിൽ കുടുംബങ്ങൾ അപ്രത്യക്ഷമായിത്തുടങ്ങി. ദൈവരാജ്യം സമീപസ്ഥമാണെന്നു ഉറച്ചുവിശ്വസിച്ചിരുന്ന മുസ്ലിംകളിൽ ധൈര്യം നിറഞ്ഞുതുളുമ്പുന്നുണ്ടായിരുന്നു. ചിലപ്പോൾ ഒരേരാത്രിയിൽതന്നെ ഒരിടവഴി മുഴുവനും ജനശൂന്യമാകുമായിരുന്നു. വീട്ടുവാതിലുകൾ തഴുതിട്ടു ബന്ധിച്ചതായും അന്തേവാസികൾ മദീനയിലേക്ക് ഒഴിച്ചുപോയതായും നേരം വെളുത്താൽ മക്കക്കാർ മനസ്സിലാക്കും. ഇസ്ലാമിന്റെ വർദ്ധമാനമായ ശക്തിസ്വാധീനങ്ങൾ അവരെ അമ്പരപ്പിച്ചു.

എല്ലാ മുസ്ലിംകളും മക്ക വിട്ടു. ഒടുവിൽ, ഏതാനും അടിമ മുസ്ലിംകളും തിരുനബി(സ)താനും അബൂബക്കറും അലിയും മാത്രം ബാക്കിയായി. തങ്ങളുടെ കൈപ്പിടിയിലമർന്ന ഇര രക്ഷപ്പെടാൻ പോകയാണെന്നു മക്കക്കാർ മനസ്സിലാക്കി. തലവൻമാർ വീണ്ടും സമ്മേളിക്കുകയും തിരുനബിയെ കൊല്ലുകതന്നെ വേണമെന്ന് തീരുമാനിക്കുകയും ചെയ്തു. എന്നാൽ, തിരുനബിയെ വധിക്കുവാൻ അവർ ഒരുക്കം ചെയ്ത അതേ ദിവസംതന്നെ അദ്ദേഹം രക്ഷപ്പെട്ടു കൊള്ളണമെന്നതായിരുന്നു ദൈവനിശ്ചയം. തിരുനബിയെ വധിക്കുന്നതിനു വേണ്ടി മക്കക്കാർ അദ്ദേഹത്തിന്റെ ഭവനത്തിനുമുമ്പിൽ ഒരുമിച്ചു കൂടുകയായിരുന്നപ്പോൾ രാത്രി നേരം ആരുമറിയാതെ തിരുമേനി(സ) പുറത്തേക്ക് നടന്നുപോകുകയാണുണ്ടായത്. തങ്ങളുടെ നീചോദ്ദേശ്യങ്ങളെകുറിച്ചു നബി പ്രതീക്ഷിച്ചിട്ടുണ്ടാവുമെന്നു മക്കക്കാർ ഓർത്തിരുന്നിരിക്കണം. അവർ വളരെ കരുതലോടെയാണ് നീങ്ങിക്കൊണ്ടിരുന്നത്. തിരുനബി(സ) തങ്ങൾക്കടുത്തുകൂടെ കടന്നു പോയപ്പോൾ അദ്ദേഹത്തെ അവർ മറ്റൊരാളായി തെറ്റിദ്ധരിക്കുകയും, വഴിയോട്ട് മാറിക്കളയുകയുമാണുണ്ടായത്. ഇഷ്ടസഖാവായ ഹദ്റത്ത് അബൂബക്കറിനെ മാത്രം തലേന്നാൾ തന്നെ തന്റെ രഹസ്യപരിപാടി തിരുനബി(സ) അറിയിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം ഒപ്പം ചേരുകയും അങ്ങനെ അവർ ഇരുവരും മക്ക വിട്ടു പോകുകയും മക്കയിൽ നിന്നു മൂന്നോ നാലോ നാഴികയകലെ ഒരു കുന്നിൻ പുറത്ത് സൗർ എന്ന ഗുഹയിൽ ഒളി

ച്ചിരിക്കുകയും ചെയ്തു. തിരുനബി(സ) കടന്നു കളഞ്ഞതായി മക്കക്കാർക്ക് അറിവു കിട്ടിയപ്പോൾ അവർ ഒരു സായുധ സംഘത്തെ അദ്ദേഹത്തെ പിടിക്കുവാനായി പിന്നാലെ വിട്ടു. ഒരു കാലടി വിദഗ്ദ്ധനെ അനുഗമിച്ച അവർ സൗർ ഗുഹയുടെ അടുക്ക ലോളമെത്തി. തിരുനബിയും അബൂബക്കറും ഒളിച്ചിരുന്ന ഗുഹ യുടെ പ്രവേശദ്വാരത്തിൽനിന്നുകൊണ്ടു കാലടി വിദഗ്ദ്ധൻ ഇപ്ര കാരം പറഞ്ഞു: "മുഹമ്മദ് ഒന്നുകിൽ ഈ ഗുഹക്കകത്തുണ്ടായിരി ക്കണം. അല്ലെങ്കിൽ ആകാശത്തേയ്ക്കു ഉയർന്നു പോയിട്ടുണ്ടാ വണം!!" അവരിപ്പറഞ്ഞത് ഹദ്റത്ത് അബൂബക്കർ (റ) ഗുഹക്കു ള്ളിൽ നിന്ന് കേട്ടു. അദ്ദേഹം ഭയ വിഹ്വലനായി തിരുനബിയുടെ ചെവിയിൽ മന്ത്രിച്ചു: "ശത്രുക്കൾ നമ്മെ ഇതാ പിടിക്കുകയായി!" തിരുനബി(സ) അദ്ദേഹത്തെ സമാശ്വസിപ്പിച്ചു: ' 'ഭയപ്പെടേണ്ട! ദൈവം നമ്മോടൊപ്പമുണ്ട്.''അബൂബക്കർ വീണ്ടും പറഞ്ഞു: ' 'ഞാൻ എന്നെ ചൊല്ലി ഭയപ്പെടുന്നില്ല; അങ്ങയെ ചൊല്ലിയത്രെ ഭയപ്പെടുന്നത്. ഞാൻ മരിച്ചാൽ, ഞാൻ ഒരു സാധാരണക്കരൻ മാത്രം. എന്നാലങ്ങു മരിച്ചാലോ നമ്മുടെ പ്രസ്ഥാനവും കർമ്മ ചൈതന്യവും എല്ലാം നശിച്ചു." (സർഖാനി). തിരുനബി(സ) ഉറപ്പ് നൽകി: "എന്നാലും ഭയപ്പെടേണ്ട; ഈ ഗുഹയിൽ നമ്മൾ രണ്ടു പേരല്ല ഉള്ളത്. മൂന്നാമതൊരുവൻ കൂടിയുണ്ട്. അല്ലാഹു!" (ബുഖാരി)

മക്കക്കാരുടെ മർദ്ദനങ്ങൾ അവസാനിക്കാനടുത്തിരുന്നു. ഇസ്ലാം വളരുവാൻ നിശ്ചയിക്കപ്പെട്ടതായിരുന്നു. തിരുനബിയെ അനുധാവനം ചെയ്തവർ യഥാർത്ഥത്തിൽ വഞ്ചിക്കപ്പെടുകയാ ണുണ്ടായത്. കാലടി വിദഗ്ദ്ധന്റെ അഭിപ്രായത്തെ അവർ പുച്ഛിച്ചു തള്ളി. ആർക്കെങ്കിലും ഉള്ളിൽകടന്നു രക്ഷപ്പെടാൻ കഴിയുമാറു ള്ളതല്ല പാമ്പും തേളും നിറഞ്ഞ ആ ഗുഹയെന്ന് അവർ പറഞ്ഞു. അവർ അൽപം കുനിഞ്ഞുനോക്കിയിരുന്നുവെങ്കിൽ ഇരുവരും അവ രുടെ കണ്ണിൽപെടുമായിരുന്നു. എന്നാൽ, അവരതിന്നൊരുങ്ങിയി ല്ല. കാലടിവിദഗ്ദ്ധനെ പറഞ്ഞയച്ചുകൊണ്ടു അവർ മക്കയിലേക്കു മടങ്ങി.

തിരുനബിയും അബൂബക്കർസിദ്ദീഖും രണ്ടുദിവസംവരെ ഗുഹയിൽ തന്നെ കഴിഞ്ഞുകൂടി. മൂന്നാം രാവിൽ മുൻ നിശ്ചയപ്ര കാരം രണ്ടു ഒട്ടകങ്ങൾ ഗുഹാമുഖത്ത് വന്നുനിന്നു. ഒന്നു തിരുന

ബിക്കും വഴികാട്ടിക്കും. മറ്റൊന്ന് അബൂബക്കർ സിദ്ദിഖിനും അദ്ദേഹത്തിന്റെ ദാസനായ ആമിറിബ്നുഫുഹൈറയ്ക്കും.

പുറപ്പെടുന്നതിനുമുമ്പായി തിരുനബി(സ) മക്കാ നഗരിയുടെ നേരെ മുഖം തിരിച്ചു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ വികാരങ്ങൾ ഓളം തള്ളി. തന്റെ ജന്മനഗരമായ മക്കാ! അവിടെയാണ് താൻ കുട്ടിക്കാലം കഴിച്ചു കൂട്ടിയിരുന്നതും ഒരാളായി വളർന്നതും. ആദ്യത്തെ വെളിപാട് സിദ്ധിച്ചതും അവിടെ വെച്ചത്രെ. ഇസ്മായിൽ നബിക്കു ശേഷം മുതൽ തന്റെ പൂർവപിതാക്കൾ പ്രതാപപൂർവ്വം പാർത്തു വന്ന മക്കാനഗരം! അദ്ദേഹം വികാരഭരിതനായി. ഏറെ നേരം നഗരം നോക്കി നിന്നു. എന്നിട്ട് സഗദ്ഗദം പറഞ്ഞു; "ഹാ മക്കാ! ലോകത്ത് മറ്റെവിടത്തെക്കാളും നീ എനിക്ക് പ്രിയമുള്ളതത്രെ. എന്നാൽ, നിന്റെ മക്കൾ എന്നെ ഇവിടെ ജീവിക്കുവാൻ അനുവദിക്കുന്നില്ല!" അബൂബക്കർ(റ) ഇതുകേട്ടപ്പോൾ ഇപ്രകാരം പറഞ്ഞു: "ഈ പട്ടണം ഒരു പ്രവാചകനെ പുറം തള്ളിയിരിക്കുന്നു. അതു നാശത്തെ കാത്തു കൊണ്ടിരിക്കുകയത്രെ."

തങ്ങളുടെ ശ്രമം പരാജയപ്പെട്ടപ്പോൾ ഒളിച്ചോടിയ ആ രണ്ടു പേരുടെ തലയെടുക്കുന്നവർക്ക് മക്കക്കാർ സമ്മാനം പ്രഖ്യാപിച്ചു. മുഹമ്മദിനെയോ അബൂബക്കറിനെയോ ജീവനോടെ അല്ലെങ്കിൽ കൊന്നിട്ട് കൊണ്ടുവരുന്നവർക്ക് 100 ഒട്ടകങ്ങളെ പാരിതോഷികമായി നൽകുന്നതാണെന്നു അവർ വിളംബരപ്പെടുത്തി. മക്കയ്ക്കു ചുറ്റുമുള്ള ഗോത്രങ്ങൾക്കിടയിൽ അവർ ഈ വിവരം പ്രചരിപ്പിച്ചു. ഈ വമ്പിച്ച സമ്മാനത്തിൽ പ്രലോഭിതനായി ഒരു ബദവിത്തലവനായ സുറാഖത്തിബ്നുമാലിക് രണ്ടുപേരെയുംതേടി പുറപ്പെടുകയും ഒടുവിൽ മദീനയിലേക്കുള്ള വഴിയിൽ അവരെ കണ്ടെത്തുകയും ചെയ്തു. ആളുകൾ കയറിയ രണ്ട് ഒട്ടകങ്ങളെ അകലെ കണ്ടപ്പോൾ തിരുനബിയെയും അബൂബക്കറിനെയും വഹിക്കുന്നവ തന്നെയാണ് അതെന്ന് അദ്ദേഹം വിശ്വസിക്കുകയും തന്റെ കുതിരക്ക് കുതിമുള്ളടിച്ചു യാത്രാവേഗം കൂട്ടുകയും ചെയ്തു. എന്നാൽ, വളരെ ദൂരെയെത്തുന്നതിനു മുമ്പുതന്നെ കുതിര മുട്ടുകുത്തി വീണതുകൊണ്ട് അദ്ദേഹം പിന്നിലായിപ്പോകുകയാണുണ്ടായത്. സുറാഖാ നിലത്തു വീണു. എന്താണ് സംഭവിച്ചതെന്നതിനെപറ്റി സുറാഖത്ത് തന്നെ പിൽക്കാലത്ത് വിവരിക്കുകയുണ്ടായി. അതു വളരെ രസകരമാണ്. അദ്ദേഹം പറയുന്നു:

"ഞാൻ കുതിരപ്പുറത്തുനിന്നു വീണപ്പോൾ, അറബികൾ അന്ധവിശ്വാസത്താൽ സാധാരണ ചെയ്യാറുള്ളതുപോലെ അമ്പെയ്തു കൊണ്ടു ഭാഗ്യപരീക്ഷ നടത്തിനോക്കി. അമ്പുകൾ കുറിക്കു കൊണ്ടില്ല. ദുർഭാഗ്യം മുന്നിൽ കണ്ടുവെങ്കിലും സമ്മാനത്തുകയുടെ പ്രലോഭനം ശക്തിമത്തായിരുന്നു. ഞാൻ വീണ്ടും കുതിരപ്പുറത്തേറി അനുധാവനം തുടർന്നു. ഏതാണ്ട് അവരെ കവച്ചു കടക്കുമെന്നായി. തിരുനബി(സ) അന്തസ്സിൽ സവാരിചെയ്യുകയായിരുന്നു. അദ്ദേഹം തിരിഞ്ഞു നോക്കുകയേ ചെയ്തിരുന്നില്ല. എന്നാൽ, അബൂബക്കർ(റ) തുടരെത്തുടരെ തിരിഞ്ഞു നോക്കികൊണ്ടിരുന്നു. (അതുപക്ഷെ, തിരുനബിയുടെ രക്ഷയെ കുറിച്ചുള്ള ഉത്കണ്ഠ കൊണ്ടായിരിക്കാം) ഞാൻ സമീപത്തെത്തിയപ്പോൾ, എന്റെ അശ്വം പിന്നെയും മുട്ടുകുത്തി. ഞാൻ തെറിച്ചു വീഴുകയും ചെയ്തു. ഞാൻ പിന്നെയും അസ്ത്ര വിക്ഷേപം വഴി ശകുന പരീക്ഷ നടത്തിനോക്കി. അപ്പോഴും അമ്പുകൾ കുറിമാനം തെറ്റിയിരുന്നു. എന്റെ കുതിരയുടെ കുളമ്പുകൾ പൂഴിയിൽ പൂണ്ടു പോയി. വീണ്ടും കുതിരപ്പുറത്തേറി. അനുധാവനം തുടരുക തുലോം വിഷമകരമായിരുന്നു. അപ്പോൾ ഞാൻ മനസ്സിലാക്കി. ആ യാത്രിക സംഘം ദൈവത്തിന്റെ പരിപൂർണ്ണ രക്ഷയിലാണെന്നു. ഞാനവരെ ഉറക്കെ വിളിക്കുകയും നിൽക്കാൻ അഭ്യർത്ഥിക്കുകയും ചെയ്തു. അടുത്തണഞ്ഞപ്പോൾ എന്റെ ദുരുദ്ദേശ്യങ്ങളെക്കുറിച്ചും ഹൃദയമാറ്റത്തെക്കുറിച്ചും ഞാനവരോടു പറഞ്ഞു. ഞാൻ ശ്രമം മതിയാക്കി മടങ്ങിപ്പോവുകയാണെന്നറിയിച്ചു. തിരുനബി(സ) എന്നെ മടങ്ങിപ്പോവാനനുവദിച്ചു. താൻ എവിടെയാണെന്നും മറ്റുമുള്ള വിവരങ്ങൾ വെളിപ്പെടുത്തരുതെന്നു നിർദ്ദേശിക്കുകയും എന്നിൽ നിന്നു ഉറപ്പു വാങ്ങിക്കുകയും ചെയ്തു. തിരുനബി(സ) ഒരു സത്യ പ്രവാചകനാണെന്നും അദ്ദേഹം വിജയിക്കുക തന്നെ ചെയ്യുമെന്നും എനിക്ക് ബോദ്ധ്യമായി. തിരുനബി(സ) സർവ്വാധിപതിയായിക്കഴിഞ്ഞാൽ എനിക്ക് രക്ഷ നൽകുമെന്നൊരുറപ്പ് എഴുതിത്തരണമെന്നു ഞാനപേക്ഷിച്ചു. അങ്ങനെയൊരുറപ്പ് എഴുതിത്തരാൻ തിരുനബി(സ) ആമിർ ബിൻ ഫുഹൈറയോടു ആവശ്യപ്പെടുകയും അദ്ദേഹം അതെഴുതിത്തരികയും ചെയ്തു. ഞാനതും വാങ്ങിത്തിരിച്ചു വരാൻ തയ്യാറായപ്പോൾ ഭാവിയെപ്പറ്റിയുള്ള ഒരറിയിപ്പടങ്ങിയ വെളിപാട് തിരുനബിക്ക് അപ്പോൾ തന്നെ ലഭിച്ചു. തിരുനബി(സ)

പറഞ്ഞു: "സുറാഖാ, കിസ്രായുടെ സ്വർണ്ണ വളകൾ താങ്കളുടെ മണി ബന്ധങ്ങളിലണിയുന്ന വേളയിൽ എന്തു തോന്നും?" ആ പ്രവചനം കേട്ട് അമ്പരന്ന ഞാൻ ചോദിച്ചു. "ഏത് കിസ്രാ? ഇറാൻ ചക്രവർത്തിയായ ഹുർമുസ്ദിന്റെ മകൻ കിസ്രായോ?" പ്രവാചകൻ അതെയെന്നു ഉത്തരമരുളി! (ഉസൂദൽഗാബ).

പതിനാറോ പതിനേഴോ കൊല്ലം കഴിഞ്ഞപ്പോൾ, ഈ പ്രവചനം പ്രത്യക്ഷരം നിറവേറി. സുറാഖത്തിബ്നുമാലിക്ക് ഇസ്‌ലാം മതമാശ്ലേഷിക്കുകയും മദീനയിലേക്ക് യാത്രയാവുകയും ചെയ്തു. തിരുനബി(സ) ചരമം പ്രാപിച്ചു. തുടർന്നു അബൂബക്കറും പിന്നീടു ഉമറും ഇസ്‌ലാമിന്റെ ഖലീഫമാരായി. ഇസ്‌ലാമിന്റെ വർദ്ധമാനമായ സ്വാധീനതകൾ കാരണം അസൂയാലുക്കളായത്തീർന്ന ഇറാനികൾ മുസ്‌ലിംകളെ ആക്രമിക്കാൻ പ്രചോദിതരായിത്തീർന്നു. എന്നാൽ, അവർ മുസ്‌ലിംകളെ കീഴ്പ്പെടുത്തുന്നതിനു പകരം മുസ്‌ലിംകളാൽ കീഴ്പ്പെടുത്തപ്പെടുകയാണുണ്ടായത്. ഇറാന്റെ രാജധാനി മുസ്‌ലിംകൾ പിടിച്ചടക്കി. രാജധാനിയിലെ മുഴുവൻ നിധികളും അവർക്കധീനമായി. കിസ്രാ ചക്രവർത്തി പ്രത്യേക സന്ദർഭങ്ങളിൽമാത്രം അണിയാറുള്ള സ്വർണ്ണ വളകളും അക്കൂട്ടത്തിലുണ്ടായിരുന്നു. സുറാഖാ മുസ്‌ലിം ആയശേഷം, താൻ തിരുനബിയെയും കൂട്ടുകാരെയും പിടിക്കാൻ ചെന്ന കഥയും താനും തിരുനബിയും തമ്മിൽ നടന്ന സംഭാഷണവും വിവരിക്കാറുണ്ടായിരുന്നു. ഇറാനുമായുണ്ടായ യുദ്ധത്തിൽ പിടിച്ചെടുത്ത ഗനീമത്തുകൾ ഹസ്റത്ത് ഉമർ(റ)ന്റെ മുമ്പിൽ ഹാജരാക്കപ്പെട്ടപ്പോൾ അദ്ദേഹം ഈ സ്വർണ്ണ വളകൾ കാണുകയും തിരുബി(സ) സുറാഖത്തിബ്നുമാലിക്കിനോട് പറഞ്ഞ വാക്കുകൾ അപ്പോൾ അദ്ദേഹത്തിന് ഓർമ്മ വരുകയും ചെയ്തു. അത്യന്തം നിസ്സഹായമായ ഒരു പരിസ്ഥിതിയിൽ തിരുനബി(സ) ചെയ്ത ഒരു മഹാ പ്രവചനമായിരുന്നു അത്. ആ പ്രവചനം അപ്പടി എല്ലാവരുടെയും കൺമുന്നിൽ പൂർത്തീകരിക്കപ്പെടുക തന്നെ വേണമെന്ന് അദ്ദേഹം തീർച്ചയാക്കി. ആകയാൽ, അദ്ദേഹം ഉടൻ തന്നെ സുറാഖത്തിനെ വിളിച്ചു വരുത്തുകയും ആ സ്വർണ്ണവളകളണിയാൻ അദ്ദേഹത്തോടാജ്ഞാപിക്കുകയും ചെയ്തു. പുരുഷൻമാർ സ്വർണ്ണവളകളണിയുന്നതു ഇസ്‌ലാമിൽ വിലക്കപ്പെട്ടിരിക്കുകയാണെന്ന കാര്യം ഓർമ്മിപ്പിച്ചുകൊണ്ടു സുറാഖത്ത് വിസമ്മതം കാണിച്ചു. അതു ശരിതന്നെയെ

ങ്കിലും ഈ പ്രത്യേക സന്ദർഭത്തിൽ അതു ബാധകമാകുന്നത ല്ലെന്നു ഖലീഫാ ഉമർ(റ) വ്യക്തമാക്കി കൊടുത്തു. കിസ്രായുടെ സ്വർണ്ണ വളകൾ സുറാഖത്തിന്റെ കൈകളിൽ അണിഞ്ഞതായി തിരുനബി(സ) ദർശനത്തിൽ കണ്ടതാണ്. ആകയാൽ ഒരു ശിക്ഷ യെന്നോണമായാലും അവയണിഞ്ഞേതീരൂ എന്നു ഉമർ(റ) നിർ ബന്ധിച്ചു. തിരുനബിയുടെ ഉപദേശത്തിനു വിരുദ്ധമായി വരരു തെന്നു കരുതിയാണ് സുറാഖാ തടസ്സം പറഞ്ഞത്. അല്ലെങ്കിൽ ആ മഹാ പ്രവചനം താൻ മുഖേന പൂർത്തിയാകുന്നതു സ്വന്തം കണ്ണുകൾ കൊണ്ടു കാണാൻ മറ്റാരെക്കാളും അദ്ദേഹത്തിനു ആഗ്ര ഹമുണ്ടായിരുന്നു. അദ്ദേഹം ഒടുവിൽ ആ സ്വർണ്ണവളകൾ ധരി ക്കുകയും ആ പ്രവചനം പൂർത്തിയായതു മുസ്ലിംകളെല്ലാം കണ്ടു സാക്ഷ്യം വഹിക്കുകയും ചെയ്തു.(ഉസൂദൽ ഗാബ).

അങ്ങനെ അഭയാർത്ഥിയായ പ്രവാചകൻ ഒരു രാജാവായി അഭിഷേകം ചെയ്യപ്പെട്ടു. അദ്ദേഹം ജീവിച്ചിരിക്കുന്നു. അദ്ദേഹ ത്തിന്റെ പിൻഗാമികൾക്കു വാക്കുകളും ദർശനങ്ങളും പൂർത്തിയാ യിട്ടുള്ളതു നേരിട്ടു നോക്കിക്കാണാൻ കഴിയുമാറായി.

**നബി മദീനയിൽ**

നമുക്കിനി ഹിജ്റയിലേക്കു തന്നെ തിരിയാം. സുറാഖത്തു മായി വിട്ടുപിരിഞ്ഞശേഷം തിരുനബി(സ) മദീനയിലേക്കുള്ള പ്രയാണം നിർബാധം തുടർന്നു. മദീനയിലെത്തിയപ്പോൾ ജന ങ്ങൾ അക്ഷമരായി കാത്തുനിൽക്കുന്നതായാണവിടുന്നു കണ്ടത്. അവരെ സംബന്ധിച്ചേടത്തോളം അതിനേക്കാൾ പ്രാധാന്യമർഹി ക്കുന്ന ഒരു ദിനം ഉണ്ടായിരുന്നില്ല. എന്തെന്നാൽ മക്കക്കുവേണ്ടി ഉദിച്ചുപൊങ്ങിയ ഒരു സൂര്യൻ ഇപ്പോൾ മദീനക്ക് മുകളിലാണ് തെളിഞ്ഞു പ്രകാശിക്കുമാറായിരിക്കുന്നത്!

തിരുനബി(സ) മക്കയിൽ നിന്നു പുറപ്പെട്ട വിവരം മദീന ക്കാർക്ക് മുൻകൂട്ടിത്തന്നെ ലഭിച്ചു കഴിഞ്ഞിരുന്നു. അവർ അദ്ദേഹ ത്തിന്റെ വരവും പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. അവരിൽ ചില സംഘങ്ങൾ അദ്ദേഹത്തെ കാണാനായി മദീനക്ക് പുറത്ത് നാഴിക കളോളം മുന്നോട്ടു നീങ്ങി. രാവിലെ പുറപ്പെട്ടവർ വൈകുന്നേര മായപ്പോൾ നിരാശരായി മടങ്ങി. ഒടുവിൽ തിരുനബി(സ) മദീന യിൽ എത്തി. മദീനയ്ക്ക് സമീപമുള്ള ഖുബാ എന്ന ഗ്രാമത്തിൽ

കുറച്ചിട തങ്ങുവാൻ അദ്ദേഹം തീർച്ചപ്പെടുത്തി. രണ്ടു ഒട്ടകങ്ങൾ വരുന്നത് ഒരു ജൂതൻ കണ്ടിട്ടുണ്ടായിരുന്നു. അവ തിരുനബിയെയും സഖാക്കളെയും വഹിച്ചു കൊണ്ടു വരുന്നവയാണെന്ന് അയാൾ മനസ്സിലാക്കി. ഉടനെ അയാൾ ഒരുയർന്ന സ്ഥാനത്ത് കയറി നിന്നു കൊണ്ടുറക്കെ വിളിച്ചുപറഞ്ഞു: "ഓ ഖൈലാ മക്കളേ, നിങ്ങൾ കാത്തു കൊണ്ടിരിക്കുന്ന ആ പൂമാൻ ഇതാ വന്നെത്തി!" ഈ വിവരം അറിഞ്ഞ ഉടനെ മദീനക്കാർ ഖുബായിലേക്ക് കുതിച്ചെത്തി. ഖുബാനിവാസികളാകട്ടെ, തങ്ങളുടെ ഇടയിൽ ദൈവത്തിന്റെ ഒരു പ്രവാചകൻ വന്നെത്തിയതിലുള്ള അത്യാമോദത്താൽ അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം പാട്ടുകൾ പാടി ആഹ്ളാദം കൊണ്ടു.

തിരുനബിയുടെ പരമമായ ലളിത സ്വഭാവം ഖുബായിൽ വെച്ചുണ്ടായ ഒരു സംഭവത്തിൽ നിന്നു മനസ്സിലാക്കാം. മദീനാ വാസികളിലധികവും മുമ്പൊരിക്കലും തിരുനബിയെ കണ്ടിട്ടുണ്ടായിരുന്നില്ല. തിരുനബിയും സഖാക്കളും ഒരു വൃക്ഷച്ചുവട്ടിൽ ഇരിക്കുന്നതു കണ്ടപ്പോൾ, പലരും ഹസ്റത്ത് അബൂബക്കറിനെ പ്രവാചകനെന്നു തെറ്റിദ്ധരിക്കാനിടയായി. അബൂബക്കർ(റ) തിരുനബിയേക്കാൾ വയസ്സു കുറഞ്ഞ ആളായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ താടി രോമങ്ങൾ കൂടുതൽ നരച്ചിട്ടുണ്ടായിരുന്നതിനു പുറമെ താരതമേന്യ നല്ല വസ്ത്രം ധരിച്ചിട്ടുമുണ്ടായിരുന്നു. ആകയാൽ, മദീനക്കാർ അദ്ദേഹത്തിന്റെ ഭാഗത്തേക്ക് തിരിയുകയും പ്രവാചകനോടെന്ന പോലെ വന്ദിച്ചു അദ്ദേഹത്തിന്റെ മുമ്പിലിരിക്കുകയും ചെയ്തു. താനാണ് പ്രവാചകനെന്നു തെറ്റുദ്ധരിച്ചിരിക്കുന്നുവെന്നു കണ്ടപ്പോൾ അബൂബക്കർ(റ) ഉടനെ എഴുന്നേറ്റു തന്റെ പുറംകോട്ട് ഊരിയെടുത്തു തിരുനബിയുടെ തലക്ക് മീതെ തണലുണ്ടാവാമെന്നോണം തൂക്കിയിട്ടുകൊണ്ടു പറഞ്ഞു. "അല്ലാഹുവിന്റെ റസൂലേ, അങ്ങു വെയിലു കൊള്ളുകയാണ്. ഞാനങ്ങേയ്ക്ക് തണലുണ്ടാകട്ടെ!" (ബുഖാരി) സൗമനസ്യത്തിലൂടെ അദ്ദേഹം മദീനക്കാർക്ക് അവരുടെ തെറ്റ് യുക്തിപൂർവ്വം മനസ്സിലാക്കികൊടുത്തു. തിരുനബി(സ) ഖുബായിൽ പത്തു ദിവസത്തോളം താമസിച്ചു. അതിനു ശേഷം മദീനാവാസികൾ തിരുന്നബിയെ തങ്ങളുടെ നഗരത്തിലേക്ക് ആനയിച്ചു. തിരുമേനി മദീനയിൽ പ്രവേശിച്ചപ്പോൾ അവിടത്തുകാർ ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളും എല്ലാം ഒന്നു ചേർന്നു തന്നെ എതിരേൽക്കാൻ ആവേശഭരിതരായി ഇറങ്ങിപ്പുറപ്പെട്ടിട്ടു

ള്ളതായി അവിടുന്നു കണ്ടു. അവരപ്പോൾ പാടിയ പാട്ടുകളിലൊന്നിതായിരുന്നു.

*തലഅൽബദ്റു അലൈനാ*
*മിൻസനിയ്യാത്തിൽ വിദാഇൗ*
*വജബശ്ശുക്കൂറു അലൈനാ*
*മാ ദആ ലില്ലാഹി ദാഇൗ*
*അയ്യുഹൽ മബ്ഊസു ഫീനാ*
*ജിഅ്ത ബിൽ അംറിൽ മുതാഇൗ*

' 'പതിനാലാം രാവിലെ ചന്ദ്രൻ നമ്മുടെ മേലെ അൽവിദായ്ക്ക് പിന്നിലൂടെ പൊങ്ങി പ്രകാശിക്കുകയാണ്. ദൈവത്തിലേക്ക് നമ്മ വിളിക്കുന്ന ആൾ നമുക്കിടയിലുള്ളിടത്തോളം ദൈവത്തിന് നന്ദി പറയാൻ നാം ബാദ്ധ്യസ്ഥരാകുന്നു. ദൈവം നമ്മുടെ ഇടയിലേക്ക് നിയോഗിച്ചയച്ച അങ്ങയോടു നമ്മുടെ പരിപൂർണ്ണമായ കീഴ്വണക്കം ഇതാ സമർപ്പിക്കുന്നു."(ഹൽബിയ്യ)

തിരുനബി(സ) കിഴക്കുവശത്തുകൂടെ മദീനയിൽ പ്രവേശിച്ചില്ല. പതിനാലാം രാവിലെ ചന്ദ്രബിംബമായി നബി തിരുമേനിയെ മദീനക്കാർ വിവരിച്ചപ്പോൾ തിരുമേനി(സ) തങ്ങളിൽ പ്രകാശം ചൊരിയുവാൻ വന്നെത്തുന്നതിനു മുമ്പു തങ്ങൾ ഇരുട്ടിലായിരുന്നുവെന്നാണ് അവർ ദ്യോതിപ്പിച്ചത്. തിരുനബി(സ) മദീനയിൽ പ്രവേശിച്ചതു ഒരു തിങ്കളാഴ്ച ദിവസമായിരുന്നു. അൽഭുതകരമെന്നു പറയട്ടെ, പത്തുകൊല്ലത്തിനു ശേഷം അദ്ദേഹം മക്കയിലേക്ക് ജൈത്രയാത്ര നടത്തിയതും ഒരു തിങ്കളാഴ്ച ദിവസം തന്നെ!

തിരുനബി(സ) മദീനയിലെത്തിയപ്പോൾ നബിയുടെ ആതിഥേയത്വം സ്വീകരിക്കുകയെന്ന ബഹുമതിക്കായി മദീനാവാസികളിൽ ഓരോരുത്തരും ആഗ്രഹിച്ചു. തിരുനബിയുടെ ഒട്ടകം ഒരു ഇടവഴിയിലൂടെ കടന്നുനീങ്ങിയപ്പോൾ അവിടുത്തേയ്ക്ക് അഭിവാദ്യങ്ങളർപ്പിക്കാൻ കുടുംബങ്ങൾ അണിനിരന്നു: അവരെല്ലാവരും ഒരേ സ്വരത്തിൽ പറയുകയായിരുന്നു: "ഞങ്ങളുടെ വീടിതാ, ഞങ്ങളുടെ സ്വത്തും ജീവനുമിതാ അങ്ങയെ സ്വീകരിക്കാൻ കാത്തുനില്ക്കുന്നു. ഞങ്ങൾ സംരക്ഷണം നല്കാം.ഞങ്ങളുടെ അടുക്കൽ പാർത്താലും." പലരും ഇതിലുമപ്പുറം കടന്നു, ആവേശഭരിതരായി

തങ്ങളുടെ ഭവനത്തിന്റെ വാതിക്കൽ വെച്ചു തിരുനബിയുടെ ഒട്ടകത്തിന്റെ മൂക്കുകയർ പിടിച്ചുനിർത്തി വീട്ടിൽ പ്രവേശിക്കാൻ താണുകേണപേക്ഷിച്ചു. നബി(സ) അവരൊടെല്ലാം വിനയഭാവത്തോടെ പറയും; "എന്റെ ഒട്ടകത്തെ വിട്ടേയ്ക്കൂ, അതു ദൈവകൽപന പ്രകാരം നീങ്ങുകയാണ്. ദൈവം ഇച്ഛിക്കുന്നേടത്തു അതു നിന്നു കൊള്ളും!" ഒടുവിൽ ബനൂനജ്ജാർ ഗോത്രത്തിലെ അനാഥർക്കു അവകാശപ്പെട്ട ഒരു സ്ഥലത്താണ് അത് ചെന്നു നിന്നത്. നബി(സ) ഉടനെ ഒട്ടകപ്പുറത്തു നിന്നിറങ്ങി പറഞ്ഞു: "ഇവിടെ ഞങ്ങൾ തങ്ങേണമെന്നതാണ് ദൈവഹിതമെന്നു തോന്നുന്നു." നബി(സ) അന്വേഷണം നടത്തി. അനാഥരുടെ ട്രസ്റ്റി മുന്നോട്ടു വന്നു. ആ സ്ഥലം മുഴുവനും നബിയുടെ ഉപയോഗാർത്ഥം നൽകാൻ അദ്ദേഹം തയ്യാറായി. വില വാങ്ങാത്ത പക്ഷം താനതു സ്വീകരിക്കില്ലെന്നു തിരുനബി മറുപടി നൽകി. അങ്ങനെ, ഭൂമി വിലയെ സംബന്ധിച്ചിടത്തോളം ഒരു നിശ്ചിയമുണ്ടാക്കിയ ശേഷം നബി അവിടെ ഒരു പള്ളിയും അതോടൊന്നിച്ചു ഏതാനും വീടുകളും നിർമ്മിക്കാൻ തീരുമാനിച്ചു. ആ സ്ഥലത്തിന് ഏറ്റവും അടുത്ത് താമസിക്കുന്നവർ ആരൊക്കെയാണെന്നു തിരുമേനി(സ) പിന്നീട് ആരാഞ്ഞു. തന്റെ വീടാണ് ഏറ്റവും സമീപസ്ഥമായിട്ടുള്ളതെന്നു അബൂഅയ്യൂബ് അൻസാരി അറിയിച്ചു. തിരുമേനി ഇഷ്ടപ്പെടുന്നതെന്തോ അതനുസരിച്ചു പ്രവർത്തിക്കാൻ താൻ സന്നദ്ധനാണെന്ന് അദ്ദേഹം ബോധിപ്പിക്കുകയുമുണ്ടായി. അദ്ദേഹത്തിന്റെ ഭവനത്തിൽ തനിക്കൊരു മുറി നൽകണമെന്ന് തിരുമേനി അഭ്യർത്ഥിക്കുകയാണ് ചെയ്തത്. അബൂഅയ്യൂബിന്റെ വീടു ഒരു ഇരുനില കെട്ടിടമായിരുന്നു. മുകൾതട്ടു മുഴുവനും നബിക്കു വേണ്ടി അദ്ദേഹം ഒഴിഞ്ഞു കൊടുക്കാൻ തയ്യാറായി. എന്നാൽ സന്ദർശകരുടെയും മറ്റും സൗകര്യം മുൻനിർത്തി താഴത്തെ നിലയിൽ തന്നെ പാർത്തു കൊള്ളാനാണ് നബി(സ) ഇഷ്ടപ്പെട്ടത്.

മദീനാവാസികൾക്കു നബി തിരുമേനിയോടുണ്ടായിരുന്ന ഭക്ത്യാദരങ്ങൾ വീണ്ടും തെളിയിക്കപ്പെട്ടു. അബൂഅയ്യൂബ് തന്റെ വീട്ടിന്റെ താഴത്തെനില തിരുനബിക്കായി ഒഴിഞ്ഞു കൊടുത്തുവെങ്കിലും നബിതിരുമേനി താമസിക്കുന്ന ഒരു വീടിന്റെ മേൽ നിലയിൽ താൻ ഉറങ്ങാൻ പോകുന്നതിനു അദ്ദേഹം കൂട്ടാക്കിയില്ല. അങ്ങനെ ചെയ്യുന്നതു ഒരനാദരം ആവുമെന്നാണ് അദ്ദേഹവും

പത്നിയും കരുതിയത്. ഒരു ദിവസം ജലം നിറച്ച ഒരു കുടം യാദൃച്ഛികമായി വീണുടഞ്ഞു വെള്ളം പരന്നൊഴുകുകയുണ്ടായി. ഇതു കണ്ടപ്പോൾ നബിയുടെ മുറിയിലേക്ക് അത് ഒഴുകിച്ചെല്ലുമെന്ന് ഭയന്നു അബൂഅയൂബ് ഉടൻ തന്റെ കോസടി വലിച്ചു നിലത്തിട്ടു ആ വെള്ളം മുഴുവനും ഒപ്പിയെടുത്തു. തലേന്നു രാത്രിയുണ്ടായ സംഭവം കാലത്തു അദ്ദേഹം തിരുനബിയോടു പറഞ്ഞു. അപ്പോൾ താൻ മുകൾ തട്ടിലേക്ക് പോയ്ക്കൊള്ളാമെന്നു നബി സമ്മതിക്കുകയും ചെയ്തു. അബൂഅയ്യൂബ് ആഹാരങ്ങൾ തയ്യാറാക്കി മുകളിലേക്ക് എത്തിക്കും. തിരുനബിക്കു ആവശ്യമുള്ളതു ഭക്ഷിച്ചു ബാക്കിയായതു മാത്രമേ അദ്ദേഹം കഴിക്കുമായിരുന്നുള്ളൂ. കുറച്ച് ദിവസം കഴിഞ്ഞപ്പോൾ തിരുനബിയെ സൽക്കരിക്കാൻ തങ്ങൾക്കും അവസരം ലഭിക്കണമെന്നു മറ്റുള്ളവരും ആവശ്യപ്പെട്ടുതുടങ്ങി. തിരുമേനി സ്വന്തം ഭവനത്തിൽ താമസമുറപ്പിക്കുന്നതുവരെയും തന്റെ ഏർപ്പാടുകളെല്ലാം പൂർത്തീകരിക്കുന്നതുവരെയും മദീനാവാസികൾ ഊഴപ്രകാരം തിരുമേനിയെ സൽക്കരിക്കുകയാണുണ്ടായത്. ഒരു വിധവയ്ക്ക് എട്ടോ പത്തോ വയസ്സു മാത്രം പ്രായമുള്ള അനസ് എന്നു പേരായ ഒരു മകനുണ്ടായിരുന്നു. ആ വിധവ തന്റെ കുട്ടിയെ തിരുമേനിക്ക് സേവനം ചെയ്തു കൊള്ളുന്നതിനായി ഉഴിഞ്ഞിട്ടു. ഇസ്ലാമിന്റെ ചരിത്രത്തിൽ ഈ അനസ് അനശ്വരനാമാവായി തീർന്നിട്ടുണ്ട്. അദ്ദേഹം വലിയൊരു പണ്ഡിതനായി മാറി; വലിയ സമ്പന്നനും. നൂറു വയസ്സിലേറെ അദ്ദേഹം ജീവിച്ചിരുന്നിട്ടുണ്ട്. ഖലീഫമാരുടെ കാലങ്ങളിൽ അദ്ദേഹം അത്യധികം ബഹുമാനിക്കപ്പെട്ടു പോന്നു. ഒരു കുട്ടിയായിരിക്കുമ്പോഴാണ് താൻ തിരുനബിയുടെ സേവനത്തിനു നിയോഗിക്കപ്പെട്ടതെന്നും തിരുമേനി ചരമം പ്രാപിക്കുന്നതു വരെ താനൊന്നിച്ചുണ്ടായിരുന്നുവെങ്കിലും ഒരിക്കൽ പോലും തന്നോടു ദയാഹീനമായി പെരുമാറുകയുണ്ടായിട്ടില്ലെന്നും തന്നെ ശാസിക്കുകകൂടി ചെയ്തിട്ടില്ലെന്നും തനിക്ക് ചെയ്യാൻ കഴിയുന്നതിലും കൂടുതലായ ഒരു പണി തന്നെ ഒരിക്കലും ഏൽപ്പിക്കുകയുണ്ടായിട്ടില്ലെന്നും അദ്ദേഹം നിവേദനം ചെയ്തിരിക്കുന്നു. മദീനയിൽ തിരുമേനി താമസിച്ചുവന്ന കാലമത്രയും അനസ് മാത്രമേ പരിചാരകനായി അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നുള്ളൂ. ആകയാൽ അനസിന്റെ ഈ സാക്ഷ്യം അധികാരശക്തിയും പ്രതാപവും ഏറിയേ

റികൊണ്ടിരുന്നപ്പോൾ നബി തിരുമേനി(സ) പുലർത്തിപ്പോന്ന മഹനീയ സ്വഭാവത്തിന്റെ പ്രകാശവത്തായ ചിത്രീകരണമാകുന്നു.

മക്കയിൽ തന്റെ കുടുംബത്തെയും മറ്റു ബന്ധുക്കളെയും കൂട്ടികൊണ്ടു വരുന്നതിനു തിരുനബി(സ) പിന്നീട് സൈദിനെ അയച്ചു. തിരുനബിയും അനുയായികളും ആസൂത്രിതമായ ഒരു പദ്ധതി പ്രകാരം പെട്ടന്നു മക്കയിൽനിന്നു അപ്രത്യക്ഷരായപ്പോൾ മക്കക്കാർ യഥാർത്ഥത്തിൽ വിഡിഢികളാക്കപ്പെടുകയാണുണ്ടായത്! തൻനിമിത്തം, അവർ കുറച്ചു കാലത്തേക്ക് തിരുനബിയെ മുഷിപ്പിക്കുന്ന ഒന്നും ചെയ്തില്ല. തിരുനബിയുടെയും ഹസ്റത്ത് അബൂബക്കറിന്റെയും കുടുംബങ്ങൾ മക്ക വിട്ടുപോകുന്ന ഘട്ടത്തിൽ അവർ വിഷമങ്ങളുണ്ടാക്കാൻ മുതിർന്നില്ല. രണ്ടു കുടുംബങ്ങളും പ്രയാസമൊന്നും കൂടാതെ മദീനയിലെത്തിച്ചേർന്നു. ഇതിനിടയിൽ വിലകൊടുത്തു വാങ്ങിയ സ്ഥലത്തു തിരുനബി(സ) ഒരു പള്ളിക്കു തറക്കല്ലിട്ടു. ഇതിനു ശേഷം തനിക്കും തന്റെ സഖാക്കൾക്കും വീടുകൾ പണിയാനാരംഭിച്ചു. അവയെല്ലാം പൂർത്തിയാക്കാൻ ഏതാണ്ട് ഏഴ് മാസം വേണ്ടിവന്നിരുന്നു.

### മദീനയിലും അരക്ഷിതാവസ്ഥ

മദീനയിൽ എത്തി കുറച്ചുദിവസം കഴിഞ്ഞപ്പോൾ വിഗ്രഹാരാധകരായ ഗോത്രങ്ങൾ ഇസ്ലാമിൽ താൽപര്യാലുക്കളാവുകയും അവരിൽ വലിയൊരുഭാഗം ഇസ്ലാംമതമവലംബിക്കുകയും ചെയ്തു. ഹൃദയപൂർവ്വം വിശ്വാസികളായിട്ടില്ലാത്തവരും അക്കൂട്ടത്തിലുണ്ടായിരുന്നു. ഇപ്രകാരം ആത്മാർത്ഥ മുസ്ലിംകളല്ലാത്ത ഒരു വിഭാഗം ഇസ്ലാമിക ചരിത്രത്തിൽ ഇക്കൂട്ടരുടെ ദ്രോഹ പ്രവർത്തനങ്ങൾ വലിയൊരു പങ്ക്വഹിച്ചതായി കാണാം. ഇവരിൽ ചിലർ പിന്നീടു ദൃഢ വിശ്വാസികളായിത്തീർന്നിട്ടുണ്ട്. മറ്റുള്ളവർ ആത്മാർത്ഥതയില്ലാത്തവരായിത്തന്നെ നിലകൊള്ളുകയും മുസ്ലിംകൾക്കും ഇസ്ലാമിന്നും എതിരായ ഗൂഢതന്ത്രങ്ങളിൽ ഭാഗഭാക്കുകളാകയും ചെയ്തു. ചിലർ കൂട്ടത്തിൽ കൂടിയതേയില്ല. പുതിയ മതത്തിന്റെ വർദ്ധമാനമായ സ്വാധീനത്തിനു എതിരു നിൽക്കാൻ കഴിയാതെ അവർ മദീനയിൽനിന്നു മക്കയിലേക്കു മാറിപ്പാർത്തു. മദീന ഒരു മുസ്ലിം നഗരമായിത്തീർന്നു. ഏകദൈവാരാധന അവിടെ സുസ്ഥാപിതമായി. ഈ അവകാശമുന്നയിക്കാവുന്ന മറ്റൊരു നഗരം ലോകത്തെവിടെയും ഉണ്ടായിരുന്നി

ല്ല. നബി(സ)യും സ്നേഹിതൻമാരും മദീനയിൽ കുടിയേറി പ്പാർത്തു ഏതാനും ദിവസത്തിനകം ഒരു നഗരം മുഴുവനും വിഗ്ര ഹാരാധനയിൽനിന്നും വിട്ടൊഴിയുകയും അദൃശ്യനായ ഏകദൈ വത്തെ മാത്രം ആരാധിക്കാൻ ദൃഢ വ്രതമെടുക്കുകയും ചെയ്തു. അപ്പോൾ അവർക്കുണ്ടായ ആഹ്ളാദം പറയാനുണ്ടോ? എന്നാൽ, മുസ്ലിംകളെ സംബന്ധിച്ചിടത്തോളം ഇനിയും സമാധാന നില കൈവന്നു കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. മദീനയിൽ തന്നെ അറബി കളിൽ ഒരു വിഭാഗം ബാഹ്യനിലയിൽ മാത്രമാണ് ഇസ്ലാം മതം വിശ്വസിച്ചിരുന്നത്. ആന്തരമായി അവർ നബി തിരുമേനി(സ)യുടെ കൊടിയ ശത്രുക്കൾ തന്നെയായിരുന്നു. പിന്നെയുള്ളതു ജൂതൻമാ രാണ്. അവരാണെങ്കിൽ തിരുനബി(സ)ക്കെതിരായി ഗുഢതന്ത്ര ങ്ങളിൽ നിരന്തരം ഏർപ്പെട്ടുകൊണ്ടിരുന്നു. ഈ ആപത്തുകളെകു റിച്ചെല്ലാം തിരുനബി (സ) ബോധവാനാകാതിരുന്നില്ല. അദ്ദേഹം ജാഗരൂകനായിരുന്നു. ജാഗ്രത പാലിക്കാൻ അദ്ദേഹം അനുയായി കളോട് അഭ്യർഥിക്കുകയും ചെയ്തു. പലപ്പോഴും അദ്ദേഹം രാത്രി കാലം മുഴുവനും ഉറക്കമിളച്ചിരുന്നു. (ബാരി, വാല്യം 6 ഭാ.60) രാത്രി പുലരാനാകുവോളം ഇങ്ങനെ കാവൽ ജോലിയിൽ വ്യാപൃതനാ യിരിക്കെ ഒരിക്കൽ തനിക്കൊരു സഹായം ലഭിക്കണമെന്നു അദ്ദേഹം ആഗ്രഹിച്ചു. ഇരുമ്പു കവചങ്ങളുടെ ഒരു ധ്വനി അതിനി ടയിൽ കേൾക്കുമാറായി. ' 'അതെന്താണ്?" നബി(സ) ചോദി ച്ചു.' 'നബിയേ, സഅദ്ബിൻ വക്കാസ്; അവിടുത്തേക്കു കാവൽ നിൽക്കാൻ വന്നതാണ്!"(ബുഖാരി, മുസ്ലിം): മദീനാവാസികൾ തങ്ങളുടെ വമ്പിച്ച ചുമതലയെക്കുറിച്ച് തികച്ചും ബോധമുള്ളവ രായിരുന്നു. തങ്ങളോടൊപ്പം വന്നു പാർക്കാൻ അവരാണ് തിരു നബി(സ)യെ ക്ഷണിച്ചു വരുത്തിയത്. അപ്പോൾ അദ്ദേഹത്തെ രക്ഷിക്കേണ്ടത് അവരുടെ കർത്തവ്യമായിരുന്നു. ഗോത്രങ്ങൾ പര സ്പരം കൂടിയാലോചനകൾ നടത്തിയ ശേഷം നബി(സ)യുടെ വീടിന് ഊഴമിട്ടു പാറാവു നിൽക്കാൻ തീർച്ചപ്പെടുത്തുകയാണ് ചെയ്തത്.

രണ്ടോ മൂന്നോ മാസം കഴിഞ്ഞു മക്കക്കാരുടെ അന്ധാളിപ്പ് കുറേയൊക്കെ നീങ്ങിയപ്പോൾ അവർ വീണ്ടും മുസ്ലിംകളെ വിഷ മിപ്പിക്കാനുള്ള ദുരാലോചനകൾ നടത്തിക്കൊണ്ടിരിക്കുകയായി രുന്നു. മക്കത്തും പരിസരങ്ങളിലും മാത്രമായി മുസ്ലിംകളെ ബുദ്ധി

മുട്ടിച്ചതുകൊണ്ടൊന്നും പ്രശ്നം തീരുകയില്ലെന്ന് അവർ കണ്ടു. നബി(സ)യേയും അനുയായികളെയും മദീനത്ത് ചെന്ന് ആക്രമിക്കുകയും അവരെ പുതിയ അഭയകേന്ദ്രത്തിൽ നിന്നു തുരത്തിവിടുകയും വേണം. അങ്ങനെയവർ മദീനത്തെ നേതാവായിരുന്ന അബ്ദുല്ലാഹിബ്നു ഉബയ്യിബ്ന് സുലൂലിനു കത്തെഴുതി. നബി(സ)യുടെ ആഗമനത്തിന് മുമ്പ് മദീനക്കാരെല്ലാം അബ്ദുല്ലയെ മദീനത്തെ രാജാവായി അംഗീകരിച്ചിരുന്നതാണ്. നബി(സ) മദീനത്തെത്തിയതറിഞ്ഞു തങ്ങൾ ഞെട്ടിയിരിക്കുകയാണെന്നും അദ്ദേഹത്തിനു അവിടെ മദീനക്കാർ അഭയം നൽകുന്നത് ഒരിക്കലും ശരിയായ നടപടിയെല്ലെന്നും മക്കക്കാർ കത്തെഴുതി. അവരിങ്ങനെ അവസാനിപ്പിച്ചു:

‘ ‘ഇപ്പോൾ നിങ്ങൾ ഞങ്ങളുടെ ശത്രുവിനു നിങ്ങളുടെ വീട്ടിൽ അഭയം നൽകിയിരിക്കുകയാണ്. മദീനക്കാരായ നിങ്ങൾ മുഹമ്മദിനെ മദീനത്തുനിന്നും പുറത്താക്കാൻ സമ്മതിക്കുകയോ മുഹമ്മദിനെതിരായി യുദ്ധം ചെയ്യുന്നതിൽ യോജിക്കുകയോ ചെയ്യുന്നില്ലെങ്കിൽ മക്കക്കാരായ ഞങ്ങൾ മദീനക്കെതിരായി ഒന്നിച്ചു പടയെടുക്കുന്നതാണ്. മദീനയെ ആക്രമിച്ചാൽ തടിമിടുക്കുള്ള സകല പുരുഷൻമാരെയും വാളിനിരയാക്കുകയും മുഴുവൻ സ്ത്രീകളെയും അടിമകളാക്കുകയും ചെയ്യുന്നതായിരിക്കും.” (അബൂദാവൂദ്, കിതാബുൽ ഖിറാജ്)

വലിയൊരു ദൈവാനുഗ്രഹമായിട്ടാണ് അബ്ദുല്ലാഹിബ്നുസുലൂൽ ഈ കത്തിനെ പരിഗണിച്ചത്. അയാൾ മദീനത്തെ മറ്റു ‘മുനാഫിഖു’(കപടവിശ്വാസി) കളുമായി കൂടിയാലോചനകൾ നടത്തി. നബി(സ)യെ മദീനത്ത് സമാധാനത്തോടെ ജീവിക്കാനനുവദിച്ചാൽ അതു മക്കക്കാരുടെ ശത്രുത വിലയ്ക്കെടുക്കുന്നതിനു തുല്യമായിരിക്കും. ആകയാൽ മക്കക്കാരെ തൃപ്തിപ്പെടുത്താനെങ്കിലും നബി(സ)ക്കെതിരായ എന്തെങ്കിലും നടപടികളെടുത്തേ പറ്റൂ. നബി(സ)ക്ക് ഇതു സംബന്ധിച്ച അറിവ് കിട്ടിയപ്പോൾ അബ്ദുല്ലാഹിബ്നു ഉബയ്യിബ്നു സുലൂലിന്റെ അടുക്കൽ ചെന്നു ഇത്തരം ഒരു നടപടി ആത്മഹത്യാപരമായിരിക്കുമെന്നു അയാളെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചു. മദീനത്തെ വലിയൊരു വിഭാഗം ആളുകൾ ഇസ്ലാംമതം സ്വീകരിച്ചു കഴിഞ്ഞു. അവരാണെങ്കിൽ ഇസ്ലാമിനു വേണ്ടി തങ്ങളുടെ ജീവൻ ബലികഴിക്കാൻ സന്നദ്ധരുമാണ്.

അബ്ദുല്ലാ മുസ്‌ലിംകൾക്കെതിരായി യുദ്ധം പ്രഖ്യാപിച്ചാൽ മദീനക്കാരിൽ ബഹുഭൂരിപക്ഷവും മുസ്‌ലിംകൾക്കനുകൂലമായി പൊരുതാൻ മടിക്കില്ല. അത്തരം ഒരു യുദ്ധത്തിൽ എല്ലാം നഷ്ടപ്പെടുന്നതും നാശമേൽക്കുന്നതും അബ്ദുല്ലായ്ക്ക് തന്നെയായിരിക്കും. ഈ ഉപദേശം ശരിയാണെന്നു മനസ്സിലാക്കിയ അബ്ദുല്ല തന്റെ ആലോചനയിൽ നിന്നു പിൻമാറി.

ഇതേ കാലഘട്ടത്തിൽ തന്നെ നബി തിരുമേനി(സ) അതിപ്രധാനമായ മറ്റൊരു നടപടിക്ക് നേതൃത്വംനൽകി. അദ്ദേഹം മുസ്‌ലിംകളെയെല്ലാം ഒരിടത്ത് വിളിച്ചു കൂട്ടി. മുഹാജിറുകളും അൻസാരികളുമായ മുസ്‌ലിംകൾ ഒന്നായിച്ചേർന്നു പുതിയ ഒരു സഹോദര്യബന്ധം സ്ഥാപിക്കണമെന്ന നിർദേശം ഉന്നയിച്ചു. ഈ സംരംഭത്തിനു നല്ല സ്വീകരണമാണ് ലഭിച്ചത്. ഒരു മദീനക്കാരൻ മക്കക്കാരനായ മറ്റൊരു മുസ്‌ലിമിനെ തന്റെ സഹോദരനായി അഭിഷേകം ചെയ്തു. ഈ പുതിയ ഭ്രാതൃബന്ധപ്രകാരം 'അൻസാരികളായ' മുസ്‌ലിംകൾ തങ്ങളുടെ സ്വത്തുക്കളും സ്വന്തമായ വസ്തുക്കളും മുഹാജിരീങ്ങളായ മക്കക്കാർക്ക് പങ്കിടുവാൻ തയ്യാറായി. മദീനക്കാരനായ ഒരു മുസ്‌ലിം തന്റെ രണ്ടു ഭാര്യമാരിലൊരാളെ ഉപേക്ഷിച്ചു മക്കക്കാരനായ തന്റെ പുതിയ സഹോദരനു വേളികഴിപ്പിച്ചു കൊടുക്കാൻ സന്നദ്ധത പ്രകടിപ്പിച്ചു. എന്നാൽ അൻസാരികൾക്കു ഇതൊക്കെ വിഷമകരമായി മാറിയേക്കാമെന്ന് കരുതി മക്കക്കാരായ മുസ്‌ലിംകൾ ഈ ദാനങ്ങൾ സ്വീകരിക്കാൻ വിസമ്മതിക്കുകയാണുണ്ടായത്. എന്നാൽ, മദീനാ മുസ്‌ലിംകൾ നിർബന്ധിച്ചുകൊണ്ടിരുന്നപ്പോൾ ഇക്കാര്യം തിരുനബി(സ)യുടെ തീർപ്പിന് വിടേണ്ടി വന്നു. മുഹാജീരിങ്ങൾ തങ്ങളുടെ സഹോദരൻമാരാണെന്ന് മദീനത്തുകാരായ 'അൻസാരി'കൾ ബോധിപ്പിച്ചു. ആകയാൽ, സ്വത്തുക്കൾ അവർക്കിടയിൽ പങ്കിടണം. ഭൂമി നോക്കി നടത്തേണ്ടതെങ്ങനെയെന്നു മക്കക്കാർക്കറിഞ്ഞുകൂടായിരുന്നു. നിലം നോക്കി നടത്താനറിയില്ലെങ്കിലും ഉൽപ്പന്നങ്ങൾ പങ്കിടാൻ പാടുണ്ടല്ലോ! മക്കക്കാരായ മുഹാജീരിങ്ങൾ അവിശ്വസനീയമാംവിധം അത്യുദാരമായ ഈ സംഭാവനയെ നന്ദിപൂർവം തിരസ്ക്കരിക്കുകയും വ്യാപാരവൃത്തിയിൽ ഏർപ്പെടാൻ തന്നെ ഇഷ്ടപ്പെടുകയും ചെയ്തു. ഒട്ടേറെ മക്കക്കാർ അങ്ങനെ വീണ്ടും വലിയ പണക്കാരായി മാറി. എന്നാൽ, മദീനക്കാരായ മുസ്‌ലിംകൾ മക്ക

ക്കാരായ മുസ്‌ലിംകളുമായി തങ്ങളുടെ സ്വത്തുക്കൾ പങ്കിടാൻ തയ്യാറായ ആ സംഭവം മറക്കാൻ കൂട്ടാക്കിയില്ല. മദീനാ മുസ്‌ലിം ചരമം പ്രാപിച്ച പല സന്ദർഭങ്ങളിലും മരിച്ച ആളുടെ പിന്തുടർച്ചാവകാശം അവരുടെ പുത്രൻമാർ, ഇപ്രകാരം സഹോദരന്മാരാക്കപ്പെട്ട മക്കക്കാർക്ക് പങ്കിട്ടുകൊടുക്കുകയുണ്ടായി. പിന്നീട്, പിൻതുടർച്ചാവകാശം സംബന്ധിച്ച ഖുർആന്റെ വ്യക്തമായ കൽപന ഇറങ്ങിയപ്പോൾ ഈ വ്യവസ്ഥ താനേ ദുർബലപ്പെടുകയാണ് ചെയ്തത്.

### മദീനാ കരാർ

മക്കക്കാരും മദീനക്കാരുമായ മുസ്‌ലിംകളെ സാഹോദര്യബന്ധത്തിൽ ഉറപ്പിച്ച ശേഷം മദീനാവാസികളുമായി തിരുനബി(സ) ഒരു കരാറുണ്ടാക്കി. ഈ നിശ്ചയ പത്രിക പ്രകാരം അറബികളും ജൂതൻമാരും മുസ്‌ലിംകളോടൊപ്പം ഒരു പൊതു പൗരത്വത്തിൽ ഏകോപിപ്പിക്കപ്പെട്ടു. മദീനത്ത് മുസ്‌ലിംകൾ ഒരു പ്രത്യേക ഗ്രൂപ്പായി രംഗപ്രവേശനം ചെയ്യുന്നതിന് മുമ്പ് അവിടെ രണ്ടു ഗ്രൂപ്പുകളാണുണ്ടായിരുന്നതെന്നും മുസ്‌ലിംകൾ വന്നു ചേർന്നതോടെ മൂന്നു ഗ്രൂപ്പുകൾ ആയിരിക്കുന്നുവെന്നും നബി(സ) അറബികൾക്കും ജൂതൻമാർക്കും വ്യക്തമാക്കികൊടുത്തു. ആകയാൽ എല്ലാവർക്കും ബാധകമായിട്ടുള്ളതും എല്ലാവർക്കും സമാധാനം ഉറപ്പു വരുത്തുന്നതുമായ ഒരു പൊതു കരാർ ഉണ്ടോക്കേണ്ടതാവശ്യമാണെന്നു നബി(സ) അവരെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. നിശ്ചയ രേഖയിലെ വാചകങ്ങൾ ഇപ്രകാരമായിരുന്നു:

‘ ‘അല്ലാഹുവിന്റെ പ്രവാചകനും മുസ്‌ലിംകളും സ്വമേധയാ ഈ ബാദ്ധ്യതയിൽ പങ്കുകാരാകുന്ന മറ്റേ ഭാഗത്തുള്ളവരും തമ്മിലുള്ള കരാർ: മക്കക്കാരായ മുസ്‌ലിംകളിൽ ആരെങ്കിലും കൊല്ലപ്പെട്ടാൽ മക്കക്കാരായ മുസ്‌ലിംകൾ തന്നെ അതിനുത്തരവാദികളായിരിക്കുന്നതാണ്. തങ്ങളുടെ തടവുകാരുടെ മോചനം നേടുന്നതിന്റെ ഉത്തരവാദിത്വവും അവർക്കു തന്നെ. മദീനയിലെ മുസ്‌ലിം ഗോത്രങ്ങൾ തങ്ങളുടെ ജീവനും അവരുടെ തടവുകാരുടെ ജീവനും സ്വയം സംരക്ഷിച്ചു കൊള്ളണം. കലാപം നടത്തുകയും ശത്രുതയും അക്രമവും അഴിച്ചു വിടുകയും ചെയ്യുന്നവരാരായാലും പൊതു ശത്രുവായി ഗണിക്കപ്പെടും. സ്വന്തം മകനോ അടുത്ത ബന്ധുവോ ആയാൽ പോലും അത്തരമൊരാൾക്കെതിരായി

പൊരുതാൻ എല്ലാവരും ബാദ്ധ്യസ്ഥരാണ്. അവിശ്വാസിയായ ഒരാൾ യുദ്ധത്തിൽ ഒരു മുസ്ലിമിന്റെ കയ്യാൽ കൊല്ലപ്പെട്ടാൽ അയാളുടെ മുസ്ലിം ബന്ധുക്കൾ പ്രതികാരം ചെയ്യരുത്. മുസ്ലിംകൾക്കെതിരായി അമുസ്ലിംകളെ അവർ സഹായിക്കയുമരുത്. ഈ കരാറിൽ ചേരുന്ന ജൂതൻമാരെ മുസ്ലിംകൾ സഹായിക്കണം. ജൂതൻമാർക്ക് ഒരു തരത്തിലുള്ള വിഷമങ്ങളും ഉണ്ടാക്കരുത്. അവരുടെ ശത്രുക്കളെ അവർക്കെതിരിൽ സഹായിക്കാനും പാടുള്ളതല്ല. അവിശ്വാസിയായ ആരും തന്നെ മക്കയിൽ നിന്നുള്ള ആർക്കും പാർപ്പിടം നൽകുന്നതല്ല. അയാൾ മക്കക്കാരുടെ സ്വത്തുക്കളുടെയും മുതലിന്റെയും സൂക്ഷിപ്പുകാരനാകുന്നതുമല്ല. മുസ്ലിംകളും അവിശ്വാസികളും തമ്മിലുള്ള യുദ്ധത്തിൽ അയാൾ ആരുടെയും ഭാഗം ചേരുകയില്ല. കാരണം കൂടാതെ ഒരു മുസ്ലിം ആക്രമിക്കപ്പെട്ടാൽ അക്രമിക്കെതിരായി പൊരുതാൻ മുസ്ലിംകൾക്കവകാശമുണ്ടായിരിക്കും. മദീനയെ ഒരു പൊതു ശത്രു ആക്രമിച്ചാൽ ജൂതൻമാർ മുസ്ലിംകളോടൊപ്പം ചേരുകയും യുദ്ധച്ചെലവിന്റെ പങ്കുവഹിക്കുകയും ചെയ്യുന്നതാണ്. മദീനത്തെ ഇതരഗോത്രങ്ങളോടൊപ്പം കരാറിൽ പങ്കാളികളായ ജൂത ഗോത്രങ്ങൾക്ക് മുസ്ലിംകളെപ്പോലെയുള്ള അവകാശങ്ങളുണ്ടായിരിക്കും. ജൂതൻമാർ അവരുടെ മതത്തിലും മുസ്ലിംകൾ അവരുടെ മതത്തിലും ഉറച്ചിരിക്കുന്നതാണ്. ജൂതൻമാർക്കുള്ള അവകാശങ്ങൾതന്നെ അവരെ പിൻതുടരുന്നവർക്കും ഉണ്ടായിരിക്കും. നബി (സ)യുടെ അനുമതി കൂടാതെ യുദ്ധം പ്രഖ്യാപിക്കുവാൻ മദീനയിലെ പൗരൻമാർക്ക് അവകാശമുണ്ടായിരിക്കുകയില്ല. എന്നാൽ, അന്യായം ചെയ്യപ്പെട്ട ഒരു വ്യക്തിക്ക് പ്രതിക്രിയ ചെയ്യാനുള്ള വ്യക്തിപരമായ അവകാശത്തെ ഇതു ബാധിക്കുകയില്ല. ജൂതൻമാർ അവരുടെ സംഘടനകളുടെയും മുസ്ലിംകൾ അവരുടെ സംഘടനകളുടെയും ചെലവുകൾ സ്വയം വഹിച്ചുകൊള്ളണം. എന്നാൽ, യുദ്ധം വരുമ്പോൾ എല്ലാവരും ഐക്യത്തിൽ വർത്തിക്കണം. കരാറിൽ ഒപ്പിടുന്നവർ മദീനാപട്ടണത്തെ വിശുദ്ധവും പാവനവുമായി കരുതുന്നതാണ്. മദീനത്തെ പൗരൻമാരുടെ സംരക്ഷണത്തിൽ വരുന്നവർ മദീനത്തെ പൗരൻമാരായി തന്നെ പരിഗണിക്കപ്പെടും. എന്നാൽ, ഒരു സ്ത്രീയെ അവളുടെ ബന്ധുക്കളുടെ അനുമതി കൂടാതെ മദീനത്തെ പൗരത്വം നൽകി സ്വീകരിക്കാൻ മദീനാ നിവാ

സികൾക്ക് അവകാശമുണ്ടായിരിക്കില്ല. എല്ലാ തർക്കങ്ങളും അല്ലാഹുവിന്റെ റസൂലിന്റെ തീർപ്പിനു വിടപ്പെടും. കരാറിൽ ഒപ്പിട്ട പാർട്ടികൾക്ക് മക്കക്കാരുമായോ അവരുടെ സഖ്യകക്ഷികളുമായോ നേരിട്ടു യാതൊരു കരാറിലും ഏർപ്പെടാൻ പാടുള്ളതല്ല. തങ്ങളുടെ പൊതു ശത്രുക്കളെ ചെറുക്കുന്നതിൽ ഈ കരാറുമായി ബന്ധപ്പെട്ടവർ പൂർണ യോജിപ്പുള്ളവരായിരിക്കും. സമാധാനത്തിലും യുദ്ധത്തിലും കക്ഷികളെല്ലാം ഒറ്റക്കെട്ടായിരിക്കും. പ്രത്യേക കരാറുകൾ ഉണ്ടാക്കാൻ ആർക്കും പാടുള്ളതല്ല. ഒരു കക്ഷിയും യുദ്ധത്തിൽ പങ്കെടുക്കാൻ നിർബന്ധിപ്പിക്കപ്പെടുകയില്ല. എന്നാൽ അതിക്രമം പ്രവർത്തിക്കുന്നവരായാലും ശിക്ഷാ വിധിക്കിരയാകേണ്ടി വരും. നിശ്ചയമായും സദ്ധർമ്മികളുടെയും സത്യവിശ്വാസികളുടെയും സംരക്ഷകൻ അല്ലാഹുവാകുന്നു; മുഹമ്മദ് അവന്റെ ദൂതനുമാകുന്നു."(ഹിഷാം)

നിശ്ചയ പത്രികയിലെ വ്യവസ്ഥകൾ ഇതായിരുന്നു: ചരിത്ര രേഖകളിൽ നിന്നാണ് ഈ രേഖ തയ്യാറാക്കപ്പെട്ടത്. മദീനയിലെ ഈ വിഭാഗങ്ങൾ തമ്മിലുള്ള തർക്കങ്ങളും ഭിന്നപ്പുകളും തീർക്കുന്നതിൽ ആർജവവും സത്യസന്ധതയും നീതിയും ആയിരുന്നു മാർഗ നിദർശനമായി സ്വീകരിച്ചിരുന്നതെന്നു പ്രസ്തുത രേഖ സംശയാതീതമായി തെളിയിച്ചു കാട്ടുന്നുണ്ട്. അത്യാചാരങ്ങൾ നടത്തിയവർ ആരായിരുന്നാലും അവർ അതിനുത്തരവാദികളായിരിക്കും. ഇസ്‌ലാമിന്റെ പ്രവാചകൻ മദീനത്തെ സഹപൗരൻമാരോട് അനുനയത്തിലും ഉദാരമായും പെരുമാറുവാനും അവരെ സഹോദരൻമാരെ പോലെ കരുതുവാനും അപ്രകാരം തന്നെ അവരോട് ഇടപെടാനും നിശ്ചയിച്ചുറച്ചിട്ടുണ്ടായിരുന്നു എന്ന് ഈ കരാർ പത്രിക തെളിയിച്ചു കാട്ടുന്നു. തർക്കങ്ങളും ശണ്ഠകളും പിന്നീട് ഉണ്ടായിട്ടുണ്ടെങ്കിൽ ജൂതൻമാരാണ് അതിനുത്തരവാദികൾ.

മുകളിൽ ചൂണ്ടിക്കാണിച്ചതു പോലെ മക്കക്കാർ ഇസ്‌ലാമിനെതിരായി ആസൂത്രിതമായ ആക്രമണ പരിപാടികൾ പുനരാരംഭിക്കാൻ രണ്ടോ മൂന്നോ മാസങ്ങൾ കഴിഞ്ഞിരുന്നു. മദീനയിലെ ഔസ്ഗോത്രത്തിന്റെ തലവനായിരുന്ന സഅദിബ്നുമുആദ് 'ഉംറ'(കഅബപ്രദക്ഷിണം) നടത്തുന്നതിനു മക്കത്ത് വന്നെത്തിയപ്പോഴാണ് അതിനുള്ള ഒരു കാരണം കണ്ടെത്തപ്പെട്ടത്. മുആദ് കഅബാ പ്രദക്ഷിണം നടത്തുന്നത് അബൂജഹൽ കാണാ

നിടയായി. അയാൾ പൊട്ടിത്തെറിച്ചു: "ഞങ്ങളുടെ കൂട്ടത്തിൽ നിന്നു തെറ്റിപ്പിരിഞ്ഞ മുഹമ്മദ് എന്നവന് സംരക്ഷണം നൽകിയ ശേഷം നിങ്ങൾ മക്കത്ത് വന്നു കഅബ പ്രദക്ഷിണം ചെയ്തിട്ട് നിർബാധം തിരിച്ചു പോവുകയോ? അവനെ രക്ഷിക്കാൻ കഴിയു മെന്നു നിങ്ങൾ വിചാരിക്കുന്നുവോ? ദൈവത്താണേ, അബൂസു ഫിയാൻ നിമിത്തമല്ലെങ്കിൽ നിങ്ങൾക്കിന്നു ഇല്ലത്തേക്ക് തിരിക്കാൻ കഴിയില്ലായിരുന്നു. തീർച്ച!"

സഅദ് തിരിച്ചടിച്ചു: "കഅബ സന്ദർശിക്കുന്നതും തവാഫ് ചെയ്യുന്നതും മക്കക്കാർ തടയുന്ന പക്ഷം നിങ്ങൾ സിറിയക്ക് പോക്കുണ്ടാവില്ലെന്നു നല്ലവണ്ണം ഓർത്തു കൊള്ളണം. ഞാനാണ് പറയുന്നത്, സഅദുബ്നുമുആദ്!"

ഏതാണ്ടിതേ കാലത്താണ് മക്കത്തെ ഒരു നേതാവായിരുന്ന വലീദുബ്നു മുഗീറക്ക് കഠിനമായ രോഗം ബാധിച്ചത്. തന്റെ മരണം അടുത്തു പോയെന്നു അയാൾ ഭയപ്പെട്ടു. മക്കായിലെ മൂപ്പൻമാ രെല്ലാം ചുറ്റും കൂടിയിരുന്നു. വികാരധീനനായ വലീദിനു സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അയാൾ പൊട്ടിക്കരഞ്ഞു കൊണ്ടു പറഞ്ഞു: "മരണത്തെ ഞാൻ ഭയപ്പെടുന്നുണ്ടെന്നു നിങ്ങൾകരു തുന്നുവോ? ഇല്ല! ഇല്ല! ഞാൻ മരണത്തെ ഒട്ടും പേടിക്കുന്നില്ല. മുഹമ്മദിന്റെ മതം പരക്കുകയും മക്കാ പട്ടണം തന്നെയും അവ ന്നധീനപ്പെട്ടു പോകുകയും ചെയ്തേക്കുമോ എന്നതാണ് എന്റെ ഭയം മുഴുവനും!"

തങ്ങളുള്ള കാലം വരെ അതു സംഭവിക്കുകയില്ലെന്നും ഈ പുതിയ മതം പ്രചരിക്കുന്നതിനെ തങ്ങൾ ജീവൻ കൊടുത്തും തടയുമെന്നും ഉറപ്പു നൽകി കൊണ്ടു അബൂസുഫിയാൻ വലീദി നെ സ്വാന്ത്വനപ്പെടുത്തി.

**ശത്രുക്കൾ ആക്രമണത്തിനൊരുങ്ങുന്നു.**

മക്കക്കാരുടെ ശത്രുതാ പ്രവർത്തനങ്ങളിൽ ഉണ്ടായിരുന്ന മാന്ദ്യം താൽക്കാലികം മാത്രമാണെന്നു മേൽ വിവരണങ്ങളിൽ നിന്നു മനസ്സിലാക്കാൻ പ്രയാസമില്ല. ഇസ്‌ലാമിനെതിരായി ഒരു പുതിയ ആക്രമണം വീണ്ടും ആരംഭിക്കുന്നതിനു മക്കക്കാർ തയ്യാ റെടുക്കുകയായിരുന്നു. മരിക്കാനടുത്ത ഗോത്രതലവൻമാർ അനന്തി രവൻമാരോടു നബി തിരുമേനി(സ)ക്കെതിരിൽ ശത്രുത പുലർത്തു

ന്നതു തുടരുമെന്നു പ്രതിജ്ഞയെടുപ്പിച്ചു. നബി(സ)ക്കും അനുചരൻമാർക്കുമെതിരായി യുദ്ധം ചെയ്യാൻ അവരെ പ്രചോദിതരാക്കുകയും ചെയ്തു. മുസ്‌ലിംകൾക്കെതിരായി ആയുധമേന്തുവാൻ അവർ മദീനത്തുകാരെ ക്ഷണിക്കുകയും അതിനു തയ്യാറാകാത്ത പക്ഷം മക്കക്കാരും അവരുടെ സഖ്യ ഗോത്രങ്ങളും ചേർന്നു മദീനയെ ആക്രമിക്കുന്നതാണെന്നും പുരുഷൻമാരെയെല്ലാം നിഗ്രഹിക്കുകയും സ്ത്രീകളെയെല്ലാം അടിമകളാക്കുകയും ചെയ്യുന്നതാണെന്നും ഭീഷണിപ്പെടുത്തുകയും ഉണ്ടായി. നബി തിരുമേനി(സ) മാറി നിൽക്കുകയോ മദീനയുടെ രക്ഷക്കായി യാതൊന്നും ചെയ്യാതിരിക്കുകയോ ആണെങ്കിൽ അതൊരു വലിയ കർത്തവ്യവിലോപമാകുമായിരുന്നു. മാത്രമല്ല, കനത്ത ഒരുത്തരവാദിത്വം തലയിൽ വലിച്ചിടുകയും! ആകയാൽ, ശത്രുക്കളുടെ നീക്കങ്ങൾ നിരീക്ഷിച്ചറിയുന്നതിനു തിരുനബി(സ) ചെറു സംഘങ്ങളെ നിയോഗിച്ചയച്ചു. പടനീക്കത്തിന്റെ വല്ല അടയാളവും മക്കയുടെ ചുറ്റുമുളള പ്രദേശങ്ങളിൽ ഉണ്ടോ എന്നു കണ്ടെറിഞ്ഞു റിപ്പോർട്ട് ചെയ്യുകയായിരുന്നു ഇവരുടെ കടമ. പലപ്പോഴായി ഇവരും മക്കക്കാരും തമ്മിൽ ഏറ്റുമുട്ടലും അടികലശലും നടന്നിട്ടുണ്ട്. യൂറോപ്യൻ എഴുത്തുകാർ പറയുന്നത് ഈ സംഭവങ്ങൾ തിരുനബി(സ) തുടങ്ങിവെച്ചതാണെന്നും തുടർന്നുണ്ടായ യുദ്ധങ്ങളിൽ അവിടുന്നാണ് അക്രമി എന്നുമത്രെ. എന്നാൽ നമ്മുടെ മുമ്പിൽ മക്കക്കാരുടെ പതിമൂന്നു കൊല്ലക്കാലത്തെ ഭീകരമർദനങ്ങളുടെ നീണ്ട ചരിത്രമുണ്ട്. മുസ്‌ലിംകൾക്കെതിരായി മദീനക്കാരെ ഇളക്കി വിടാൻ അവർ നടത്തിക്കൊണ്ടിരുന്ന ഗൂഢാലോചനകളും മദീനക്ക് നേരെ തന്നെ അവർ ഉയർത്തിയ ആക്രമണ ഭീഷണിയും നമ്മുടെ മുമ്പിലുണ്ട്. ഇതെല്ലാം ശരിക്ക് ഓർക്കുന്നവർ ആരും തന്നെ ഈ സംഭവങ്ങൾ തുടങ്ങിവെച്ചതിന്റെ ഉത്തരവാദിത്വം തിരുനബി(സ)യുടെ തലയിൽ വെച്ചുകെട്ടാൻ ധൈര്യപ്പെടുകയില്ല. ശത്രുക്കളുടെ നീക്കത്തെ കുറിച്ചറിയാൻ അദ്ദേഹം ചെറു സംഘങ്ങളെ മക്കയുടെ അതിർത്തിയിലേക്കയച്ചത് ആത്മരക്ഷക്ക് വേണ്ടി മാത്രമായിരുന്നു. പതിമൂന്നു കൊല്ലത്തെ ദുരന്തങ്ങൾ ആത്മരക്ഷക്കുള്ള ഒരുക്കങ്ങൾ ചെയ്യുന്നതിനു മതിയായ കാരണമായിരുന്നില്ലേ? മക്കക്കാരും മുസ്‌ലിംകളും തമ്മിൽ പിന്നീട് യുദ്ധം നടന്നുവെങ്കിൽ, അതിന്റെ ഉത്തരവാദിത്വം മുസ്‌ലിംകൾക്കല്ല. നിസ്സാരമായ കാരണങ്ങൾക്ക് ക്രിസ്തീയ

രാഷ്ട്രങ്ങൾ പരസ്പരം യുദ്ധം പ്രഖ്യാപിക്കുന്നത് നാമിന്നു കാണുന്നുണ്ട്. മക്കക്കാർ മുസ്ലിംകളുടെ നേരെ നടത്തിയ ആക്രമണങ്ങളുടെ പകുതിയെങ്കിലും ഈ യുറോപ്യൻമാരോടാണ് ചെയ്തിരുന്നതെങ്കിൽ യുദ്ധം പ്രഖ്യാപിക്കാൻ അവർക്കതു മതിയായ കാരണമാകുമായിരുന്നു. ഒരു രാജ്യത്തിലെ ജനങ്ങൾ ഒരു വിഭാഗത്തിനെതിരായി സംഘടിതമായ കൊല്ലുകൊല അഴിച്ചു വിടുകയും നാടും വീടും വിട്ടോടിപ്പോകാൻ അവരെ നിർബന്ധിക്കുകയും ചെയ്താൽ അതിന്നിരയായിത്തീർന്നവർക്ക് പ്രതിരോധയുദ്ധം ചെയ്യാനവകാശമില്ലേ? മുസ്ലിംകൾ മദീനയിൽ കുടിയേറിപ്പാർക്കാനിടയായ സാഹചര്യത്തിൽ മക്കക്കാർക്കെതിരായി യുദ്ധം പ്രഖ്യാപിക്കാൻ അവർക്ക് മറ്റൊരു കാരണം തിരയേണ്ടതുണ്ടായിരുന്നില്ല. എന്നിട്ടും, നബി(സ) യുദ്ധം പ്രഖ്യാപിച്ചില്ല. അവിടുന്നു പൊറുമ കാണിക്കുകയും ശത്രുക്കളുടെ നീക്കങ്ങൾക്കെതിരായി ആത്മരക്ഷാ നടപടികൾ സ്വീകരിക്കുകയും മാത്രമേ ചെയ്തുള്ളൂ. നേരെ മറിച്ചു, മക്കക്കാർ മുസ്ലിംകളെ പ്രകോപിപ്പിക്കുകയും ഉപദ്രവിക്കുകയും ചെയ്തു കൊണ്ടിരുന്നു. മുസ്ലിംകൾക്കെതിരായി മദീനക്കാരെ അവർ ഇളക്കി വിടുകയും തീർഥാടനാവകാശത്തിൽ ഇടപെടുകയും ചെയ്തു. അവർ തങ്ങളുടെ കച്ചവടയാത്രകളിൽ മാറ്റം വരുത്തുകയും മദീനക്ക് ചുറ്റും താമസിച്ചു വന്ന ഗോത്രങ്ങളെ മുസ്ലിംകൾക്കെതിരായി ഇളക്കി വിടുന്നതിനു വേണ്ടി ഗോത്ര പ്രദേശങ്ങളിലൂടെ യാത്രകൾ സംഘടിപ്പിക്കുകയും ചെയ്തു. മദീനയിലെ സമാധാന ജീവിതം അപകടത്തിലാക്കപ്പെട്ടു. ഈ സാഹചര്യത്തിൽ, മക്കക്കാർ പതിനാലു കൊല്ലമായി ഉയർത്തിക്കൊണ്ടിരുന്ന യുദ്ധ ഭീഷണിയെ നേരിടാൻ തയ്യാറെടുക്കേണ്ടതു മുസ്ലിംകളുടെ ഒഴിച്ചു കൂടാത്ത കർത്തവ്യമായിരുന്നില്ലേ? പ്രസ്തുത വെല്ലുവിളി നേരിടാൻ മുസ്ലിംകൾ സന്നദ്ധരായതിനെ ആർക്കും തന്നെ ചോദ്യം ചെയ്യാൻ സാദ്ധ്യമല്ല.

### മദീനത്ത് ഭരണവ്യവസ്ഥ

യുദ്ധസംരംഭങ്ങളെ നേരിടാനുള്ള ഏതാദൃശ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിക്കൊണ്ടിരിക്കെ തന്നെ തന്റെ അനുയായികളുടെ ധാർമികവും ആത്മീയവുമായ ശിക്ഷണ കാര്യങ്ങളിലും തിരുനബി(സ) ശ്രദ്ധിച്ചു പോന്നു. മദീനത്തെ വലിയൊരു ഭാഗം ജനങ്ങൾ മുസ്ലിംകളായിക്കഴിഞ്ഞിരുന്നു. അവർ അകത്തും

പുറത്തും മുസ്‌ലിംകൾ തന്നെ. എന്നാൽ ചിലർ ബാഹ്യമായി മാത്രം ഇസ്‌ലാം സ്വീകരിച്ചവരായിരുന്നു. അതിനാൽ തന്റെ ചെറിയ അനുയായി വൃന്ദത്തിനിടയിൽ നബി(സ) തിരുമേനി ഇസ്‌ലാമിക ഭരണം നടപ്പാക്കിത്തുടങ്ങി.മുൻ കാലങ്ങളിലാകട്ടെ അറബികൾ തങ്ങളുടെ തർക്കങ്ങളെല്ലാംവാൾമുന കാട്ടിയും കയ്യൂക്കുകൊണ്ടു മാണ് പരിഹരിച്ചുപോന്നിരുന്നത്. ഇതിനെതിരിൽ തിരുമേനി(സ) ന്യായ വിസ്താര സമ്പ്രദായം ഏർപ്പെടുത്തി. വ്യക്തികൾ പരസ്പരമുള്ള അവകാശതർക്കങ്ങളിൽ തീരുമാനം കൽപിക്കുന്നതിന് ജഡ്ജിമാർ നിയമിതരായി. ന്യായാധിപൻ ഒരാളുടെ അവകാശ വാദം ന്യായവും സത്യപൂർണവുമാണെന്ന് പ്രഖ്യാപിക്കാത്തേടത്തോളം അതംഗീകരിക്കപ്പെടുകയില്ലായിരുന്നു. ബുദ്ധിപരമായ പ്രവർത്തനങ്ങൾ അജ്ഞാന കാലത്ത് അവജ്ഞയോടെയാണ് വീക്ഷിക്കപ്പെട്ടിരുന്നത്. അക്ഷരാഭ്യാസവും വിജ്ഞാന സമ്പാദനവും പ്രോത്സാഹിപ്പിക്കാൻ നബി (സ)നടപടികളെടുത്തു. എഴുതാനും വായിക്കാനും അറിയുന്നവർ അതു മറ്റുള്ളവർക്ക് പഠിപ്പിച്ചു കൊടുക്കണം. അനീതിയും ക്രൂരകൃത്യങ്ങളും വേരറുക്കപ്പെട്ടു. സ്ത്രീകളുടെ അവകാശങ്ങൾ സുസ്ഥാപിതമായി. സമ്പന്നർ ദരിദ്രരുടെ ആവശ്യങ്ങൾ നിവർത്തിച്ചു കൊടുക്കുന്നതിനും മദീനയിലെ സാമൂഹ്യോൽകർഷപരിപാടികൾ നടപ്പാക്കുന്നതിനും സംഭാവനകൾ നൽകാൻ തയ്യാറായി. തൊഴിലാളികൾ ചൂഷണത്തിൽ നിന്നു വിമുക്തരായി. ദുർബലരും അപ്രാപ്തരുമായ അവകാശികളുടെ സ്വത്തുക്കൾ സംരക്ഷിക്കുന്നതിനും ട്രസ്റ്റികളെ നിയമിക്കാനുമുള്ള ഏർപ്പാടുകളുണ്ടാക്കി. വായ്പാ ഇടപാടുകൾ രേഖാമൂലമായിരിക്കണമെന്ന നിർബന്ധം നടപ്പായി. ഏറ്റെടുത്ത ബാദ്ധ്യതകളും ഉത്തരവാദിത്വങ്ങളും കണിശമായി പാലിക്കണമെന്ന തത്ത്വം ഊന്നിയുറപ്പിക്കപ്പെട്ടു. അടിമകൾക്ക് നേരെയുള്ള അത്യാചാരങ്ങൾക്ക് അറുതി വന്നു. വെടിപ്പും പൊതുശുചീകരണ നടപടികളും ബഹുജനങ്ങളുടെ ശ്രദ്ധാവിഷയങ്ങളായി. കാനേഷുമാരി ഏർപ്പെടുത്തി. സ്ഥിതി വിവര കണക്കുകൾ ശേഖരിക്കപ്പെട്ടു. ഇടവഴികളും പൊതുനിരത്തുകളും വീതികൂട്ടുകയും വൃത്തി പാലിക്കപ്പെടുന്നതിനു നടപടികളെടുക്കുകയും ചെയ്തു. ചുരുക്കത്തിൽ ഒരാദർശ കുടുംബവും മാതൃകാപരമായ സാമൂഹ്യ ജീവിതവും ഉടലെടുക്കുന്നതിനാവശ്യമായ എല്ലാ നിയമങ്ങളും ചട്ടവട്ടങ്ങളും നടപ്പിൽ വന്നു തുടങ്ങി.

കാട്ടറബികൾ ചരിത്രത്താലാദ്യമായി നാഗരിക ജീവിതത്തിന്റെയും സംസ്കാരത്തിന്റെയും നിയമങ്ങൾക്ക് വിധേയരായി.

തന്റെ തലമുറയിൽപെട്ട അറബികൾക്ക് മാത്രമല്ല മുഷ്യ വംശത്തിനു മുഴുവനും ഉപകാരപ്പെടുന്ന പ്രായോഗിക നിയമങ്ങൾ തിരുനബി(സ) ഇപ്രകാരം ആസൂത്രണം ചെയ്തുകൊണ്ടിരിക്കെ, മക്കക്കാർ യുദ്ധത്തിനുള്ള കോപ്പുകൾകൂട്ടുകയായിരുന്നു. സ്വജനത്തിനു മത്രമല്ല, മറ്റെല്ലാവർക്കും സമാധാനവും അന്തസ്സും പുരോഗതിയും കൈവരുത്താനുള്ള നിയമസംഹിത നടപ്പാക്കാൻ തിരുനബി(സ) പ്ലാനിടുകയായിരുന്നപ്പോൾ മക്കക്കാരായ ശത്രുക്കൾ ആ നിയമസംഹിതയെ നശിപ്പിക്കാനുള്ള ഗൂഢാലോചനകൾ ചെയ്തുകൊണ്ടിരുന്നു. അങ്ങനെ മക്കക്കാരുടെ ഈ ആലോചന ബദർ യുദ്ധത്തിലാണ് കലാശിച്ചത്.

### പ്രതിരോധയത്നങ്ങൾ

ഹിജ്റ കഴിഞ്ഞു പതിനെട്ടാമത്തെ മാസം അബൂസുഫ്യാന്റെ നേതൃത്വത്തിൽ മക്കക്കാരുടെ ഒരു സാർഥവാഹക സംഘം സിറിയയിൽനിന്നു മടങ്ങി വരികയായിരുന്നു. ഈ സാർഥവാഹക സംഘത്തിനു സംരക്ഷണം നൽകാനെന്ന വ്യജേന മക്കക്കാർ ഒരു വലിയ സൈന്യത്തെ സംഘടിപ്പിച്ചു മദീനയിലേക്കയക്കാൻ തീർച്ചയാക്കി. മക്കക്കാരുടെ ഈ നീക്കത്തെപ്പറ്റി തിരുനബി(സ)ക്ക് അറിവ് കിട്ടി. ശത്രുക്കൾക്ക് അവരുടെ അതേ നാണയത്തിൽ തിരിച്ചു കൊടുക്കേണ്ട സമയമായി എന്ന് തിരുനബി(സ)ക്ക് ദൈവം വെളിപാടറിയിച്ചു. അങ്ങനെ ഏതാനും അനുയായികളോടൊപ്പം തിരുനബി(സ) മദീനയിൽ നിന്നു പുറപ്പെട്ടു. സിറിയയിൽ നിന്നുവരുന്ന ഒരു ഒട്ടക സംഘത്തെയോ മക്കയിൽ നിന്നുള്ള ഒരു സൈന്യത്തെയോ ഈ മുസ്ലിം സമൂഹത്തിനു നേരിടേണ്ടി വരുമെന്നു അവരിൽ ആരും തന്നെ ആ സമയത്ത് അറിഞ്ഞിരുന്നില്ല. അവർ ആകെക്കൂടി മുന്നൂറിൽ പരം ആളുകൾമാത്രം! അക്കാലത്തെ ഒരു സാർഥവാഹകസംഘം കച്ചവടസാമാനങ്ങൾ വഹിച്ച കുറേ ഒട്ടകങ്ങൾ മാത്രമായിരുന്നില്ല പരിചയ സമ്പന്നരായ യോദ്ധാക്കൾ യാത്രാ സംഘത്തിനു അകമ്പടി സേവിക്കുമായിരുന്നു. മക്കക്കാരും മുസ്ലിംകളും തമ്മിലുള്ള സംഘർഷം വർദ്ധിച്ചുവരുന്നതിനാൽ, ആ അകമ്പടി സേനയെ ആയുധവത്ക്കരിക്കാൻ മക്കക്കാരായ

നേതാക്കൾ പ്രത്യേകം ശ്രദ്ധിക്കാതിരുന്നില്ല. അൽപം മുമ്പ് രണ്ട് സാർഥവാഹക സംഘങ്ങൾ ഇതേ വഴിയിലൂടെ കടന്നു പോയിരുന്നതായി ചരിത്രത്തിൽനിന്നും സിദ്ധിക്കുന്നുണ്ട്. അവയിലൊന്നിന്റെ കൂടെ 200-ഉം മറ്റേതിന്റെ കൂടെ 300-ഉം രക്ഷാഭടൻമാർ ഉണ്ടായിരുന്നു. ക്രിസ്തീയ ഗ്രന്ഥൻകാരന്മാർ പറയും പോലെ നിരായുധവും നിസ്സഹായവുമായ ഒരു കച്ചവട സംഘത്തെ ആക്രമിക്കാനായി മുഹമ്മദ് നബി(സ) തന്റെ അനുയായികളായ 300 പേരെയും കൂട്ടി പുറപ്പെടുകയല്ലയുണ്ടായത്. ഈ ആരോപണം അടിസ്ഥാന രഹിതവും അങ്ങേയറ്റം ദുരുദ്ദേശ്യപരവുമാണ്. സിറിയയിൽ നിന്നുള്ള കച്ചവട സംഘം വമ്പിച്ചതായിരുന്നു. അതിന്റെ വലിപ്പവും, മറ്റു കച്ചവട സംഘങ്ങളെ അനുഗമിച്ചിരുന്ന രക്ഷാസൈന്യത്തിന്റെ വലിപ്പവും താരതമ്യപ്പെടുത്തുമ്പോൾ, നാനൂറോ അഞ്ഞൂറോ സായുധ പടയാളികളടങ്ങിയ ഒരു രക്ഷാ സേന സിറിയയിൽ നിന്നുള്ള സാർഥവാഹക സംഘത്തോടൊപ്പമുണ്ടായിരുന്നുവെന്ന് ന്യായമായും അനുമാനിക്കാം. ഇത്രയും ശക്തിമത്തായ ഒരു യോദ്ധൃഗണത്തിന്റെ അകമ്പടിയോടുകൂടിയ ആ കച്ചവട സംഘത്തെ ആക്രമിക്കാനും കൊള്ളയടിക്കാനും വേണ്ടി, വേണ്ടത്ര ആയുധങ്ങളില്ലാതെ മൂന്നൂറുപേർ മാത്രമടങ്ങിയ ആ ദുർബല സംഘത്തെ തിരുനബി(സ) നയിച്ചു എന്നു പറയുന്നതു തികഞ്ഞ അനീതിയാണ്. ഇസ്‌ലാമിനെതിരിൽ കടുത്ത വിദ്വേഷവും പക്ഷപാതവും പുലർത്തുന്നവർക്കല്ലാതെ അങ്ങനെ പറയാനാവില്ല. ഈ സാർഥവാഹക സംഘത്തെ മാത്രം നേരിടാനായിട്ടാണ് ഈ മുസ്‌ലിം സംഘം ഒരുങ്ങിപ്പുറപ്പെട്ടതെങ്കിൽ അവരുടെ ആ സാഹസം ഒരു ഭയങ്കര യുദ്ധസാഹസമായി വിരിക്കപ്പെടണം. കാരണം, മദീനയിൽ നിന്നുള്ള മുസ്‌ലിം സംഘം എണ്ണത്തിൽ വളരെ കുറഞ്ഞവരും ആയുധബലമില്ലാത്തവരുമായിരുന്നപ്പോൾ മക്കക്കാരുടെ കച്ചവടസംഘം ആൾബലത്തിലും ആയുധബലത്തിലും അവരെക്കാൾ എത്രയോ മികച്ചു നിന്നിരുന്നു. കൂടാതെ, മദീനയിലെ മുസ്‌ലിംകൾക്കെതിരിൽ അവർ നീണ്ട കാലമായി ശത്രുതാ പ്രവർത്തനങ്ങൾ സംഘടിപ്പിച്ചു വരുകയുമായിരുന്നു.

യഥാർഥത്തിൽ ഈ ചെറിയ മുസ്‌ലിം സംഘം മദീനയിൽനിന്നു പുറപ്പെടാൻ ഇടയാക്കിയ പരിതസ്ഥിതി ഗൗരവമേറിയതായിരുന്നു. സിറിയയിൽ നിന്നുള്ള കച്ചവട സംഘത്തെയോ

മക്കയിൽ നിന്നുള്ള സേനയെയോ ഏതിനെയാണ് തങ്ങൾക്ക് നേരി ടേണ്ടി വരികയെന്ന് അവർക്ക് അറിഞ്ഞു കൂടായിരുന്നു എന്നു മുകളിൽ പറഞ്ഞുവല്ലോ. അവർ അകപ്പെട്ട ഈ അനിശ്ചിതാവ സ്ഥകളെപറ്റി ഖുർആനിൽ തന്നെ സൂചിപ്പിച്ചിട്ടുണ്ട്. എന്നാൽ, മുസ്ലിംകൾ എന്തിനും തയ്യാറായിരുന്നു. ഏതൊരു അനിശ്ചിതാ ന്തരീക്ഷത്തിലാണോ മുസ്ലിംകൾ മദീനയിൽ നിന്നും പുറപ്പെ ട്ടതു അതു അവരുടെ വിശ്വാസ ദാർഢ്യത്തെയും അതിമഹത്തായ ആത്മാർഥതയെയും ഉച്ചത്തിൽ വിളിച്ചു പറയുന്നു. മദീനയിൽനിന്നു കുറേ ദൂരത്തോളം എത്തിക്കഴിഞ്ഞ ശേഷമാണ് തങ്ങൾക്ക് ആ ചെറിയ സിറിയൻ വണിക് സംഘത്തെയല്ല, മക്കക്കാരുടെ ഒരു മഹാസേനയെയാണ് എതിരിടേണ്ടിയിരിക്കുന്നതെന്നു തിരു നബി(സ) അറിഞ്ഞത്!

മക്കക്കാരുടെ സൈന്യത്തിന്റെ സംഖ്യാബലത്തെയും ശക്തി യെയും സംബന്ധിച്ചു മുസ്ലിംകൾ പലവിധത്തിലാണ് കണക്കു കൂട്ടിയിട്ടുള്ളത്. എന്നാൽ, എത്രയും മിതമായ കണക്കുകളെ ആധാ രമാക്കിപ്പറയുകയാണെങ്കിൽ തന്നെ നല്ല പയറ്റിത്തെളിഞ്ഞ ആയി രത്തോളം ഭടൻമാർ മക്കാസേനയിൽ ഉണ്ടായിരുന്നു. തിരുനബിയെ അനുഗമിച്ചിരുന്നവരാണെങ്കിൽ 313 പേർ മാത്രവും. ഇവരിൽ തന്നെ വലിയൊരു വിഭാഗം യുദ്ധമുറകളറിയാത്തവരും പരിചയം കുറ ഞ്ഞവരും ആയിരുന്നു. ഇതിനെല്ലാം പുറമെ അവർക്ക് വേണ്ടത്ര ആയുധങ്ങളില്ലായിരുന്നു. അവരിൽ ബഹുഭൂരിപക്ഷവും കാൽ നട യായിട്ടാണ് പുറപ്പെട്ടത്. അല്ലെങ്കിൽ, ഒട്ടകപ്പുറത്ത് കയറിയിട്ട്. അവർക്കാകെ കൂടി രണ്ടു കുതിരകളേ ഉണ്ടായിരുന്നുള്ളൂ! ഇങ്ങനെ ഒരു യുദ്ധത്തിനാവശ്യമായ ആയുധ സജ്ജീകരണങ്ങളൊന്നും കൂടാ തെ, യുദ്ധ പരിചയം തന്നെയില്ലാത്ത ആ സംഘത്തിനു അതിനെ ക്കാൾ മൂന്നു മടങ്ങ് സംഖ്യാബലമുള്ളതും വീരപോരാളികള ടങ്ങിയതുമായ ഒരു ശത്രു സേനാ വിഭാഗത്തെയാണ് എതിരിടേണ്ടി വന്നത്. ലോക ചരിത്രത്തിൽത്തന്നെ ഇത്രയും ആപൽക്കരമായ ഒരു സംരംഭം വേറെ രേഖപ്പെടുത്തപ്പെട്ടിട്ടില്ലെന്നു പറഞ്ഞാൽ അതു തെറ്റല്ല. അറിവില്ലാതെയും പൂർണമായ മനസമ്മതമില്ലാ തെയും ആത്മാർഥതയോടു കൂടിയല്ലാതെയും ആരും ആ സംരം ഭത്തിൽ പങ്കാളികളായിട്ടില്ലെന്നു ഉറപ്പു വരുത്തേണ്ടതാവശ്യമാ ണെന്നു തിരുനബി(സ) കരുതി. ആകയാൽ, സിറിയയിൽ നിന്നുള്ള

സാർഥവാഹക സംഘത്തെയല്ല മക്കക്കാരുടെ ഒരു ഗംഭീരസേനയെ തന്നെയാണ് നേരിടേണ്ടിയിരിക്കുന്നതെന്നു തന്റെ കൂട്ടുകാരോട് അവിടുന്നു തുറന്നു പറയുകയും അവരുടെ അഭിപ്രായം ആരായുകയുമുണ്ടായി. തദവസരത്തിൽ മക്കക്കാരായ അനുയായികൾ ഓരോരുത്തരായി എഴുന്നേറ്റ് തങ്ങളുടെ കൂറും സമരാവേശവും മാത്രമല്ല, മുസ്‌ലിംകളെ മദീനത്തു കടന്നാക്രമിക്കാൻ ഒരുങ്ങിപ്പുറപ്പെട്ട മക്കക്കാരുടെ സൈന്യത്തിനെതിരായി പൊരുതി മരിക്കാനുള്ള ഉൾക്കരുത്തും പ്രകടിപ്പിച്ചു തുടങ്ങി. തിരുനബി(സ) പിന്നെയും പിന്നെയും ചോദിച്ചു കൊണ്ടേയിരുന്നുവെങ്കിലും ഓരോ അവസരത്തിലും മക്കക്കാരായ മുസ്‌ലിംകളാണുത്തരം നൽകിയത്. അവിടുന്ന് വീണ്ടും അഭിപ്രായമാരാഞ്ഞു. എന്തെന്നാൽ, മദീനയിലെ മുസ്‌ലിംകൾ നിശബ്ദത പാലിക്കുകയായിരുന്നു. തിരുമേനിയോടൊപ്പം മദീനയിലേക്കു താമസം മാറ്റിയവരും ആ ചെറുയോദ്ധ സംഘത്തിൽ ഉൾപ്പെട്ടവരുമായ മുസ്‌ലിംകൾക്ക് രക്തബന്ധമുള്ള മക്കക്കാരായ ശത്രുക്കൾക്കെതിരിൽ യുദ്ധം ചെയ്യാനുള്ള തങ്ങളുടെ ആവേശം മക്കക്കാരായ ഭ്രാതാക്കളുടെ മനോവികാരങ്ങളെ വ്രണപ്പെടുത്തിയേക്കുമെന്നു ഭയന്നാണ് അവർ മടിച്ചു നിന്നിരുന്നത്. എന്നാൽ, തിരുനബി(സ) വീണ്ടും വീണ്ടും അഭിപ്രായമാരാഞ്ഞു കൊണ്ടിരുന്നപ്പോൾ മദീനാ മുസ്‌ലിംകളിൽ ഒരാൾ എഴുന്നേറ്റ് ഇപ്രകാരം പറഞ്ഞു. ‘‘അല്ലാഹുവിന്റെ റസൂലേ! അങ്ങേയ്ക്ക് ആവശ്യമായ അനുകൂലാഭിപ്രായങ്ങൾ ലഭിക്കുന്നുണ്ടായിട്ടും പിന്നെയും പിന്നെയും ചോദിച്ചു കൊണ്ടിരിക്കുന്നതു മദീനാ മുസ്‌ലിംകളായ ഞങ്ങളെ ഉദ്ദേശിച്ചാണോ?’’ തിരുനബി(സ) ‘അതെ’യെന്നുത്തരമരുളി.

ആ മദീനാ മുസ്‌ലിം ഇപ്രകാരം മറുപടി നൽകി: ‘‘അല്ലാഹുവിന്റെ റസൂലേ അങ്ങ് ഞങ്ങളുടെ അടുക്കൽ വന്നപ്പോൾ അങ്ങും അങ്ങയോടൊപ്പം മദീനയിൽ അഭയം പ്രാപിച്ച മറ്റു മുസ്‌ലിംകളും മദീനത്തുവെച്ചു ആക്രമിക്കപ്പെടുന്ന പക്ഷം അങ്ങയുടെ ഭാഗത്തു ചേർന്നു യുദ്ധം ചെയ്യാമെന്നാണ് ഞങ്ങൾ സമ്മതിച്ചിരുന്നത്. എന്നാലിപ്പോൾ നാമെല്ലാം മദീനത്തു നിന്നു പുറത്തേക്ക് വന്നിരിക്കയാൽ ഇപ്പോൾ അകപ്പെട്ടിരിക്കുന്ന സ്ഥിതിവിശേഷത്തിൽ അന്നത്തെ ആ കരാറിലെ നിബന്ധനകൾ ബാധകമാകുന്നില്ലെന്ന് അങ്ങു കരുതുന്നുണ്ടാവാം. എന്നാൽ, അല്ലാഹുവിന്റെ റസൂലേ, ആ കരാറു

ണ്ടാക്കിയ കാലത്തു, ഇന്നു ഞങ്ങളങ്ങയെ അറിയുന്നതു പോലെ പൂർണമായും അറിഞ്ഞിരുന്നില്ല. അങ്ങ് അത്യുന്നതമായ ആത്മീയ പദവിയിലാണ് വിരാജിക്കുന്നതെന്നു ഇന്നു ഞങ്ങൾക്ക് നല്ല പോലെ അറിയാം. ആകയാൽ, ഞങ്ങൾ ആദ്യമുണ്ടാക്കിയ ആ കരാർ ഗണ്യമാക്കാനില്ല. ഇന്നു ഞങ്ങൾ അങ്ങയുടെ പിന്നിൽ ഉറച്ചു നിൽക്കുന്നു. അങ്ങു എന്തു കൽപിച്ചാലും ഞങ്ങൾ അതനുസരിക്കാൻ തയ്യാറാണ്. ഇസ്രായീല്യർ മോശെയോടു പറഞ്ഞതു പോലെ നീയും നിന്റെ റബ്ബും പോയി യുദ്ധം ചെയ്യുവിൻ. ഞങ്ങൾ ഇവിടെ നിൽക്കട്ടെ! എന്നു ഞങ്ങൾ പറയുകയില്ല. യുദ്ധം ചെയ്യണമെന്നാണെങ്കിൽ അങ്ങയുടെ ഇടത്തും വലത്തും മുമ്പിലും പിന്നിലും ഞങ്ങൾ പൊരുതും. അങ്ങയുടെ മേൽ കൈ വെക്കാനാണ് ശത്രുവിന്റെ മോഹം എന്നു ഞങ്ങൾക്കറിയാം. എന്നാൽ, ഞങ്ങളതിനനുവദിക്കില്ല. ഞങ്ങളുടെ ശവദേഹങ്ങളിൽ ചവിട്ടിക്കൊണ്ടല്ലാതെ അങ്ങയെ തൊടാൻ പോലും അവർക്ക് കഴിയുകയില്ലെന്നു ഞങ്ങളിതാ ഉറപ്പു നൽകുന്നു! അല്ലാഹുവിന്റെ റസൂലേ, അങ്ങ് യുദ്ധത്തിനായിട്ട് ഞങ്ങളെ ക്ഷണിക്കുന്നു. എന്നാൽ ഞങ്ങൾ അതിലപ്പുറവും ചെയ്യാനൊരുക്കം! അതാ അങ്ങകലത്തല്ലാതെ സമുദ്രം! അതിലേക്ക് കുതിക്കണമെന്നാണ് അങ്ങു കൽപിക്കുന്നതെങ്കിൽ ഞങ്ങളതിനും തയ്യാർ!"(ബുഖാരി;ഹിഷാം)

ആദ്യകാല മുസ്‌ലിംകൾ പ്രകടിപ്പിച്ചിരുന്ന ഭക്ത്യാവേശവും ത്യാഗ സന്നദ്ധതയും അതായിരുന്നു! ലോകചരിത്രത്തിൽ തന്നെ അതിനൊരുദാഹരണം കണ്ടെത്തുകയില്ല. മൂസാനബിയുടെ അനുയായികളുടെ സ്ഥിതി മുകളിൽ പറഞ്ഞു. യേശുവിന്റെ അനുയായികളാണെങ്കിൽ ഏറ്റവും സന്ദിഗ്ധമായ ഒരു ഘട്ടത്തിൽ യേശുവിനെ കൈയൊഴിയുകയാണുണ്ടായത്. അവരിലൊരാൾ ഏതാനും വെള്ളിത്തുട്ടുകൾക്ക് വേണ്ടിയാണ് ഗുരുവര്യനെ ഉപേക്ഷിച്ചുകളഞ്ഞത്. മറ്റൊരാൾ യേശുവിനെ ശപിച്ചു. ബാക്കിയുള്ള പത്തു പേർ ഓടി മറഞ്ഞു. മദീനയിലെ മുസ്‌ലിംകൾ തിരുമേനി(സ)യുടെ അനുചരരായിട്ടു ഒന്നൊന്നര കൊല്ലമേ കഴിഞ്ഞിട്ടുണ്ടായിരുന്നുള്ളൂ. അത്രയും ചുരുങ്ങിയ കാലയളവിനുള്ളിൽ അവർ അത്രയ്ക്കും ദൃഢവിശ്വാസികളായി മാറി. കടലിലേക്കുകുതിക്കണമെന്നാണ്തിരുമേനി(സ) കൽപിക്കുന്നതെങ്കിൽ, അതിനും തയ്യാറാകുന്ന മട്ടിൽ അവർ തിരുനബി(സ)യുടെ ഭക്താനുയായികളായിത്തീർന്നു. അങ്ങ

നെയുള്ളവരോടാണ് തിരുമേനി അഭിപ്രായം ചോദിച്ചത്. തന്റെ അനുയായികളുടെ കൂറും ഭക്തിയും തിരുനബിക്കറിയാമായിരുന്നെങ്കിലും ദുർബലമാനസരെയും ആത്മർഥത കുറഞ്ഞവരെയും ആ യുദ്ധത്തിൽനിന്ന് അകറ്റി നിർത്തുന്നതിനുവേണ്ടിയാണ് തിരുമേനി(സ) അവരുടെ ഹിതമാരാഞ്ഞത്. എന്നാൽ മക്കക്കാരും മദീനക്കാരുമായ മുസ്‌ലിംകൾ തങ്ങളുടെ ഭക്തി പ്രകടിപ്പിക്കുന്നതിൽ മത്സരിക്കുകയാണെന്നു തിരുമേനി(സ) കണ്ടു. ശത്രുക്കൾ തങ്ങളേക്കാൾ മൂന്നിരട്ടിയുണ്ടെന്നു വന്നാലും, ധനുർ വിദ്യയിലും യുദ്ധതന്ത്രങ്ങളിലും തങ്ങളെ അതിശയിക്കുന്നവരാണെന്നിരിക്കിലും, അസ്ത്രശാസ്ത്രങ്ങളിൽ മികച്ചു നിൽക്കുന്നവരായാലും, അവരുടെ മുമ്പിൽ ഒരിക്കലും തോറ്റോടുന്നതല്ലെന്നു അവർ ഒന്നടങ്കം ഉറച്ചു കഴിഞ്ഞിരുന്നു. ദൈവത്തിന്റെ വാഗ്ദാനങ്ങളിൽ അവർക്ക് ഇളകാത്ത വിശ്വാസമായിരുന്നു. ഇസ്‌ലാമിന്റെ രക്ഷക്കായി ജീവിത സർവസ്വം അടിയറവെയ്ക്കാൻ അവർ സന്നദ്ധരായിരുന്നു.

## ബദർ യുദ്ധം

മക്കക്കാരും മദീനക്കാരുമായ മുസ്‌ലിംകളുടെ ഭക്തി വിശ്വാസങ്ങളെപറ്റി ഇപ്രകാരം സ്വയം ഉറപ്പു വരുത്തിയ ശേഷം തിരുനബി(സ) മുന്നോട്ടു നീങ്ങി. ബദ്ർ എന്ന സ്ഥലത്തെത്തിയപ്പോൾ അനുചരൻമാരിൽപെട്ട ഒരാളുടെ അഭിപ്രായപ്രകാരം, ബദ്ർ പുഴയുടെ അടുത്തായി താവളമടിച്ചു കൊള്ളാൻ അവിടുന്നു അവർക്കെല്ലാം ആജ്ഞ നൽകി. മുസ്‌ലിംകൾ ആദ്യമായി ആ അരുവിയുടെ ഉറവിട സ്ഥാനം കൈവശപ്പെടുത്തി. ആ സ്ഥലം ഒരു പൂഴി പ്രദേശമായിരുന്നു. പെട്ടന്നുള്ള സൈനികനീക്കങ്ങൾക്കും ഒളിപ്പോരിനും ഒട്ടും സഹായകമായിരുന്നില്ല ആ സ്ഥാനം! ഈ പ്രതികൂലസ്ഥിതിയെ പറ്റി അവർക്കെല്ലാം ഉത്കണ്ഠയുണ്ടായിരുന്നു. തിരുമേനി(സ)ക്കും ഉത്കണ്ഠയുണ്ടാകാതിരുന്നില്ല. ആകയാൽ, ആ ഭക്ത സമൂഹം മുഴുവനും അന്നു രാത്രി പ്രാർഥനയിൽ മുഴുകി. തിരുനബി(സ) ആവർത്തിച്ചാവർത്തിച്ചു ഇപ്രകാരം പ്രാർഥിച്ചു:

“എന്റെ നാഥാ, ഇന്നിപ്പോൾ ഭൂതലത്തിലാകമാനം നോക്കിയാൽ, ഈ മൂന്നൂറ് പേർ മാത്രമേ നിന്നെ ആരാധിക്കുന്നവരായും നിന്റെ ആരാധനയെ നിലനിർത്താൻ ഉറച്ചിരിക്കുന്നവരായും ഉള്ളൂ.

ഓ, രക്ഷിതാവേ, ഈ മുന്നൂറു പേരും ഈ യുദ്ധത്തിൽ ശത്രുക്കളാൽ നിഗ്രഹിക്കപ്പെടുന്ന പക്ഷം നിന്റെ നാമത്തെ ഉയർത്തുന്നവരായി ഭൂമിയിൽ ആരാണ് ശേഷിച്ചിരിപ്പുണ്ടാവുക?"(തബ്രി)

ദൈവം പ്രവാചകന്റെ വിനീതമായ പ്രാർത്ഥനകളും അഭയയാചനകളും കേട്ടു. അന്നുരാത്രി കനത്തൊരു മഴ പെയ്തു. മുസ്ലിംകൾ കൈവശപ്പെടുത്തിയിരുന്ന ആ പൂഴി പ്രദേശം മുഴുവനും നല്ല വണ്ണം നനഞ്ഞുറച്ചു. ശത്രുക്കൾ താവളമടിച്ചിരുന്ന ശുഷ്കതലങ്ങൾ മുഴുവനും ചളികെട്ടി വഴുക്കാനും തുടങ്ങി. മക്കക്കാരായ ശത്രുക്കൾ, ഒരു പക്ഷെ, മുസ്ലിംകൾ കൈവശപ്പെടുത്തിയ സ്ഥലം അവർക്കായി ഒഴിച്ചിട്ടു കൊണ്ട് കൂടുതൽ ഭദ്രമായ ഒരു തന്ത്രസ്ഥാനത്തേക്ക് നീങ്ങിയിരുന്നതാവാം. തങ്ങളുടെ കാലാൾപ്പടക്കു സ്വതന്ത്രമായി നീങ്ങുന്നതിനു നല്ല ഉറപ്പുള്ള നിലം ആവശ്യമാണെന്നു അവർ കരുതിയിരിക്കാം. എന്നാൽ, തക്കസമയത്ത് ദൈവം അവന്റെ വേല കാട്ടിയപ്പോൾ അവരുടെ കണക്കുകൂട്ടലുകളെല്ലാം അവതാളത്തിലായി. പൂഴി നിറഞ്ഞ മുസ്ലിംകളുടെ രക്ഷാ സ്ഥാനങ്ങൾ മഴ പെയ്തതോടെ ഉറച്ചു ഭദ്രമാവുകയും ശത്രുക്കളുടെ തന്ത്രസ്ഥാനങ്ങൾ ചെളികെട്ടി ദുർഘടമായിത്തീരുകയും ചെയ്തു. ശത്രുമൂപ്പൻമാരായ പലരും ഈ സംഘട്ടനത്തിൽ കൊല്ലപ്പെടുമെന്നു തലേന്നു രാത്രി തിരുനബിക്ക് ദൈവം വ്യക്തമായ വെളിപാട് ഇറക്കിയിട്ടുണ്ടായിരുന്നു. അങ്ങനെയുള്ള അവരുടെ പേരുകൾപോലും അല്ലാഹു തിരുമേനിക്ക് അറിയിച്ചു കൊടുത്തു. അവർ ആ രണഭൂമിയിൽ മരിച്ചു വീഴുന്നതു എവിടെയെല്ലാമായിരിക്കുമെന്നു പോലും തിരുനബിക്ക് 'ദർശനത്തിൽ' അല്ലാഹു കാണിച്ചു കൊടുത്തിട്ടുണ്ടായിരുന്നു. അപ്രകാരം തന്നെ, അപ്പറയപ്പെട്ടവരെല്ലാം അതാതിടങ്ങളിൽ മരിച്ചു വീഴുകയും ചെയ്തു!

ഈ യുദ്ധത്തിൽ തന്നെ ആ ചെറു മുസ്ലിം സംഘം ആശ്ചര്യാവഹമായ ധീരതയും അർപ്പണ മനസ്ഥിതിയും പ്രകടിപ്പക്കുകയുണ്ടായി. ഉദാഹരണമായി ഒരു സംഭവം എടുത്തു പറയാം. മുസ്ലിം സൈന്യവ്യൂഹത്തിലുള്ള ഏതാനും സേനാനികളിൽ ഒരാളായിരുന്നു ഹസ്റത്ത് അബ്ദുർറഹ്മാൻ ബിൻ ഔഫ്(റ). മക്കയിലെ പ്രധാന തലവൻമാരിൽ ഒരാളായിരുന്ന ഇദ്ദേഹം സ്വന്തമായ യുദ്ധമുറകളോടുകൂടിയ പരിചയസമ്പന്നനായ ഒരു സേനാ

നിയായിരുന്നു. യുദ്ധം തുടങ്ങിയപ്പോൾ അദ്ദേഹം തന്റെ ഇടത്തും വലത്തും ഉള്ള സഹായകരാരാണെന്നു നോക്കി. മദീനക്കാരനായ രണ്ടു ചെറുക്കൻമാരാണവരെന്നു കണ്ടു അദ്ദേഹം ഞെട്ടാതിരുന്നില്ല. ഒട്ടൊന്നു മനസ്താപപ്പെട്ട അദ്ദേഹം ഇപ്രകാരം പറഞ്ഞു: “ഓരോ സേനാനിക്കും ഇടത്തും വലത്തും സഹായകരുണ്ടാകണം. ഇന്നു എനിക്കതു കൂടാതെ വയ്യ താനും. പക്ഷേ, എന്റെ ഇരുപുറവും ഉള്ളവരാകട്ടെ തുലോം അസമർത്ഥരായ രണ്ടു ചെറുക്കൻമാരാണ്. ഇവരെകൊണ്ടു ഞാനെന്തു കാട്ടാനാണ്! താനിതു പറഞ്ഞു വെച്ചിട്ടേയുള്ളൂ. ഒരു കുട്ടി കൈമുട്ട് കൊണ്ട് തന്റെ ശരീരത്തിൽ തൊട്ട് എന്തോ ചോദിക്കുകയുണ്ടായി എന്നദ്ദേഹം പറയുന്നു. ആ കുട്ടി പറയുന്നതെന്തെന്നു കേൾക്കാൻ താൻ കുനിയവെ മറ്റെ കുട്ടി ഇപ്രകാരം ചോദിച്ചു തുടങ്ങി. “നബി തിരുമേനിയെ വളരെയധികം ദ്രോഹിക്കുകയും വ്യാകുലപ്പെടുത്തുകയും ചെയ്ത ഒരു അബൂജഹലിനെ കുറിച്ചു ഞങ്ങൾ കേട്ടല്ലോ അയാളുമായി എനിക്കൊന്നു പൊരുതണം. അയാൾ ഏതാ കാരണവരേ?” ആ കുട്ടിക്കു മറുപടി നൽകിക്കഴിയുന്നതിനു മുമ്പായിട്ടു തന്നെ മറ്റെ കുട്ടിയും ആ ചോദ്യം ആവർത്തിച്ചു. ഈ കുട്ടികളുടെ ശൗര്യ വീര്യങ്ങൾ കണ്ടപ്പോൾ ഹ:അബ്ദുർറഹ്മാൻ ബിൻ ഔഫിനു കുറച്ചൊന്നുമല്ല ആശ്ചര്യമുണ്ടായത്. ഒരു ശത്രു സേനാനിയോടു നേർക്കുനേരെ നിന്നു പൊരുതാൻ തന്നെപ്പോലെയുള്ള യുദ്ധ ചതുരൻമാർ പോലും ധൈര്യപ്പെടുകയില്ലെന്നദ്ദേഹം ഓർത്തു.ഹദ്റത്ത് അബ്ദുർറഹ്മാൻ ബിൻ ഔഫ്(റ) അബൂജഹലിന്റെ നേരെ വിരൽ ചൂണ്ടി; ഊരിപ്പിടിച്ച വാളുമായി അംഗരക്ഷകരായ രണ്ടു സീനിയർ ജനറൽമാരാൽ അകമ്പടി സേവിച്ചുകൊണ്ട് സർവായുധവത്കൃതനായി എതിരണിയിൽ നിൽക്കുന്ന അബൂജഹലിന്റെ നേരെ ഹ: അബ്ദുർറഹ്മാൻ ബിൻ ഔഫ്(റ) വിരൽ താഴ്ത്തുന്നതിനു മുമ്പായിട്ടു തന്നെ അവരിരുവരും കഴുകൻമാരെ പോലെ പറന്നു കഴിഞ്ഞു. ഓർക്കാപ്പുറത്താണ് ആക്രമണമുണ്ടായത്. ശത്രുഭടൻമാരും അംഗരക്ഷകരും അമ്പരന്നു പോയി. അവർകുട്ടികളെ ആക്രമിച്ചു. അവരിൽ ഒരാളുടെ കൈ ഛേദിക്കപ്പെട്ടുപോയി. എന്നിട്ടും അവരുടെ ശൗര്യം നശിച്ചില്ല; കീഴടങ്ങിയതുമില്ല. അവർ അബൂജഹലിന്റെ നേരെ ഭയങ്കരമായ ഒരാക്രമണമാണ് നടത്തിയത്. അയാൾ മാരകമായ പരിക്കുകളോടെ നിലത്തു വീണു. ഈ

രണ്ടു കുട്ടികളുടെ ശൗര്യവീര്യങ്ങളിൽനിന്നു തിരുനബിയുടെ ആ അനുചരൻമാർ- കുട്ടികളും മുതിർന്നവരുമെല്ലാം തന്നെ, ശത്രുക്കളുടെ ക്രൂരമർദ്ദനങ്ങളാൽ എത്രമാത്രം പൊറുതിമുട്ടിയിരിക്കുന്നുവെന്ന് മനസ്സിലാക്കാൻ കഴിയും. നാം അതെല്ലാം ചരിത്രത്തിൽ വായിക്കുന്നതേയുള്ളൂ. എന്നിട്ടും നടുങ്ങിപ്പോകുന്നു. മദീനക്കാരായ മുസ്‌ലിംകൾ ആ ക്രൂര ചെയ്തികൾ അനുഭവസ്ഥൻമാരിൽ നിന്നും ദൃക്ഷ്സാക്ഷികളിൽനിന്നും നേരിട്ടു കേട്ടറിഞ്ഞവരായിരുന്നു. അപ്പോൾ അവരുടെ വികാരാവേശം ഊഹിക്കാവുന്നതേയുള്ളൂ. മക്കക്കാരുടെ കൊടും ക്രൂരതകളെ കുറിച്ചും തിരുനബിയുടെ സഹനബുദ്ധിയെ കുറിച്ചും അവർ കേട്ടറിഞ്ഞതാണ്. തിരുനബിയോടും മക്കക്കാരായ മുസ്‌ലിംകളോടും ശത്രുക്കൾ കാട്ടിക്കൂട്ടിയ ആ വിക്രിയകൾക്കു പകരം ചോദിക്കാൻ മദീനാ മുസ്‌ലിംകൾ വെമ്പിക്കൊണ്ടിരിക്കുകയായിരുന്നു. അതിലെന്താണത്ഭുതം? മുസ്‌ലിംകൾ പകരം ചെയ്തില്ലെങ്കിൽ അതിനു കാരണം അവർ അശക്തരായിരുന്നതല്ല; മറിച്ചു, ദൈവത്തിൽനിന്നു അതിനു അനുമതി കിട്ടാത്തതായിരുന്നു എന്നു മക്കക്കാരായ മർദ്ദകരോടു പറയാനുള്ള അവസരം കാത്തു നിൽക്കുകയായിരുന്നു മദീനാ മുസ്‌ലിംകൾ!

ആ വീര മുസ്‌ലിംകൾ യുദ്ധത്തിൽ രക്തസാക്ഷിത്വം വരിക്കാൻ എന്തു മാത്രം വെമ്പിക്കൊണ്ടിരുന്നിട്ടുണ്ടെന്ന് മറ്റൊരു സംഭവത്തിൽ നിന്നും മനസ്സിലാക്കാം. യുദ്ധം തുടങ്ങുന്നതിനു മുമ്പ് മുസ്‌ലിംകളുടെ സംഖ്യാബലത്തെയും മറ്റു ഒരുക്കങ്ങളെയും കുറിച്ച് അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് അബൂജഹൽ തന്റെ ഒരു ബദവിത്തലവനെ പ്രേഷണം ചെയ്തിരുന്നു. മുന്നൂറിൽപരം മുസ്‌ലിംകൾ മാത്രമേ ഉള്ളൂവെന്നു അയാൾ റിപ്പോർട്ടു ചെയ്തു. അബൂജഹലും അനുയായികളും ഇതറിഞ്ഞപ്പോൾ വളരെ സന്തുഷ്ടരായി. മുസ്‌ലിംകളെ തങ്ങൾക്കു എളുപ്പത്തിൽ ആക്രമിച്ചു നശിപ്പിക്കാൻ കഴിയുമെന്നവർ കരുതി. ആ ബദവി ഇപ്രകാരം കടന്നു പറഞ്ഞു: “പക്ഷേ എന്റെ അഭിപ്രായം നിങ്ങൾ അവരോടു പോരിനു പുറപ്പെടേണ്ട എന്നാണ്. എന്തെന്നാൽ, അവരിലോരോരുത്തരും മരിക്കാൻ ഒരുങ്ങിക്കഴിഞ്ഞിരിക്കുന്നു. ഞാനവിടെകണ്ടതു മനുഷ്യരെയല്ല, ഒട്ടകപ്പുറങ്ങളിലേറിയ മരണങ്ങളെയാണ്!” (തബരി,ഹിഷാം). ആ ബദവിത്തലവൻ പറഞ്ഞതു പരമാർത്ഥമായിരുന്നു. മരി

ക്കാൻ തയ്യാറായിട്ടുള്ളവർ അത്രവേഗം മരിക്കുകയില്ല!

യുദ്ധത്തിന്റെ നാൾ അടുത്തടുത്തു വരുന്നു. താൻ പ്രാർത്ഥന യിൽ കഴിച്ചുകൂട്ടിയ ആ കുടിലിൽ നിന്നു തിരുനബി(സ) പുറ ത്തേക്കു വന്നുകൊണ്ടു ഇപ്രകാരം പ്രസ്താവിച്ചു;

"ശത്രുസേന നിശ്ചയമായും വിരട്ടിയോടിക്കപ്പെടും; അവർ പിൻപുറം കാണിക്കും."

കുറച്ച് മുമ്പ് മക്കയിൽ വെച്ചു തിരുമേനിക്കു വെളിപാടിറങ്ങിയ ഒരു വാചകമായിരുന്നു അത്. ഈ യുദ്ധത്തെക്കുറിച്ചു തന്നെ യാണതെന്ന് വെളിപ്പെട്ടിരിക്കുന്നു! മക്കക്കാരുടെ ദ്രോഹം സഹി ക്കവയ്യാതെ മുസ്ലിംകൾ പലേടത്തും അഭയയാത്ര നടത്തിക്കൊ ണ്ടിരുന്ന ആ നിസ്സഹായമായ നാളുകളിൽ തിരുനബിക്ക് അല്ലാഹുവിൽനിന്നും ഇപ്രകാരം വെളിപാടിറങ്ങി:

"ഫിർഔന്റെ ജനതയുടെ അടുക്കലും മുന്നറിയിപ്പുകാർ(പ്ര വാചകൻമാർ) വന്നു. അവർ നമ്മുടെ എല്ലാ ദൃഷ്ടാന്തങ്ങളെയും കളവാക്കിത്തള്ളി. ആകയാൽ നാം, അവരെ കടന്നു പിടിച്ചു. ശക്തവും ഭീകരവുമായ പിടുത്തം. അവരെക്കാൾ നല്ലവരാണോ നിന്റെ നിഷേധികൾ? തിരുവെഴുത്തുകളിൽ നീ ഒഴിവാക്കപ്പെട്ടിരി ക്കുകയോ? അന്യോന്യം സഹായിക്കുന്നവരായി ഒത്തൊരുമിച്ച സംഘമാണ് തങ്ങളെന്നവർ പറയുന്നുവോ? ആ സംഘം നിശ്ചയ മായും വേഗത്തിൽ വിരട്ടിയോടിക്കപ്പെടും. അവർ പിൻപുറം കാണി ക്കുകയും ചെയ്യും. അല്ല, ദുർനിമിഷം തന്നെയാണ് അവർക്ക് നിശ്ച യിക്കപ്പെട്ട സമയം. ആ ദുർനിമിഷം അത്യന്തം വിനാശകരവും ദുരിതഭരിതവുമത്രെ. നിശ്ചയമായും കുറ്റവാളികൾ നഷ്ടത്തിലും നരകാഗ്നിയിലുമാകുന്നു. അവരുടെ മുഖത്ത് നരകാഗ്നിയുമായി അവർ വലിച്ചിഴക്കപ്പെടുന്ന ആ നാളിൽ അവരോടു പറയപ്പെടം: എരിതീയ്യിന്റെ സ്പർശനം രുചിക്കുവിൻ!"(54:42-49).

ഈ സൂക്തങ്ങൾ സൂറത്തുൽഖമറിൽ ഉൾപ്പെട്ടതാണ്. ഇതു മക്കയിൽ അവതരിച്ചതത്രെ. ദൗത്യത്തിന്റെ അഞ്ചാം കൊല്ലത്തിനും പത്താം കൊല്ലത്തിനുമിടയിലാണ്, എന്നു വെച്ചാൽ ഹിജ്റക്ക് കുറ ഞ്ഞപക്ഷം മൂന്നു കൊല്ലം മുമ്പാണ് ഈ വെളിപാടുണ്ടായതെന്ന് മുസ്ലിം അധികൃതവക്താക്കൾ വ്യക്തമാക്കിയിട്ടുണ്ട്. എട്ടുകൊല്ലം മുമ്പാവാനാണ് ഏറെ സാദ്ധ്യത. യൂറോപ്യൻ വിദ്വാൻമാർക്ക് ഇതേ

അഭിപ്രായമാണുള്ളത്. ദൗത്യത്തിന് ശേഷം അഞ്ചാമത്തെ കൊല്ല മാണ് ഈ അധ്യായം മുഴുവനും ഇറങ്ങിയതെന്നാണ് നോൾഡീ ക്കിന്റെ(Noldeke) അഭിപ്രായം. ഈ കാല നിശ്ചയം കുറച്ചേറ്റം കൂടി പ്പോയെന്നാണ് വെറിയുടെ(Wherry) പക്ഷം. സൂറത്ത് ഇറങ്ങിയത് ഹിജ്റ ആറോ എഴോ കൊല്ലം മുമ്പോ ദൗത്യത്തിന് ആറോ ഏഴോ കൊല്ലം ശേഷമോ ആണ് എന്നദ്ദേഹം കണക്കു കൂട്ടുന്നു. തിരുന ബിയും അനുചരൻമാരും മക്കയിൽനിന്നു മദീനയിലേക്കു മാറി പ്പാർത്തതിന് ഏതാനും കൊല്ലം മുമ്പാണ് ഈ അദ്ധ്യായം ഇറ ങ്ങിയതെന്ന കാര്യത്തിൽ മുസ്ലിം അമുസ്ലിം വിദ്വാൻമാർ യോജി ക്കുന്നുണ്ട്. മക്കയിലിറങ്ങിയ വാക്യങ്ങളിലെ പ്രവചനപരമായ മൂല്യം ആരും നിഷേധിക്കുന്നില്ല! മക്കക്കാരായ ശത്രുക്കൾക്കു വേണ്ടി ഒരുക്കിവെക്കപ്പെട്ടിരുന്ന ഈ ദുർവിധി പ്രസ്തുത സൂക്ത ങ്ങളിൽ വ്യക്തമായി ദീർഘദർശനം ചെയ്യപ്പെട്ടിട്ടുണ്ട്. മക്കയിലവ തരിച്ച ഈ ഖുർആനിക സൂക്തം ഓതികൊണ്ടാണ് തിരുനബി(സ) തന്റെ കുടിലിൽ നിന്ന് പുറത്തേക്ക് വന്നത്. കുടിലിൽ പ്രാർത്ഥ നാമഗ്നനായിരുന്നപ്പോൾ ആ വാക്യങ്ങളെകുറിച്ചു അദ്ദേഹത്തിനു പുനർബോധനം ലഭിച്ചിരുന്നിരിക്കാം. അങ്ങനെ, മക്കയിൽ നിന്നു ലഭിച്ച വെളിപാടിൽ വാഗ്ദാനം ചെയ്യപ്പെട്ട ആ നാഴിക വന്നെത്തി എന്നു പ്രസ്തുത സൂക്തങ്ങൾ ഉരുവിട്ടു കൊണ്ടു തിരുനബി(സ) സ്വസഖാക്കളെ ഉണർത്തുകയുണ്ടായി.

' 'ആ നാഴിക യഥാർത്ഥത്തിൽ വന്നെത്തിയിരിക്കുന്നു. അതിനെ പറ്റി യശയ്യാ പ്രവാചകൻ പ്രവചിച്ചിട്ടുണ്ടായിരുന്നു."(21:13 –17). മുസ്ലിംകൾ ഇഷ്ടപ്പെട്ടിരുന്നില്ലെങ്കിലും, അമുസ്ലിംകളായ ശത്രുക്കൾ യുദ്ധത്തിൽ പങ്കെടുക്കുന്ന കാര്യത്തിൽ വിലക്കപ്പെട്ടി രുന്നെങ്കിലും ഒടുവിൽ യുദ്ധം ആരംഭിക്കുക തന്നെ ചെയ്തു. പണ്ടൊരിക്കലും പടയിൽ പങ്കെടുത്തിട്ടില്ലാത്തവരും, ആയോധ നമുറകൾ അറിയാത്തവരും ആയുധങ്ങൾ വേണ്ടത്രയില്ലാത്ത വരുമായ ആ മുന്നൂറ്റി പതിമൂന്നു മുസ്ലിംകൾ തങ്ങളെക്കാൾ മൂന്നു മടങ്ങ് സംഖ്യാബലമുള്ള ഒരു ശത്രു പട്ടാളത്തിനെതിരിൽ അണി നിരന്നു. എന്നാൽ, കുറഞ്ഞ നേരം കൊണ്ട് മക്കക്കാരുടെ പ്രമുഖ നേതാക്കളിൽ പലരും മരിച്ചു വീണു. യശയ്യാ പ്രവാചകൻ ദീർഘ ദർശനം ചെയ്ത രൂപത്തിൽ തന്നെ കേദാറിന്റെ യശസ്സ് മാഞ്ഞു പോയി! മക്കക്കാരുടെ പട്ടാളം ചിന്നിച്ചിതറി. നേതാക്കളുടെ മൃത

ദേഹങ്ങൾ പോലും ഇട്ടെറിഞ്ഞു കൊണ്ടു ശത്രുഭടൻമാർ നെട്ടോട്ടം ഓടി. ശത്രുഭടൻമാരിൽ പലരും തടവുകാരായി പിടിക്കപ്പെടുകയും ചെയ്തു. തടവുകാരിൽ ഒരാൾ തിരുനബിയുടെ പിതൃ സഹോദര നായ അബ്ബാസ്(റ) ആയിരുന്നു. മക്കാപ്രവാസ കാലത്ത് പലപ്പോഴും തിരുമേനിക്ക് അരുനിന്നിട്ടുണ്ടായിരുന്ന ആളത്രെ അദ്ദേഹം. മക്ക ക്കാരുടെ സേനയിൽ ചേർന്നു കൊണ്ടു തിരുമേനിക്കെതിരിൽ പൊരുതാൻ അദ്ദേഹം നിർബന്ധിക്കപ്പെടുകയാണുണ്ടായത്. തിരു നബിയുടെ ഒരു ജാമാതാവായ അബുൽആസ് ആയിരുന്നു മറ്റൊരു തടവുകാരൻ. മക്കക്കാരുടെ സർവസൈന്യാധിപനും എല്ലാ വിവ രണ പ്രകാരവും ഇസ്‌ലാമിന്റെ ശത്രുത്തലവനുമായ അബൂജ്ജ ഹൽ കൊല്ലപ്പെട്ടവരുടെ കൂട്ടത്തിലും!

വിജയം കരഗതമായെങ്കിലും തിരുനബിയെ സംബന്ധിച്ചിട ത്തോളം അതു സമ്മിശ്രവികാരങ്ങളാണുണ്ടാക്കിയത്. ദൈവിക വാഗ്ദാനങ്ങൾ പൂർത്തിയായതിൽ അദ്ദേഹം സന്തോഷിച്ചു. കഴിഞ്ഞ പതിനാലു കൊല്ലമായി ആവർത്തിച്ചറിയിക്കപ്പെട്ടു കൊണ്ടിരുന്ന വാഗ്ദത്തങ്ങളായിരുന്നു അവ. പുരാതനമായ ചില പുണ്യ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തപ്പെട്ട വാഗ്ദത്തങ്ങൾ! എന്നാൽ, അതോടൊപ്പം മക്കക്കാരുടെ ദുർവിപാകത്തിൽ തിരുമേനിയുടെ മനസ്സുരുകുകയും ചെയ്തിരുന്നു. എന്തൊരു ദുർവിധിയാണവർക്ക് നേരിട്ടത്! ഈ വിജയഭാഗ്യങ്ങൾ മറ്റൊരാൾക്കാണ് ലഭിച്ചതെങ്കിൽ അയാൾ ആഹ്ളാദം കൊണ്ടു തുള്ളിച്ചാടുമായിരുന്നു! എന്നാൽ ബന്ധനസ്ഥരും കൈയ്യാമം വെക്കപ്പെട്ടവരുമായ ആ തടവുകാരെ യെല്ലാം കണ്ടപ്പോൾ അല്ലാഹുവിന്റെ പ്രാവാചകന്റെയും ഇഷ്ട സഖാവായ അബൂബക്കറിന്റെയും കണ്ണുകൾ നിറഞ്ഞുപോയി! ഹദ്റത്ത് അബൂബക്കറിനു ശേഷം ഇസ്‌ലാമിലെ ഖലീഫയായി രുന്ന ഹസ്റത്ത് ഉമർ(റ) ഇതു കണ്ടെങ്കിലും ഒന്നും മനസ്സിലായില്ല. മഹത്തായ ഒരു വിജയസൗഭാഗ്യം വന്നു പുൽകുമ്പോൾ തിരുദൂതരും അബൂബക്കറും എന്തേ ഇങ്ങനെ കരയുന്നു? ഉമർ(റ) അസ്വസ്ഥനായി: “അല്ലാഹുവിന്റെ നബിയേ, പറയുക! എന്തിനാ ണങ്ങു കരയുന്നത്, ഇത്രയും മഹത്തായ ഒരു വിജയം നൽകി അല്ലാഹു അങ്ങയെ അനുഗ്രഹിച്ചിരിക്കുമ്പോൾ? ഞങ്ങളും കരയ ണമെന്നാണെങ്കിൽ ഞാനും ഒപ്പം കരയാം. അല്ലെങ്കിൽ കരയു മ്പോളെലയാക്കുകയെങ്കിലും ചെയ്യാം. എന്നാലും ഒന്നു പറയൂ

അങ്ങെന്തിനാണു കരയുന്നത്?" മക്കക്കാരായ തടവുകാരുടെ ദയനീയ നിലയെ തിരുമേനി(സ) ചൂണ്ടിക്കാട്ടി. ദൈവത്തോടുധിക്കാരം കാണിച്ചവരുടെ ഒടുപുലർച്ച!

ഒരു ഘോരയുദ്ധത്തിനു ശേഷം വിജയശ്രീലാളിതനായിത്തീരുന്ന ഈ പ്രവാചകന്റെ നീതി നിഷ്ഠയെപ്പറ്റി യശയ്യാ പ്രാവചകൻ ആവർത്തിച്ചാവർത്തിച്ചു പറഞ്ഞിട്ടുണ്ട്. ഈ ബദ്ർ യുദ്ധ വേളയിൽ തിരുനബിയുടെ ആ നീതി നിഷ്ഠയുടെ മഹത്തായ പ്രകടനനങ്ങൾ ഉണ്ടായി. തിരുനബി(സ) മദീനയിലേക്കു മടങ്ങവെ ഒരു രാത്രി വഴിക്കലൊരിടത്തു താമസിച്ചു. അന്നു രാത്രി മുഴുവനും തിരുനബി(സ) ഉറക്കം വരാതെ കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കൊണ്ടിരിക്കുന്നതു ഭക്തരായ ശിഷ്യൻമാർ നോക്കിക്കണ്ടു. സ്വപിതൃവ്യനായ ഹ: അബ്ബാസിന്റെ ഞരക്കം കേട്ടിട്ടാണ് തിരുമേനിക്ക് ഉറക്കം വരാത്തതെന്നു അവർ ഊഹിച്ചു. ഒരു യുദ്ധ തടവുകാരനായ അബ്ബാസ് അകലത്തല്ലാതെ കൈകാലുകൾ ബന്ധിച്ച നിലയിൽ കിടക്കുകയായിരുന്നു. ആശിഷ്യൻമാർ അബ്ബാസിനെ ബന്ധിച്ചിരുന്ന കയർ അൽപം അയച്ചിട്ടു. പിന്നീടു ആ രോദനം കേൾക്കാതെയായി. ഞരക്കം അവസാനിച്ചപ്പോൾ തിരുമേനിക്ക് ഉറക്കം വരികയും ചെയ്തു. അൽപനേരം കഴിഞ്ഞപ്പോൾ തിരുനബി(സ) ഞെട്ടിയുണ്ർന്നു. അബ്ബാസിന്റെ ഞരക്കം കേൾക്കാത്തെന്തെന്നു അൽഭുതപ്പെടുകയുണ്ടായി. അബ്ബാസ് മോഹലാസ്യപ്പെട്ടതായിരിക്കുമോ എന്നുമദ്ദേഹം ചിന്തിച്ചു പോകാതിരുന്നില്ല. തിരുമേനി അലട്ടില്ലാതെ ഉറങ്ങുന്നതിനായി അബ്ബാസിനെ മുറുക്കി കെട്ടിയിരുന്ന കയർ തങ്ങൾ അൽപം തളർത്തിട്ടിരിക്കുകയാണെന്ന സത്യം ശിഷ്യൻമാർ അദ്ദേഹത്തെ അറിയിച്ചു. തിരുനബി(സ) ഉടൻ അരുളിയതിങ്ങനെയായിരുന്നു: "പാടില്ല, പാടില്ല! അനീതി കാട്ടരുത്. അബ്ബാസ് എന്റെ ബന്ധുവാണെങ്കിൽ ചിലർ മറ്റു ചിലരുടെയും ബന്ധുക്കളാണല്ലോ. ഒന്നുകിൽ, എല്ലാ തടവുകാരെയും കെട്ടഴിച്ചിടുക. അല്ലെങ്കിൽ അബ്ബാസിനെയും പൂർവസ്ഥിതിയിൽ തന്നെ മുറുക്കിക്കെട്ടുക!" ഈ ശാസന തിരുസഖാക്കൾ കേട്ടപ്പോൾ അവർ എല്ലാ തടവുകാരെയും അഴിച്ചു കെട്ടുകയും ആ തടവുകാർ ഓടി രക്ഷപ്പെടാതിരിക്കാൻ ജാഗ്രത പാലിക്കുകയും ചെയ്തു.

ഈ തടവുകാരിൽ അഭ്യസ്ഥവിദ്യരായിട്ടുള്ളവർക്ക്, അവർ മക്കക്കാരായ പത്തു കുട്ടികളെ വീതം എഴുത്തു പഠിപ്പിക്കുമെന്ന

കരാറിൻമേൽ മോചനം നൽകി; ആ അധ്യാപനം അവരുടെ മോചനമൂല്യം! തങ്ങൾക്ക് വേണ്ടി മോചനമൂല്യം നൽകാനാളില്ലാത്തവർക്ക് ചോദിച്ചാൽ സ്വാതന്ത്ര്യം ലഭിക്കുമായിരുന്നു. മോചനമൂല്യം നൽകാൻ കെൽപ്പുള്ളവർ അതു നൽകിയശേഷം സ്വാതന്ത്ര്യം നേടി. തടവുകാരെയെല്ലാം ഇപ്രകാരം വിട്ടയച്ചു കൊണ്ടു യുദ്ധത്തടവുകാരെ അടിമകളാക്കുന്ന ക്രൂരമായ സമ്പ്രദായത്തെ നബി തിരുമേനി(സ) ചരിത്രത്തിലാദ്യമായി അവസാനിപ്പിച്ചു.

### ഉഹദ് യുദ്ധം

മക്കക്കാരുടെ സൈന്യം ബദ്റിൽ നിന്നു പലായനം ചെയ്തപ്പോൾ തങ്ങൾ മദീനയെ പിന്നെയും ആക്രമിക്കുന്നതാണെന്നും യുദ്ധത്തിൽ തങ്ങൾക്കുണ്ടായ നഷ്ടത്തിനു പകരം ചോദിക്കുന്നതാണെന്നും മക്കക്കാർ പ്രഖ്യാപിക്കുകയുണ്ടായിട്ടുണ്ട്. ഒരൊറ്റ കൊല്ലമേ കഴിഞ്ഞുള്ളൂ, അവർ, സർവശക്തിയോടും കൂടി മദീനയെ ആക്രമിക്കുകയും ചെയ്തു. തങ്ങൾക്കു അനുഭവപ്പെട്ട കടുത്ത പരാജയത്തിൽ അവർ അങ്ങേയറ്റം അപമാനിതരായിത്തീർന്നിരുന്നു. അതിനാൽ, യുദ്ധത്തിൽ കൊല്ലപ്പെട്ടു പോയ തങ്ങളുടെ ബന്ധുക്കളെ ചൊല്ലി വിരഹാർത്തരാരും തന്നെ അലമുറ നടത്തരുതെന്നു മക്കയിലെ മൂപ്പൻമാർ ശാസന പുറപ്പെടുവിക്കുകയുണ്ടായി. അക്കൊല്ലത്തെ കച്ചവടസംഘങ്ങൾക്ക് ലഭിക്കുന്ന മുഴുവൻ ആദായവും യുദ്ധഫണ്ടിലേക്ക് സംഭാവന നൽകണമെന്ന് അവർ പ്രമേയം പാസാസാക്കി. സർവായുധ സജ്ജീകൃതരായി മൂവായിരം ഭടൻമാരടങ്ങിയ ഒരു സൈന്യം അബൂസുഫിയാന്റെ നേതൃത്വത്തിൽ മദീനയെ ആക്രമിക്കാൻ പുറപ്പെട്ടു.

വിവരമറിഞ്ഞു തിരുനബി(സ) ആലോചായോഗം വിളിച്ചുകൂട്ടി. മദീനക്കുള്ളിൽ വെച്ചോ പുറത്ത്വെച്ചോ എങ്ങനെയാണ് ശത്രുസൈന്യത്തെ നേരിടേണ്ടതെന്ന് അദ്ദേഹം അനുയായികളോട് അഭിപ്രായമാരാഞ്ഞു. മദീനയ്കത്തുവെച്ചാവുന്നതാണ് നല്ലതെന്നായിരുന്നു തിരുമേനിയുടെ സ്വന്തം അഭിപ്രായം. മദീനയ്ക്കകത്ത് തന്നെ മുസ്ലിംകളെല്ലാം താമസിച്ചുകൊള്ളട്ടെയെന്നും മക്കക്കാർ വന്നു അവരെ വീട്ടിൽ കടന്നാക്രമിക്കട്ടെയെന്നും ആയിരുന്നു തിരുമേനിയുടെ നില. അങ്ങനെയായാൽ ആക്രമണത്തിന്റെ സർവോത്തരവാദിത്വങ്ങളും ശത്രുവിനു തന്നെയായിത്തീരും. എന്നാൽ

ബദർ യുദ്ധത്തിൽ പങ്കെടുക്കാൻ അവസരം ലഭിക്കാതിരുന്ന പലരും ആലോചനാ സഭയിലുണ്ടായിരുന്നു. ദൈവമാർഗ്ഗത്തിൽ സമരം ചെയ്യാൻ അവർക്ക് അതിയായ ആവേശമുണ്ടായിരുന്നു. തുറന്ന നിലയിലുള്ള ഒരു യുദ്ധം തന്നെ നടത്തുന്നതിനും അങ്ങനെ സമരക്കളത്തിൽ വെച്ചു വീരസ്വർഗ്ഗം വരിക്കാൻ തങ്ങൾക്കവസരമുണ്ടാക്കുന്നതിനും അവർ നിർബന്ധം കാണിച്ചു. അങ്ങനെ ആ പൊതുവഭിപ്രായം തിരുനബി(സ) സ്വീകരിക്കുകയും ചെയ്തു.

ഈ ആലോചനകൾ നടന്നു കൊണ്ടിരിക്കുന്നതിനിടയിൽ തിരുനബി(സ) താൻ കണ്ട ഒരു സ്വപ്നവും വിവരിക്കുകയുണ്ടായി: “ ഞാൻ ഒരു ദർശനത്തിൽ ഒരു പശുവെ കാണുകയുണ്ടായി. എന്റെ വാളിന്റെ വായ്ത്തല പൊട്ടിപ്പോയതായും കണ്ടു. പശു അറുക്കപ്പെടുന്നതായും എന്റെ കൈകൾ പടയങ്കിക്കുള്ളിൽ ഒതുക്കിവെച്ചിരിക്കുന്നതായും ഞാൻ ദർശിച്ചു. ഞാൻ ഒരു മുട്ടാടിന്റെ പുറത്തു സഞ്ചരിക്കുന്നതായും കാണുകയുണ്ടായി.”ഇ ൗ സ്വപ്നത്തിന്റെ വ്യാഖ്യാനമെന്താണെന്ന് ശിഷ്യഗണം ചോദിച്ചപ്പോൾ തിരുമേനി ഇപ്രകാരം പറഞ്ഞു: “പശു അറുക്കപ്പെടുന്നതായി കണ്ടതിന്റെ അർത്ഥം ചില സഖാക്കൾ ഈ യുദ്ധത്തിൽ കൊല്ലപ്പെടുമെന്നാകുന്നു. എന്റെ ബന്ധുക്കളിൽ പ്രധാനികളാരെങ്കിലും മരിക്കുമെന്നാണ് വാളിന്റെ വായ്ത്തല പൊട്ടിയതു സൂചിപ്പിക്കുന്നത്. എനിക്കു തന്നെയും ഏതെങ്കിലും തരത്തിലുള്ള പരിക്കോ വേദനയോ ഏൽക്കാനും സാദ്ധ്യതയുണ്ട്. ഞാൻ കൈകൾ പടയങ്കിക്കുള്ളിൽ വെച്ചതിന്റെ അർത്ഥം നാം മദീനയിൽ തന്നെ നിൽക്കുന്നതാണ് നന്നായിരിക്കുകയെന്നത്രെ. ഞാൻ ഒരു മുട്ടാടിന്റെ പുറത്ത് സഞ്ചരിക്കുന്നതായി കണ്ടതിന്റെ അർത്ഥം അവിശ്വാസികളുടെ പടനായകനെ നാം കീഴ്പ്പെടുത്തുമെന്നും അഥവാ അവൻ നമ്മുടെ കൈയ്യാൽ കൊല്ലപ്പെടുമെന്നുമത്രെ.” (ബുഖാരി, ഹിഷാം, തബഖാത്ത്)

ഈ സ്വപ്നവും അതിന്റെ അർത്ഥവും അനുസരിച്ചു മുസ്‌ലിംകൾ മദീനയിൽതന്നെ നിൽക്കുന്നതായിരുന്നു യുക്തമെന്നു വ്യക്തമാണല്ലോ. എന്നാൽ, തിരുനബി(സ) ഇക്കാര്യത്തിൽ നിർബന്ധം പിടിച്ചില്ല. എന്തെന്നാൽ, സ്വപ്നത്തിനു സ്വന്തത്തിലൊരർത്ഥം താൻ നൽകിയെന്നല്ലാതെ അതു വെളിപാടു മുഖേനയുള്ള അറിവിന്റെ അടിസ്ഥാനത്തിലുള്ളതായിരുന്നില്ല. ആക

യാൽ, ഭൂരിപക്ഷത്തിന്റെ അഭിപ്രായം തിരുമേനി സ്വീകരിക്കുകയും അപ്രകാരം മദീനക്കു പുറത്തുവെച്ചു തന്നെ ശത്രുവായി ഏറ്റുമുട്ടാൻ തീരുമാനിക്കുകയും ചെയ്തു. എന്നാൽ തിരുനബി(സ) യുദ്ധത്തിനായി പുറപ്പെട്ട് കഴിഞ്ഞപ്പോൾ, കൂടുതൽ വിശ്വാസാവേശമുള്ള ഒരു വിഭാഗം മുസ്‌ലിംകൾ തങ്ങളുടെ തെറ്റ് മനസ്സിലാക്കി. അവർ തിരുമേനിയെ സമീപിച്ചു പറഞ്ഞു. "നബിയേ അങ്ങയുടെ അഭിപ്രായമാണ് ശരിയെന്നു തോന്നുന്നു. നാം മദീനയിൽത്തന്നെ ഉറച്ചു നിൽക്കുകയാണ് ഉത്തമം. മദീനയിലെ തെരുവുകളിൽ വെച്ചു നമുക്ക് ശത്രുക്കളെ നേരിടാം!"

തിരുനബി(സ) പ്രതിവചിച്ചു, "അതു ഇപ്പോഴല്ല പറയേണ്ടത്! അല്ലാഹുവിന്റെ പ്രവാചകൻ പോർച്ചട്ടയണിഞ്ഞു കഴിഞ്ഞു. ഇനിയെന്തു വന്നാലും മുന്നോട്ടു പോവുക തന്നെ! നിങ്ങൾ സ്ഥിരചിത്തരും ദൃഢവിശ്വാസികളുമാണെങ്കിൽ ദൈവം നിങ്ങളെ നിശ്ചയമായും സഹായിക്കും." (ബുഖാരി, തബഖാത്ത്)

അങ്ങനെ, ഒരായിരം പടയാളികളെയും നയിച്ചു കൊണ്ടു അല്ലാഹുവിന്റെ പ്രവാചകൻ മുമ്പോട്ടു നീങ്ങി. മദീനയിൽ നിന്നു അൽപം അകലെ ഒരിടത്തു രാത്രി അവർ താവളമടിച്ചു. ശത്രുവിനെ നേരിടുന്നതിനു മുമ്പെ കുറച്ചിട തന്റെ യുദ്ധഭടൻമാർക്കു വിശ്രമിക്കാൻ അവസരം നൽകുക തിരുമേനിയുടെ പതിവായിരുന്നു. സുബഹ് നമസ്കാര സമയത്ത് തിരുനബി(സ) ഒന്നു ചുറ്റിയടിച്ചു. മുസ്‌ലിംകളോടൊപ്പം ഏതാനും ജൂതൻമാരും ചേർന്നിരിക്കുകയാണെന്നു അദ്ദേഹം കണ്ടു. മദീനത്തെ ഗോത്രങ്ങളുമായി തങ്ങൾ സഖ്യത്തിലാണെന്നു വരുത്താൻ അവർ ശ്രമിക്കുകയായിരുന്നു. ജൂതൻമാരുടെ ഗൂഢതന്ത്രങ്ങളെകുറിച്ച് അറിവ് കിട്ടിയപ്പോൾ തിരുമേനി അവരെയെല്ലാം പറഞ്ഞയച്ചു. തിരുമേനി ഇപ്രകാരം ചെയ്തപ്പോൾ കപടവിശ്വാസകളുടെ നേതാവായിരുന്ന അബ്ദുല്ലാഹിബ്നു ഉബയ്യിബ്നു സുലൂൽ തന്റെ മുന്നൂറോളം അനുയായികളോടൊപ്പം പിൻവാങ്ങിക്കളഞ്ഞു. മുസ്‌ലിം സൈന്യത്തിനു അവിശ്വാസികളുടെ സൈന്യവ്യൂഹത്തെ നേരിടാൻ കഴിയുകയില്ലെന്നും യുദ്ധത്തിൽ പങ്കെടുത്താൽ നിശ്ചയമായും ചിലർ കൊല്ലപ്പെടുകയേ ഉണ്ടാവുകയുള്ളുവെന്നും തിരുനബി(സ) തന്റെ സഖ്യകക്ഷിക്കാരെ തന്നെ പറഞ്ഞയച്ചതു ശരിയായില്ലെന്നു ആയിരുന്നു അയാളുടെ പരാതി. അന്ത്യ നിമിഷത്തിൽ അവരിങ്ങനെ വിട്ടു പിരി

ഞ്ഞതു മുസ്‌ലിം സൈന്യത്തിന് വലിയൊരടിയായിരുന്നു. ഇപ്പോൾ തിരുനബിയുടെ നേതൃത്വത്തിൽ എഴുന്നൂറോളം മുസ്‌ലിംകൾ മാത്രമാണുള്ളത്. അവരേക്കാൾ നാലുമടങ്ങ് വലിയ സേനാ വിഭാഗത്തെയാണവർക്ക് നേരിടേണ്ടിയിരുന്നത്. ആയുധത്തിലാണെങ്കിൽ എത്രയോ മടങ്ങ് ശക്തിയുള്ളവർ. മക്കാ സൈന്യത്തിൽ എഴുന്നൂറോളം വില്ലാളി വീരൻമാർ തന്നെയുണ്ടായിരുന്നു. മുസ്‌ലിംകളിലാണെങ്കിൽ നൂറു പേർ മാത്രവും. 200 കുതിരപ്പടയാളികൾ ശത്രുക്കൾക്കുണ്ടായിരുന്നു. മുസ്‌ലിംകൾക്കാകട്ടെ രണ്ടേരണ്ടു കുതിരകളേ ഉണ്ടായിരുന്നുള്ളൂ. തിരുനബി(സ) ഉഹ്ദിലെത്തി. ചെറിയൊരു മലയിടുക്കിൽ നിയതസ്ഥാനത്ത് തിരുമേനി 50 പടയാളികളടങ്ങിയ ഒരു കാവൽ സംഘത്തെ നിറുത്തി. ശത്രുക്കൾ അതിന്റെ നേരെ ആക്രമണം നടത്തുകയോ ആ മർമ്മസ്ഥാനം പിടിച്ചടക്കാൻ പണിപ്പെടുകയോ ചെയ്കയാണെങ്കിൽ അവരെ പിന്തിരിപ്പിക്കേണ്ട സർവഭാരവും അവരുടെ ചുമലിലർപ്പിച്ചു. അവരുടെ കടമകളും ഗൗരവതരമായ ഉത്തരവാദിത്തങ്ങളും തിരുമേനി അവർക്ക് വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തു. അവർ മറ്റൊരു കൽപന കിട്ടുന്നതു വരെ നിലയുറപ്പിച്ച സ്ഥാനത്തു നിന്നു തെറ്റരുതെന്നു തർജ്ജനം ചെയ്യപ്പെട്ടിരുന്നു. ശേഷിച്ച 650 ഭടൻമാരോടുകൂടി അഞ്ചുമടങ്ങു വലിയ ശത്രു സേനയോടു യുദ്ധം ചെയ്യാൻ തിരുനബി(സ) മുമ്പോട്ടു നീങ്ങി. ദൈവ സഹായത്താൽ അൽപസമയത്തിനുള്ളിൽ ആ 650 മുസ്‌ലിംകൾ മൂവായിരം വരുന്ന ശത്രുഭടൻമാരെ വിരട്ടിയോടിച്ചു. മുസ്‌ലിംകൾ അവരെ പിന്തുടർന്നു കൊണ്ടിരുന്നു. അമ്പതു മുസ്‌ലിം ഭടൻമാരെ കാവൽ നിറുത്തിയ ആ മലയിടുക്കിന്റെ പിന്നിലോളമവർ എത്തി. കാവൽ ഭടൻമാർ തങ്ങളുടെ നായകനോടു പറഞ്ഞു: "ശത്രുസേന പരാജയപ്പെട്ടു കഴിഞ്ഞു. നമുക്കും യുദ്ധത്തിൽ പങ്കെടുത്തു വീര സ്വർഗ്ഗം വരിക്കാനുള്ള അവസരം ഇതാ വന്നെത്തിയിരിക്കുന്നു." സേനാധിപൻ അവരെ വിലക്കി. തിരുനബിയുടെ വ്യക്തമായ കൽപനയെ കുറിച്ചു അദ്ദേഹം അവരെ ഉണർത്തുകയും ചെയ്തു. തിരുനബിയുടെ കൽപന അതിന്റെ പൊരുളിലാണ് അക്ഷരാർത്ഥത്തിലല്ല എടുക്കേണ്ടതെന്നു അവർ തട്ടുത്തരം നൽകി. ' 'ശത്രുഭടൻമാർ പ്രാണരക്ഷാർത്ഥം ഓടിത്തുടങ്ങിയിരിക്കെ മലയിടുക്കും കാത്ത് കുത്തിയിരിക്കുന്നതിൽ എന്താണർത്ഥം?"

തർക്കിച്ചു തർക്കിച്ചു അവരൊടുവിൽ മർമ്മ പ്രധാനമായ ആ മലയിടുക്കിൽ നിന്നു നീങ്ങി യുദ്ധക്കളത്തിലെത്തി. പലായനം ചെയ്യുന്ന മക്കാ സൈന്യത്തിൽ ഖാലിദിബ്നുവലീദ് ഉണ്ടായിരുന്നു. പിൽക്കാലത്ത് ഒരു വലിയ മുസ്‌ലിം സേനാനിയെന്ന നിലയിൽ കീർത്തി പരത്തിയ ഖാലിദിബ്നുവലീദ്(റ)! അദ്ദേഹത്തിന്റെ സൂക്ഷ്മ ദൃഷ്ടികൾ ആ മലയിടുക്കിൽ പതിഞ്ഞു. അവിടെ ഏതാനും പേരെ കാവലിനുള്ളൂ. ഖാലിദ് മറ്റൊരു മക്കാസേനാപതിയായ അംറിബ്നു ആസിനെ വിളിച്ചു. പിന്നിലുള്ള മലയിടുക്കിലേക്കൊന്നു ദൃഷ്ടികൾ പായിക്കാൻ സൂചന നൽകി. അംറ് അപ്രകാരം തിരിഞ്ഞു നോക്കി. അപൂർവ്വവലബ്ധമായ ഒരു സുവർണാവസരമിതാ കൈവന്നിരിക്കുന്നു! രണ്ടു സേനാപതിമാരും തങ്ങളുടെ സൈന്യങ്ങളെ സംഘടിപ്പിച്ചു കുന്നിൻ മുകളിലേക്ക് കയറി. ആ മലയിടുക്ക് കാത്തുകൊണ്ടിരുന്ന ഏതാനും മുസ്‌ലിംകളെ അവർ കൊന്നു. ഉയരത്തിൽ കയറിനിന്നു മുസ്‌ലിം ഭടൻമാരുടെ നേർക്കു ശരവർഷം തുടങ്ങി. പോർക്ക് വിളികേട്ടു മക്കക്കാരുടെ സൈന്യം വീണ്ടും ഒരുമിച്ചു കൂടി. അവർ സ്വയം സംഘടിച്ചു സമരക്കളത്തിലേക്കു തിരിച്ചു വന്നു. മക്കാ സൈന്യത്തെ അനുധാവനം ചെയ്തുകൊണ്ടിരുന്ന മുസ്‌ലിംഭടൻമാർ യുദ്ധമൈതാനിയിൽ മുഴുവൻ പരന്നു കിടക്കുകയായിരുന്നു. ആകയാൽ അവർക്ക് ധൃതിയിൽ സംഘടിച്ചു അക്രമികളെ തുരത്താൻ കഴിഞ്ഞില്ല. മുസ്‌ലിം ഭടൻമാർ ഒറ്റൊയ്ക്കൊറ്റയ്ക്ക് ശത്രുവിനെ എല്ലായിടത്തും ചെറുത്തുകൊണ്ടിരുന്നു. അനേകം പേർ പൊരുതി മരിച്ചു. വളരെ പേർ നിഗ്രഹിക്കപ്പെട്ടു. ഒരു ചെറിയ വിഭാഗം ഭടൻമാർതിരുമേനിയെ രക്ഷിക്കാനായി വളഞ്ഞുകൂടി. അവരാകെക്കൂടി ഇരുപതിലധികം പേരുണ്ടാവില്ല. മക്കക്കാരുടെ സൈന്യം ഈ വളയം ഭേദിക്കാൻ ഭയങ്കരമായ ആക്രമണം നടത്തി. ശത്രുക്കളായ പടയാളികളുടെ വെട്ടും നീട്ടും കാരണം വളഞ്ഞു കൂടിയ മുസ്‌ലിം ഭടൻമാർ ഓരോരുത്തരായി നിലം പതിക്കാൻ തുടങ്ങി. കുന്നിൻ പുറത്തുനിന്നു ശരങ്ങൾ മഴ പോലെ വരികയായിരുന്നു. തദവസരത്തിൽ ഖുറൈശിയും ഒരു മുഹാജിറും(മദീനയിൽ അഭയം തേടിയ മക്കാ മുസ്‌ലിം) ആയ തൽഹാ(റ) ആ ശരങ്ങളെത്രയും നബിനായകരുടെ തിരുമുഖത്തെയാണ് ലക്ഷ്യമാക്കിയിരിക്കുന്നതെന്നു കണ്ടു, തന്റെ കൈ രക്ഷാകവചമായി നീട്ടിപ്പിടിച്ചു. തുരുതുരെ വന്നു കൊണ്ടിരുന്ന

അസ്ത്രങ്ങൾ തൽഹയുടെ കൈക്ക് തറച്ചുകൊണ്ടിരുന്നു. എന്നാൽ ആ കൈ താണുപോയില്ല. അമ്പുകൾ കൈ തുളച്ചു കടന്നു. മുറിഞ്ഞ കൈകളിൽ നിന്നു ചോരയൂറി. എന്നാലത് സ്ഥാനത്തു നിന്നു അനങ്ങിയില്ല. തൽഹായ്ക്ക് ഒടുവിൽ തന്റെ കൈ നഷ്ടപ്പെടുക തന്നെ ചെയ്തു. പിൽക്കാലമത്രയും അദ്ദേഹം ഒറ്റക്കയ്യനായി കഴിച്ചുകൂട്ടേണ്ടി വന്നു. നാലാം ഖലീഫയുടെ കാലത്ത് കലാപവും ഛിദ്രവും തലപൊക്കിത്തുടങ്ങിയപ്പോൾ തൽഹായുടെ ഒരു ശത്രു അദ്ദേഹത്തെ കൈമുറിയൻ തൽഹാ എന്നു പറഞ്ഞു പരിഹസിക്കുകയുണ്ടായി. ഉടൻ തൽഹായുടെ ഒരു സ്നേഹിതൻ വായയടപ്പൻ മറുപടി നൽകി: "കൈമുറിയൻ തൽഹ! അല്ലേ? തൽഹക്കു കൈ നഷ്ടപ്പെട്ടതെങ്ങിനെയെന്നറിയാമോ? ഉഹദ് യുദ്ധത്തിൽ വെച്ചു! നബി തിരുമേനിയുടെ മുഖാരവിന്ദം ശത്രുക്കളുടെ ശരങ്ങളിൽ നിന്നു രക്ഷിക്കാൻ തൽഹാ തന്റെ കൈ നീട്ടിയപ്പോൾ!"

ഉഹദ് യുദ്ധത്തിനു എത്രയോ കാലശേഷം ഹ: തൽഹായുടെ സ്നേഹിതൻമാർ അദ്ദേഹത്തോടൊരിക്കൽ ചോദിച്ചു: "അസ്ത്രങ്ങൾ കൈക്ക് തറച്ചു കൊണ്ടിരുന്നപ്പോൾ താങ്കൾക്ക് വേദന തോന്നിയില്ലേ?" തൽഹ(റ) മറുപടി നൽകി; ' 'കൈ വേദനിക്കുകയും കടഞ്ഞു മുറിയുകയും ചെയ്തിരുന്നു. എനിക്കു കരയാൻ തോന്നാതിരുന്നുമില്ല. എന്നാൽ എന്റെ കൈ തെല്ലെങ്കിലും ഒന്നനങ്ങിപ്പോയാൽ ശത്രുക്കളുടെ അമ്പുകൾ തറക്കുന്നതു തിരുനബിയുടെ വദനബിംബത്തിലായിരിക്കുമെന്ന ചിന്ത നിമിത്തം അതൊക്കെ സഹിക്കുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല."

## ഉമർ കരയുന്നു

നബി തിരുമേനിയോടൊപ്പമുണ്ടായിരുന്ന ചുരുക്കം മുസ്ലിംകൾക്ക് ശത്രുസേനയ്ക്കെതിരിൽ പൊരുതി നിൽക്കാൻ കഴിഞ്ഞില്ല. ഒരു കൂട്ടം ശത്രുഭടൻമാർ ഇരച്ചു കയറി അവരെ തള്ളിമാറ്റി. തിരുമേനി(സ) ഒരു ഭിത്തികണക്കെ ഉറച്ചു നിന്നു. ഊക്കോടെ വന്ന ഒരു ശിലാത്തുണ്ടം പെട്ടന്നു തിരുമേനിയുടെ ഫാലദേശത്തിൽ പതിച്ചു. ആഴത്തിൽ ഒരു മുറിവുണ്ടാക്കി. മറ്റൊന്നു ശിരാടയുടെ വലയം ഭേദിച്ചു കപോലത്തിൽ കൊണ്ടു. അപ്പോഴും ഇടതടവില്ലാതെ ബാണങ്ങൾ വന്നു വീഴുകയായിരുന്നു. പരിക്കേറ്റ നില

യിൽ തിരുനബി(സ) പ്രാർത്ഥിച്ചു: “ഓ ദൈവമേ! ഇവർക്ക് നീ പൊറുത്തു കൊടുക്കണേ, തങ്ങൾ ചെയ്യുന്നതെന്താണെന്നവർക്ക റിയില്ല.” (മുസ്ലിം) അതോടെ തിരുമേനി മൃതശരീരങ്ങൾക്കു മേൽ ബോധം കെട്ടു വീണു. തന്റെ രക്ഷക്കായി പടവെട്ടി മരിച്ചു വീണ മുസ്ലിംകളുടെ മൃതശരീരങ്ങളിൻ മേൽ! മറ്റു മുസ്ലിംകൾ അപ്പോഴേക്കും തിരുനബിയുടെ ശുശ്രൂഷയ്ക്കും രക്ഷയ്ക്കുമായി പാഞ്ഞെത്തി. അവരും മരിച്ചു വീണു. ഈ മൃതപിണ്ഡങ്ങൾക്കിട യിൽ തിരുനബിയുടെ ചാരുകളേബരം വീണു കിടന്നു. ശത്രുക്കൾ ഇതു കണ്ടപ്പോൾ മുഹമ്മദ് നബി(സ) മരിച്ചു പോയെന്നു തെറ്റു ദ്ധരിച്ചു. ജയിച്ചു കഴിഞ്ഞെന്ന ഭാവത്തിൽ പിൻ വാങ്ങിയ ശേഷം അവർ വീണ്ടും അണിനിരന്നു തുടങ്ങി.നബി നായകർ(സ) തിരു മേനിയുടെ അംഗരക്ഷകരായി പൊരുതിയവരിൽ ഒരാൾ ഹ:ഉമർ(റ) ആയിരുന്നു. ശത്രു സൈന്യത്തിന്റെ അപ്രതിരോധ്യമായ തള്ളി ക്കേറ്റത്തിൽ അദ്ദേഹം തെറിച്ചു ഒറ്റതിരിഞ്ഞു പോയിരുന്നു. യുദ്ധം നിലച്ചു. രണഭൂമി നിശ്ചലമായി. നബി തിരുമേനി(സ) അന്ത്യശ്വാസം വെടിഞ്ഞുവെന്നു തന്നെ ഉമർ(റ) ഉറപ്പിച്ചു കഴിഞ്ഞിരുന്നു. ഉമർ(റ) ഒരു വീര പുരുഷനായിരുന്നു. അദ്ദേഹം അത് ആവർത്തി ച്ചാവർത്തിച്ചു തെളിയിച്ചിട്ടുണ്ട്. വമ്പിച്ച സാമ്രാജ്യങ്ങളായ റോമിനും ഇറാനുമെതിരിൽ ഒരേ അവസരത്തിൽ ദ്വിമുഖാക്രമണം നടത്തി ക്കൊണ്ടു അദ്ദേഹം തന്റെ രണശൂരത വ്യക്തമാക്കിയിട്ടുണ്ട്. പരാ ജയങ്ങളിലും പരിക്ലേശങ്ങളിലും ആ ഹൃദയം പതറിപ്പോയതായ റിവില്ല. ഈ ഉമർ(റ) ഒരു പാറക്കല്ലിൻമേൽ കൂനിച്ചിരുന്നു കേഴുക യാണ്; ഒരു പിഞ്ചുപൈതലിനെ പോലെ വിതുമ്പി വിതുമ്പിക്കര യുന്നു! ആ അവസരത്തിൽ ആ വഴിയിലൂടെ ഒരു മുസ്ലിം ഭടൻ അനസിബ്നു നദ്ർ കടന്നു വരികയായിരുന്നു. മുസ്ലിംകൾ വിജ യിച്ചു കഴിഞ്ഞെന്ന ഭാവത്തിലാണദ്ദേഹം വരുന്നുണ്ടായിരുന്നത്. മുസ്ലിം സൈന്യം ശത്രുക്കളെ പരാജയപ്പെടുത്തിയതും ശത്രു ഭടൻമാർ തോറ്റോടുന്നതും അദ്ദേഹം കണ്ടതാണ്. എന്നാൽ, തലേന്നു രാത്രി മുതൽ ഒന്നും ഭക്ഷിച്ചിട്ടില്ലാത്ത ആ ഭടൻ യുദ്ധ ക്കളത്തിൽ നിന്നു ഏതാനും കാരക്കകളുമായി തെല്ലിട മാറി നിന്ന തായിരുന്നു. ഉമർ(റ) കരഞ്ഞിരിക്കുന്നത് കണ്ടപ്പോൾ അദ്ദേഹം വിസ്മയം പൂണ്ടു ചോദിച്ചു: ‘ ‘ഉമർ, മുസ്ലിംകൾ ഈ മഹത്തായ വിജയം കൈവരിച്ചു കഴിഞ്ഞിട്ടും അങ്ങു ഇവിടെയിരുന്നു കരയു

കയാണോ?"

### അനസ് കുതിക്കുന്നു

ഉമർ(റ) ഉത്തരം പറഞ്ഞു, "അനസ്! യുദ്ധരംഗത്ത് എന്തു നടന്നു എന്ന് താങ്കൾക്കറിഞ്ഞു കൂടാ. പ്രഥമഗതി മാത്രമേ താങ്കൾ കണ്ടുള്ളൂ. പിന്നീട്, കുന്നിൻ പുറത്തെ ആ മർമ്മ സ്ഥാനം ശത്രുക്കൾ പിടിച്ചടക്കിയതും ഭയങ്കരമായി തിരിച്ചടി നടത്തിയതും താങ്കളറിഞ്ഞിട്ടില്ല. മുസ്‌ലിംകൾ ചിന്നിച്ചിതറിപ്പോയിരുന്നു.തങ്ങൾ ജയിച്ചു കഴിഞ്ഞെന്നാണവർ കരുതിയിരുന്നത്. ശത്രുക്കളുടെ പിന്നീടുള്ള ആക്രമണം ചെറുക്കാനാരുമുണ്ടായിരുന്നില്ല. തിരുനബിയും ഒരു പിടി അംഗരക്ഷകരും മാത്രം ആ പന്ഥികുലത്തെയാകമാനം എതിർത്തു നിന്നു. അവരെല്ലാം മരിച്ചു വീണിരിക്കുന്നു!"

അനസ്(റ) ഉദ്വേഗപൂർവം പറയുകയുണ്ടായി. "ഇതു ശരിയാണെങ്കിൽ പിന്നെ, നമ്മളിവിടെയിരുന്നു കരഞ്ഞിട്ടെന്നതു കാര്യം? വരൂ! നമുക്കും പോകാം. നമ്മുടെ പ്രിയപ്പെട്ട യജമാൻ പോയേടത്തു നമുക്കും പോകാം!"

അനസിന്റെ കയ്യിൽ ഒരു കാരക്കയെ ബാക്കിയുണ്ടായിരുന്നുള്ളൂ. അതുവായിലിടാൻ പോകയായിരുന്നു. അതദ്ദേഹം വലിച്ചെറിഞ്ഞു കൊണ്ട് പറഞ്ഞു: "അല്ലയോ കാരക്കപ്പഴമേ, അനസിനും സ്വർഗ്ഗത്തിനുമിടയിൽ നീയല്ലാതെ മറ്റെന്തങ്കിലുമുണ്ടോ?"

ഇതും പറഞ്ഞു ഉറയിൽനിന്നു വാളൂരിക്കൊണ്ട് അനസ്(റ) ശത്രുപട നിരയിലേക്കു ഒരു കുതികുതിച്ചു! മൂവ്വായിരം ഭടൻമാർക്കെതിരിൽ ഒറ്റക്ക് പൊരുതാൻ! അദ്ദേഹത്തിനെന്തു ചെയ്യാൻ കഴിയും? എന്നാലും, ഒരു വിശ്വാസിയുടെ വീര്യം അനേകങ്ങളെ വെല്ലുവാൻ പോരുന്നതാണ്. ധീരധീരം പൊരുതിക്കൊണ്ടു അനസ്(റ) പരിക്കേറ്റ് വീണു. വീണിട്ടും പൊരുതി. അവസാന ശ്വാസം വരെ പൊരുതി! ഒരു കൂട്ടം ശത്രുഭടൻമാർ അദ്ദേഹത്തിന്റെ മേൽ ചാടി വീണു. ബർബ്ബരമായ പ്രതികാരത്തിന്റെ വേലത്തരങ്ങൾ മുഴുവനും അവർ കാട്ടിക്കൂട്ടി. യുദ്ധം കഴിഞ്ഞ് മൃതശരീരങ്ങൾ തിരഞ്ഞു നോക്കിയപ്പോൾ അനസിന്റെ ശരീരം തിരിച്ചറിയാൻ കഴിഞ്ഞില്ല. അനേകം നുറുങ്ങുകളായിത്തീർന്നിരുന്നു ആശരീരം! ഒടുവിൽ, അനസിന്റെ ഒരു സഹോദരി ഒരു ചതഞ്ഞ വിരൽ തിരിച്ചറിഞ്ഞു, "ഇതാ ഇതെന്റെ പൊന്നാങ്ങളയുടെ കൈവിരൽ തന്നെ!"അവർ പറഞ്ഞു

(ബുഖാരി).

തിരുനബിയെ രക്ഷിക്കാൻ വളഞ്ഞു കൂടുകയും പിന്നീടു തള്ളി മാറ്റപ്പെടുകയും ചെയ്ത മുസ്ലിം ഭടൻമാർ ശത്രു സൈന്യം പിൻവാങ്ങിക്കൊണ്ടിരിക്കെ വീണ്ടും ഒരുമിച്ചു ചേർന്നു. മൃതശരീരങ്ങൾക്കിടയിൽനിന്നു അവർ തിരുനബിയെ പൊക്കിയെടുത്തു അബൂഉബൈദാബിൻ അൽജർറാഅ്, തിരുകപോലത്തിനുള്ളിലമർന്നു പോയ വളയങ്ങൾ പല്ലുകൾക്കിടയിൽനിന്നു വലിച്ചെടുത്തു. ആ ശ്രമത്തിൽ തിരുദന്തനിരയിൽ നിന്നു രണ്ടു പല്ലുകൾ കൊഴിഞ്ഞു പോയി!

### തിരിച്ചടി

അൽപ്പനേരം കഴിഞ്ഞപ്പോൾ തിരുനബിക്ക് ബോധം വന്നു. ആ പുണ്യപൂമാനെ ചുറ്റിക്കൂടിയ അംഗരക്ഷകൻമാർ മുസ്ലിംകളോടു വീണ്ടും ഒരുമിച്ചു കൂടാൻ ചൊല്ലിയയച്ചു. ചിതറിപ്പോയ ഒരു സൈന്യം പിന്നെയും ഒരുമിച്ചു കൂടാൻ തുടങ്ങി. ആ കുന്നിന്റെ അടിവാരത്തിലേക്കു അവർ തിരുമേനിയെ എടുത്തുകൊണ്ടുപോയി. ഈ ശേഷിച്ച മുസ്ലിം വിഭാഗത്തെ കണ്ടിട്ടു ശത്രു സേനാനിയായ അബൂസുഫിയാൻ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു:

ഞങ്ങൾ മുഹമ്മദിനെ കൊന്നിരിക്കുന്നു!

അഹങ്കാരപ്രമത്തത അലതല്ലിയ ആ വിജയാട്ടഹാസം തിരുനബി(സ) കേൾക്കാതിരുന്നില്ല. പരിക്ഷീണിതവും വിഗതവീര്യവുമായ മുസ്ലിം സേനാവിഭാഗത്തെ വീണ്ടും ആക്രമിക്കുമെന്നു കരുതി അവർക്കുത്തരം നൽകരുതെന്നു തിരുമേനി താക്കീതു ചെയ്തു. മറുപടിയില്ലെന്നു കണ്ടപ്പോൾ മുഹമ്മദ്(സ) മരിച്ചതു തന്നെയെന്നു അബൂസുഫ്യാൻ തീർച്ചയാക്കി. ഉൻമത്തരൂക്ഷമായ വിജയത്തിമർപ്പോടെ പിന്നെയും ശത്രുസേനാനി ജയാരവം ഉയർത്തി:

' 'ഞങ്ങൾ അബൂബക്കറിനെയും കൊന്നിരിക്കുന്നു!"

മറുപടി നൽകരുതെന്നു തിരുനബി(സ) അബൂബക്കറിന്റെ നേരെയും തർജ്ജനി ഉയർത്തി. അബൂസുഫിയാൻ മൂന്നാമതും വിളിച്ചു പറഞ്ഞു:

' 'ഞങ്ങൾ ഉമറിനെയും കൊന്നിരിക്കുന്നു!"

മറുപടി നൽകരുതെന്നു തിരുനബി (സ) ഹ: ഉമറിനെയും

വിരോധിച്ചു. മൂന്നു മഹാരഥൻമാരെയും തങ്ങൾ വധിച്ചു കഴിഞ്ഞെന്നു ശത്രുസേനാനി അത്യുച്ചത്തിൽ പ്രഖ്യാപിച്ചു. ഹ: ഉമറിനു അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം മറുപടി നൽകി, “ഞങ്ങളെല്ലാം ദൈവേച്ഛയാ ജീവിച്ചിരിക്കുന്നു! നിങ്ങളോടു പൊരുതാൻ ഇതാ തയ്യാറാണ്!”

അബൂസുഫ്യാൻ മക്കക്കാരുടെ ദേശീയ ജയഭേരി മുഴക്കി: ഉഅ്ലുഹുബൽ! ഉഅ്ലു ഹുബൽ!!(ഹുബൽ കീ ജേ! ഹുബൽ കീ ജേ!!)

എന്തെന്നാൽ, ഹുബൽ ഇസ്ലാമിനു അറുതി വരുത്തിയിരിക്കുന്നു!!!(മക്കക്കാരുടെ ദേശീയ ദേവതയാണ് ഹുബൽ)

ഏകനായ, ഏകമാത്രനായ സത്യദൈവത്തിനെതിരിൽ, പൊയ് ദൈവത്തിനു മുഴക്കപ്പെട്ട ആ ജയഭേരി കേട്ടു സഹിക്കാൻ നബി തിരുമേനിക്കു കഴിഞ്ഞില്ല. താനും മുസ്ലിംകളെല്ലാം തന്നെയും ആ ഏകനായ സത്യദൈവത്തിനു വേണ്ടി എല്ലാം എല്ലാം ത്യജിക്കുവാൻ തയ്യാറല്ലേ? താൻ മരിച്ചു പോയെന്ന ശത്രുവിന്റെ പ്രഖ്യാപനത്തെ തിരുത്താൻ നബി(സ) ബദ്ധപ്പെട്ടില്ല. അബൂബക്കറിന്റെയും ഉമറിന്റെയും മരണത്തെക്കുറിച്ചുള്ള തെറ്റിദ്ധാരണ നീക്കാനും തയ്യാറായില്ല. അതിനെല്ലാം തന്ത്രപരമായ കാരണങ്ങളുണ്ടായിരുന്നു! തുലോം ശോഷിച്ച ഒരു സൈന്യ വിഭാഗമേ ശേഷിച്ചിരിക്കുന്നുള്ളൂ താനും. ശത്രു സേനയാണെങ്കിൽ വമ്പിച്ചതും സർവായുധ സജ്ജീകൃതവും. ഏതു നിസ്സാര പ്രേകോപനവും അപകടപൂർണ്ണമാണ്. എന്നാലും, ശത്രു ഇപ്പോൾ ദൈവത്തെയാണ് അവഹേളിച്ചിരിക്കുന്നത്. അത്തരം അവഹേളനങ്ങളെ പൊറുക്കാൻ അല്ലാഹുവിന്റെ പ്രവാചകനു ഒരിക്കലും സാധ്യമല്ല. ആ ദിവ്യ പുരുഷന്റെ ആത്മ വീര്യം ഉജ്ജ്വലിതമായി. അദ്ദേഹം ധർമ്മരോഷത്തോടെ ചുറ്റുമുള്ള ഭക്ത ജനത്തെ നോക്കി! “എന്തേ മിണ്ടാതിരിക്കുന്നു? മറുപടി നൽകാത്തതെന്തേ? ഏകനായ സത്യദൈവത്തെ അവിശ്വാസികൾ അവഹേളിച്ചിരിക്കുന്നതു കേട്ടില്ലേ?”

എന്തു മറുപടിയാണ് അല്ലാഹുവിന്റെ റസൂലേ ഞങ്ങൾ നൽകേണ്ടത്? അവർ ചോദിച്ചു.

‘ ‘അല്ലാഹു അഅ്ലാവഅജല്ല, അല്ലാഹു അഅ്ലാവഅജല്ല” (അല്ലാഹു അത്രെ ഏറ്റവും ഉന്നതൻ, അവനത്രെ മഹനീയൻ; അല്ലാഹു

അത്രെ ഏറ്റവും ഉന്നതൻ, അവനത്രെ മഹനീയൻ) എന്നു വിളിച്ചു പറയാൻ നബി കൽപിച്ചു.

ആ വീറുറ്റ സങ്കര ശബ്ദം അന്തരീക്ഷത്തിൽ മേഘനിർഘോഷങ്ങളുണ്ടാക്കി. അതിന്റെ അനുസ്വാനങ്ങൾ ശത്രുഹൃത്തടങ്ങളിൽ കിടിലങ്ങൾ സൃഷ്ടിച്ചു. അതു അവരെ കബളിപ്പിക്കുക തന്നെ ചെയ്തു. മുഹമ്മദ്(സ) ജീവിച്ചിരിക്കയാണെന്നോർത്തപ്പോൾ അവരുടെ മുഖം ചുളുങ്ങിപ്പോയി! അവരുടെ മുമ്പിലിതാ ഒരു കൈപ്പിടി മുസ്ലിംകൾ. പരിക്കേറ്റ് അർദ്ധപ്രാണരായ തളർന്നു തകർന്ന ഒരു പറ്റം പടയാളികൾ. അവരെ ശരിപ്പടുത്തുക ശത്രുക്കൾക്ക് തുലോം നിസ്സാരമായ ഒരു കാര്യമായിരുന്നു. പക്ഷേ, ഒരിക്കൽകൂടി മുന്നേറുവാൻ അവർക്ക് ധൈര്യമുണ്ടായില്ല! ആ മുസ്ലിം സൈന്യത്തെ ആക്രമിക്കാനൊരുങ്ങാതെ അത്രയും കൊണ്ടുള്ള ഒരു വിജയത്തിൽ തൃപ്തിപ്പെട്ടു ജയഭേരിയടിച്ചു അവർ മടങ്ങിപ്പോയി!

ഉഹ്ദ് യുദ്ധത്തിൽ മുസ്ലിംകളുടെ വിജയം അപജയമായി മാറി. എങ്കിലും, തിരുനബിയുടെ സത്യത്തെ ആ യുദ്ധം ഒരിക്കൽകൂടി തെളിയിച്ചു. എന്തെന്നാൽ, യുദ്ധത്തിനു പുറപ്പെടുന്നതിനു മുമ്പെ തിരുനബി(സ) ചെയ്തിട്ടുള്ള പ്രവചനങ്ങളെല്ലാം ഈ യുദ്ധത്തിൽ പൂർത്തിയായി. ആദ്യത്തിൽ മുസ്ലിംകൾക്കാണ് വിജയം ലഭിച്ചിരുന്നത്. തിരുനബിയുടെ പ്രിയപ്പെട്ട പിതൃവ്യൻ ഹംസ(റ) പൊരുതി മരിച്ചു. ശത്രുപടത്തലവൻ യുദ്ധാരംഭത്തിൽ തന്നെ വധിക്കപ്പെട്ടിട്ടുണ്ടായിരുന്നു. തിരുനബിക്കു തന്നെയും പരിക്ക് പറ്റി. അനേകം മുസ്ലിംകൾ കൊല്ലപ്പെടുകയുണ്ടായി. തിരുനബി(സ) ദർശനത്തിൽ കണ്ടതിൻ പ്രകാരം പ്രവചിച്ചതിനൊത്തു എല്ലാം പുലർന്നു!

## നിസ്തുലമായ സ്നേഹ പ്രകടനം

ഈ യുദ്ധത്തിൽ മുൻകൂട്ടി ചെയ്ത ദീർഘദർശനങ്ങൾപുലർന്നുവെന്നു മാത്രമല്ല, മുസ്ലിംകളുടെ ആത്മാർത്ഥതയും ഭക്തിയും തെളിയിക്കുന്ന അനേകം സംഭവങ്ങളും ഉണ്ടായി. ചരിത്രത്തിൽ തുല്യത കാണാനില്ലാത്ത തരത്തിലുള്ളതായിരുന്നു മുസ്ലിംകളുടെ ആ മാതൃകാപരമായ പെരുമാറ്റം. ചില ഉദാഹരണങ്ങൾ വിവരിക്കാം. തിരുസഖാക്കൾ പ്രദർശിപ്പിച്ച വിശ്വാസ

സ്ഥൈര്യവും ഭക്തിപ്രശ്രയവും അതു ലോകത്തിനു കാണിച്ചു കൊടുക്കുന്നു.

തിരുനബി(സ) ആ മലയുടെ അടിയോരത്തിൽ ഏതാനും മുസ്‌ലിംകളുമൊത്ത് വിശ്രമിക്കുകയായിരുന്നപ്പോൾ രണാങ്കണത്തിൽ പരിക്കേറ്റു കിടക്കുകയായിരുന്ന ഭടൻമാരെ ശുശ്രൂഷിക്കാനായി അദ്ദേഹം ചില സഹാബിമാരെ നിയോഗിച്ചയച്ചു. ഒരു സഹാബി കുറേ തെരഞ്ഞപ്പോൾ മദീനയിലെ ഒരു മുസ്‌ലിം പരിക്കേറ്റു കിടക്കുന്നതു കണ്ടെത്തി. അദ്ദേഹം ആസന്നമരണനായിരുന്നു. സഹാബി കുനിഞ്ഞു ആ മുസ്‌ലിം ഭടനു സലാം ചെയ്തു. വേപഥു പൂണ്ട കൈകൾ ഉയർത്തി പ്രസ്തുത ഭടൻ ആഗന്തുകന്റെ കരംഗ്രഹിച്ചു.

' 'ആരാകിലും എന്റെ സമീപത്തു എത്തിപെടട്ടെ എന്നു ഞാനാശിച്ചു കൊണ്ടിരിക്കയായിരുന്നു." ഇടറുന്ന സ്വരത്തിൽ ആ പടയാളി പറഞ്ഞു.

"ഗുരുതരമാണല്ലോ താങ്കളുടെ സ്ഥിതി! ബന്ധുക്കളെ എന്തെങ്കിലും അറിയിക്കാനുണ്ടോ?"ആഗതൻ അന്വേഷിച്ചു.

"അതെ ഉണ്ട്! എന്റെ ബന്ധുക്കൾക്കെല്ലാം സലാം പറയണം. വിലയേറിയ ഒരു 'അമാനത്ത്' (സൂക്ഷിപ്പു മുതൽ) തങ്ങളെ ഏൽപ്പിച്ചു കൊണ്ടാണ് ഞാനിവിടെ മരിക്കുന്നതെന്നു അവരോടു പറയണം. ആ അമാനത്ത് മുതൽ അല്ലാഹുവിന്റെ പ്രവാചകനല്ലാതെ മറ്റൊന്നുമല്ല.! എന്റെ ബന്ധുക്കൾ ആ അനർഘനിധിയെ കാത്തു രക്ഷിയ്ക്കുമെന്നു എനിയ്ക്ക് വിശ്വാസമുണ്ട്. എന്റെ ഈ അന്തിമാഭിലാഷം അവരെ അറിയിച്ചേക്കൂ!" (മുഅത്താ, സർഖാനീ),

മരിക്കുവാൻ പോകുന്നവർക്കെല്ലാം തങ്ങളുടെ ബന്ധുക്കളോടെന്തെങ്കിലും പറയാനുണ്ടാകും. എന്നാൽ, ഈ പൂർവ മുസ്‌ലിംകൾ അന്ത്യശ്വാസം വെടിയുമ്പോഴും ഓർത്തുകൊണ്ടിരുന്നത് തങ്ങളുടെ ബന്ധുക്കളെ കുറിച്ചല്ല, മക്കളെക്കുറിച്ചല്ല, ഭാര്യമാരെകുറിച്ചല്ല, തങ്ങളുടെ സ്വത്തിനെയും സമ്പത്തിനെയും കുറിച്ചുമല്ല. പിന്നെയോ, പൊന്നു തിരുമേനിയെ കുറിച്ചായിരുന്നു. നബി തിരുമേനി(സ) മനുഷ്യവർഗ്ഗത്തിന്റെ പരിത്രാതാവുതന്നെയെന്ന ദൃഢവിശ്വാസത്തോടെയാണ് അവർ മരണത്തെ ആശ്ലേഷിച്ചതു! അവരുടെ സന്താനങ്ങൾ, അവർ തിരുനബിയെ അതിജീവിച്ചിരുന്നുവെങ്കിൽ തന്നെ

ഒന്നും നേടിയിട്ടുണ്ടാകുമായിരുന്നില്ല. അഥവാ, തിരുനബിയുടെ രക്ഷക്കായി പൊരുതി മരിക്കുകയാണുണ്ടായതെങ്കിൽ, അവർ ദൈവത്തെയും മനുഷ്യരെയും സേവിച്ചു എന്നു പറയാം. തങ്ങളുടെ കുടുംബാദികളെ ബലിയർപ്പിക്കുക മൂലം മനുഷ്യവർഗ്ഗത്തെയും ദൈവത്തെയും തങ്ങൾ സേവിക്കുകയാണെന്നു ആ സഖാക്കൾ ദൃഢമായി വിശ്വസിച്ചിരുന്നു. മരണത്തെ മാടിവിളിച്ചുകൊണ്ടു അവർ മനുഷ്യ വർഗ്ഗത്തിന്നൊട്ടുക്കുമായുള്ള ജീവിതത്തെ നിത്യരക്ഷയിലാക്കുകയാണ് ചെയ്തതു.

പരിക്കേറ്റവരെയും മരണപ്പെട്ടവരെയുമെല്ലാം ഒരുമിച്ചു കൂട്ടുവാൻ തിരുമേനി(സ) കൽപിച്ചു. പരിക്കേറ്റവർക്കു പ്രഥമശുശ്രൂഷകൾ നൽകുകയും കൊല്ലപ്പെട്ടവരെ മറമാടുകയും ചെയ്തു. മുസ്‌ലിംകളുടെ നേരെ ഏറ്റവും കിരാതമായിട്ടാണ് പെരുമാറിയിരുന്നതെന്നു തിരുനബി(സ) അപ്പോൾ അറിയുമാറായി. അവർ മൃതദേഹങ്ങളെ അംഗഭംഗപ്പെടുത്തുകയും ചിലരുടെ മൂക്കും ചിലരുടെ കാതും അരിഞ്ഞു കളയുകയും ചെയ്തിരുന്നു. അങ്ങനെ വികൃതമാക്കപ്പെട്ട മൃതദേഹങ്ങളിലൊന്ന് തിരുനബിയുടെ പിതൃവ്യനായ ഹദ്‌റത്ത് ഹംസ(റ) യുടേതായിരുന്നു. അതു കണ്ടപ്പോൾ തിരുനബി(സ) വികാര വിജൃംഭിതനായിക്കൊണ്ടു ഇപ്രകാരം പറഞ്ഞു: “അവിശ്വാസികളുടെ ചെയ്തികൾ, നാമിതുവരെ അന്യായമെന്നു കരുതിപ്പോന്നിട്ടുള്ളതിനെയെല്ലാം ന്യായീകരിച്ചിരിക്കുന്നു.” അദ്ദേഹമിതു പറഞ്ഞു കഴിഞ്ഞപ്പോൾ തന്നെ അവിശ്വാസികളെ അവരുടെ ഹിതത്തിനു വിടുവാനും അവരോടു അനുകമ്പ കാണിക്കുന്നതു തുടരുവാനും ദൈവകല്പനയുണ്ടായി.

### മദീന ഉഹ്ദിലേയ്ക്ക്

ഉഹ്ദിൽ തിരുനബി(സ) ചരമമടഞ്ഞുവെന്നും മുസ്‌ലിം സൈന്യം ചിന്നിച്ചിതറിപ്പോയെന്നുമുള്ള ഒരപശ്രുതി സൈന്യത്തിലെ അവശേഷിച്ച വിഭാഗങ്ങൾ മദീനയിൽ തിരിച്ചെത്തുന്നതിനു മുമ്പായിട്ടു തന്നെ അവിടെ പരന്നു കഴിഞ്ഞിരുന്നു. മദീനയിലെ സ്ത്രീകളും കുട്ടികളുമെല്ലാം ഈ വാർത്തകേട്ടു പരിഭ്രാന്തരായി ഉഹദിലേയ്ക്ക് നീങ്ങിത്തുടങ്ങി. അവരിൽ പലരും മടങ്ങുന്ന ഭടൻമാരെ വഴിക്കൽ കണ്ടു മുട്ടി യാഥാർത്ഥ്യം മനസ്സിലാക്കിയതോടെ മദീനയിലേക്ക് തന്നെ തിരിച്ചു പോയി. ബനൂദീനാർ ഗോത്രത്തിൽപെട്ട ഒരു സ്ത്രീരത്നം ഉഹ്ദിലോളം കിതച്ചെത്തി. യുദ്ധ

ത്തിൽ ആ സ്ത്രീയുടെ ഭർത്താവും പിതാവും സഹോദരനും കൊല്ലപ്പെട്ടു പോയിരുന്നു. ചില നിവേദനങ്ങൾ പ്രകാരം അവരുടെ ഒരു പുത്രനും കൊല്ലപ്പെട്ടിരുന്നു. തിരിച്ചു പോരുകയായിരുന്ന ഒരു ഭടൻ അവരെ കണ്ടപ്പോൾ അവരുടെ പിതാവ് മരണപ്പെട്ട വിവരം അറിയിക്കുകയുണ്ടായി. "എന്റെ പിതാവിന്റെ കാര്യമല്ല അറിയേണ്ടത്, നബി തിരുമേനിയ്ക്ക് എങ്ങനെ?" ആ സ്ത്രീ തിരക്കി. തിരുനബി(സ) ജീവിച്ചിരിക്കുന്നുണ്ടെന്നതിൽ ആശ്വാസം കൊണ്ടിരുന്ന ആ ഭടൻ ചോദ്യത്തിനു ഉടനുത്തരം നൽകാതെ അവരുടെ ഭർത്താവും സഹോദരനുംകൂടി കൊല്ലപ്പെട്ടിരിക്കുകയാണെന്നറിയിച്ചു. എന്നാൽ, ഓരോ വിവരം പറയുമ്പോഴും ആ മഹിളാമണി യാതൊരു ഭാവപ്പകർച്ചയും കാണിക്കാതെ വീണ്ടും വീണ്ടും 'അല്ലാഹുവിന്റെ പ്രവാചകൻ എന്തേ ചെയ്തത്?' എന്നിങ്ങനെ ചോദിച്ചു കൊണ്ടിരുന്നു! അതൊരു വല്ലാത്ത ഭാവപ്രകടനമായിരുന്നു! എങ്കിലും ഒരു സ്ത്രീയാണിങ്ങനെ ചോദിച്ചതെന്നതു ആശ്ചര്യം തന്നെ. ആ സ്ത്രീയുടെ വികാരവായ്പ്, മനസ്സിലാക്കാവുന്നതേയുള്ളൂ. മരിച്ചു പോയവരെ, അവർ കേൾക്കുന്നു എന്ന ഭാവത്തിൽ പലപ്പോഴും സ്ത്രീകൾ വിളിച്ചു കേഴാറുണ്ട്, ഉറ്റവരാരാനുമാണെങ്കിൽ, അവരുടെ പേർ ചൊല്ലി വിളിച്ചു തങ്ങളെ ഉപേക്ഷിച്ചു പോയ്ക്കളഞ്ഞതെന്തേ എന്നും തങ്ങളെ അനാഥരാക്കിയിട്ടു പോകയാണോ എന്നും മറ്റും പറഞ്ഞു വിലപിക്കും. ഏറ്റവും പ്രിയപ്പെട്ടവരെ ചൊല്ലി പെണ്ണുങ്ങൾ ഇങ്ങനെ വിലപിക്കുന്നതു സ്വഭാവികമാണ്. ആകയാൽ, തിരുനബിയുടെ വിയോഗത്തിൽ അനുശോചിച്ചു ഈ മഹിളാമണി ആ രീതിയിൽ ചോദിച്ചതിൽ അസംഗതമായിട്ടൊന്നും തന്നെ ഇല്ല. ഈ വനിതാ രത്നം തിരുനബിയെ അങ്ങേയറ്റം പ്രിയപ്പെട്ടിരുന്നു. അതിനാൽ തിരുമേനി ചരമം പ്രാപിച്ചു എന്നു കേട്ടിട്ടും അതു വിശ്വസിക്കാൻ കൂട്ടാക്കിയില്ല; അതേ അവസരത്തിൽ തന്നെ ആ വാർത്തയെ കളവാക്കിത്തള്ളാതെ ഒരു സ്ത്രീയുടെ സ്വഭാവികമായ വികാരവായ്പോടെ 'അല്ലാഹുവിന്റെ പ്രവാചകൻ എന്തേ ചെയ്തത്?'എന്നിങ്ങനെ ചോദിച്ചു കൊണ്ടിരുന്നു. തിരുനബി(സ) ജീവിച്ചിരിക്കുന്നുണ്ടെന്ന ഭാവത്തിൽ, അവിടത്തെപോലെ കൂറുള്ളൊരു നേതാവ് അങ്ങനെ തങ്ങളെ വേർപെട്ടു പോയ്ക്കളഞ്ഞല്ലോ എന്നു ആവലാതിപ്പെടുകയായിരുന്നു അവർ!

ഈ സ്ത്രീ തന്റെ പിതാവിന്റെയും സഹോദരന്റെയും ഭർത്താവിന്റെപോലും നിര്യാണത്തെ ഗണ്യമാക്കുന്നില്ലെന്നറിഞ്ഞപ്പോൾ തിരുനബി(സ)യോടു അവർക്കുള്ള അവാച്യമായ സ്നേഹത്തിന്റെ ആഴം കണ്ടറിഞ്ഞ ആ യോദ്ധാവ് അവരെ സമാശ്വസിപ്പിച്ചു കൊണ്ട് പറഞ്ഞു: "തിരുമേനിയോ, തിരുനബി(സ) ജീവിച്ചിരിക്കുന്നുണ്ടല്ലോ!"നബി തിരുമേനിയെ കാണിച്ചുകൊടുക്കണമെന്നായി അപ്പോൾ ആ സ്ത്രീയുടെ പ്രാർത്ഥന. പടക്കളത്തിന്റെ ഒരു ഭാഗത്തേക്ക് വിരൽ ചൂണ്ടിക്കൊണ്ടു ആ ഭടൻ പറഞ്ഞു! "അതാ അവിടെ തിരുമേനി(സ) വിശ്രമിക്കുകയാണ്!"ആ മഹിളാമണി ആ ഭാഗത്തേക്ക് കുതിച്ചു. തിരുമേനിയെ സമീപിച്ചു അവിടുത്തെ വസ്ത്രതുഞ്ചം കയ്യിലെടുത്തു ചുംബിച്ചുകൊണ്ടു പറഞ്ഞു:' 'എന്റെ ബാപ്പയും എന്റെ ഉമ്മയും അങ്ങേയ്ക്ക് ബലിയായിരിക്കട്ടെ! അല്ലാഹുവിന്റെ റസൂലേ, അങ്ങു ജീവിച്ചിരിക്കുന്നു എങ്കിൽ ആരോ മരിച്ചോട്ടെ, എനിക്കെന്ത്?"(ഹിഷാം)

മുസ്‌ലിംകൾ-പുരുഷൻമാരും സ്ത്രീകളും ഒരുപോലെ- ഈ ഉഹ്ദ് യുദ്ധത്തിൽ കാണിച്ച സ്ഥൈര്യവും കൂറും എത്തരത്തിലുള്ളതായിരുന്നുവെന്നു നമുക്കിതിൽനിന്നു മനസ്സിലാക്കാം. ക്രിസ്തീയ ചരിത്രകാരൻമാർ മഗ്ദലനമറിയത്തിന്റെയും കൂട്ടുകാരുടെയും കഥ അഭിമാനപൂർവം വിവരിക്കുകയും അവരുടെ ഭക്തിയെയും ധൈര്യത്തെയും കുറിച്ച് എടുത്തു പറയുകയും ചെയ്യാറുണ്ട്. വെളുപ്പിന് മുമ്പ് ജൂതൻമാരുടെ കണ്ണു വെട്ടിച്ച് അവർ യേശുവിന്റെ ഖബ്റന്നിരികെ കുതിച്ചെത്തിയതായി പറയുന്നു. എന്നാൽ ബനൂദീനാർ ഗോത്രത്തിലെ ഈ മഹിളാമണിയുടെ ഭക്തി പ്രശ്രയത്തിനും സ്നേഹ പാരവശ്യത്തിനും മുമ്പിൽ അതിനെന്ത് താരതമ്യം?

ചരിത്രത്തിൽ മറ്റൊരു സംഭവം കൂടി രേഖപ്പെട്ടു കിടക്കുന്നുണ്ട്. യുദ്ധത്തിൽ മരിച്ചു വീണവരെയെല്ലാം സംസ്കരിച്ച ശേഷം തിരുനബി(സ) മദീനയിലേക്ക് മടങ്ങുമ്പോൾ അദ്ദേഹത്തെ സ്വീകരിക്കാനായി മദീനയിൽ നിന്നു പുറപ്പെട്ടു വരികയായിരുന്ന സ്ത്രീകളെയും കുട്ടികളെയും അദ്ദേഹം കണ്ടു. തിരുനബിയുടെ ഒട്ടകത്തിന്റെ മൂക്കുകയർ പിടിച്ചിരുന്നത് മദീനാ നേതാവായിരുന്ന സഅ്ദിബ്നുമു ആദ് ആയിരുന്നു. സഅ്ദ് വലിയ ജയഘോഷത്തോടെ ഒട്ടകത്തെ നയിച്ചു വരികയായിരുന്നു. തിരുനബിയെ സുഖത്തോടും

ആരോഗ്യത്തോടും കൂടി മദീനയിലേക്ക് തിരിച്ചു കൂട്ടി കൊണ്ടു വരാൻ തങ്ങൾക്ക് സാധിച്ചു എന്നു ലോകം മുഴുവനും വിളിച്ചു പറയാനുള്ള വീര്യം അദ്ദേഹത്തിന്റെ മുഖത്ത് കാണാമായിരുന്നു. സഅദ് മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നപ്പോൾ തന്റെ മാതാവും കൂട്ടത്തിൽ തങ്ങളെ സ്വീകരിക്കാൻ വരുന്നതായി കണ്ടു. ആ വൃദ്ധയ്ക്ക് നല്ലവണ്ണം കണ്ണു കാണുന്നുണ്ടായിരുന്നില്ല. സഅദ് തന്റെ മാതാവിനെ തിരിച്ചറിഞ്ഞു. ഉടൻ നബിയുടെ നേരെ തിരിഞ്ഞുകൊണ്ടദ്ദേഹം പറഞ്ഞു; 'അല്ലാഹുവിന്റെ റസൂലേ, എന്റെ ഉമ്മയാണിത്!'

'വന്നാലും, വന്നാലും!' നബി അവരെ അടുത്തേയ്ക്ക് ക്ഷണിച്ചു.

വൃദ്ധ മെല്ലെ മെല്ലെ മുമ്പോട്ടു നീങ്ങി നബിയുടെ മുഖാരവിന്ദം ചുഴിഞ്ഞു നോക്കി. പ്രഭാമയമായ വദനബിംബം കണ്ടപ്പോൾ അവർ ,സന്തുഷ്ടയായി. അവരെ നോക്കി തിരുമേനി പറഞ്ഞു: "നിങ്ങളുടെ മകൻ മരണപ്പെട്ടു പോയതിൽ എനിയ്ക്ക് അതിയായ ദുഃഖമുണ്ട്!"

"പക്ഷേ, അങ്ങയെ ജീവനോടുകൂടി കണ്ടതോടെ ഞാനെന്റെ സകല സങ്കടങ്ങളും വിഴുങ്ങിക്കളഞ്ഞു."ആ വൃദ്ധ സ്ത്രീ മറുപടി നൽകി. അറബിശൈലിയിൽ "ഞാൻ എന്റെ നിർഭാഗ്യങ്ങളെല്ലാം വറുത്തു തിന്നു"എന്നാണവർ പറഞ്ഞത്. (ഹൽബിയ്യ, പു.2.ഭാ.210) ഇതു സൂചിപ്പിക്കുന്ന വികാരത്തിന്റെ ആഴം ആലോചിച്ചു നോക്കൂ. സാധാരണ ദുഃഖം ആളുകളെ കാർന്നു തിന്നുകളയാറാണ്, ഇവിടെയിതാ ഒരു വൃദ്ധ! അവരുടെ മകൻ മരണപ്പെട്ടു. വാർദ്ധക്യത്തിൽ തന്റെ ഊന്നുവടിയാണാ മകൻ. എന്നിട്ടും അവർ പറയുന്നു, ആ ദുഃഖം തന്നെ കാർന്നു തിന്നുന്നതിനു പകരം താനാ ദുഃഖത്തെ വിഴുങ്ങിക്കളഞ്ഞുവെന്നു! തന്റെ മകൻ തിരുനബി(സ) യ്ക്ക് വേണ്ടിയാണ് ജീവൻ ബലിയർപ്പിച്ചതെന്ന വസ്തുത തുടർന്നുള്ള കാലമത്രെയും ആ വൃദ്ധയ്ക്ക് ജീവൻ നൽകുന്ന ഓർമ്മയായിരുന്നു.

തിരുമേനി മദീനയിലെത്തി. യുദ്ധത്തിൽ ഒട്ടുവളരെ മുസ്ലിംകൾ കൊല്ലപ്പെട്ടു പോയിരുന്നു. നിരവധി പേർക്കു പരിക്കേറ്റു.എന്നാലും ആ യുദ്ധം മുസ്ലിംകളുടെ തോൽവിയിൽ കലാശിച്ചുവെന്നു പറഞ്ഞുകൂടായിരുന്നു. മേൽ വിവരിച്ച സംഭവങ്ങൾ മറിച്ചാണ് തെളിയിച്ചത്. ഉഹ്ദു യുദ്ധം മുസ്ലിംകളെ സംബന്ധിച്ചേടത്തോളം മറ്റെല്ലാ വിജയങ്ങളെയും പോലെതന്നെ വമ്പിച്ചൊരു

വിജയമാണെന്നു അതു വ്യക്തമാക്കി. പൂർവീക ചരിത്രത്തിന്റെ താളുകൾ മറിച്ചു നോക്കുന്ന മുസ്ലിംകൾക്ക് ഉഹ്ദിൽനിന്നു മഹത്തായ ഉത്തേജനവും ഉജ്ജീവനവും ലഭിക്കുക തന്നെ ചെയ്യും.

മദീനയിൽ മടങ്ങിയെത്തിയശേഷം നബി(സ) തന്റെ ദൗത്യകൃത്യങ്ങളിൽ വ്യാപൃതനായി, അനുയായികളുടെ ശിക്ഷണത്തിലും പഠനത്തിലും അദ്ദേഹം ശ്രദ്ധിച്ചു പോന്നു. എന്നാൽ പഴയപോലെ തന്നെ ജോലി നിർവിഘ്നം നിർവഹിക്കാൻ കഴിയാതെ വന്നു. ഉഹദ് യുദ്ധത്തിനു ശേഷം ജൂതൻമാർ കൂടുതൽ കരുത്തു നേടിയവരായി കാണപ്പെട്ടു. കപടവിശ്വാസികൾ വീണ്ടും തലപൊക്കിത്തുടങ്ങി. ഇസ്ലാമിനെ തുടച്ചു നീക്കാൻ തങ്ങൾക്കു കഴിയുമെന്നു അവർ വിചാരിച്ചു. ഒത്തു നിന്നു ഒരു കൈ നോക്കണം! അങ്ങനെ ജൂതൻമാർ മുസ്ലിംകളെ വിഷമിപ്പിക്കാനുള്ള പുതിയ ചില വേലകൾ ഇറക്കി. നീച ശകാരങ്ങൾ അടങ്ങിയ കവിതകൾ അവർ രചിച്ചു. നബിക്കും കുടുംബത്തിനും മാനഹാനി വരുത്താനാണ് അവർ ശ്രമിച്ചത്. ഒരിക്കൽ ഒരു തർക്കം പരിഹരിക്കാൻ നബിയെ അവർ ക്ഷണിച്ചു കൊണ്ടു പോയി. ജൂതൻമാരുടെ ഒരു കോട്ടയുടെ ഉള്ളിലേക്കാണ് അദ്ദേഹത്തിനു പോകേണ്ടിയിരുന്നത്. ഒരു വലിയ കല്ല് നബിയുടെ ദേഹത്തിൽ ഉരുട്ടിയിട്ടു അദ്ദേഹത്തെ കൊന്നുകളയാൻ ജൂതൻമാർ പ്ലാനിട്ടു. ദൈവത്തിൽ നിന്നു ഇതിനെപ്പറ്റി നബിക്ക് വ്യക്തമായ മുന്നറിയിപ്പ് ലഭിച്ചു. ഇത്തരത്തിൽ സമയോചിതമായ മുന്നറിയിപ്പ് കിട്ടികൊണ്ടിരിക്കുക നബിയുടെ സാധാരണ അനുഭവമായിരുന്നു. തിരുമേനി(സ) തന്റെ ഇരിപ്പിടം വിട്ട് ആരോടും ഉരിയാടാതെ എഴുന്നേറ്റു പോയി. പിന്നീടു ജൂതൻമാർ തന്നെയാണ് തങ്ങൾ നടത്തിയിരുന്ന ഈ ഗൂഢാലോചനക്കാര്യം വെളിപ്പെടുത്തിയത്. മുസ്ലിം സ്ത്രീകൾ തെരുവുകളിൽ വെച്ചു അപമാനിക്കപ്പെട്ടിരുന്നു. അത്തരം ഒരു സംഭവത്തിൽ ഒരു മുസ്ലിമിനു തന്റെ വിലപ്പെട്ട ജീവൻ നഷ്ടപ്പെടേണ്ടി വന്നു. മറ്റൊരിക്കൽ ജൂതൻമാർ ഒരു മുസ്ലിം പെൺകുട്ടിയെ കല്ലെറിഞ്ഞു. ആ പെൺകുട്ടി വേദന കൊണ്ടു പിടഞ്ഞു മരിച്ചു. ജൂതൻമാരുടെ ഇത്തരം കുചെയ്തികൾ കാരണം മുസ്ലിംകൾക്ക് അവരുമായി ഇടയേണ്ടി വന്നു. ജൂതൻമാരുമായി യുദ്ധം ചെയ്യാൻ പോലും മുസ്ലിംകൾ നിർബന്ധിതരായിത്തീരുകയുമുണ്ടായി. എന്നാൽ, മുസ്ലിംകൾ അവരെ മദീനയിൽനിന്നു പുറത്താക്കുക മാത്രമെ ചെയ്തുള്ളൂ. ജൂത ഗോത്രങ്ങ

ളിലൊന്നു സിറിയയിൽ മാറിപ്പാർത്തു. മറ്റേ ഗോത്രത്തിലുള്ള ചിലർ സിറിയയിലേക്കു നീങ്ങുകയും വേറെ ചിലർ ഖൈബറിൽ താമസമുറപ്പിക്കുകയും ചെയ്തു. മദീനക്ക് വടക്കുള്ള സുരക്ഷിതമായ ഒരു ജൂതശക്തികേന്ദ്രമായിരുന്നു ഖൈബർ.

## മദ്യ നിരോധനം

ഉഹദ് യുദ്ധത്തിന്റെയും തുടർന്നുണ്ടായ യുദ്ധത്തിന്റെയും ഇടവേളയിൽ, ഇസ്‌ലാമിനു തദനുയായികളിൽ ചെലുത്താൻ കഴിഞ്ഞിരുന്ന സ്വാധീനത്തിന്റെ നല്ലൊരു ഉദാഹരണം സംഭാവന ചെയ്യപ്പെട്ടു. മദ്യ നിരോധനത്തെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഇസ്‌ലാമിനു മുമ്പുള്ള അറബ് സമൂഹത്തിന്റെ നില വിവരിക്കുമ്പോൾ അറബികൾ മുഴുത്ത കുടിയൻമാരായിരുന്നു എന്നു സൂചിപ്പിക്കുകയുണ്ടായല്ലോ. അഞ്ചുനേരം കുടിക്കുക എല്ലാ വീടുകളിലെയും ഒരു ഫാഷൻ ആയി സ്വീകരിക്കപ്പെട്ടിരുന്നു. ലക്കും ലഗാനവുമില്ലാതെ കുടിച്ചാടുക സർവസാധാരണയായിരുന്നു. ഇക്കാര്യത്തിൽ അറബികൾ യാതൊരു ലജ്ജയും കാണിച്ചിരുന്നില്ല. മറിച്ചു ഇതൊരു നന്മയായിത്തന്നെ അവർ കരുതിപ്പോന്നു. ഒരതിഥി വന്നാൽ, മദ്യം വിളമ്പേണ്ടതു വീട്ടുകാരിയുടെ കടമയായിരുന്നു. ഇങ്ങനെയുള്ള ദുസ്സ്വഭാവത്തിൽ പൂണ്ടു പിടിച്ച ജനങ്ങളെ ഇതിൽ നിന്നു വിരമിപ്പിക്കുക ഒരെളുപ്പപണിയല്ല. എന്നാൽ, ഹിജ്റ നാലാം വർഷം മദ്യം പറ്റെ വിരോധിക്കപ്പെട്ടുകൊണ്ടു നബിക്ക് ഒരു വെളിപാടുണ്ടായി. ഈ കല്പന നടപ്പാക്കപ്പെട്ടതോടെ മുസ്‌ലിം സമൂഹത്തിൽ നിന്നു മദ്യപാനം അപ്രത്യക്ഷമായി. മദ്യപാനം നിയമവിരുദ്ധമായി പ്രഖ്യാപിച്ചുകൊണ്ടുള്ള ദിവ്യവെളിപാടു ലഭിച്ചപ്പോൾ നബി തിരുമേനി ഒരു സഖാവിനെ ആളയച്ചു വരുത്തുകയും മദീനയിലെ തെരുവുകളിൽ പുതിയ ദൈവകൽപന വിളിച്ചു പറയാൻ നിർദ്ദേശിക്കുകയും ചെയ്തു. ഒരു അൻസാരിയുടെ (മദീനാ മുസ്‌ലിമിന്റെ) വീട്ടിൽ ഒരു മദ്യസൽക്കാരം നടക്കുകയായിരുന്നു. നിരവധി പേർ അതിൽ സംബന്ധിച്ചിട്ടുമുണ്ടായിരുന്നു.

വീഞ്ഞു പാത്രങ്ങൾ പലതവണ കൈമാറ്റപ്പെട്ടു. വലിയൊരു വീപ്പ മദ്യം കാലിയായപ്പോൾ മറ്റൊന്നിന്റെ മൂടി തുറക്കപ്പെട്ടു. പലർക്കും ലക്കു തെറ്റി പലരും നിലയുറക്കാതെ നീങ്ങിക്കൊണ്ടിരുന്നു. ഇതിനിടയിലാണ് ദൈവ കല്പനയനുസരിച്ച് തിരുനബി(സ) മദ്യപാനം വിരോധിച്ചിരിക്കുകയാണെന്നു തെരുവിൽ

ആരോ വിളിച്ചു പറയുന്നത് അവർകേട്ടത്. കൂട്ടത്തിൽ നിന്നൊരാൾ എഴുന്നേറ്റു പറഞ്ഞു. ആരോ മദ്യപാനത്തിനെതിരായി എന്തോ വിളിച്ചു പറയുന്നുണ്ട്. അതു ശരിതന്നെയാണോ എന്നു നമുക്കൊന്നു അന്വേഷിച്ചറിയുക! ഇതിനകം മറ്റൊരാൾ എഴുന്നേറ്റു വീഞ്ഞു നിറച്ച മൺപാനി തന്റെ ഊന്നുവടി കൊണ്ടടിച്ചുടച്ചു കഴിഞ്ഞു. അയാൾ പറഞ്ഞു: “ആദ്യം അനുസരിക്കുക, പിന്നെയാവട്ടെ അന്വേഷണം. നാം ഒരു പ്രഖ്യാപനം കേട്ടതാണ്. സംഗതി അറിയാൻ ശ്രമിച്ചു കൊണ്ടിരിക്കുന്നതിനിടയിൽ നാം കുടി തുടരുന്നത് ഭംഗിയല്ല. വീഞ്ഞു തെരുവിലൊഴുകട്ടെ ആദ്യം! എന്താണ് വിളിച്ചു പറയുന്നതു എന്നാരായുന്നതു എന്നിട്ടു മതി!!!”(ബുഖാരി, മുസ്‌ലിം-കിത്താബുൽ അശ്‌രിബാ) ഈ മുസ്‌ലിം പറഞ്ഞതു അത്രയും ശരിയായിരുന്നു. മദ്യപാനം നിരോധിക്കപ്പെട്ടിട്ടുണ്ട്. എങ്കിൽ, അവർ കുടിച്ചു കൊണ്ടിരുന്നത് ഒരു കുറ്റമാകുമായിരുന്നു. നിരോധിക്കപ്പെട്ടിട്ടില്ലയെങ്കിൽ മദ്യകുംഭം തച്ചുടച്ചത് കൊണ്ട് വലിയ നഷ്ടമൊന്നും പറ്റാനില്ല. ഈ നിരോധന ഉത്തരവ് പ്രഖ്യാപിക്കപ്പെട്ടതോടെ മുസ്‌ലിം സൊസൈറ്റിയിൽ നിന്ന് മദ്യപാനം എന്നന്നേയ്ക്കുമായി അപ്രത്യക്ഷമായി എന്നതാണ് ചരിത്രവസ്തുത. ഈ വിപ്ലവകരമായ മാറ്റം കൈവരുത്താൻ പ്രത്യേക പ്രസ്ഥാനമോ ഒരു കാമ്പയിനോ വേണ്ടി വന്നില്ല. ഇ ൗ കൽപന കേൾക്കുകയും ഈ കൽപനയുടെ മാന്ത്രികമായ പ്രതികരണങ്ങൾ നോക്കികാണുകയും ചെയ്ത മുസ്‌ലിംകൾ എഴുപതോ എൺപതോ വയസ്സുവരെ ജീവിച്ചിരുന്നിട്ടുണ്ട്. എന്നാൽ ഈ നിരോധ ഉത്തരവിനു ശേഷം അവരിൽ ആരെങ്കിലും തന്നെ പിന്നീടു എപ്പോഴെങ്കിലും ഈ സംഭവത്തിൽ ഒരനിഷ്ടമോ പ്രതിഷേധമോ പ്രദർശിപ്പിച്ചതായി രേഖപ്പെടുത്തപ്പെട്ടിട്ടില്ല. അങ്ങനെ പ്രദർശിപ്പിച്ചിട്ടുണ്ടെങ്കിൽ തന്നെ തിരുനബിയുമായി നേരിട്ടു ബന്ധപ്പെട്ടിട്ടില്ലാത്ത ആളായിരിക്കണം അതെന്നു കരുതേണ്ടിയിരിക്കുന്നു.

അമേരിക്കയിലും മറ്റുമുണ്ടായ മദ്യനിരോധനവും യൂറോപ്പിലും മറ്റും കൊല്ലങ്ങളോളം നിലനിന്നു പോന്ന മദ്യ വർജ്ജന പ്രസ്ഥാനങ്ങളും ഇവിടെ ഒരു താരതമ്യ പഠനത്തിനു വിധേയമാക്കാവുന്നതാണ്. ഒരു ഭാഗത്ത് അറബ് സമൂഹത്തിൽ വേരുറച്ചു കഴിഞ്ഞിരുന്ന ഈ ദുർനടപ്പ് നബി തിരുമേനിയുടെ ഒരേ ഒരു പ്രഖ്യാപനം കൊണ്ടു മാത്രം തുടച്ചു നീക്കപ്പെട്ടപ്പോൾ, മറുഭാഗത്ത് മദ്യനിരോ

ധനം പ്രത്യേക നിയമനിർമ്മാണം വഴി പ്രാബല്യത്തിൽ വരുത്തപ്പെടുകയാണുണ്ടായത്. പോലീസും പട്ടാളവും ചുങ്കം ഉദ്യോഗസ്ഥൻമാരും എക്സൈസ് ഇൻസ്പെക്ടർമാരുമെല്ലാം സംഘടിതയായി മദ്യപാനത്തിന്റെ ദൂഷ്യങ്ങളിൽ നിന്നു സമൂഹത്തെ രക്ഷിച്ചകറ്റാൻ എല്ലാ ശ്രമങ്ങളും നടത്തി നോക്കിയിട്ടും പരാജയം ഏറ്റുപറയേണ്ടിവരികയാണുണ്ടായത്. കുടിയൻമാർ ജയിച്ചു. മദ്യപാനത്തെ പരാജയപ്പെടുത്താൻ കഴിഞ്ഞില്ല. നമ്മുടെത് സാമൂഹ്യ പുരോഗതിയുടെ കാലഘട്ടമാണെന്നാണ് ഘോഷിക്കപ്പെടുന്നത്. എന്നാൽ ഇസ്ലാമിന്റെ ആരംഭകാലഘട്ടവുമായി നമ്മുടെ കാലഘട്ടത്തെ ഒന്നു തുലനം ചെയ്തു നോക്കുമ്പോൾ ഈ ബഹുമതി അവകാശപ്പെടാനുള്ള അർഹത ഏതു കാലഘട്ടത്തിനാണെന്നു ഉറപ്പിച്ചു പറയാൻ വിഷമം നേരിടും. നമ്മുടെ കാലഘട്ടമോ, ഇസ് ലാമിലൂടെ വമ്പിച്ച സാമൂഹ്യ പരിവർത്തനം വരുത്തി കാണിച്ച ആ കാലഘട്ടമോ ഏതാണ് യഥാർത്ഥത്തിൽ സാമൂഹ്യ പുരോഗതി ഉറപ്പു വരുത്തിയത്?

### കൂട്ടക്കൊല

ഉഹ്ദിൽ സംഭവിച്ചതെന്തോ അതു അത്രവേഗം മറക്കാൻ പറ്റില്ലായിരുന്നു. ഉഹദ് സംഭവം ഇസ്ലാമിനെതിരിൽ തങ്ങൾക്കുണ്ടായ ആദ്യത്തെ വിജയമാണെന്നു മക്കക്കാർ കരുതി. അവർ അറേബ്യയിലൊട്ടുക്കും വിവരം പരത്തുകയും ഇസ്ലാമിനെതിരെ അറബ് ഗോത്രങ്ങളെ ഇളക്കി വിടുകയും മുസ്ലിംകൾ അജയ്യരല്ലെന്ന് ബോധ്യപ്പെടുത്താൻ ശ്രമിക്കുകയും ചെയ്തു. അവർ ശക്തിപ്പെടുന്നുണ്ടെങ്കിൽ അത് അവരുടെ സ്വന്തമായ ശകതികൊണ്ടൊന്നുമല്ല മറിച്ച്, അറബ് യാഥാസ്ഥിതികത്വത്തിന്റെ ബലഹീനത കൊണ്ടു മാത്രമാണ്; അറബി വിഗ്രഹാരാധകരുടെ ദൗർബല്യം കാരണമായിട്ടു മാത്രം. അറബി വിഗ്രഹാരാധകർ യോജിച്ചു നിന്നു പൊരുതിയെങ്കിൽ മുസ്ലിംകളെ കീഴ്പ്പെടുത്തുക വലിയ ഒരു കാര്യമേയല്ല. ഈ പ്രചാര വേലയുടെ ഫലം മുസ്ലിംകൾക്ക് നേരെയുള്ള ശത്രുത പിന്നെയും ശക്തിപ്പെട്ടു എന്നതായിരുന്നു. അറബിഗോത്രങ്ങൾ മുസ്ലിംകളെ വിഷമിപ്പിക്കുന്നതിൽ മക്കക്കാരെ കവച്ചു നിന്നു. ചിലർ അവരെ പരസ്യമായി കയ്യേറ്റം ചെയ്തു. ചിലർ വഞ്ചനാപരമായ മാർഗ്ഗങ്ങളിൽ അവർക്ക് വലുതായ നാശനഷ്ടങ്ങൾ വരുത്തി വെച്ചു.

ഹിജ്റ നാലാം വർഷം അദ്ൽ,ഖാറ എന്ന രണ്ട് അറബ് ഗോത്ര ങ്ങൾ തങ്ങളുടെ പ്രതിനിധികളെ നബി തിരുമേനിയുടെ അടുക്കൽ മദീനത്തേയ്ക്ക് അയക്കുകയും തങ്ങളുടെ ഗോത്രങ്ങളിൽപെട്ട വളരെ പേർ ഇസ്ലാമിനോടു അനുഭാവമുള്ളവരായിത്തീർന്നിട്ടു ണ്ടെന്ന് അറിയിക്കുകയും ചെയ്തു. ഇസ്ലാം മതം പഠിപ്പിക്കുന്ന തിനും ഇസ്ലാം മതപാഠങ്ങൾ അനുസരിച്ചുള്ള ജീവിതം നയിച്ചു കാണിക്കുന്നതിനും മതപണ്ഡിതൻമാരെ അയച്ചു കിട്ടണമെന്ന ഒരാ വശ്യവും അവർ ഉന്നയിക്കുകയുണ്ടായി. ഇസ്ലാമിന്റെ കഠിന ശത്രു ക്കളായ ബനൂലിഹ്യാൻ ഗോത്രക്കാരുടെ ഒരു ഗൂഢാലോചനയാ യിരുന്നു യഥാർത്ഥത്തിൽ ഇത്. ഈ കാര്യത്തിൽ വിജയിച്ചാൽ വലിയ സമ്മാനങ്ങൾ നൽകുമെന്നു അവർ പ്രതിനിധികൾക്ക് ഉറ പ്പുകൊടുത്തിട്ടുമുണ്ടായിരുന്നു. ഗോത്ര പ്രതിനിധികളെ നബി(സ) കലവറ കൂടാതെ സ്വീകരിച്ചു. അവരിൽ പൂർണ്ണമായി വിശ്വാസ മർപ്പിച്ചുകൊണ്ടു തന്നെ ഇസ്ലാം മതതത്വങ്ങൾ പഠിപ്പിക്കാനായി പത്തു മുസ്ലിം പണ്ഡിതൻമാരെ അവരോടൊപ്പം അയച്ചു കൊടു ക്കുകയുണ്ടായി. ഈ സംഘം ബനൂലിഹ്യാൻ ഗോത്രക്കാരുടെ പ്രദേശത്തെത്തിയപ്പോൾ അകമ്പടിക്കാർ ഗോത്ര കേന്ദ്രത്തിൽ വിവ രമെത്തിക്കുകയും അവരെ മുഴുവനും ബന്ധനസ്ഥരാക്കുകയോ കൊന്നു കളയുകയോ ചെയ്യാൻ ആവശ്യപ്പെടുകയുമാണ് ചെയ്ത ത്. ഗൂഢാലോചനയുടെ ഭാഗമായി ബനൂലിഹ്യാൻ ഗോത്രത്തിലെ ആയുധ ധാരികളായ ഇരുന്നൂറുപേർ ഈ മുസ്ലിം സംഘത്തെ പിന്തുടർന്നു പുറപ്പെടുകയും റജീഅ് എന്ന സ്ഥലത്തു വെച്ച് പിടി കൂടുകയും ചെയ്തു. അവർ തമ്മിൽ ഏറ്റുമുട്ടി. ആ മുസ്ലിംകൾ പത്തുപേരും ദൃഢവിശ്വാസികളായിരുന്നു. ശത്രുക്കൾക്കാകട്ടെ അത്തരം വിശ്വാസങ്ങളൊന്നും ഉണ്ടായിരുന്നില്ല. തങ്ങൾ അപകട ത്തിലകപ്പെട്ടിട്ടുണ്ടെന്ന് മനസ്സിലാക്കിയ പത്തു മുസ്ലിംകളും ഒരു ഉയർന്ന കേന്ദ്രത്തിൽ സ്ഥാനമുറപ്പിച്ചുകൊണ്ട് ഇരുന്നൂറു പേർക്കെ തിരായി പൊരുതി. വഞ്ചനയിലൂടെ ആ മുസ്ലിംകളെ കീഴ്പ്പെടു ത്തുവാൻ അപ്പോഴും ശത്രുക്കൾ ശ്രമിക്കുകയായിരുന്നു. കുന്നിൻ പുറത്തു നിന്ന് താഴേക്ക് ഇറങ്ങി വന്നാൽ മാത്രമേ സംരക്ഷണം ഉറപ്പു നൽകുകയുള്ളൂ എന്ന് ശത്രുക്കൾ അറിയിച്ചു. അവിശ്വാസി കളുടെ വാഗ്ദാനങ്ങൾ പലതും തങ്ങൾ കണ്ടെതാണെന്നു മുസ്ലിംകൾ മറുപടി നൽകി. അതിനു ശേഷം ആ സത്യ വിശ്വാ

സികൾ ദൈവത്തോടു പ്രാർത്ഥന നടത്തി. അവരുടെ ദയനീയ നില ദൈവത്തിനു നല്ലപോലെ അറിയാമായിരുന്നു. ഈ സ്ഥിതി വിശേഷത്തെക്കുറിച്ചും ദൈവം നബിക്കു അറിവ് നൽകാതിരുന്നില്ല. മുസ്ലിംകൾ ഒരു പ്രകാരത്തിലും വഴങ്ങാൻ കൂട്ടാക്കുന്നില്ലെന്നു കണ്ടപ്പോൾ ശത്രുക്കൾ ആക്രമണം ആരംഭിച്ചു. പരാജയത്തെപറ്റിയുള്ള ചിന്ത കൂടാതെ ആ മുസ്ലിംകൾ പത്തു പേരും സുധീരം പൊരുതി. ഏഴുപേർ അവിടെ തന്നെ മരിച്ചു വീണു. അവശേഷിച്ച മൂന്നു പേർക്ക് അവർ താഴെ ഇറങ്ങിചെല്ലുന്ന പക്ഷം രക്ഷ നൽകുമെന്നു ശത്രുക്കൾ പിന്നെയും വാക്കു നൽകി. അവസാനക്കയ്യായി ആ മൂന്നു പേരും ശത്രുക്കളുടെ വാക്കുകൾ വിശ്വസിച്ചു കീഴടങ്ങി. ഉടനെ ശത്രുക്കൾ അവരെ പിടിച്ചു കെട്ടി. മൂന്നു പേരിൽ ഒരാൾ പറഞ്ഞു: “നിങ്ങൾ നൽകിയ ഉറപ്പിന്റെ ലംഘനമാണിത്. ഇനിയെന്താണു നിങ്ങൾ കാട്ടിക്കൂട്ടുകയെന്നു അല്ലാഹുവിനു മാത്രമേ അറിഞ്ഞു കൂടൂ!” അവരോടൊപ്പം നീങ്ങുവാൻ അദ്ദേഹം മടിച്ചു നിന്നു. എന്നാൽ, അവിശ്വാസികൾ മൽപ്പിടുത്തത്തിനൊരുങ്ങി. ഒടുവിൽ, അവരുദ്ദേശിച്ച സ്ഥലത്തേക്ക് അദ്ദേഹത്തെ വലിച്ചിഴച്ചു കൊണ്ടുപോയി. അദ്ദേഹം കാണിച്ച ചെറുത്തു നിൽപ്പും ദൃഢചിത്തതയും ആ ശത്രുക്കളിൽ ഭീതിയുളവാക്കി. തൻനിമിത്തം അവർ അവിടെ വെച്ചു തന്നെ അദ്ദേഹത്തിന്റെ കഥ കഴിച്ചു. മറ്റു രണ്ടു പേരെയും അവർ അടിമകളെന്നോണം മക്കത്തെ ഖുറൈശികൾക്ക് വിൽക്കുകയാണുണ്ടായത്. രണ്ടുപേരിൽ ഒരാൾ ഖുബൈബും മറ്റയാൾ സൈദും ആയിരുന്നു. ഖുബൈബിനെ വിലക്കെടുത്ത ആൾ ബദ്റിൽ തന്റെ പിതാവ് കൊല്ലപ്പെട്ടതിന്റെ പ്രതികാരമായി അദ്ദേഹത്തെ വധിക്കുവാൻ തീർച്ചയാക്കി.

ഒരിക്കൽ ഖുബൈബ് ഷേവ് ചെയ്യുന്നതിനു ഒരു മുടിക്കത്തി ആവശ്യപ്പെട്ടു. ഖുബൈബ് അതും കൈയ്യിൽ പിടിച്ച് നിൽക്കവെ ഉടമസ്ഥന്റെ പിഞ്ചു കുഞ്ഞ് കൗതുകത്തോടെ അദ്ദേഹത്തിന്റെ അടുത്ത് ചെന്ന് നിന്നു. ഖുബൈബ് കുട്ടിയെ വാരിയെടുത്തു തന്റെ കാൽമുട്ടിലിരുത്തി. കുട്ടിയുടെ മാതാവ് ഇതു കണ്ട് പരിഭ്രാന്തയായി. കുറ്റബോധം ആസ്ത്രീയെ പിടിച്ചു കുലുക്കി. ഏതാനും നാളുകൾക്കുള്ളിൽ കൊന്നു കളയാൻ തങ്ങൾ തീർച്ചയാക്കിയതാണ് അയാളെ! അയാളുടെ കൈയ്യിലൊരു മുടിക്കത്തി, തങ്ങളുടെ പിഞ്ചോമന അയാളുടെ മടിയിലും! ആ കത്തി കുഞ്ഞിന്റെ ശരീര

ത്തോട് വളരെ അടുപ്പിച്ചു തുറന്നു പിടിച്ച നിലയിൽ! നോക്കി നിൽക്കാൻ വയ്യ! അടുത്ത നിമിഷത്തിൽ എന്തു സംഭവിക്കും? ആ മനുഷ്യൻ തന്റെ ഓമനകുഞ്ഞിന്റെ കഴുത്തരിഞ്ഞേക്കുമോ? ആ അമ്മക്കു അതുറപ്പായിരുന്നു! സ്ത്രീയുടെ മുഖത്ത് സ്ഫുരിച്ചു കണ്ട അന്ധാളിപ്പ് ഖുബൈബ് ശ്രദ്ധിക്കുകയായിരുന്നു. അദ്ദേഹം പറഞ്ഞു: "നിങ്ങളുടെ കുഞ്ഞിനെ ഞാൻ കൊല്ലാൻ പോകുകയാണെന്നാണോ വിചാരം? ഒരു നിമിഷം പോലും ആ തെറ്റിദ്ധാരണ വേണ്ട. അത്തരം ഒരു ദുഷ്കൃത്യം എനിക്ക് ചെയ്യാൻ പറ്റില്ല! ഒരു മുസ്‌ലിം ഒരിക്കലും ആരെയും വഞ്ചിക്കുകയില്ല." ഖുബൈബിന്റെ വിശ്വസ്ഥതയും ആർജ്ജവവും, ആ സ്ത്രീയുടെ മനം കുളിർപ്പിച്ചു. അന്ത്യം വരെ ആ സ്ത്രീ ഈ സംഭവം ഓർക്കുകയും ഖുബൈബിനെപ്പോലൊരു തടവുകാരനെ താൻ ജീവിതത്തിലൊരിക്കലും കണ്ടിട്ടില്ലെന്നു ഏറ്റുപറയുകയും ചെയ്തിരുന്നു. ഒടുവിൽ, മക്കക്കാർ ഖുബൈബിനെ പരസ്യമായി കൊത്തിനുറുക്കി കൊല്ലുന്നതിനു പൊതു സ്ഥലത്തേക്ക് ആനയിച്ചു. നിശ്ചിത സമയമെത്തിയപ്പോൾ രണ്ടു 'റകഅത്ത്' നമസ്കാരം അനുഷ്ഠിക്കാൻ തനിക്ക് സമയം നൽകണമെന്ന് ഖുബൈബ് ആവശ്യപ്പെട്ടു. ഖുറൈശികൾ അതിനു സമ്മതിച്ചപ്പോൾ അദ്ദേഹം പരസ്യമായിത്തന്നെ ഈ ലോകത്തു വെച്ചു അല്ലാഹുവിനോടുള്ള തന്റെ അവസാനത്തെ പ്രാർത്ഥന നിർവഹിച്ചു. പ്രാർത്ഥന കഴിഞ്ഞപ്പോൾ തനിക്ക് അതു പിന്നെയും തുടരണമെന്നുണ്ടായിരുന്നുവെന്നും എന്നാൽ മരണത്തെ പേടിച്ചു അങ്ങനെ ആവശ്യപ്പെടുന്നതാണെന്നു കരുതാനിടയാകുമെന്നുള്ളതിനാൽ അവസാനിപ്പിക്കുകയാണുണ്ടായതെന്നും അദ്ദേഹം പറഞ്ഞു. ഇതിനുശേഷം അദ്ദേഹം തന്റെ കഴുത്ത് ആരാച്ചാരുടെ മുമ്പിലേക്കു നീട്ടി. ആയിടയിൽ അദ്ദേഹം ഒരു കവിതാശകലം ഉരുവിട്ടു കൊണ്ടിരുന്നു.

' 'ഞാൻ ഒരു മുസ്‌ലിം ആയി മരിച്ചു വീഴുമ്പോൾ ഉടലിൽ നിന്നു വേർപ്പെടുത്തപ്പെടുന്ന എന്റെ തല ഇടത്തോട്ടോ വലത്തോട്ടോ ചെന്നു പതിക്കുകയെന്നു ഞാനെന്തിനു നോക്കണം? ദൈവമാർഗ്ഗത്തിലാണെന്റെ മരണം. അവൻ ഇച്ഛിച്ചുവെങ്കിൽ എന്റെ ശരീരത്തിലെ തറച്ചിട്ട ഭാഗമോരോന്നും അനുഗ്രഹീതമായിത്തീരുമല്ലോ"(ബുഖാരി)

ഖുബൈബ് ഈ വാക്കുകൾ ഉച്ചരിച്ചു കഴിഞ്ഞതേയുള്ളൂ വാൾ

അദ്ദേഹത്തിന്റെ കഴുത്തിന് മേൽ വീണു കഴിഞ്ഞു. ഉത്തമാംഗം ഉടലിൽ നിന്നു വേർപെട്ടു ഒരു ഭാഗത്തേക്ക് ഉരുണ്ടു വീണു. ഈ വധാഘോഷം കണ്ടു നിന്നവരിൽ ഒരാളായിരുന്നു സയീദിബ്നു ആമിർ. അദ്ദേഹം പിന്നീടു മുസ്‌ലിം ആയി. സയീദിന്റെ മുമ്പിൽ വെച്ചു ഖുബൈബിന്റെ സംഭവം ആരെങ്കിലും വിവരിച്ചു തുടങ്ങിയാൽ അദ്ദേഹം ബോധം കെട്ടു വീഴുമായിരുന്നുവത്രെ. (ഹിഷാം).

രണ്ടാമത്തെ തടവുകാരനായ സെയ്ദിനെയും കൊല്ലുന്നതിനു വേണ്ടി നടത്തിച്ചു കൊണ്ടു വന്നു. ചുറ്റും കൂടിനിന്നവർക്കിടയിൽ മക്കകാരുടെ നേതാവായിരുന്ന അബൂസുഫിയാനും ഉണ്ടായിരുന്നു. അബൂസുഫിയാൻ സൈദിനോടിപ്രകാരം ചോദിച്ചു. "എടോ, തന്റെ സ്ഥാനത്ത് മുഹമ്മദാണെങ്കിൽ എന്തു തോന്നും? മുഹമ്മദ് ഞങ്ങളുടെ കൈയ്യിലകപ്പെട്ടിട്ട് നിനക്ക് രക്ഷപ്പെടാമെങ്കിൽ അതിഷ്ടപ്പെടില്ലേ?"

അഭിമാനവിജൃംഭിതനായ സെയ്ദ് ഉടനുത്തരം നൽകി. ' 'അബൂസുഫിയാൻ! എന്തേ പറഞ്ഞത്? ദൈവത്താണെ, മദീനത്തെ തെരുവിൽ വെച്ചു തിരുനബിയുടെ കാലിനു ഒരു മുള്ളു തറക്കുന്നതിനെക്കാൾ ഞാൻ ഇഷ്ടപ്പെടുക മരിക്കുവാൻ തന്നെയാണ്, തീർച്ച"

ഈ ഭക്ത്യാദര പ്രകടനം യഥാർത്ഥത്തിൽ അബൂസുഫിയാനെ ചലിപ്പിച്ചു. അദ്ദേഹം സെയ്ദിനെ നിർന്നിമേഷം നോക്കി നിന്നു കൊണ്ടു പറഞ്ഞു: "ദൈവം സാക്ഷി! മുഹമ്മദിന്റെ സഖാക്കൾ മുഹമ്മദിന്റെ നേരെ പുലർത്തുന്നതു പോലൊരു സ്നേഹം ഭൂമുഖത്ത് ഞാൻ മറ്റെങ്ങും കണ്ടിട്ടില്ല."(ഹിഷാം, പു.2)

## വീണ്ടും കൂട്ടക്കൊല

ഇതേ കാലത്ത് ഇസ്‌ലാംമതം പഠിപ്പിക്കാൻ ആളെ അയച്ചു തരണമെന്നാവശ്യപ്പെട്ടു നജ്ദ്കാർ നബിയെ സമീപിക്കുകയുണ്ടായി. തിരുനബി(സ) അവരെ വിശ്വസിച്ചില്ല. എന്നാൽ അക്കാലത്ത് ആമിർ ഗോത്രത്തിന്റെ തലവനായിരുന്ന അബൂബറാഅ് മദീനത്ത് ഉണ്ടായിരുന്നു. നജ്ദികൾ യാതൊരു അകൃത്യവും ചെയ്യുകയില്ലെന്ന കാര്യത്തിൽ ജാമ്യം നിൽക്കാൻ അദ്ദേഹം തയ്യാറായപ്പോൾ ഖുർആൻ മുഖസ്ഥമാക്കിയ എഴുപതു പേരെ തിരുനബി(സ) തിരഞ്ഞെ

ടുത്ത് അയച്ചു കൊടുത്തു. ഈ സംഘം ബിഅ്ർമഊന എന്ന സ്ഥലത്തെത്തിയപ്പോൾ അവരിലൊരംഗമായിരുന്ന ഹറംബിൻ മൽഹാൻ ആമിർ ഗോത്രത്തിന്റെ തലവന്റെ (ഇദ്ദേഹം ബറാഇന്റെ മരുമകനായിരുന്നു) അടുക്കൽ ഇസ്‌ലാംമത സന്ദേശം പ്രബോധിപ്പിക്കുന്നതിനു ചെന്നു. പ്രത്യക്ഷത്തിൽ ഹറമിനെ പ്രസ്തുത ഗോത്രക്കാർ വളരെ ഉപചാരപൂർവമാണ് സ്വീകരിച്ചത്. എന്നാൽ, അദ്ദേഹം ഗോത്രത്തലവനുമായി സംസാരിച്ചു കൊണ്ടിരിക്കെ, ഒരാൾ പിന്നിൽ നിന്നു അദ്ദേഹത്തെ കുന്തം കൊണ്ടു ആക്രമിക്കുകയുണ്ടായി. ഹറം അവിടെ തന്നെ മരിച്ചു വീണു. കുന്തം അദ്ദേഹത്തിന്റെ കഴുത്തിലൂടെ തുളച്ചുകയറുമ്പോൾ, ' 'അല്ലാഹു അക്ബർ ! കഅബായുടെ നാഥനാണെ സത്യം. ഞാൻ ലക്ഷ്യം പ്രാപിച്ചു"എന്നിങ്ങനെ ഉച്ചത്തിൽ പറയുകയുണ്ടായി.(ബുഖാരി). ഇങ്ങനെ ഹറമിനെ മൃഗീയമായി വധിച്ച ശേഷം, ഈ മുസ്‌ലിം അദ്ധ്യാപകരിൽ ബാക്കിയായിട്ടുള്ളവരുടെ നേരെ ആക്രമണം നടത്തുവാൻ നേതാക്കൾ തങ്ങളുടെ ഗോത്രക്കാരെ പ്രേരിപ്പിച്ചയച്ചു. ഗോത്രക്കാർ പറഞ്ഞു: "പക്ഷേ നമ്മുടെ നേതാവ് അബൂബറാഅ് ജാമ്യം നിന്നിരിക്കയാൽ നമുക്കിവരെ ആക്രമിച്ചു കൂടല്ലോ!"അപ്പോൾ ഗോത്രനേതാക്കൾ മുസ്‌ലിം പണ്ഡിതൻമാരെ അയച്ചു കിട്ടുന്നതിനുവേണ്ടി നബിയുടെ അടുക്കൽ അപേക്ഷയുമായി ചെന്ന രണ്ടു ഗോത്രങ്ങളുടെ സഹായത്തോടെ ഈ മുസ്‌ലിം സംഘത്തെ ആക്രമിച്ചു. "ഞങ്ങൾ പ്രബോധനത്തിനു വന്നവരാണ്, യുദ്ധം ചെയ്യാൻ വന്നവരല്ല"എന്നു ആ മുസ്‌ലിംകൾ വിനയപൂർവം അറിയിച്ചു കൊണ്ടിരുന്നെങ്കിലും അതൊന്നും വിലപ്പോയില്ല. അവർ സംഘത്തിലുള്ളവരെയെല്ലാം കൊല്ലാനൊരുങ്ങി. മൂന്നു പേരൊഴിച്ച് ബാക്കിയെല്ലാവരെയും അവർ വധിക്കുകയും ചെയ്തു. ബാക്കിയായവരിൽ ഒരാൾ മുടന്തനായിരുന്നു. ഏറ്റു മുട്ടലിന് മുമ്പ് അയാൾ ഒരു കുന്നിൻ മുകളിൽ കയറിപ്പോയതായിരുന്നു. മറ്റു രണ്ടു പേർ തങ്ങളുടെ ഒട്ടകങ്ങൾക്കായി തീറ്റ പെറുക്കുന്നതിനു കാട്ടിൽ പോയിരിക്കുകയുമായിരുന്നു. കാട്ടിൽ നിന്നു മടങ്ങിയെത്തിയപ്പോൾ തങ്ങളുടെ സംഘത്തിൽപെട്ട അറുപത്തിയാറു പേരെ കൊന്നിട്ടതാണ് അവർ കണ്ടത്. അവർ പരസ്പരം അഭിപ്രായമാരാഞ്ഞു. ഒരാൾ പറഞ്ഞു: ' 'നമുക്കു പോയി ഈ വിവരം തിരുനബിയെ ഉടൻ അറിയിക്കാം!"

മറ്റെയാൾ പ്രതിവചിച്ചു: "തിരുമേനി നിയമിച്ച നമ്മുടെ സംഘ

ത്തലവൻ കൊല്ലപ്പെട്ടു കിടക്കെ ആ ജഡവും വിട്ടു പിൻമാറാൻ ഞാനില്ല” ഇതും പറഞ്ഞ് അയാൾ ഏകനായി അവിശ്വാസിക ളുടെ നടുവിലേക്ക് ചീറിപ്പാഞ്ഞു. അദ്ദേഹം വീരമൃത്യുവരിക്കുകയും ചെയ്തു. മറ്റ് മുസ്‌ലിംകൾ തടവുകാരനാക്കപ്പെട്ടുവെങ്കിലും ഗോത്ര ത്തലവൻ ചെയ്തിരുന്ന ഒരു പ്രതിജ്ഞ പുലർത്താനെന്നോണം പിന്നീട് വിട്ടയക്കപ്പെട്ടു. വധിക്കപ്പെട്ട മുസ്‌ലിം സംഘത്തിൽ ഹസ്റത്ത് അബൂബക്കറിന്റെ സ്വതന്ത്രനാക്കപ്പെട്ട അടിമയായിരുന്ന ആമിർ ബിൻ ഫുഹൈറയും ഉൾപ്പെട്ടിട്ടുണ്ടായിരുന്നു. ജബ്ബാർ എന്ന യാളാണ് അദ്ദേഹത്തെ കൊന്നത്. ജബ്ബാർ പിന്നെ ഇസ്‌ലാം മതം വിശ്വസിച്ചു. മുസ്‌ലിംകളെ ഇപ്രകാരം കൂട്ടക്കൊല നടത്തിയ സംഭ വത്തെ തുടർന്നുണ്ടായ മാനസാന്തരമാണ് തന്റെ ഇസ്‌ലാംമത സ്വീകരണത്തിനു പ്രേരകമെന്നു ജബ്ബാർ പിന്നീടു ഏറ്റു പറഞ്ഞു.

ജബ്ബാർ ഇപ്രകാരം പറയുന്നു: ‘ ‘ഞാൻ ആമിറിനെ കൊല്ലാൻ തുനിഞ്ഞപ്പോൾ, ‘ദൈവത്താണെ ഞാൻ ലക്ഷ്യം നേടി’ എന്നു ആമിർ പറയുന്നതു കേട്ടു. മരണമടുക്കുമ്പോൾ എന്താണ് മുസ്‌ലിംകൾ ഇപ്രകാരം പറയുന്നതെന്നു ഞാൻ ആമിറിനോടന്വേ ഷിക്കുകയുണ്ടായി. മുസ്‌ലിംകൾ മരണത്തെ ദൈവമാർഗ്ഗത്തിലു ള്ള അനുഗ്രഹലബ്ധിയും വിജയപ്രാപ്തിയുമായിട്ടാണ് കണക്കാ ക്കുന്നതെന്നാണ് അദ്ദേഹം മറുപടി നൽകിയത്. ഇ ൗ പ്രത്യു ത്തരം ജബ്ബാറിനെ ആകർഷിച്ചതോടെ അദ്ദേഹം ഇസ്‌ലാമിനെക്കുറി ച്ചുള്ള പഠനം ആരംഭിച്ചു. അങ്ങനെയാണദ്ദേഹം മുസ്‌ലിം ആയി ത്തീർന്നത് (ഹിഷാം, ഉസൂദുൽഗാബ).

ഗൂഢാലോചനയുടെ ഫലമായി എൺപതോളം മുസ്‌ലിംകൾ മരിക്കാനിടയായ ഈ രണ്ടു ദാരുണ സംഭവങ്ങളെക്കുറിച്ചുള്ള വിവ രങ്ങൾ മദീനയിൽ ഒരേ അവസരമാണെത്തിയത്. വധിക്കപ്പെട്ട വർ സാധാരണക്കാരായിരുന്നില്ല. അവർ ഖുർആൻ ഹൃദിസ്ഥമാ ക്കിയവരായിരുന്നു. യാതൊരു കുറ്റവും ചെയ്തവരല്ല; ആരെയും ഉപദ്രവിച്ചവരല്ല. അവർ യുദ്ധത്തിൽ പങ്കെടുത്തവരുമായിരുന്നില്ല. ദൈവത്തിന്റെയും മതത്തിന്റെയും പേരിൽ പറഞ്ഞുവിട്ട കള്ളം കാരണം വഞ്ചനക്കിരയായി ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടു പോയവരാണവർ. ഇത് ഇസ്‌ലാമിനോടുള്ള ശത്രുത എത്ര ആസൂ ത്രിതവും ആഴത്തിലുള്ളതുമായിരുന്നുവെന്നു തെളിയിച്ചുകാട്ടി.ഇത് ഇസ്‌ലാമിലുള്ള മുസ്‌ലിംകളുടെ വിശ്വാസാവേശവും എരിവും എത്ര

മാത്രം അടിയുറച്ചതും ആഴമേറിയതും ആയിരുന്നുവെന്നും.

### ഒരു പ്രതികാരം!

ഉഹദ് യുദ്ധത്തിനു ശേഷം മക്കത്ത് കഠിനമായ ഒരു ക്ഷാമം അനുഭവപ്പെട്ടു. തനിക്കെതിരെ മക്കക്കാർ പുലർത്തിപ്പോന്ന ശത്രുതകളെല്ലാം പാടെ മറന്നു, നാടൊട്ടുക്കും തന്റെ നേരെ അനിഷ്ടം പരത്താൻ അവിശ്വാസികൾ നടത്തി വന്ന എല്ലാ കുതന്ത്രങ്ങളെയും കുത്സിതവൃത്തികളെയും അവഗണിച്ച്, മക്കത്തെ ദരിദ്രജനങ്ങളെ ഈ ക്ഷാമ കാലത്ത് സഹായിക്കാനായി നബി(സ) ഒരു നിധി ശേഖരിച്ചുണ്ടാക്കി. ഈ സൗമനസ്യ പ്രകടനം പോലും മക്കക്കാരിൽ സ്നേഹാർദ്രമായ ഒരു ചലനമുണ്ടാക്കാൻ പ്രയോജനപ്പെട്ടില്ല. അവരുടെ വിരോധ പ്രവർത്തനങ്ങൾ വിരാമമില്ലാതെ തുടരുകയാണ് ചെയ്തത്. വാസ്തവത്തിൽ അതു കൂടുതൽ കൂടുതൽ രൂക്ഷമായിത്തീരുകയായിരുന്നു. ഇതുവരെ മുസ്ലിംകളുടെ നേരെ സഹതാപം പുലർത്തിപ്പോന്ന ഗോത്രങ്ങളും എതിരായി തിരിഞ്ഞു. അവയിലൊന്നായിരുന്നു ബനൂ മുസ്തലിഖ്. മുസ്ലിംകളുമായി അവർ വളരെ നല്ല ബന്ധമാണ് പുലർത്തിപ്പോന്നിരുന്നത്. എന്നാലിപ്പോൾ അവർ മദീനക്ക് നേരെ ആക്രമണം നടത്തുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തു തുടങ്ങിയിരിക്കുന്നു. നബി തിരുമേനി(സ) ഇതറിഞ്ഞപ്പോൾ ഇതിന്റെ യാഥാർത്ഥ്യം മനസ്സിലാക്കുന്നതിന് ചിലരെ നിയോഗിച്ചയച്ചു. അവർ തിരിച്ചു വന്നത് റിപ്പോർട്ട് സ്ഥിരീകരിച്ചു കൊണ്ടായിരുന്നു. ഈ പുതിയ ആക്രമണത്തെ നേരിടുന്നതിനു തിരുനബി തന്നെ സൈന്യത്തെ നയിക്കാൻ തീർച്ചയാക്കി. അങ്ങനെ അദ്ദേഹം ഒരു സൈന്യത്തെ ഒരുക്കുകയും ബനൂമുസ്തലിഖിന്റെ പ്രദേശത്തേക്ക് നീങ്ങുകയും ചെയ്തു. ഒരു ഏറ്റു മുട്ടലിനിട വരുത്താതെ ശത്രുക്കളെ പിന്തിരിപ്പിക്കാൻ തിരുനബി (സ) ഒരു ശ്രമം നടത്തി നോക്കി. എന്നാൽ അവർ അതിനു തയ്യാറുണ്ടായിരുന്നില്ല. അങ്ങനെ യുദ്ധം നടന്നു; ഏതാനും മണിക്കൂറിനകം ശത്രുക്കൾ പരാജിതരാവുകയും ചെയ്തു.

മക്കക്കാരായ അവിശ്വാസികൾ കുഴപ്പമുണ്ടാക്കാൻ ശ്രമിക്കുകയും മുസ്ലിംകളുമായി സ്നേഹബന്ധത്തിലുള്ള ഗോത്രക്കാരെയെല്ലാം ശത്രുക്കളാക്കി മാറ്റുകയും ചെയ്തതു നിമിത്തം

മുസ്‌ലിംകൾക്കിടയിലുള്ള കപട വിശ്വാസികളും ഇത്തവണ യുദ്ധം ചെയ്യാൻ ധൈര്യം കാണിച്ചിരുന്നു. കുഴപ്പമുണ്ടാക്കാൻ അവസരം ലഭിക്കുമെന്ന് അവർ കരുതിയിരുന്നിരിക്കാം. ബനൂമുസ്തലിഖുമായുള്ള ഏറ്റു മുട്ടൽ ഏതാനും മണിക്കൂറുകൾ മാത്രമെ നീണ്ടു നിന്നുള്ളു. തൻനിമിത്തം കപട വിശ്വാസികൾക്ക് കുസൃതിപ്പണികളൊന്നും ചെയ്യാൻ ഒത്തില്ല. ഏതാനും ദിവസം ബനൂമുസ്തലിഖിന്റെ നഗരത്തിൽ തന്നെ കഴിഞ്ഞുകൂടാൻ തിരുനബി(സ) നിശ്ചയിച്ചു.

ഇതിനിടയിൽ ഒരു കിണറ്റിൽ നിന്നും വെള്ളം എടുക്കുന്നതു സംബന്ധിച്ചു മക്കക്കാരും മദീനക്കാരുമായ മുസ്‌ലിംകൾക്കിടയിൽ ഒരു കശപിശ ഉണ്ടായി. മുൻപു അടിമയായിരുന്ന ഒരു മക്കക്കാരൻ മദീനക്കാരാനായ ഒരു മുസ്‌ലിമിനെ അടിച്ചു. മദീനക്കാരനായ ആ മുസ്‌ലിം, 'അൻസാർ'അഥവാ സഹായകർ എന്നറിയപ്പെടുന്ന മദീനാ മുസ്‌ലിംകളെ സഹായത്തിനു വിളിച്ചു കൂട്ടി. മക്കക്കാരനും മിണ്ടാതിരുന്നില്ല. 'മുഹാജിർ'(അഭയാർത്ഥികൾ) എന്നറിയപ്പെടുന്ന മക്കക്കാരായ തന്റെ കൂട്ടുകാരെ അയാളും വിളിച്ചു കൂട്ടി. വലിയ ഒച്ചപ്പാടുകളായി. എന്താണുണ്ടായതെന്നു ആരും അന്വേഷിക്കാൻ മിനക്കെട്ടില്ല ഇരുഭാഗത്തുമുള്ള യുവാക്കൾ വാളൂരിക്കഴിഞ്ഞു! ദൈവം അനുഗ്രഹിച്ചരുളിയ ഒരു സുവർണ്ണാവസരമാണിതെന്ന് കപടവിശ്വാസികളുടെ നേതാവായ അബ്ദുല്ലാഹിബ്നു ഉബയ്യിബ്നു സുലൂൽ കരുതി. അയാൾ കത്തുന്ന തീയ്യിൽ എണ്ണയൊഴിക്കാൻ മറന്നില്ല. "അഭയാർത്ഥികളുമായുള്ള നിങ്ങളുടെ കെട്ടിമറിച്ചിൽ ഏറെ കടന്നു പോകുന്നുവെന്നു ഞാൻ പറഞ്ഞില്ലേ? നിങ്ങളുടെ നല്ല പെരുമാറ്റമാണ് അവരുടെ തലതിരിയാൻ കാരണമാക്കിയത്. അവരിപ്പോൾ നിങ്ങളുടെ മേൽ കുതിര കയറാൻ തുടങ്ങിയില്ലേ!" എന്നിങ്ങനെ അബ്ദുല്ല മദീന മുസ്‌ലിംകളോടു പറഞ്ഞു. അബ്ദുല്ല ആഗ്രഹിച്ച ഫലം അയാളുടെ ഈ സംസാരം കൊണ്ടുളവാകുമായിരുന്നു. ഈശണ്ഠ ആളിപ്പടർന്നു വലിയ രൂപം പ്രാപിക്കാനും ഇടയാകുമായിരുന്നു. എന്നാൽ, ദൈവാധീനത്താൽ അപ്രകാരമൊന്നും സംഭവിച്ചില്ല. തന്റെ കുസൃതിഉളവാക്കുന്ന പ്രതികരണത്തെ കുറിച്ചുള്ള അയാളുടെ കണക്കു കൂട്ടൽ തെറ്റിയിരുന്നു. 'അൻസാരി'കളെല്ലാം തന്റെ പ്രേരണയ്ക്കു വശംവദരായിക്കഴിഞ്ഞുവെന്നു വിശ്വസിച്ച അയാൾ ഇത്രത്തോളം പറയാൻ

മുതിർന്നു: ‘ ‘മദീനത്ത് തിരിച്ചെത്തട്ടെ! അവിടുത്തെ പൗരൻമാരിൽ ഏറ്റവും ബഹുമാനിക്കപ്പെടുന്ന ആൾ ഏറ്റവും നിന്ദ്യനായ വ്യക്തിയെ പുറത്താക്കുന്നതു നിങ്ങൾക്ക് കാണാം!” (ബുഖാരി)

ഏറ്റവും വന്ദ്യനായ പൗരനായി അയാൾ വിശേഷിപ്പിച്ചതു തന്നെത്തന്നെയും ഏറ്റവും നിന്ദ്യനായ വ്യക്തിയായി ചിത്രീകരിച്ചതു മുഹമ്മദ് നബിതിരുമേനിയെയും ആയിരുന്നു! അബ്ദുല്ലയുടെ വായിൽ നിന്നു ഈ വാക്കുകൾ വീണപ്പോൾ സത്യവിശ്വാസികളായ മുസ്‌ലിംകൾക്ക് അതിന്റെ പിന്നിലുള്ള അപകടങ്ങൾ നോക്കിക്കാണാൻ കഴിഞ്ഞു. നിരുപദ്രവമായ ഒരു സംസാരമല്ല തങ്ങൾക്കു കേൾക്കേണ്ടിവന്നതെന്നും തങ്ങളെ ഭിന്നിപ്പിക്കാൻ വന്നു കൂടിയ ഒരു ചെകുത്താന്റെ ശബ്ദമാണിതെന്നും അവർ മനസ്സിലാക്കി. ഒരു യുവാവ് തന്റെ പിതൃവ്യൻ മുഖേന ഈ വിവരം നബി(സ)യുടെ ചെവിയിലുമെത്തിച്ചു. നബി(സ) അബ്ദുല്ലാഹിബ്നു ഉബയ്യിബ്നു സുലൂലിനെയും അയാളുടെ സ്നേഹിതൻമാരെയും വിളിച്ചു വരുത്തി നടന്ന സംഭവങ്ങളെല്ലാം വിസ്തരിച്ചു കേട്ടു. ഈ സംഭവത്തിൽ തങ്ങൾക്ക് എന്തെങ്കിലും പങ്കുണ്ടെന്ന കാര്യം അബ്ദുല്ലയും കൂട്ടുകാരും നിഷേധിച്ചു. തിരുനബി(സ) ഒന്നും പറഞ്ഞില്ല. അവിടുന്നു നിശബ്ധനായി ഇരുന്നതേയുള്ളൂ. ആ സംഭവം അങ്ങനെ അവസാനിച്ചു. എന്നാൽ സത്യം മെല്ലെ മെല്ലെ ചിറകു വിരുത്താൻ തുടങ്ങി. അബ്ദുല്ലാഹിബ്നു ഉബയ്യിബ്നുസുലൂലിന്റെ സ്വന്തം മകൻ അബ്ദുല്ലയും ക്രമേണ ഈ സംഗതി അറിയാനിടയായി. യുവാവായ അബ്ദുല്ല ഉടൻ തിരുനബിയുടെ അടുക്കൽ ഓടിച്ചെന്നു തിരുമേനിയോടിപ്രകാരം പറഞ്ഞു: ‘ ‘നബിയേ, എന്റെ പിതാവു അങ്ങയെ അപമാനിച്ചിരിക്കുകയാണ്. ഇതിനു കൊല ശിക്ഷ തന്നെയാണ് നൽകേണ്ടിയിരിക്കുന്നത്. അങ്ങു അതാണ് വിധിക്കുന്നതെങ്കിൽ എന്റെ ബാപ്പയെ കൊല്ലുന്നതിനു എന്നെ തന്നെ നിയോഗിക്കണം. മറ്റാരെയെങ്കിലും ഇതിനേൽപ്പിക്കുന്ന പക്ഷം, എന്റെ ബാപ്പയെ കൊന്ന ആളെന്ന നിലയിൽ അയാളോട് പ്രതികാരം ചെയ്യാൻ എപ്പോഴെങ്കിലും ഞാൻ പ്രചോദിതനായെന്നു വരും. ഞാനപ്പോൾ ദൈവത്തിന്റെ അനിഷ്ടത്തിനിരയാവുകയും ചെയ്യും!”

തിരുനബി മറുപടി നൽകി: ‘ ‘പക്ഷേ എനിക്ക് അങ്ങനെയുള്ള ഉദ്ദേശ്യങ്ങളൊന്നുമില്ലല്ലോ! നിങ്ങളുടെ ബാപ്പയുടെ നേരെ ഞാൻ

ഉദാരമായും പ്രത്യേക പരിഗണനയിലും പെരുമാറും!"

തന്റെ പിതാവിന്റെ കൂറില്ലായ്മയും നന്ദികേടും അതേ അവസരത്തിൽ തിരുമേനിയുടെ ഔദാര്യവും ദയാവായ്പും ആ യുവാവ് തുലനം ചെയ്തു നോക്കി. പിതാവിന്റെ നേരെ കത്തിപ്പുകഞ്ഞ കോപ വികാരങ്ങൾ മനസ്സിലമർത്തികൊണ്ട് അബ്ദുല്ല മദീനയിലേക്കു മടങ്ങി. യാത്ര മദ്ധ്യേ, വഴിയിലൊരിടത്ത് തന്റെ പിതാവിനെ ആൾക്കൂട്ടത്തിൽ തടഞ്ഞു നിർത്തിക്കൊണ്ട് ആ യുവധീരൻ പറഞ്ഞു: നബി തിരുമേനിക്കെതിരെ തന്റെ പിതാവ് ഉപയോഗിച്ച വാക്കുകൾ പിൻവലിച്ചു മാപ്പ് പറയുന്നതുവരെ മദീനയ്ക്കുള്ള മാർഗ്ഗത്തിൽ ഒരടിപോലും മുന്നോട്ടു വെക്കാൻ താൻ അനുവദിക്കുകയില്ലെന്ന്! "മുഹമ്മദ് റസൂൽ നിന്ദിതനും നിങ്ങൾ ബഹുമാനിതനും ആണെന്നു പറഞ്ഞ അതേ നാവു കൊണ്ടു തന്നെ മുഹമ്മദ് റസൂൽ(സ) വന്ദ്യവന്ദ്യനും നിങ്ങൾ ഏറ്റവും നിന്ദ്യവും ആണെന്നു ഏറ്റുപറയുന്നതു വരെ ഒരടി പോലും മുമ്പോട്ടു നീങ്ങാൻ ഞാൻ അനുവദിക്കില്ല!" അപ്രതീക്ഷിതമായ ഈ പുതിയ സംഭവ വികാസത്തിൽ അബ്ദുല്ലാഹിബ്നു സുലൂൽ അന്ധാളിച്ചു പോയെന്നു പറയേണ്ടതില്ലല്ലോ. സ്വന്തം മകന്റെ നിർബന്ധം മൂലം അയാൾക്ക് ഒടുവിൽ പറയേണ്ടി വന്നു; "മകനേ, ഞാൻ ഏറ്റു പറയുന്നു, മുഹമ്മദ്(സ) തന്നെയാണ് ഏറ്റവും ബഹുമാനിതൻ. ഞാൻ ഏറ്റവും നിന്ദിക്കപ്പെട്ടവനും തന്നെ!" ചെറുപ്പക്കാരനായ അബ്ദുല്ല ഇതിനു ശേഷം തന്റെ പിതാവിനെ മുമ്പോട്ടു നീങ്ങാനനുവദിച്ചു!(ഹിഷാം, പു.2)

### ജൂതകുതന്ത്രങ്ങൾ

ഗൂഢതന്ത്രങ്ങളും വധഗൂഢാലോചനകളും കാരണമായി രണ്ടു ജൂത ഗോത്രങ്ങളെ മദീനയിൽനിന്നു പുറത്താക്കേണ്ടി വന്നിട്ടുണ്ടായിരുന്നുവല്ലൊ. അവയിൽ ഒന്നായ ബനൂനദീർ ഗോത്രത്തിലെ ഒരു വിഭാഗം സിറിയയിലും, മറ്റൊരു വിഭാഗം മദീനയ്ക്ക് വടക്കു ഖൈബർ എന്ന നഗരത്തിലും മാറിപ്പാർക്കുകയുണ്ടായി. ഖൈബർ അറേബ്യയിലെ ഏറ്റവും സുരക്ഷിതമായ ഒരു ജൂതകേന്ദ്രമായിരുന്നു. അവിടെ പാർപ്പുറപ്പിച്ച ജൂതൻമാർ മുസ്ലിംകൾക്കെതിരായി അറബികളെ പല പ്രകാരത്തിലും ഇളക്കി വിട്ടു കൊണ്ടിരുന്നു. മക്കക്കാരാണെങ്കിൽ മുമ്പേ തന്നെ. ഇസ്ലാമിന്റെ പ്രഖ്യാപിത ശത്രു

ക്കളാണ്. മക്കക്കാരെ മുസ്ലിംകൾക്കെതിരിൽ ഇളക്കി വിടാൻ പുതിയ പ്രകോപനങ്ങളൊന്നും ആവശ്യമുണ്ടായിരുന്നില്ല. ഇപ്ര കാരം തന്നെ നജ്ദിലെ ഗത്ഫൻ ഗോത്രക്കാരും, മക്കക്കാരുമാ യുള്ള തങ്ങളുടെ സൃഹൃദ് ബന്ധം മുൻ നിർത്തി മുസ്ലിംകളോട് ശത്രുതയിലാണ് വർത്തിച്ചു പോന്നിരുന്നത്. ഖൈബറിൽ കുടി യേറിയ ജൂതൻമാർ മക്കയിലെ ഖുറൈശികളുമായി നജ്ദിലെ ഗത്ഫ നുമായും മുമ്പു തന്നെ ധാരണയിലെത്തിയിരുന്നു. ഇതിനു പുറമെ ബനൂസുലൈമാനെയും ബനൂഅസദിനെയും കൂടി ഇസ്ലാമിനെ തിരിൽ അണി നിരത്താൻ ഖൈബറിലെ ജൂതൻമാർ ശ്രമിച്ചു കൊണ്ടിരുന്നു. ജൂതൻമാരുമായി സഖ്യത്തിലുള്ള ബനൂസഅദിനെ ഇസ്ലാമിനെതിരിൽ മക്കക്കാരുമായി സഖ്യമുണ്ടാക്കാൻ അവർ പ്രേരിപ്പിച്ചു. ഇപ്രകാരം നീണ്ട കാലത്തെ ഗൂഢപ്രവർത്തനങ്ങളി ലൂടെ, മുസ്ലിംകൾക്കതിരായി യുദ്ധം ചെയ്യുന്നതിന് അറബ് ഗോത്ര ങ്ങളുടെ ഒരു 'കോൺഫെഡറസി' അവർ പടുത്തുണ്ടാക്കി. മക്ക ക്കാരും, മക്കയ്ക്ക് ചുറ്റുമുള്ള പ്രദേശങ്ങളിൽ വസിക്കുന്ന ഗോത്ര ങ്ങളും നജ്ദിലെ ഗോത്രങ്ങളും മദീനയിലെ വടക്കൻ പ്രദേശങ്ങ ളിൽ പാർത്തുവന്നവരും ആണ് ഈ കോൺഫെഡറസിയിൽ ഉൾപ്പെട്ടിരുന്ന ശക്തികൾ

## ഖന്തക്ക് യുദ്ധം

ഹിജ്റ അഞ്ചാം വർഷം ശത്രുക്കൾ ഒരു വലിയ സൈന്യത്തെ വിണ്ടും ഒരുമിച്ചു കൂട്ടി. പത്തായിരത്തിനും ഇരുപത്തിനാലായിര ത്തിനും ഇടയിൽ ആളുകൾ ഈ സൈന്യത്തിലുണ്ടായിരുന്നുവെന്ന് ചരിത്രകാരൻമാർ കണക്കാക്കിയിട്ടുണ്ട്. അറേബ്യയുടെ നാനാഭാ ഗങ്ങളിൽ നിന്നുള്ള വിവിധ ഗോത്രങ്ങളുടെ ഈ സംയുക്ത സൈന്യം പത്തായിരം പേർ മാത്രമടങ്ങിയതായിരിക്കാനിടയില്ല. ഇരുപത്തി നാലായിരം ശരിയായിരിക്കാം. എന്നാൽ, പതിനെട്ടാ യിരമോ ഇരുപതിനായിരമോ ആയിരിക്കാനാണ് കൂടുതൽ സാ ധ്യത. മുഴുവൻ അറേബ്യയുടെയും ഈ സൈന്യത്തിന്റെ ഏകോ പിപ്പിച്ചുള്ള ആക്രമണത്തെ ചെറുത്തു നിൽക്കാൻ മദീനാ നഗര ത്തിനു സാധ്യമല്ലായിരുന്നു. മൂവായിരം (വൃദ്ധരും കുട്ടികളും യുവാ ക്കളും അടക്കം) ആയിരുന്നു അന്നത്തെ മദീനയിലെ ജനസംഖ്യ. ഇതിനെതിരിൽ ഇരുപതിനായിരത്തിനും ഇരുപത്തിനാലായിര ത്തിനും ഇടയിൽ വരുന്ന കായബലവും യുദ്ധനൈപുണ്യവും

തികഞ്ഞ ഒരു സൈന്യവ്യൂഹത്തെയാണ് ശത്രുക്കൾ ഒരുക്കിയിരുന്നത്. നാടിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി തിരഞ്ഞെടുക്കപ്പെട്ടവരടങ്ങിയ ഈ വൻസൈന്യത്തെ എതിരിടേണ്ട മദീനക്കാരാകട്ടെ എല്ലാ പ്രായത്തിൽ പെട്ടവരും. അവരുടെ നില നിരൂപിക്കുകയാണുത്തമം. അത്തരം ഒരു ഏറ്റുമുട്ടൽ അന്യാദൃശമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇരുപതിനായിരത്തിനും ഇരുപത്തിനാലായിരത്തിനും ഇടയിൽ വരുന്ന ശത്രുസേന ഒരുഭാഗത്ത്, വൃദ്ധൻമാരും കുട്ടികളും അടക്കം നഗരത്തിലെ മുഴുവൻ ജനങ്ങളുമടങ്ങിയ മൂവ്വായിരം മുസ്ലിംകൾ മറു ഭാഗത്തും! ശത്രുസേനയുടെ വൈപുല്യവും ഒരുക്കങ്ങളും ശരിക്കറിഞ്ഞപ്പോൾ തിരുനബി(സ) ആലോചനാസഭ വിളിച്ചുകൂട്ടി ഓരോരുത്തരുടെയും അഭിപ്രായം ആരാഞ്ഞു. പേർഷ്യയിൽ നിന്നുള്ള ആദ്യത്തെ മുസ്ലിം ആയ സൽമാനുൽഫാർസിയും അക്കൂട്ടത്തിലുണ്ടായിരുന്നു. ഒരു വൻ സൈന്യത്തിന്റെ ആക്രമണത്തിൽനിന്നും ഒരു നഗരത്തെ രക്ഷിക്കാൻ പേർഷ്യക്കാർ എന്തു നടപടികളാണ് സ്വീകരിക്കാറുള്ളതെന്ന് തിരുനബി(സ) അദ്ദേഹത്തോടാരാഞ്ഞു. നഗരത്തിനു രക്ഷാഭിത്തികളൊന്നുമില്ലെങ്കിലും നഗരം വളരെ ചെറുതാണെങ്കിലും ചുറ്റും കിടങ്ങു കുഴിച്ചു നഗരത്തിനുള്ളിൽനിന്നു തന്നെ രക്ഷാ പ്രവർത്തനങ്ങൾ നടത്താറാണ് പതിവെന്നു സൽമാൻ(റ) അറിയിച്ചു.

ഈ ആശയം തിരുനബി(സ) ഉടൻ അംഗീകരിച്ചു. മദീനയുടെ ഒരു ഭാഗത്ത് കുന്നുകളുണ്ട്. ആ വശത്ത് അതൊരു പ്രകൃതിദത്തമായ രക്ഷയായി. മറ്റേവശത്ത് നഗരവാസികൾ കൂട്ടമായി പാർക്കുന്നതുകൊണ്ട് ഓർക്കാപ്പുറത്ത് ഓരാക്രമണം ഉണ്ടാവാനിടയില്ല. മറ്റൊരു ഭാഗം ഭവനങ്ങളും ഈന്തപ്പനകളും കൊണ്ടു നിബിഡമാണ്. ഇതിനു പുറമെ അവിടെ ജൂതഗോത്രമായ ബനൂഖുറൈസയുടെ കാവൽ കേന്ദ്രങ്ങളുമുണ്ട്. ബനൂഖുറൈസ മുസ്ലിംകളുമായി സഖ്യത്തിലേർപ്പെട്ടവരുമത്രെ. ആകയാൽ ആ വശവും ശത്രുക്കളുടെ ആക്രമണങ്ങളിൽ നിന്നു കുറേയൊക്കെ സുരക്ഷിതമായിരിക്കും. നാലാമത്തെ ഭാഗം തുറസ്സായ സമതലമാണ്. ശത്രുക്കളുടെ ആക്രമണം ഈ വശത്തു കൂടെ ആയിരിക്കുമെന്നാണ് ഭയപ്പെട്ടിരുന്നതും. ആകയാൽ, അപ്രതീക്ഷിതമായ ഒരാക്രമണം ഉണ്ടാവുന്നതു തടയാൻ ആ ഭാഗത്തു കിടങ്ങു കുഴിക്കാൻ തിരുനബി(സ) ആജ്ഞാ

പിച്ചു. കിടങ്ങു കുഴിക്കാനുള്ള ശ്രമദാനയജ്ഞത്തിൽ സകല മുസ്ലിംകളും പങ്കു ചേർന്നു. പത്തു പേർ ചേർന്ന് പത്തുവാര വീതം കുഴിക്കാനാണ് പരിപാടി. വേണ്ടത്ര വീതിയിലും ആഴ ത്തിലും ഒരു നാഴിക നീളത്തിൽ കിടങ്ങു കുഴിക്കേണ്ടിയിരുന്നു.

കുഴിവെട്ടു തകൃതിയായി നടന്നു കൊണ്ടിരിക്കുന്നതിനിടയിൽ ഒരു വിഭാഗക്കാർക്ക് ഒരു കരിങ്കൽപാറ കെണിഞ്ഞു. അവരതു ആഞ്ഞാഞ്ഞു വെട്ടിക്കൊണ്ടിരുന്നു. അതു കൊത്തിപ്പിളർക്കുക അവർക്ക് തീരെ അസാദ്ധ്യമായി തോന്നി. വിവരം തിരുന ബി(സ)യെ അറിയിച്ചു. അവിടുന്നു ഉടൻ തന്നെ സംഭവസ്ഥലത്ത് എത്തിച്ചേർന്നു. ഇരുമ്പു പിക്കാസ് കയ്യിലെടുത്തു തിരുമേനി ആ കരിങ്കൽപാറമേൽ ആഞ്ഞു വെട്ടി. വെട്ടിനിടയിൽ തീപ്പൊരികൾ പാറി. നബി(സ) ഉച്ചത്തിൽ 'അല്ലാഹു അക്ബർ' എന്നു വിളിച്ചു പറഞ്ഞു. വീണ്ടും വെട്ടിയപ്പോൾ പിന്നെയും തീപ്പൊരികൾ പറ ന്നു. തിരുനബി(സ) അപ്പോഴും 'അല്ലാഹു അക്ബർ' എന്ന് ഉച്ച ത്തിൽ കീർത്തനം മുഴക്കി. മൂന്നാം തവണയും അവിടെ ഒളിചിത റി. നബി(സ) ഒരിക്കൽ കൂടി 'അല്ലാഹു അക്ബർ' എന്നു ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. അതോടെ പാറ പിളരുകയും ചെയ്തു!

എന്താണ് സംഭവിച്ചതെന്നു തിരുസഖാക്കൾ തിരക്കി. തീപ്പൊ രികൾ പറന്നപ്പോൾ തിരുനബി(സ) 'അല്ലാഹു അക്ബർ' എന്നു ഉച്ചത്തിൽ ഓരോ തവണയും വിളിച്ചു പറഞ്ഞത് എന്തിനായിരുന്നു? നബി ഇപ്രകാരം മറുപടി നൽകി:

"ഞാനീ കരിമ്പാറ മൂന്നു തവണ ഈ ഇരുമ്പു പിക്കാസ് കൊണ്ട് ആഞ്ഞു വെട്ടി. മൂന്നു തവണയും ഇസ്ലാമിന്റെ ഭാവി വിജയങ്ങ ളുടെ ഓരോ ദൃശ്യം അല്ലാഹു എനിക്ക് വെളിപ്പെടുത്തിത്തരികയു ണ്ടായി. ആദ്യത്തെ തവണ തീപ്പൊരികൾ പറന്നപ്പോൾ റോമാ സാമ്രാജ്യത്തിന്റെ സിറിയൻ അരമനകൾ ഞാൻ കണ്ടു. ആ അരമ നകളുടെ താക്കോലുകൾ എന്റെ കയ്യിൽ വെക്കപ്പെടുകയുണ്ടായി. രണ്ടാംവട്ടം മദീനയിലെ മിന്നിത്തിളങ്ങുന്ന പേർഷ്യൻ കൊട്ടാര ങ്ങൾ ഞാൻ കണ്ടു. ആ കൊട്ടാരങ്ങളുടെ താക്കോലുകളും എന്റെ കയ്യിൽ വെക്കപ്പെട്ടു. മൂന്നാം പ്രാവശ്യം ഞാൻ കണ്ടതു സൻആ യുടെ കോട്ടവാതിലുകളാണ്. യമൻ സാമ്രാജ്യത്തിന്റെ കുഞ്ചിക കൾ എന്റെ കയ്യിൽ വെക്കപ്പെട്ടതായും ഞാൻ കണ്ടു. ഇതു ദൈവ

ത്തിന്റെ വാഗ്ദാനങ്ങളത്രെ. നിങ്ങൾ ഈ വാഗ്ദാനങ്ങളിൽ വിശ്വാസം കെള്ളുമെന്നു എനിക്കുറപ്പുണ്ട്. ശത്രുക്കൾക്ക് നിങ്ങളെ ഒന്നും ചെയ്യാനാവില്ല.(സർഖാനി.പു2;ബാരി,പു.7)

വളരെ കുറച്ചുപേർചേർന്ന് തയ്യാറാക്കിയ ആ കിടങ്ങ് സൈനിക തന്ത്രപരമായി കുറ്റമറ്റതായിരുന്നില്ല. എങ്കിലും ശത്രുവിന് പൊടുന്നനെ ആക്രമണം നടത്താൻ കഴിയുകയില്ലെന്നു അതുവഴി ഉറപ്പു വരുത്തപ്പെട്ടു. ശത്രുക്കൾക്ക് തീരെ കടക്കാൻ വയ്യാത്തതായിരുന്നില്ല ആ കിടങ്ങെന്ന് പിന്നീട് തെളിയുകയുണ്ടായി. മറ്റൊരു ഭാഗത്തൂടെയും ശത്രുക്കൾക്ക് ആക്രമണം സംഘടിപ്പിക്കാൻ തരപ്പെടുകയില്ലായിരുന്നു.

കിടങ്ങിന്റെ ഭാഗത്തൂടെ ഒരു വലിയ വിഭാഗം അറബ് ഗോത്രക്കാർ മദീനയിലേക്ക് കടക്കാൻ ശ്രമിക്കുകയുണ്ടായി. വിവരമറിഞ്ഞയുടനെ അവരെ നേരിടുന്നതിനു തിരുനബി(സ) ആയിരത്തിഇരുന്നൂറു പേരോടുകൂടി പ്രസ്തുത കേന്ദ്രത്തിലെത്തുകയും അവരെ അവിടെ കാവൽ നിർത്തുകയും ചെയ്തു. നഗരത്തിന്റെ മറ്റു ഭാഗങ്ങൾ രക്ഷിക്കുന്നതിനു ഓരോ വിഭാഗത്തെയും നിയോഗിച്ചു.

കിടങ്ങു രക്ഷിക്കാൻ നിയുക്തരായ ഭടൻമാരുടെ എണ്ണത്തെ പറ്റി വ്യത്യസ്ഥ വിവരങ്ങളാണ് നൽകപ്പെട്ടിട്ടുള്ളത്. മൂവായിരം പേരാണെന്നു ചിലരും പന്ത്രണ്ടായിരമോ പതിമൂവായിരമോ ആണെന്നു മറ്റു ചിലരും എഴുന്നൂറു പേരാണെന്നു വേറെ ചിലരും പറയുന്നു. ഇവ തമ്മിൽ തീരെ പൊരുത്തമില്ല. പൊരുത്തപ്പെടുത്താൻ പ്രയാസമാണു താനും. എന്നാൽ, മറ്റു തെളിവുകളുടെയും സാഹചര്യങ്ങളുടെയും അടിസ്ഥാനത്തിൽ ഈ മൂന്നു മതിപ്പുകളും ഏറെക്കുറെ ശരിയാണെന്ന നിഗമനത്തിലാണ് ഈ ഗ്രന്ഥകർത്താവ് എത്തിച്ചേർന്നിട്ടുള്ളത്. യുദ്ധത്തിന്റെ വിവധ ഘട്ടങ്ങളിലായി ഭടൻമാരുടെ സംഖ്യ ഏറിയും കുറഞ്ഞും ഇരുന്നിരിക്കാം.

ഉഹ്ദിൽ നിന്നു കപട വിശ്വാസികൾ, പിൻമാറിക്കളഞ്ഞ ശേഷം പടക്കളത്തിൽ എഴുന്നൂറ് മുസ്ലിംകളാണ് അവശേഷിച്ചിരുന്നതെന്ന് സമ്മതിക്കപ്പെട്ടതാണല്ലോ. ഉഹ്ദ് യുദ്ധത്തിനുശേഷം രണ്ടു കൊല്ലം കഴിഞ്ഞാണ് ഖന്തക്ക് യുദ്ധം നടന്നത്. ഈ രണ്ടു കൊല്ലത്തിനിടയിൽ കൂട്ടമായ വലിയ മതം മാറ്റങ്ങളൊന്നുമുണ്ടായിട്ടില്ല. അതി

നാൽ, മുസ്‌ലിം പോരാളികളുടെ എണ്ണം എഴുന്നൂറിൽ നിന്നു മൂവായിരമായി വർദ്ധിച്ചതാവാൻ കാരണമില്ല. മുസ്‌ലിംകളുടെ എണ്ണം നിരന്തരം പെരുകിക്കൊണ്ടിരുന്നിട്ടുള്ളതിനാൽ ഈ യുദ്ധങ്ങൾക്കിടയിലുള്ള കാലഘട്ടത്തിലും അവർ വർദ്ധിച്ചിട്ടുണ്ടായിരിക്കാം. അതിനാൽ, കിടങ്ങു യുദ്ധത്തിൽ ഏർപ്പെട്ട മുസ്‌ലിം ഭടൻമാർ ആയിരത്തി ഇരുന്നൂറു പേരാണെന്നു കണക്കാക്കുന്നത് തെറ്റാവില്ല. എന്നാൽ ചിലർ മൂവായിരമെന്നും മറ്റു ചിലർ എഴുന്നൂറെന്നും പറഞ്ഞതു എന്തുകൊണ്ടാണെന്ന ചോദ്യത്തിനുത്തരം കാണേണ്ടതുണ്ട്. ഒരേ യുദ്ധത്തിന്റെ രണ്ടു ഘട്ടങ്ങളിലെ എണ്ണമാണിതെന്നു കാണാം. മൂന്നു ഘട്ടങ്ങളായിട്ടാണ് കിടങ്ങു യുദ്ധം നടന്നത്. ശത്രുസേന മദീനയെ സമീപിച്ചതാണ് ആദ്യഘട്ടം. കിടങ്ങ് കുഴിക്കുന്നതിൽ എല്ലാ മുസ്‌ലിംകളും ഏർപ്പെട്ടിരുന്നു. മണ്ണുവെട്ടി ദൂരെ കൊണ്ടിടാനും മറ്റുമായി കുട്ടികളും കുറേ പെണ്ണുങ്ങളും കൂട്ടുചേർന്നിരിക്കാം മുസ്‌ലിം പക്ഷത്ത് കിടങ്ങു കുഴിക്കുന്ന ജോലിയിൽ എല്ലാം കൂടി മൂവായിരത്തോളം ആളുകൾ ഏർപ്പെട്ടിരുന്നതായി കരുതേണ്ടിയിരിക്കുന്നു. ഈ എണ്ണത്തിൽ കുട്ടികളും സ്ത്രീകളും ഉൾപ്പെടുന്നു. കുട്ടികൾ മണ്ണു ചുമക്കാൻ നിന്നിരിക്കാം. എല്ലാ യുദ്ധ സംരംഭങ്ങളിലും മുസ്‌ലിംകളോടൊത്ത് പ്രവർത്തിച്ചിരുന്ന അവരുടെ സ്ത്രീകൾ കിടങ്ങു കുഴിക്കുന്നതിനോടനുബന്ധിച്ച മറ്റു പല പണികളിലും ആവശ്യമായ സഹായങ്ങൾ നൽകിക്കൊണ്ടിരുന്നിരിക്കാം. ഈ നിഗമത്തെ പിൻതാങ്ങുന്ന ഒട്ടേറെ തെളിവുകളുണ്ട്. കുഴിവെട്ടുവാൻ ആരംഭിച്ചപ്പോൾ കുട്ടികളോടും വരാൻ പറഞ്ഞിട്ടുണ്ടായിരുന്നു. അങ്ങനെ ആ യജ്ഞത്തിൽ മുഴുവൻ മുസ്‌ലിംകളും പങ്കെടുത്തു. സൈന്യം വന്നെത്തിയ ഉടനെ 15 വയസ്സിൽ താഴെയുള്ള മുഴുവൻ കുട്ടികളോടും മാറിനിൽക്കാൻ തിരുമേനി കല്പിക്കയുണ്ടായി. പതിനഞ്ചു വയസ്സിനു മേലെയുള്ള കുട്ടികൾ ഇഷ്ടപ്പെടുന്നുവെങ്കിൽ യുദ്ധത്തിൽ പങ്കെടുക്കാൻ അനുവദിക്കപ്പെട്ടിരുന്നു. (ഹൽബിയ്യാ, പു.2) കിടങ്ങു കുഴിക്കുന്ന ഘട്ടത്തിൽ പങ്കെടുത്തവർ, യുദ്ധം ആരംഭിച്ചപ്പോൾ രംഗത്തുണ്ടായിരുന്ന മുസ്‌ലിംകളെക്കാൾ എത്രയോ അധികമായിരുന്നു എന്ന് ഇതിൽ നിന്നും തെളിയുന്നു. ശരിക്കും യുദ്ധം തുടങ്ങിയപ്പോൾ ചെറിയ കുട്ടികളെയെല്ലാം പറഞ്ഞയച്ചു. അപ്പോൾ മൂവായിരം പേർ പങ്കെടുത്തു എന്നത് യുദ്ധത്തിന്റെ ആരംഭ ഘട്ടത്തിൽ കിടങ്ങ് കുഴിക്കു

കയായിരുന്നപ്പോഴും, ആയിരത്തി ഇരുന്നൂറു പേർ പങ്കെടുത്തു എന്നതു യുദ്ധം ശരിക്കും ആരംഭിച്ചു കഴിഞ്ഞപ്പോഴും ഉള്ള കണക്കു കളാണെന്ന് വ്യക്തമായി. എഴുന്നൂറ് പേർ പങ്കെടുത്തു എന്ന നിവേ ദനത്തെ കുറിച്ചാണ് പിന്നെ അറിയാനിരിക്കുന്നത്. ഇതും ശരി യാണെന്നാണ് എന്റെ പക്ഷം. ഇബ്നുഇസ്ഹാക്കിനെ പോലുള്ള വിശ്വസ്ഥനായ ഒരാളാണിത് നിവേദനം ചെയ്തിട്ടുള്ളത് എന്നോർക്കണം. ഇബ്നുഹസ്മിനെ പോലെ പ്രാമാണികനായ ഒരു പണ്ഡിതൻ അതിനെ പിൻതാങ്ങിയിട്ടുമുണ്ട്. ആകയാൽ, ഈ എണ്ണം തെറ്റാണെന്ന് പറഞ്ഞു തള്ളാൻ പറ്റില്ല. യുദ്ധത്തിന്റെ മറ്റു വിവരങ്ങളിലേക്ക് കടക്കുമ്പോൾ ഇതും ശരിയാണെന്ന് കാണാം. ബനൂഖുറൈസ മുസ്ലിംകളുമായുള്ള കരാർ ലംഘിച്ചു ശത്രുക്ക ളോടൊപ്പം ചേർന്നു വഞ്ചനാപരമായി പിന്നിൽ നിന്നു ആക്രമി ക്കാൻ മുതിർന്നപ്പോൾ അവരുടെ ദുരുദ്ദേശ്യത്തെ കുറിച്ചറിവു കിട്ടിയ നബിതിരുമേനി(സ) ബനൂഖുറൈസായുടെ ആക്രമണ ത്തിനു ലക്ഷ്യമായിത്തീർന്ന നഗരത്തിന്റെ ഒരു ഭാഗത്ത് കാവൽ സംഘത്തെ ഏർപ്പെടുത്തുകയുണ്ടായി. ബനൂഖുറൈസാ മുസ്ലിംക ളുമായി സഖ്യത്തിലായിരുന്നതിനാൽ ആ ഭാഗത്ത് ആക്രമണമു ണ്ടാവില്ലെന്ന വിശ്വാസത്തിൽ അവിടെ രക്ഷാ ഏർപ്പാടുകളൊന്നും ചെയ്തിരുന്നില്ല. തങ്ങളുടെ ഭാഗത്തൂടെ മദീനയ്ക്കു നേരെ ആക്ര മണം നടത്താൻ ബനൂഖുറൈസ ശത്രുക്കളെ അനുവദിക്കില്ലെ ന്നാണ് കരുതപ്പെട്ടിരുന്നത്. എന്നാൽ, ബനൂഖുറൈസ കാലുമാറി യെന്ന വിവരം തിരുനബിക്ക് ലഭിച്ചയുടനെ സഖ്യം കാരണം സുര ക്ഷിതരായി കരുതപ്പെട്ടിരുന്ന സ്ത്രീ ജനങ്ങളും മറ്റും തീരെ അര ക്ഷിതരായിത്തീർന്നിരിക്കുകയാണെന്നു മനസ്സിലാക്കി ഇരുന്നൂറും മുന്നൂറും പേരടങ്ങിയ രണ്ടു ഭടസംഘങ്ങളെ നഗരത്തിന്റെ രണ്ടു കേന്ദ്രങ്ങളിലേക്കയക്കുകയുണ്ടായി. മുസ്ലിം സ്ത്രീകളെല്ലാം സുരക്ഷിതരായിത്തന്നെയിരിക്കുന്നുണ്ടെന്നു പ്രധാന സൈനികകേന്ദ്രത്തിൽനിന്നും അറിവു നൽകുന്നതിനു ഇടക്കിടെ ഉച്ചത്തിൽ 'അല്ലാഹു അക്ബർ' എന്ന മുദ്രാവാക്യം മുഴക്കണ മെന്ന് തിരുനബി(സ) കൽപ്പിക്കുകയും ചെയ്തിരുന്നു. ഈ നില യിൽ കിടങ്ങു യുദ്ധത്തിൽ പങ്കെടുത്ത പടയാളികൾ എഴുന്നൂറ് പേരാണെന്ന് ഇബ്നുഅസ്ഹാക്ക് കണക്കാക്കിയിരുന്നത് തികച്ചും ശരിതന്നെയെന്നു വ്യക്തമാകുന്നു. ആകെയുള്ള ആയിരത്തി ഇരു

ന്നൂറ് ഭടൻമാരിൽ അഞ്ഞൂറു പേർ നഗരത്തിന്റെ പിൻവശം രക്ഷിക്കുന്നതിനു നിയോഗിക്കപ്പെട്ടിരുന്നുവെങ്കിൽ യുദ്ധ രംഗത്ത് എഴുന്നൂറു പേർ തന്നെയാണല്ലോ ഉണ്ടായിരുക്കുക. ഇങ്ങനെ കിടങ്ങു യുദ്ധത്തിൽ ഏർപ്പെട്ട മുസ്ലിം സൈന്യത്തിന്റെ അംഗസംഖ്യ സംബന്ധിച്ച വിവിധ റിപ്പോർട്ടുകളെല്ലാം ശരിതന്നെയാണെന്നു വ്യക്തമായി.

കിടങ്ങു കുഴിക്കാൻ തിരുനബിയോടൊപ്പം എഴുന്നൂറ് ഭടൻമാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. കിടങ്ങു കുഴിച്ചുവെങ്കിലും അതുകൊണ്ട് മാത്രം അത്രയും വലിയ ശത്രുസേനയെ ചെറുത്തു നിൽക്കുക സാദ്ധ്യമായിരുന്നില്ല. എന്നാൽ, മുസ്ലിംകൾ സാധാരണപോലെ ദൈവത്തിന്റെ സഹായത്തിലും സംരക്ഷയിലും വിശ്വാസമുറപ്പിച്ചു. ഭടൻമാർ ശത്രുസൈന്യത്തിന്റെ നീക്കങ്ങൾ നിരീക്ഷിച്ചു കൊണ്ടിരുന്നു. അതിനിടയിൽ സ്ത്രീകളെയും കുട്ടികളെയും നഗരത്തിലെ രണ്ടു സുരക്ഷിത സ്ഥാനങ്ങളിലേക്ക് മാറിപ്പാർപ്പിക്കയുണ്ടായി. ശത്രുക്കൾ കിടങ്ങിനടുത്തെത്തിയപ്പോൾ അവർ അമ്പരന്നു. അറേബ്യയിലുണ്ടായ ഒരു യുദ്ധത്തിലും ഇതിനുമുമ്പ് ഇത്തരമൊരു സമരതന്ത്രം അവർ കണ്ടിരുന്നില്ല. ശത്രുസേന കിടങ്ങിന്റെ മറുഭാഗത്ത് താവളമടിച്ചു. മദീനയിൽ പ്രവേശിക്കാനുള്ള മാർഗങ്ങൾ നിരീക്ഷിച്ചു തുടങ്ങി. നഗരത്തിന്റെ ഒരു വശത്ത് കിടങ്ങുണ്ട്. മറ്റൊരു വശത്ത് കുന്നുകൾ സ്വാഭാവികരക്ഷയായി എഴുന്നു നിൽക്കുന്നു. മൂന്നാമതൊരു വശത്ത് വീടുകളും ഇടതൂർന്ന മരങ്ങളും. നഗരത്തിന്റെ ഒരു ഭാഗത്തൂടെയും പെട്ടെന്നു ആക്രമണം സംഘടിപ്പിക്കുക സാധ്യമല്ല. ഈ സാഹചര്യത്തിൽ ശത്രുസേനാനികൾ കൂടിയാലോചന നടത്തി. മദീനയിൽ താമസിച്ചു വന്നിരുന്ന ജൂതഗോത്രമായ ബനൂഖുറൈസായെ മുസ്ലിംകളുമായി അവർ ചെയ്ത സഖ്യത്തിൽ നിന്നു പിന്തിരിപ്പിച്ചു അറബ് സംയുക്തസേനയോടൊപ്പം ചേരാൻ പ്രേരിപിപ്പിക്കുകയല്ലാതെ മറ്റൊരു പോംവഴിയില്ലെന്ന് അവർ തീർച്ചയാക്കി. നഗരത്തിലേക്ക് പ്രവേശിക്കാൻ ബനൂഖുറൈസ ഒരു ഇടനാഴി അനുവദിക്കുകയേ വേണ്ടൂ. അറബ് സൈന്യനായകനായിരുന്ന അബൂസുഫ്യാൻ, മദീനയെ പിൻഭാഗത്തൂടെ ആക്രമിക്കാനുള്ള സൗകര്യം അനുവദിക്കേണ്ടതു സംബന്ധിച്ചു ബനൂഖുറൈസയുമായി കൂടിയാലോചനകൾ നടത്തുന്നതിനു ഹുയൈബിൻഅഖ്തബിനെ നിയോഗിച്ചയച്ചു. മദീനയിൽ

നിന്നു പുറത്താക്കപ്പെട്ട ബനൂനദീർ ഗോത്രത്തിന്റെ തലവനും സംയുക്ത മുന്നണിക്ക് പ്രചോദനം നൽകിപ്പോന്ന പ്രമുഖനുമായിരുന്നു ഇയാൾ. ഹുയെബിനു അഖ്തബ് ബനുഖുറൈസയുടെ നേതാവിനെ കാണാൻ യഹൂദരുടെ കേന്ദ്രത്തിൽ ചെന്നു. ആദ്യത്തിൽ അവർ അയാളെ കാണാൻ കൂട്ടാ ക്കിയിരുന്നില്ല. മുസ്‌ലിംകളെ പരാജയപ്പെടുത്താനുള്ള സുവർണാവസരമാണെന്ന് ബോധ്യപ്പെടുത്തിയതോടെ ഖുറൈസാ നേതാക്കളിരൊളായ കഅബിനെ പാട്ടിലാക്കാൻ അയാൾക്കു കഴിഞ്ഞു. പുതിയ പ്രസ്ഥാനത്തെ നശിപ്പിക്കാൻ അറേബ്യയൊട്ടുക്കുമുള്ള ശക്തികൾ മുമ്പൊരിക്കലുമില്ലാത്ത വിധം ഒന്നിച്ചിരിക്കുകയാണ്. കിടങ്ങിന്നപ്പുറത്ത് നിലകൊണ്ടിരുന്ന സൈന്യം ഒരു സേനാവിഭാഗമല്ല; പിന്നെയോ, പടയാളികളുടെ ഒരു മഹാ സമുദ്രം! അവരെ നേരിടുവാൻ മുസ്‌ലിം സൈന്യത്തിനു ഒരിക്കലും സാധ്യമല്ല. അയാൾ പൊതുനില അവർക്കു വിശദീകരിച്ചു കൊടുത്തു. അതുകൊണ്ട് അറബ്സേന കിടങ്ങു മുറിച്ചു നഗരത്തിൽ കടക്കുന്നതിനിടയിൽ, നബി സ്ത്രീകളെയും കുട്ടികളെയും മാറ്റിപ്പാർപ്പിച്ച സുരക്ഷിത കേന്ദ്രങ്ങളെ ലക്ഷ്യമാക്കി ബനൂഖുറൈസാ പുതിയൊരു ആക്രമണം സംഘടിപ്പിക്കണം. മുസ്‌ലിംകളുടെ പ്രതിരോധ നിര തകർത്തു തരിപ്പണമാക്കാൻ ഇതുവഴി സാധ്യമാകുന്നതാണ്. ഇതോടെ പുരുഷൻമാരും സ്ത്രീകളും കുട്ടികളുമടക്കം സകല മുസ്‌ലിംകളും ഒരു മരണക്കെണിയിൽ അകപ്പെടുകയായി. ഇതായിരുന്നു അവരുടെ പ്ലാൻ! ഭാഗികമായെങ്കിലും ഈ ആസൂത്രണം ഫലിച്ചിരുന്നെങ്കിൽ മുസ്‌ലിംകൾക്ക് അവരുടെ ഇഷ്ടൻമാരെല്ലാം നഷ്ടപ്പെടുമായിരുന്നു. മാത്രമല്ല, അവരുടെ സ്ഥിതി കൂടുതൽ അപകടപൂർണ്ണമായിത്തീരുകയും ചെയ്യുമായിരുന്നു. മരണക്കെണിയിൽനിന്നു രക്ഷപ്രാപിക്കാൻ അവർക്ക് മറ്റൊരു മാർഗ്ഗവും ഉണ്ടാകുമായിരുന്നില്ല.

### ബനൂഖുറൈസയുടെ വഞ്ചന

ജൂതഗോത്രമായ ബനൂഖുറൈസാ മുസ്‌ലിംകളുമായി സഖ്യത്തിലായിരുന്നു. യുദ്ധത്തിൽ അവർ മുസ്‌ലിംകളുടെ ഭാഗം ചേർന്നില്ലെങ്കിൽ തന്നെ ശത്രുക്കളെ തങ്ങളുടെ പ്രദേശത്ത് തടുക്കുകയെങ്കിലും ചെയ്യുമെന്നു പ്രതീക്ഷിക്കപ്പെട്ടിരുന്നു. തന്നിമിത്തം, തിരുനബി(സ) നഗരത്തിന്റെ ആ ഭാഗത്തു യാതൊരു പ്രതിരോധവും

ഏർപ്പെടുത്തിയിരുന്നില്ല. മുസ്ലിംകൾ തങ്ങളെ പൂർണ്ണമായി വിശ്വസിച്ചിരിക്കയാണെന്നു ബനൂഖുറൈസാ മനസ്സിലാക്കി. ആകയാൽ, അവർ അറബ് ഗോത്രങ്ങളോടൊപ്പം ചേരാൻ തീരുമാനിച്ചപ്പോൾ ആ സഖ്യം പരസ്യമാക്കരുതെന്ന ഒരു രഹസ്യധാരണയിലെത്തിയിട്ടുണ്ടായിരുന്നു. സഖ്യത്തെ കുറിച്ചു അറിയാനിടവന്നാൽ മുസ്ലിംകൾ ജാഗരൂകരായിത്തീരുകയും നഗരത്തിന്റെ ആ ഭാഗം രക്ഷിക്കുന്നതിനു പ്രത്യേകം നടപടികളെടുക്കാൻ ബദ്ധപ്പെടുകയും ചെയ്യുമെന്നു അവർ ഓർത്തു. വളരെ ആപൽക്കരമായ ഒരു ഗൂഢാലോചനയായിരുന്നു അത്.

രണ്ടു വശത്തുകൂടെ മുസ്ലിംകളെ ആക്രമിക്കാനാണ് ശത്രുക്കൾ പ്ലാനിട്ടിരുന്നത്. അറബ് സൈന്യം കിടങ്ങിനു നേരെ ആക്രമണം തുടങ്ങിയെങ്കിലും കുറച്ചു ദിവസം കഴിഞ്ഞിട്ടും ഒന്നും സംഭവിച്ചില്ല. തങ്ങളുടെ വില്ലാളികളെ ഒരു കുന്നിൻ പുറത്ത് നിർത്തുവാനും കിടങ്ങിനെ കാത്തു പോരുന്ന മുസ്ലിംകളുടെ നേരെ ബാണവർഷം ചെയ്യാനും അവരാലോചിച്ചു. ഇടക്കിടെ കിടങ്ങ് കുഴിക്കാതെയിട്ടിരുന്ന ഭാഗത്തു ഒരറ്റത്തായിട്ടാണ് അവർ സ്ഥാനമുറപ്പിച്ചിരിക്കുന്നത്. മുസ്ലിംകളുടെ പ്രതിരോധ നിര തകരാൻ തുടങ്ങുമ്പോൾ തന്നെ തങ്ങളുടെ സമർത്ഥരായ കുതിരപ്പട്ടാളക്കാരുടെ സഹായത്തോടെ കിടങ്ങു ചാടിക്കടക്കാനായിരുന്നു ശത്രുക്കളുടെ പ്ലാൻ. ഇത്തരം ആക്രമണങ്ങൾ ആവർത്തിക്കപ്പെടുന്നതോടെ കിടങ്ങിന്റെ അങ്ങേപ്പുറത്തുള്ള മുസ്ലിംകളുടെ ഒരു പ്രത്യേകസ്ഥാനം കൈക്കലാക്കാൻ കഴിയുമെന്നും ആ കേന്ദ്രത്തിൽ തങ്ങളുടെ സൈന്യങ്ങളെയെല്ലാം ഒരുമിച്ചു കൂട്ടി നഗരത്തിനു നേരെ ഒരൂക്കൻ ആക്രമണം നടത്താമെന്നും അവർ വിശ്വസിച്ചു. ആകയാൽ, അവർ തുടരെത്തുടരെ ആക്രമണം നടത്തിക്കൊണ്ടിരുന്നു. തന്നിമിത്തം മുസ്ലിം ഭടൻമാർക്ക് വിശ്രമരഹിതരായി പൊരുതേണ്ടി വന്നു. ഒരു ദിവസം ആ ഭടൻമാർക്ക് പകൽ മുഴുവനും രക്ഷാപ്രവർത്തനങ്ങളിൽ മുഴുകേണ്ടി വന്നിരുന്നതിനാൽ നിശ്ചിത നേരങ്ങളിൽ നമസ്കാരം അനുഷ്ഠിക്കാൻ തന്നെ ഇടകിട്ടിയില്ല. ഇക്കാരണത്താൽ തിരുനബി(സ) വളരെ കുണ്ഠിതത്തോടെ ഇപ്രകാരം പറയുകയുണ്ടായി: ' 'അവിശ്വാസികളെ ദൈവം ശിക്ഷിക്കട്ടെ. അവർ നമ്മുടെ നമസ്കാരമെല്ലാം തകരാറിലാക്കി!" ശത്രുക്കളുടെ ആക്രമണത്തിന്റെ കാഠിന്യം ഈ സംഭവത്തിൽ നിന്നും മനസ്സിലാ

ക്കാം. തിരുനബിയുടെ അത്യധികമായ ഉത്കണ്ഠ ദൈവാരാധനയെ കുറിച്ചായിരുന്നുവെന്നും ഈ സംഭവം തെളിയിച്ചു കാട്ടുന്നുണ്ട്. മദീനാ നഗരം നാലുഭാഗവും വളയപ്പെട്ടിരുന്നു. പുരുഷൻമാർ മാത്രമല്ല, സ്ത്രീകളും കുട്ടികളും കൂടി മരണത്തിന്റെ പിടിയിലായിരുന്നു. നഗരത്തിലെങ്ങും ഉത്കണ്ഠ മുറ്റിനിന്നു. ആ സന്നിഗ്ദ്ധ ഘട്ടത്തിലും നിശ്ചിത നേരങ്ങളിലെ നമസ്കാരമനുഷ്ഠിക്കേണ്ടതിനെ പറ്റിയാണ് തിരുനബി(സ) ചിന്തിച്ചു കൊണ്ടിരുന്നത്. ക്രിസ്ത്യാനികളെയോ ഹിന്ദുക്കളെയോ പോല ആഴ്ചയിലൊരിക്കലല്ല മുസ്‌ലിംകളുടെ പ്രാർത്ഥന. ദിനേന അഞ്ചു നേരങ്ങളിലാണ്. യുദ്ധവേളയിൽ ഒരു നേരമെങ്കിലും നമസ്കാരമനുഷ്ഠിക്കുക ദുഷ്കരമത്രെ. എന്നിട്ടും, അഞ്ചു നേരത്തെ നമസ്കാരങ്ങളിലൊന്നെങ്കിലും തകരാറായാൽ തിരുനബി(സ) വ്യാകുലപ്പെടുമായിരുന്നു!

നമുക്ക് യുദ്ധത്തിലേക്ക് തിരിയാം. ശത്രുക്കൾ മുൻവശത്തുനിന്നു ആക്രമിക്കുകയായിരുന്നു. ഈ അവസരത്തിൽ മുസ്‌ലിം ജനസാമാന്യത്തിന്റെ ശ്രദ്ധയിൽപെടാതെ പിന്നിൽ നിന്നൊരാക്രമണം സംഘടിപ്പിക്കാൻ ബനൂഖുറൈസായും പ്ലാനിട്ടു. പിൻവശത്തൂടെ പെട്ടന്നു നഗരത്തിൽ കടന്നു അവിടെ സുക്ഷിതരായിക്കഴിയുന്ന സ്ത്രീകളെയും കുഞ്ഞുകുട്ടികളെയും ആക്രമിക്കുവാനായിരുന്നു അവരുദ്ദേശിച്ചത്. സ്ത്രീകളെയും കുട്ടികളെയും രക്ഷിക്കുവാൻ കാവൽ ഭടൻമാർ നിയോഗിക്കപ്പെട്ടിട്ടുണ്ടോ എന്നും ഉണ്ടെങ്കിൽ അവരുടെ ശക്തിയെത്രയെന്നും അന്വേഷിച്ചറിയാൻ ബനൂഖുറൈസാ ഒരു ചാരനെ നിയോഗിച്ചയച്ചു. കുടുംബാംഗങ്ങൾക്ക് ഒന്നായി താമസിക്കാൻ ഏർപ്പാടു ചെയ്തിരുന്ന ഒരു പ്രത്യേക സ്ഥാനമായിരുന്നു ശത്രുക്കളുടെ പ്രധാന ഉന്നം. ചാരൻ ഈ സ്ഥലത്തു ചുറ്റിപ്പറ്റുകയും സംശയകരമായി അലഞ്ഞു തിരിയുകയും ചെയ്യുന്നത് തിരുനബിയുടെ ഒരു പിതൃസഹോദരിയായ സഫിയ്യയുടെ ശ്രദ്ധയിൽ പെട്ടു. പുരുഷനായ ഒരേയൊരു കാവൽ ഭടനേതാവേ തദവസരത്തിൽ അവിടെയുണ്ടായിരുന്നുള്ളൂ. അയാളാകട്ടെ, സുഖമില്ലാതെ കിടക്കുകയുമായിരുന്നു. താൻ കണ്ട സംഗതികൾ സഫിയ്യ ആ കാവൽഭടനെ ധരിപ്പിക്കുകയും സ്ത്രീകളും കുട്ടികളും തികച്ചും അരക്ഷിതാവസ്ഥയിലാണുള്ളതെന്ന വാർത്ത ശത്രു സങ്കേതത്തിലെത്തിക്കുന്നതിനു മുമ്പ് ആ ചാരനെ പിടികൂ

ടുക തന്നെ വേണമെന്നു അഭിപ്രായപ്പെടുകയും ചെയ്തു. രോഗിയായ കാവൽ ഭടൻ അതിനു മുതിരാതിരുന്നപ്പോൾ സഫിയ്യ തന്നെ ഒരുവടിയുമായി പുറപ്പെട്ടു. അപരിചിതനായ ആ സന്ദർശകനുമായി പൊരുതി. മറ്റു സഹോദരിമാരുടെ സഹായത്തോടെ ആ ചാരനെ ഒതുക്കുകയും ഒടുവിൽ കൊല്ലുകയും ചെയ്തു. ഇയാൾ ബനൂഖുറാസായുടെ ഒരു ചാരൻ തന്നെയെന്നു പിന്നീടു വെളിപ്പെടുകയുണ്ടായി. ഇതറിഞ്ഞിപ്പോൾ മുസ്ലിംകൾ ഭയവിഹ്വലരായിത്തീരുകയും തികച്ചും സുരക്ഷിതമെന്നു തങ്ങൾ അതുവരെ കരുതിപ്പോന്ന കേന്ദ്രത്തിൽ പിന്നെയും ആക്രമണങ്ങൾ ഉണ്ടായേക്കുമെന്ന ഉത്കണ്ഠ ഉണ്ടാവുകയും ചെയ്തു. എന്നാൽ, മുഴുവൻ മുസ്ലിം ഭടൻമാരുടെയും സാന്നിദ്ധ്യം അനുപേക്ഷ്യമായിരിക്കുമാറ് അത്രയും കനത്ത ഒരാക്രമണമാണ് മുൻവശത്തു നിന്നുണ്ടായത്. എന്നിട്ടും അതിൽ നിന്നൊരു വിഭാഗത്തെ തിരുനബി(സ) വേർതിരിച്ചു. സ്ത്രീകളുടെയും കുട്ടികളുടെയും രക്ഷക്കായി നിയോഗിച്ചു. ഈ യുദ്ധത്തിൽ പങ്കെടുത്ത മുസ്ലിം ഭടൻമാരുടെ കണക്ക് മുകളിൽ ചർച്ച ചെയ്തിട്ടുണ്ടല്ലോ. ആകെ ആയിരത്തിരുന്നൂറ് ഭടൻമാരിൽ നിന്നു അഞ്ഞൂറു പേരെയാണ് അങ്ങനെ നഗരത്തിലെ സ്ത്രീകളുടെയും കുട്ടികളുടെയും രക്ഷാപ്രവർത്തനങ്ങൽക്കുവേണ്ടി നിയോഗിച്ചിരിക്കുന്നത്. അപ്പോൾ പതിനെട്ടായിരത്തിനും ഇരുപതിനായിരത്തിനും ഇടയിൽ വരുന്ന ശത്രുഭടൻമാരുമായുള്ള യുദ്ധത്തിൽ കിടങ്ങിന്റെ സംരക്ഷണത്തിനു എഴുന്നൂറ് മുസ്ലിം ഭടൻമാർ മാത്രം ശേഷിച്ചു. തങ്ങൾക്ക് അഭിമുഖീകരിക്കേണ്ടി വന്ന യാതനകളുടെ ഭയങ്കരത നിമിത്തം അനേകം മുസ്ലിംകൾ നിരാശരായിക്കഴിഞ്ഞിരുന്നു. അവർ തിരുനബിയുടെ അടുക്കൽ ചെന്നു സ്ഥിതിഗതികളുടെ ഗൗരവം ധരിപ്പിക്കുകയും നഗരത്തെ രക്ഷിക്കുക തികച്ചും അസാദ്ധ്യമാണെന്നറിയിക്കുകയും ചെയ്തു. പ്രത്യേക പ്രാർത്ഥന നടത്താൻ അവർ തിരുമേനിയോടപേക്ഷിച്ചു. തങ്ങൾക്ക് ഒരു പ്രാർത്ഥനാ വാചകം പഠിപ്പിച്ചുതരേണമെന്നു അവർ ആവശ്യപ്പെടുകയുമുണ്ടായി. തിരുമേനി(സ) ഇപ്രകാരമാണ് മറുപടി നൽകിയത്: ‘ ‘പേടിക്കേണ്ട! നിങ്ങളെ ദൗർബല്യത്തിൽ നിന്നു രക്ഷിക്കാനും നിങ്ങളുടെ ഹൃദയങ്ങൾക്ക് ദൃഢത നൽകുവാനും നിങ്ങളുടെ ഉത്കണ്ഠകളകറ്റാനും അല്ലാഹുവിനോടു പ്രാർത്ഥിക്കുക!”

തിരുനബി(സ) ഇപ്രകാരം പ്രാർത്ഥിച്ചു.

' 'ഓ ദൈവമേ, നീ എനിക്ക് ഖുർആൻ ഇറക്കിത്തന്നു. ശിക്ഷ നടത്തുന്ന കാര്യത്തിൽ നീ ആരെയും കാത്തുനിൽക്കുന്നില്ല. ഞങ്ങളെ ആക്രമിക്കാൻ വന്നിട്ടുള്ള ഈ ശത്രു സേനയെ നീ തന്നെ പരാജയപ്പെടുത്തേണമേ! നാഥാ, ഞാനിതാ നിന്നോടു അഭയയാചന ചെയ്യുന്നു. നീ തന്നെ ഇവരെ പരാജയപ്പെടുത്തേണമേ! ഞങ്ങൾക്ക് ഇവരുടെ മേൽ നീ വിജയം നൽകേണമേ! ഇവരുടെ എല്ലാ ദുരാലോചനകളെയും നീ തന്നെ തകർക്കേണമേ!"(ബുഖാരി)

പിന്നെയും,

"ഓ ദൈവമേ, യാതനകളിലും വേദനകളിലും അകപ്പെട്ടു നിന്നോടു അഭയയാചന ചെയ്യുന്നവനെ നീ ചെവിക്കൊള്ളുന്നുവല്ലോ! ഉത്ക്കണ്ഠപ്പെട്ടു പ്രാർത്ഥിക്കുന്നവന്റെ പ്രാർത്ഥനകൾക്ക് നീ ഉത്തരം നൽകുന്നു. എന്റെ വേദനകളെയും എന്റെ ഉത്കണ്ഠയെയും എന്റെ ഭയത്തെയും നീ തന്നെ അകറ്റിക്കളഞ്ഞാലും! ഞാനും എന്റെ സഹചരരും എത്ര ഭയങ്കരമായ എതിർപ്പിനെയാണ് അഭിമുഖീകരിച്ചിട്ടുള്ളതെന്നു നീ അറിയുന്നുവല്ലോ!"(സർഖാനി)

മുസ്‌ലിം സൈന്യത്തിൽ മറ്റാരെക്കാളും അസ്വസ്ഥത കാണിച്ചിരുന്നതു കപടവിശ്വാസികൾ തന്നെയായിരുന്നു. തങ്ങളുടെ മാനത്തെയോ നഗരത്തിന്റെയും കുഞ്ഞു കുട്ടികളുടെയും രക്ഷയെയോ കുറിച്ചുള്ള വിചാരമെല്ലാം അവരുടെ ഹൃദയങ്ങളിൽ നിന്നു അപ്രത്യക്ഷമായി. തങ്ങളുടെ അണിയിലുള്ളവരാൽതന്നെ അപമാനിക്കപ്പെടരുതെന്നു കരുതി അവർ ഓരോ നിസ്സാരകാരണം പറഞ്ഞു യുദ്ധരംഗത്തുനിന്നു പിൻമാറിത്തുടങ്ങി. വിശുദ്ധ ഖുർആൻ അവരെപ്പറ്റി ഇപ്രകാരമാണ് പറയുന്നത്:

"അവരിൽ ഒരു കൂട്ടർ നബി (സ) യോടു അനുമതിക്കപേക്ഷിച്ചു. അവർ പറഞ്ഞു: 'ഞങ്ങളുടെ വീടുകൾ അരക്ഷിതമായി കിടക്കുന്നു.' എന്നാലോ അവ, അങ്ങനെ തുറന്നു കിടക്കുന്നില്ല. ഓടിപ്പോകാനല്ലാതെ അവർ ഉദ്ദേശിച്ചിരുന്നില്ല" (ഖുർആൻ,33:14)

ആ ഘട്ടത്തിലെ യുദ്ധ സ്ഥിതിയെയും മുസ്‌ലിംകളുടെ അപകടനിലയെയും കുറിച്ച് ഖുർആൻ ഇപ്രകാരമാണ് പ്രസ്താവിക്കുന്നത്:

"നിങ്ങളുടെ മീതെ കൂടിയും നിങ്ങളുടെ താഴെ കൂടിയും അവർ

നിങ്ങൾക്കെതിരെ വന്ന സന്ദർഭം (ഓർക്കുക). ദൃഷ്ടികൾ പതറുകയും ഹൃദയങ്ങൾ കണ്ഠനാളങ്ങളിൽ എത്തുകയും അല്ലാഹുവിനെ കുറിച്ചു പലതും ചിന്തിച്ചുകൊണ്ടിരിക്കുകയും ചെയ്ത ആ സന്ദർഭം. ആ സമയത്ത് വിശ്വാസികൾ പരീക്ഷിക്കപ്പെടുകയും ശക്തിമത്തായ കുലുക്കത്തിനു വിധേയരാക്കപ്പെടുകയും ചെയ്യും. അപ്പോൾ കപടവിശ്വാസികളും ആത്മീയരോഗികളും പറഞ്ഞു. 'അല്ലാഹുവും അവന്റെ റസൂലും നമുക്ക് വൻ ചതിയല്ലാതെ മറ്റൊന്നും വാഗ്ദാനം ചെയ്തിട്ടില്ല.' അവരിൽ ഒരു വിഭാഗം പറഞ്ഞു; യസിരിബ് നിവാസികളെ, ശത്രുക്കൾക്കെതിരിൽ നിങ്ങൾക്ക് നിൽക്കകളമില്ല; പിൻമാറിക്കൊള്ളുവിൻ!"(ഖുർആൻ,33:11-14)

മുൻവശത്ത് നിന്ന് അറബ് ഗോത്രങ്ങളുടെ ഐക്യപ്പടയും പിൻവശത്ത് നിന്ന് ജൂതൻമാരും മുസ്ലിംകളെ ആക്രമിച്ച് കൊണ്ടിരുന്നതെങ്ങനെയെന്നു ഈ വാചകത്തിൽ അല്ലാഹു അനുസ്മരിപ്പിക്കുകയാണ്. ആ ഘട്ടത്തിൽ മുസ്ലിംകളുടെ സ്ഥിതി എത്രമേൽ അപകടപൂർണ്ണവും ദയനീയവുമായിരുന്നുവെന്നും പ്രസ്തുത വാക്യത്തിൽ ഓർമ്മപ്പെടുത്തിയിരിക്കുന്നു. അവരുടെ ദൃഷ്ടികൾ പതറിപ്പോവുകയും ഹൃദയങ്ങൾ തകർന്നുപോകുകയും ചെയ്തിരുന്നു. ദൈവത്തെപറ്റിതന്നെ അവർ സംശയിച്ചു തുടങ്ങി. വിശ്വാസികൾ ഒരു വലിയ പരീക്ഷയിലാണ് അകപ്പെട്ടിരുന്നത്. അവരിൽ ഒരിളക്കം അനുഭവപ്പെട്ടു. കപട വിശ്വാസികളും ആത്മീയ രോഗം പിടിപെട്ടവരും ഇപ്രകാരം പുലമ്പുകയുണ്ടായി: ' 'ദൈവത്തിന്റെയും ദൈവദൂതന്റെയും പൊള്ളയായ വാഗ്ദാനങ്ങളിൽ വിശ്വസിച്ചു നാം വിഡ്ഢികളായി!"അവരിൽ ഒരു കൂട്ടർ മുസ്ലിം സൈന്യത്തെ നിരന്തരം നിരുത്സാഹപ്പെടുത്തിക്കൊണ്ടിരുന്നു. അവർ ഇപ്രകാരം പറഞ്ഞു: "ഇനി ഇപ്പോൾ എന്തു യുദ്ധം! തിരിച്ചു പോകുകയല്ലാതെ മറ്റൊന്നും ചെയ്യാനില്ല!"

എന്നാൽ, യഥാർത്ഥ വിശ്വാസികൾ ഈ അവസരത്തിൽ എപ്രകാരമാണ് പെരുമാറിയതെന്നും ഖുർആൻ വിവരിച്ചു തന്നിട്ടുണ്ട്:

"സത്യവിശ്വാസികൾ സഖ്യശക്തികളെ കണ്ടപ്പോൾ അവർ പറഞ്ഞു: അല്ലാഹുവും അവന്റെ റസൂലും നമുക്ക് വാഗ്ദാനം ചെയ്തിട്ടുള്ളതു ഇതു തന്നെ. അല്ലാഹുവും അവന്റെ റസൂലും

പറഞ്ഞതു ഇതാ സത്യമായി പുലർന്നിരിക്കുന്നു. അതു സത്യവിശ്വാസത്തെയും സമർപ്പണഭാവത്തെയും അവരിൽ ഏറ്റുകയേ ചെയ്തുള്ളൂ. വിശ്വാസികളുടെ കൂട്ടത്തിൽ അല്ലാഹുവിനോടു തങ്ങൾ ചെയ്ത കരാറിനെ പാലിച്ചവരുണ്ട്. അവരിൽ ചിലർ തങ്ങളുടെ പ്രതിജ്ഞകളെ പുലർത്തിക്കഴിഞ്ഞവരായിരുന്നു. മറ്റു ചിലരാകട്ടെ, തങ്ങളുടെ അവസരം കാത്തു നിൽക്കുന്നവരുമത്രെ. അവരിൽ അൽപവും മാറ്റം വന്നിരുന്നില്ല." (33: 23,24)

യഥാർത്ഥ വിശ്വാസികൾ കപടവിശ്വാസികളെയോ ദുർബ്ബല വിശ്വാസികളെയോ പോലെ അല്ലായിരുന്നു. ശത്രുഭടൻമാരുടെ പെരുപ്പം കണ്ടപ്പോൾ അല്ലാഹുവും റസൂലും മുൻകൂട്ടിപ്പറഞ്ഞിരുന്നതെന്തോ അതവർക്കോർമ്മ വരികയാണുണ്ടായത്. അറബ് ഗോത്രങ്ങളുടെ സംഘടിതവും ആസൂത്രിതവുമായ ആക്രമണം അവരെ സംബന്ധിച്ചിടത്തോളം അല്ലാഹുവിന്റെയും റസൂലിന്റെയും സത്യത്തിലേക്കുള്ള ഒരു ദൃഷ്ടാന്തമായിരുന്നു. യഥാർത്ഥ വിശ്വാസികൾ അചഞ്ചലരായി അടിപതറാതെ നിലകൊണ്ടു. അനുസരണത്തിലും വിശ്വാസ തീവ്രതയിലും അവർക്കഭിവൃദ്ധിയാണുണ്ടായത്. യഥാർത്ഥ വിശ്വാസികൾ അല്ലാഹുമായുള്ള കരാറിൽ ഉറച്ചു നിന്നു. അവരിൽ ചിലർ മരണത്തെ പുണർന്നുകൊണ്ടു തങ്ങളുടെ ലക്ഷ്യം നേടിക്കഴിഞ്ഞു. മറ്റു ചിലരാകട്ടെ ദൈവമാർഗ്ഗത്തിൽ മരിച്ചു വീഴാനും തങ്ങളുടെ ജീവിത ലക്ഷ്യം പ്രാപിക്കാനും കാത്തു നിൽക്കുകയുമായിരുന്നു.

ശത്രുക്കൾ കിടങ്ങിനെ ലക്ഷ്യമാക്കി ഇടമുറിയാതെ ഭയങ്കരമായ ആക്രമണം നടത്തികൊണ്ടിരുന്നു. ചിലപ്പോൾ മുസ്‌ലിം ഭടൻമാരെ തുരത്തുന്നതിൽ അവർ വിജയം നേടി. ഒരു ദിവസം ശത്രുസേനയിലെ ചില ജനറൽമാർ കിടങ്ങ് മുറിച്ചു കടക്കുന്നതിലും വിജയിക്കുകയുണ്ടായി. എന്നാൽ, മുസ്‌ലിംകൾ ശക്തിമത്തായ തിരിച്ചടി നൽകി. ഈ പോരാട്ടത്തിൽ ശത്രുസേനയിൽപെട്ട ഒരു വലിയ നേതാവായിരുന്ന നൗഫൽ കൊല്ലപ്പെട്ടു. പ്രസ്തുത നേതാവ് പ്രബലനായിരുന്നതിനാൽ അയാളുടെ മൃതദേഹം അപമാനിക്കപ്പെടുന്നതു സഹിക്കാൻ തങ്ങൾക്കാവുകയില്ലെന്നും ആകയാൽ അയാളുടെ മൃതദേഹം തിരിച്ചു നൽകുന്ന പക്ഷം പതിനായിരം ദിർഹം പകരം നൽകാമെന്നും ശത്രുക്കൾ തിരുനബി (സ) യുടെ അടുക്കൽ പറഞ്ഞയച്ചു. ഒരു മൃതദേഹത്തിനു നൽകാവുന്ന

ഏറ്റവും വലിയ വിലയായിരുന്നു അത്. കുറ്റബോധം നിമിത്തമാണ് ആ വലിയ തുക നൽകാൻ അവർ സന്നദ്ധരായത്. അവിശ്വാസിക ളായ ആ ശത്രുക്കൾ ഉഹദ് യുദ്ധത്തിൽ മുസ്ലിം സേനാനികളുടെ മൃതദേഹങ്ങളെ അപമാനിക്കുകയും അംഗഭംഗപ്പെടുത്തുകയും ചെയ്തിരുന്നതിനാൽ മുസ്ലിംകളും അപ്രകാരം തന്നെ ചെയ്തേ ക്കുമെന്നാണ് അവർ ഭയപ്പെട്ടിരുന്നത്. എന്നാൽ, ഇസ്ലാംമത തത്വ ങ്ങൾ തികച്ചും വ്യത്യസ്തമായിരുന്നു. മൃതദേഹങ്ങളെ അപമാനി ക്കുന്നതും അംഗഭംഗപ്പെടുത്തുന്നതും ഇസ്ലാംമതദൃഷ്ട്യാ പാപ മത്രെ. ശത്രുക്കളുടെ അഭ്യർത്ഥനയെകുറിച്ചറിഞ്ഞപ്പോൾ തിരുന ബി(സ) ഇപ്രകാരം മറുപടി നൽകി: ‘ ‘ഈ മൃതദേഹം കൊണ്ടു നമുക്കെന്തു കാര്യം? നമുക്ക് ഇതിനൊരു പ്രതിഫലവും ആവശ്യ മില്ല. മൃതദേഹം അവർ എടുത്തു കൊണ്ടു പോയ്ക്കൊ ള്ളട്ടെ!”(സർഖാനി വാ 2.ഭാ.114).

മുസ്ലിംകളുടെ നേരെയുള്ള ആക്രമണത്തിന്റെ കാഠിന്യം വില്യം മൂയിറിന്റെ ലൈഫ് ഓഫ് മുഹമ്മദ് എന്ന ഗ്രന്ഥത്തിലെ താഴെ ചേർക്കുന്ന വാചകങ്ങളിൽ നിന്നു ഗ്രഹിക്കാം.

“പിറ്റേന്നു രാവിലെ, സഖ്യപക്ഷത്തിന്റെ മുഴുവൻ സേനകളും തനിക്കെതിരിൽ അണിനിരന്നിരിക്കുന്നതായി മുഹമ്മദ് കണ്ടു. ശത്രുക്കളുടെ സൈനിക നീക്കങ്ങളെ തകർക്കുവാൻ കഠിനമായ പ്രയത്നവും നിരന്തരമായ ജാഗ്രതയും ആവശ്യമായിരുന്നു. അവർ സംഘടിതമായ ആക്രമണത്തിനുള്ള വട്ടംകൂട്ടി. പിന്നീടു ഡിവിഷ നുകളായി വേർപിരിഞ്ഞു. പല പോസ്റ്റുകളെയും മിന്നൽ വേഗത യിൽ തുടരെത്തുടരെ ആക്രമിച്ചു നിരന്തര ശല്യമുണ്ടാക്കുകയും, ഒടുവിൽ തീരെ അരക്ഷിതമായ സ്ഥാനത്തേക്കു സൈന്യങ്ങളെ യെല്ലാം കേന്ദ്രീകരിച്ച ശേഷം അനുസ്യൂതമായ അസ്ത്രാക്ഷേപ ത്തിന്റെ മറവിൽ ട്രഞ്ചിന്റെ നേർക്കു ശക്തിമത്തായ ആക്രമണം നടത്തുകയുമായിരുന്നു ശത്രുക്കളുടെ പ്ലാൻ. ഖാലിദ്,അംറ് തുട ങ്ങിയ പ്രസിദ്ധരായ സൈനികർ വീണ്ടും വീണ്ടും നഗരത്തിലേക്ക് തള്ളിക്കടക്കാനും മുഹമ്മദിന്റെ ടെന്റിനെ ആക്രമിക്കാനും ശ്രമിച്ചു കൊണ്ടിരുന്നു. തുടരെത്തുടരെയുള്ള പ്രത്യാക്രമണങ്ങളാലും കഠി നമായ ശരവർഷത്താലും മാത്രമാണ് ആ തള്ളിക്കേറ്റങ്ങൾ പിന്തി രിപ്പിക്കപ്പെട്ടത്. പകൽ മുഴുവനും ഈ നില തുടർന്നു കിടങ്ങിനു ഉടനീളം കാവൽ നിൽക്കാൻ മാത്രമുള്ള ഒരു പരിമിത സേനാവി

ഭാഗമേ മുഹമ്മദിനുണ്ടായിരുന്നുള്ളൂ എന്നതിനാൽ ആശ്വസിക്കാൻ ഒട്ടും തന്നെ വകയുണ്ടായിരുന്നില്ല. രാത്രിയിലും ഖാലിദിന്റെ നേതൃത്വത്തിൽ ഒരു വിഭാഗം കുതിരപ്പട്ടാളം അപകടങ്ങൾ സൃഷ്ടിച്ചു കൊണ്ടിരിക്കുകയും രക്ഷാനിരയെ ഭീഷണിപ്പെടുത്തി ക്കൊണ്ടിരിക്കുകയും ചെയ്തു. തന്നിമിത്തം പെട്ടെന്നുള്ള ഒരാക്ര മണത്തെ തടുക്കാനായി സൈന്യത്തിനു നിരന്തരം ശ്രദ്ധിക്കേണ്ടി വന്നിരുന്നു. എന്നാൽ, ശത്രുക്കളുടെ ഈ ശ്രമങ്ങളും വിഫലങ്ങ ളായിത്തീരുകയാണുണ്ടായത്. കിടങ്ങു മുറിച്ചു കടക്കാൻ അവർക്ക് കഴിഞ്ഞില്ല.(Life of Mohammad-Muir Lond.1878,p.322)

യുദ്ധം രണ്ടു ദിവസം വരെ പിന്നെയും തുടർന്നു. എന്നിട്ടും നേരിട്ടുള്ള ഏറ്റുമുട്ടൽ നടന്നില്ല; വലിയ തോതിൽ രക്തച്ചൊരിച്ചി ലുണ്ടായതുമില്ല. ഇരുപത്തിനാലു മണിക്കൂർ നേരത്തെ സമരത്തിൽ ശത്രു ഭാഗത്തു മൂന്നുപേരും മുസ്ലിം പക്ഷത്ത് അഞ്ചുപേരും മാത്രമാണ് മരിച്ചത്. ഔസ് ഗോത്രത്തിന്റെ തലവനും തിരുനബി യുടെ ഒരു ഭക്തസഖാവുമായിരുന്ന സഅദിബ്നു മുആദ്(റ) മുറി വേറ്റു വീണു. കിടങ്ങിനു നേരെ തുടർച്ചയായി നടത്തിയ ആക്ര മണം കാരണം ചില നാശനഷ്ടങ്ങൾ സംഭവിച്ചിരുന്നതിനാൽ കൂടുതൽ ആക്രമണങ്ങൾ നടത്തുവാൻ ശത്രുക്കൾക്ക് പ്രയാസമു ണ്ടായിരുന്നില്ല. പല വീരകൃത്യങ്ങൾക്കും യുദ്ധരംഗം സാക്ഷ്യം വഹിച്ചു. നേതാവിനോടുള്ള കൂറിന്റെ നിസ്തുല്യമാതൃകകൾ സംഭാ വന ചെയ്യപ്പെട്ടു. അതൊരു കൊടും തണുപ്പുള്ള രാത്രിയായിരു ന്നു. ഒരുപക്ഷേ അറേബ്യയിൽവെച്ചേറ്റവും തണുപ്പുകൂടിയ രാത്രി! ഏറ്റവും അരക്ഷിതമായ ഒരു സ്ഥാനത്തു കിടങ്ങിനു കാവൽ നിൽക്കുവാനായി തിരുനബി (സ) കൂടെക്കൂടെ നിദ്രവിട്ടെഴുന്നേറ്റു കൊണ്ടിരുന്നതായി ധർമ്മ പത്നി ഹ: ആയിശാ (റ) നിവേദനം ചെയ്യുന്നു.തിരുമേനി (സ) നന്നേ തളർന്നു പോയിരുന്നു. ശയ്യയെ ശരണം പ്രാപിച്ചു ശരീരത്തിനു അൽപം ചൂടു വരുത്തിയ ശേഷം പിന്നെയും കിടങ്ങിനു കാവൽ നിൽക്കാനായി പാഞ്ഞുചെല്ലും. ഒരു ദിവസം തിരുനബി (സ) കാവലിരുന്നതിനെ തുടർന്ന് അത്യ ധികം ക്ഷീണിച്ചു. തിരുമേനിക്കു അനങ്ങാൻ കൂടി വയ്യാതായി. മറ്റാരെങ്കിലും വന്നു തന്റെ ഡ്യൂട്ടി ഏറ്റെടുത്തെങ്കിൽ നന്നായിരുന്നു എന്നദ്ദേഹം ആഗ്രഹിച്ചു. ഉടൻ ഒരു കാലൊച്ച കേട്ടു തിരിഞ്ഞു നോക്കി. സഅദിബ്നുവക്കാസ്! എന്തിനാണവിടെയന്നേരം വന്ന

തെന്നും തിരുനബി (സ) തിരക്കി.

' 'അങ്ങയുടെ മെയ് കാവലിനു"

' 'എനിക്ക് കാവൽ നിൽക്കേണ്ട കാര്യമില്ല! കിടങ്ങിന്റെ ഒരു വശം അതാ തകർന്നിരിക്കുന്നു. മുസ്ലിംകൾ സുരക്ഷിതരായിരിക്കുന്നതിനുവേണ്ടി നിങ്ങൾ പോയി അവിടെ കാവൽ നിൽക്കൂ."തിരുമേനി(സ) നിർദ്ദേശിച്ചു.

സഅദ് കിടങ്ങിനു കാവൽ നിന്നു, ഭദ്രമെന്നു ഉറപ്പ് വരുത്തിയ ശേഷം തിരുമേനി ഉറങ്ങാൻ പോയി.

(തിരുമേനി മദീനയിൽ എത്തിയ ശേഷം ഏറ്റവും വലിയ ഒരപകടത്തിൽപെട്ടപ്പോൾ അവിടെയും രക്ഷ വരുത്തിയത് ഇതേ സഅദ് തന്നെയായിരുന്നു!)

അതേ കഷ്ടപ്പാടിന്റെ നാളുകളിൽതന്നെ ഒരവസരത്തിൽ തിരുമേനി ആയുധങ്ങളുടെ ത്ധംകാരം കേട്ടു തിരിഞ്ഞുനോക്കി.

'ആരാണത്?' തിരുനബി(സ) ചോദിച്ചു

'ഇബാദിബ്നുബിശ്ർ!'

'കൂടെ മറ്റാരെങ്കിലുമുണ്ടോ?'

'ഉവ്വ്! ഏതാനും സഖാക്കൾ കൂടിയുണ്ട്. ഞങ്ങൾ അങ്ങയുടെ തമ്പ് കാക്കാൻ വന്നവരാണ്.'

'എന്റെ തമ്പ് കാക്കേണ്ട! ശത്രുക്കൾ അതാ കിടങ്ങു മുറിച്ചു കടക്കാൻ ശ്രമിക്കുകയാണ്. പോയി അവരെ നേരിടുക!'(ഹൽബിയ്യ, വാള്യം-2)

ജൂതൻമാർ രഹസ്യമാർഗ്ഗത്തിലൂടെ നഗരത്തിൽ പ്രവേശിക്കാൻ നടത്തിയ ശ്രമത്തെപറ്റി മുകളിൽ പറഞ്ഞുവല്ലോ. ഒരു ജൂതചാരനു ഈ ശ്രമത്തിൽ ജീവൻ നഷ്ടപ്പെട്ടു. തങ്ങളുടെ ഗൂഢശ്രമങ്ങൾ പുറത്തറിഞ്ഞപ്പോൾ ജൂതൻമാർ അവിശ്വാസികളായ അറബ് സഖ്യസേനകളെ തുറന്ന നിലയിൽ സഹായിക്കാൻ മുതിർന്നു. പക്ഷേ, അവർ പിൻഭാഗത്തു ഒരു തുറന്ന യുദ്ധത്തിനു തയ്യാറെടുത്തിരുന്നില്ല. വീതി കുറഞ്ഞ പ്രദേശമായിരുന്നതിനാലും മുസ്ലിം ഭടൻമാർ അവിടെ സ്ഥാനമുറപ്പിച്ചു കഴിഞ്ഞിരുന്നതിനാലും വൻതോതിലുള്ള ഒരാക്രമണത്തിനു സാധ്യതയുണ്ടായിരുന്നുമില്ല. എന്നാൽ, അൽപ ദിവസത്തിനു ശേഷം ജൂതൻമാരും അറബ് ഗോത്ര

ശക്തികളും ചേർന്നു കൊണ്ടു മുസ്ലിംകളുടെ നേരെ ഒരു സംയുക്താക്രമണം നടത്തി.

### ഐക്യമുന്നണിയുടെ തകർച്ച

എന്നാൽ, ഈ ആപൽക്കരമായ ഗൂഢാലോചനയെ ദൈവം വിഫലമാക്കിക്കളഞ്ഞു. അതൊരു ദിവ്യൽഭുതമായിരുന്നു. അതിപ്രകാരമാണ് സംഭവിച്ചത്. ഗത്ഫാൻ ഗോത്രക്കാരനായ നുഐം എന്നൊരാൾ ഇസ്ലാമിന്റെ നേരെ ആകൃഷ്ടനായിത്തീർന്നു. അറബ് സൈന്യത്തോടൊപ്പമാണ് അദ്ദേഹം വന്നതെങ്കിലും മുസ്ലിംകളെ സഹായിക്കാൻ അവസരവും പാർത്തിരിക്കയായിരുന്നു. ഒറ്റക്കു ഒന്നും ചെയ്യാനാവാതെ അദ്ദേഹം വിഷണ്ണനായി. എന്നാൽ, ജൂതൻമാർ അറബികളോടൊത്തു മുസ്ലിംകളുമായി യുദ്ധത്തിനു തയ്യാറെടുത്തിട്ടുണ്ടെന്നും മുസ്ലിംകൾ മരണത്തെയും നാശത്തെയും അഭിമുഖീകരിച്ചിരിക്കയാണെന്നും അറിഞ്ഞപ്പോൾ അവരെ രക്ഷിക്കുവാൻ തനിക്കാവുന്നതൊക്കെയും ചെയ്യാൻ നുഐം ഉറച്ചു. അദ്ദേഹം ബനൂഖുറാസായുടെ അടുക്കൾ ചെല്ലുകയും തലവൻമാരോട് സംസാരിക്കുകയും ചെയ്തു. അറബിസേന തോറ്റോടിയാൽ മുസ്ലിംകൾ എന്തു ചെയ്യുമെന്നാണ് പ്രതീക്ഷിക്കുന്നതെന്നു അദ്ദേഹമവരോട് ചോദിച്ചു. മുസ്ലിംകളുമായി ജൂതൻമാരുണ്ടാക്കിയ കരാർ ബലത്തിലിരിക്കെ, ആ കരാറിനു വിപരീതമായി പ്രവർത്തിച്ചാൽ അവർ മുസ്ലിംകളുടെ പ്രതിക്രിയക്കിരയാവേണ്ടി വരില്ലേ എന്നുമദ്ദേഹം ചോദിച്ചു. ആ ചോദ്യങ്ങൾ ജൂതനേതാക്കളെ ഒട്ടൊന്നു സംഭ്രമിപ്പിക്കാതിരുന്നില്ല. എന്താണ് തങ്ങളിനി ചെയ്യേണ്ടതെന്നു അവർ തിരക്കി. തങ്ങളുമായുള്ള കരാറിനു ഒരുറപ്പ് എന്ന നിലയിൽ എഴുപതുപേരെ ജാമ്യഭടൻമാരായി തങ്ങളുടെ ഭാഗത്തേക്കയച്ചു തരേണമെന്നു അറബ് സഖ്യകക്ഷികളോടാവശ്യപ്പെടാൻ അദ്ദേഹം ഉപദേശിച്ചു. ഒരു സംയുക്താക്രമണത്തിന്റെ കാര്യത്തിൽ അവർക്കു ആത്മാർത്ഥതയുണ്ടെങ്കിൽ ഈ നിർദ്ദേശം അവർ തള്ളിക്കളയുന്നതല്ല. ഈ എഴുപതു പേർ തങ്ങളുടെ തന്ത്രസ്ഥാനങ്ങളിൽ കാവൽ നിൽക്കുന്നതാണെന്നും തദവസരത്തിൽ തങ്ങൾ മുസ്ലിംകളെ ആക്രമിക്കുന്നതായിരിക്കുമെന്നും പറയണമെന്നു കൂടി അദ്ദേഹം നിർദ്ദേശിച്ചു. ജൂതൻമാരുമായി ഇപ്ര

കാരം സംസാരിച്ച ശേഷം നുഐം സഖ്യശക്തികളുടെ നേതാക്കളെ സന്ദർശിച്ചു. ജൂതൻമാർ കരാർ ലംഘിക്കാനൊരുങ്ങിക്കൊണ്ടു മുസ്‌ലിംകളെ പ്രീണിപ്പിക്കാൻ വേണ്ടി, കരാറിനുള്ള ജാമ്യമെന്ന നിലയിൽ അറബ് ഭടൻമാരെ ആവശ്യപ്പെടുകയും തദനന്തരം ആ ഭടന്മാരെ മുസ്‌ലിംകൾക്ക് ഏൽപ്പിച്ചു കൊടുക്കുകയും ചെയ്യുന്ന പക്ഷം എന്തു ചെയ്യുമെന്നു അദ്ദേഹം അവരോട് ചോദിച്ചു. ജൂതൻമാരുടെ വിശ്വാസ്യതയെ പരീക്ഷിച്ചറിയേണ്ടതും സംയുക്താക്രമണത്തിനു ഉടൻ സന്നദ്ധരാവാൻ ആവശ്യപ്പെടേണ്ടതും അനുപേക്ഷണീയമാണെന്നദ്ദേഹം ഉപദേശിച്ചു. അറബ് ഐക്യപ്പടയുടെ നേതാക്കൾക്ക് ഈ ഉപദേശം ബുദ്ധിപൂർവമായിത്തോന്നി. തങ്ങൾ ആസൂത്രിതമായ ഒരു സംയുക്താക്രമണത്തിനു തയ്യാറെടുത്തുകഴിഞ്ഞിരിക്കയാൽ പിൻഭാഗത്തു നിന്നു ഉടൻ തന്നെ നഗരത്തിനു നേരെ ആക്രമണം നടത്താൻ ഒരുക്കമാണോ എന്നു അവർ ജൂതൻമാരോടു അന്വേഷിച്ചു. അടുത്ത ദിവസം 'ശബ്ബതുനാൾ'ആയിരിക്കയാൽ യുദ്ധം ചെയ്യാനാവില്ലെന്നു ജൂതൻമാർ മറുപടി നൽകി. തങ്ങൾ മദീനാവാസികളും അറബ് സഖ്യശക്തികളെല്ലാം പുറത്തുള്ളവരുമാണെന്ന വസ്തുതയും അവർ ഓർമ്മപ്പെടുത്താതിരുന്നില്ല. അറബ് മുന്നണി യുദ്ധത്തിൽ നിന്നു വിരമിച്ചാൽ തങ്ങളെന്തു ചെയ്യും? ആകയാൽ സഖ്യകക്ഷിയിൽപെട്ട എഴുപതുപേരെ ജാമ്യഭടൻമാരായി ഉടനെ തങ്ങളുടെ അടുക്കലേക്ക് അയക്കണം. അങ്ങനെയാണെങ്കിൽ ആസൂത്രിതമായ ആക്രമണം ഉടൻ ആരംഭിക്കാം. സംശയത്തിന്റെ വിത്തു മുമ്പേതന്നെ പാകിക്കഴിഞ്ഞിരുന്നു. അറബ് സഖ്യകക്ഷികൾ ജൂതൻമാരുടെ അപേക്ഷ നിരസിച്ചു കളഞ്ഞു. ജൂതൻമാർ തങ്ങളുടെ കരാറിൽ ആത്മാർത്ഥത പാലിക്കുന്നവരാണെങ്കിൽ അവരിപ്പോൾ ഉന്നയിച്ചിട്ടുള്ള നിർദ്ദേശത്തിനു എന്തർത്ഥമാണുള്ളത്? തള്ളി വന്ന സന്ദേഹങ്ങൾ ധീരതയെ കീഴമർത്തി. അറബ് സൈന്യത്തിന്റെ ആത്മവീര്യവും ആവേശവും കെട്ടടങ്ങി. രാത്രിയായപ്പോൾ സംശയങ്ങളും മനോവിഷമങ്ങളും വർദ്ധിച്ചു. വിഷാദമൂകരായിട്ടാണ് സേനാനികളും ഭടൻമാരും തമ്പുകളിലേക്ക് തിരിച്ചത്. അതിൽ പിന്നെ ആ ദിവ്യത്ഭുതവും സംഭവിച്ചു. മുസ്‌ലിംകൾക്ക് ആകാശത്തിൽ നിന്നു അയച്ചു കിട്ടിയ ഒരു സഹായം! ആഞ്ഞു വീശിയ ഒരു ശീതക്കാറ്റ് തമ്പുകളെ തകർത്തു കളഞ്ഞു. പാത്രങ്ങൾ അടുപ്പിലേക്ക് കമിഴ്ന്നു വീണു. തീ കെട്ടുപോയി. രാത്രി മുഴുവനും തീ

കത്തിയെരിയുന്നതു ശുഭകരമാണെന്നു മക്കക്കാർ വിശ്വസിച്ചിരുന്നു. പട്ടാള സങ്കേതത്തിൽ അഗ്നി ജ്വലിച്ചു കൊണ്ടിരിക്കുന്നതു ശുഭലക്ഷണമാണവർക്ക്. തീ കെട്ടുപോകുന്നതാകട്ടെ ദുർലക്ഷണവും. ഒരു തമ്പിനു മുമ്പിൽ കത്തിച്ച തീ കെട്ടു പോയാൽ അതൊരു ദുശ്ശകുനമായി കരുതി തമ്പിലുള്ളവർ അന്നേദിവസം യുദ്ധം ചെയ്യാതെ മാറി നിൽക്കും. പിന്നീടവർ വന്നുചേരുകയാണ് ചെയ്യുക. മക്കാ നേതാക്കൾക്ക് പണ്ടേ സംശയങ്ങളുണ്ടായിരുന്നു. ഇപ്പോഴിതാ ദുശ്ശകുനവും! പാളയമടിച്ച പട്ടാളക്കാരിൽ ഒരു വിഭാഗം കെട്ടുകെട്ടിത്തുടങ്ങി. മുസ്‌ലിംകൾ രാത്രിനേരത്തു ഒരു അപ്രതീക്ഷിതാക്രമണം ആരംഭിച്ചിരിക്കയാണെന്നായിരുന്നു പലരും കരുതിയത്. തെറ്റുധാരണ അതിശ്രീഘ്രം പരന്നു. പടയാളികൾ പരക്കം പാഞ്ഞു. അനേകർ പടക്കളം വിട്ടോടി. അറബ് സേനാനിയായിരുന്ന അബൂസുഫിയാൻ തന്റെ ടെന്റിനുള്ളിൽ നിദ്രകൊള്ളുകയായിരുന്നു. സംയുക്ത സൈന്യത്തിലെ ചില ഡിവിഷനുകൾ പെട്ടെന്നു പിൻ വാങ്ങിയിട്ടുണ്ടെന്ന വിവരം അദ്ദേഹത്തിന്റെ കാതുകളിലുമെത്തി. സ്തോഭപരവശനായിത്തീർന്ന അദ്ദേഹം ബദ്ധപ്പാടിൽ കെട്ടിയിട്ട ഒരു ഒട്ടകത്തിന്റെ പുറത്തു കയറി കുതിമുള്ളടിക്കുകയായി! എന്നാൽ, ആ ഒട്ടകത്തിനുണ്ടോ നീങ്ങാൻ കഴിയുന്നു? സ്നേഹിതർ അമളി ചൂണ്ടിക്കാണിച്ചതിനെ തുടർന്ന് ഒട്ടകത്തിന്റെ തള വെട്ടിനീക്കി അബുസുഫിയാനും സ്നേഹിതൻമാരും പടക്കളത്തിൽനിന്നു രക്ഷ പ്രാപിച്ചു.

രാത്രി രണ്ടാം യാമവും കഴിഞ്ഞു. പടക്കളം ഇതിനകം ശൂന്യമായിക്കഴിഞ്ഞിരുന്നു. ഇരുപതിനായിരത്തിനും ഇരുപത്തയ്യായിരത്തിനും മധ്യേ വരുന്ന ഭടൻമാരും അനുഗതജനവും അപ്രത്യക്ഷരായി. അവിടം വിജനമായ ഒരു മരുഭൂമി മാത്രം ശേഷിച്ചു. ദൈവത്തിന്റെ ഒരു പ്രവൃത്തി കാരണം ശത്രുസേന പലായനം ചെയ്തിരിക്കുന്നതായി തിരുനബിക്കു അതേ സമയത്തു തന്നെ ദിവ്യവെളിപാടു ലഭിച്ചിട്ടുണ്ടായിരുന്നു. എന്താണ് യഥാർത്ഥത്തിൽ നടന്നതെന്നന്വേഷിച്ചു റിപ്പോർട്ടു ചെയ്യാനായി പടക്കളത്തിലേക്കു ഒരാളെ പ്രേഷണം ചെയ്യാൻ തിരുനബി(സ) തിരക്കുകയായിരുന്നു. മരം കോച്ചുന്ന കൊടും തണുപ്പ്! പുതപ്പില്ലാതെയും അർദ്ധനഗ്നരായും കഴിയുന്ന മുസ്‌ലിംകൾ തണുപ്പത്ത് മരവിക്കുകയായിരുന്നതിൽ അൽഭുതപ്പെടാനില്ലല്ലോ. ആയിടക്ക്, ആരോ ചിലർ തിരുനബി

യുടെ ഉച്ചത്തിലുള്ള ശബ്ദം ശ്രവിക്കുമാറായി. മറുപടി നൽകാൻ അവർ ബദ്ധപ്പെട്ടുവെങ്കിലും തണുത്തു വിറക്കുക കാരണം കൂറ്റ് പൊന്തിയില്ല. ''അല്ലാഹുവിന്റെ റസൂലേ! ഞങ്ങളെന്തു വേണം?''എന്നുച്ചത്തിൽ ഉത്തരം നൽകാൻ ഹുദൈഫായ്ക്കു മാത്രമെ കഴിഞ്ഞുള്ളൂ.

തിരുനബി(സ) പിന്നെയും ഉച്ചത്തിൽ വിളിച്ചു. ശൈത്യം നിമിത്തം ആരുടെയും ഒച്ച പൊങ്ങിയില്ല. ഹുദൈഫാ(റ) തന്നെ വീണ്ടും ഉത്തരം നൽകി. ശത്രുക്കൾ പടക്കളം വിട്ടോടിയിരിക്കുന്നുവെന്നു തന്നെ അല്ലാഹു അറിയിച്ചിരിക്കയാൽ ശീഘ്രം കാര്യമന്വേഷിച്ചു വരണമെന്നു തിരുനബി(സ) ഹുദൈഫായോടു കൽപിച്ചു. ഹുദൈഫാ(റ) 'ട്രെഞ്ച്' വരെ ചെന്നു നോക്കിയപ്പോൾ ശത്രു സൈന്യം നിശ്ശേഷം പിൻവാങ്ങിയിരിക്കുന്നതായും അവിടം ശൂന്യമായിക്കിടക്കുന്നതായും കണ്ടു. പട്ടാളക്കാരോ സാധാരണക്കാരോ ആരും അവിടെയില്ലായിരുന്നു. ഹുദൈഫാ(റ) മടങ്ങിവന്നു ശത്രു സേന പാലായനം ചെയ്തിരിക്കുന്നുവെന്ന യാഥാർത്ഥ്യം 'കലിമ' ചൊല്ലിക്കൊണ്ടു തിരുമേനി (സ) യെ അറിയിച്ചു. പിറ്റെന്നാൾ രാവിലെ മുസ്‌ലിംകളും തമ്പുകളെല്ലാം അഴിച്ചുതുടങ്ങുകയും മടക്കയാത്രക്കു തയ്യാറാകുകയും ചെയ്തു. ഇങ്ങനെ ഇരുപതു ദിവസം നീണ്ടുനിന്ന കഠിന പരീക്ഷ അവസാനിച്ചു.

### ബനൂഖുറൈസ ശിക്ഷിക്കപ്പെടുന്നു

മുസ്‌ലിംകൾക്കു ഇപ്പോൾ ആശ്വസത്തിന്റെ നെടുവീർപ്പിടാനായി! എന്നാൽ, ബനൂഖുറൈസായുമായുള്ള കണക്ക് തീർക്കേണ്ടിയിരുന്നു. ബനൂഖുറൈസാ മുസ്‌ലിംകളുമായുള്ള കരാർ ലംഘിക്കുകയാണ് ചെയ്തത്. ഈ യാഥാർത്ഥ്യം അവഗണിച്ചു കൂടായിരുന്നു. ക്ഷീണിച്ചു അവശരായ സേനാ വിഭാഗങ്ങളെയെല്ലാം തിരുമേനി പുഃനസംഘടിപ്പിച്ചു. വിശ്രമിക്കാൻ സമയമായിട്ടില്ലെന്നവരോടു പറഞ്ഞു. അസ്തമയത്തിനു മുമ്പായിട്ടു തന്നെ ബനൂഖുറാസായുടെ ശക്തി കേന്ദ്രങ്ങൾ അധീനപ്പെടുത്തണമെന്നു തിരുനബബി(സ) ആജ്ഞാപിച്ചു. എങ്കിലും കരാർ ലംഘിക്കാൻ കാരണമെന്താണെന്ന് അന്വേഷിക്കാനായി ഹസ്റത്ത് അലിയെ ജൂതൻമാരുടെ അടുക്കൽ അയക്കുകയുണ്ടായി. പക്ഷെ ബനൂഖുറൈസാ തങ്ങളുടെ ചെയ്തിയിൽ ഖേദം പ്രകടിപ്പിക്കാനോ മാപ്പു ചോദി

ക്കാനോ തയ്യാറുണ്ടായിരുന്നില്ല. നേരെ മറിച്ചു അവർ ഹദ്റത്ത് അലിയെയും മറ്റു മുസ്ലിം പ്രതിനിധി സംഘാംഗങ്ങളെയും അപ മാനിക്കുകയും തിരുനബിയെയും കുടുംബിനികളെയും നിലവിട്ടു ശകാരിക്കുകയുമാണ് ചെയ്തത്. മുഹമ്മദിനെ തങ്ങൾ സാരമാ ക്കുന്നില്ലെന്നും തങ്ങൾ ഒരു കരാറും ചെയ്തിരുന്നില്ലെന്നും അവർ പറയാൻ ധൃഷ്ടരായി. ജൂതൻമാരുടെ നിലപാടിനെ കുറിച്ച് തിരു മേനി (സ) ക്ക് റിപ്പോർട്ട് ചെയ്യാനായി ഹസ്റത്ത് അലി(റ) മടങ്ങി വരവെ, തിരുനബി (സ) യും സഖാക്കളും ജൂതകേന്ദ്രത്തിലേക്കു നീങ്ങുകയായിരുന്നു. ജൂതൻമാർ തിരുനബിയെയും ധർമ്മദാര ങ്ങളെയും പുത്രിമാരെയും അവഹേളിച്ചു കൊണ്ടിരുന്നു. ഇക്കാര്യം തിരുമേനിയെ വേദനിപ്പിക്കുമെന്നു കരുതിയ അലി(റ) ജൂതൻമാ രോടു പൊരുതാൻ തങ്ങൾക്ക് കഴിയുമെന്നും തിരുമേനി (സ) യുദ്ധത്തിനു പുറപ്പെടേണ്ടതില്ലെന്നും അഭിപ്രായപ്പെട്ടു.

ഹദ്റത്ത് അലിയുടെ ഇംഗിതം മനസ്സിലാക്കിയ തിരുനബി(സ) ചോദിച്ചു, ‘ ‘അവരുടെ ശകാരം ഞാൻ കേൾക്കാതിരിക്കണം, അല്ലേ അലി?”

‘ ‘നിശ്ചയമായും“അലി മറുപടി പറഞ്ഞു.

‘ ‘എന്തുകൊണ്ട്?” തിരുമേനി ചോദിച്ചു; “മൂസാനബി(അ) അവരുടെ സ്വന്തം ആളായിരുന്നിട്ടും എന്നേക്കാളധികം അവ രിൽനിന്നു കഷ്ടതകളനുഭവിക്കേണ്ടി വന്നിട്ടില്ലേ?”

തിരുമേനിയും സൈന്യവും മുന്നോട്ടു നീങ്ങി. ജൂതൻമാർ പ്രതിരോധത്തിനു തയ്യാറെടുക്കുകയും യുദ്ധം ആരംഭിക്കുകയും ചെയ്തു. അവരുടെ സ്ത്രീകളും പടക്കൊരുങ്ങി. ഏതാനും മുസ്ലിംകൾ ഒരു ഭിത്തിയുടെ ചുവട്ടിൽ ഇരിപ്പുറപ്പിച്ചിരിക്കുകയാ യിരുന്നു. ഇതുകണ്ട ഒരു യഹൂദ സ്ത്രീ അവരുടെ നേരെ ഒരു വലിയ കല്ല് ഉരുട്ടിയിട്ടു. ഖല്ലാദ് എന്നു പേരായ ഒരു മുസ്ലിം തൽക്ഷണം മൃതിയടഞ്ഞു. കുറച്ചു ദിവസങ്ങളോളം ഉപരോധം നീണ്ടു നിന്നു. ഏറെക്കാലം യുദ്ധം നടത്താൻ തങ്ങൾക്കാവില്ലെന്നു ഒടുവിൽ അവർക്ക് ബോധ്യപ്പെട്ടു. ആകയാൽ ജൂതൻമാരുമായി സ്നേഹനിലയിൽ വർത്തിക്കുന്ന ഔസ് ഗോത്രത്തിലെ മുഖ്യനും ഒരു അൻസാരിയുമായ അബൂലുബാബയെ തങ്ങളുടെ അടുക്ക ലേക്കയക്കാൻ അഭ്യർത്ഥിച്ചു. ഒരു ഒത്തു തീർപ്പിനെ പറ്റി അദ്ദേഹ

വുമായി ആലോചന നടത്തുകയായിരുന്നു അവരുടെ ആവശ്യം. തിരുനബി(സ) അബൂലുബാബയെ ജൂതൻമാരുടെ അടുക്കലേക്ക യച്ചു. ജൂതൻമാർ ആയുധം വെച്ചു കീഴടങ്ങുകയും തിരുനബിയുടെ വിധി സ്വീകരിക്കുകയുമല്ലേ വേണ്ടതെന്നദ്ദേഹം തിരുമേനിയോട് ചോദിച്ചു. അവർ അങ്ങനെയാണ് വേണ്ടതെന്നായിരുന്നു അബൂലു ബാബയുടെ അഭിപ്രായം. അതേ അവസരത്തിൽതന്നെ കൊല യാണവർക്ക് നൽകേണ്ട ശിക്ഷയെന്ന് സൂചിപ്പിച്ചു കൊണ്ടു അദ്ദേഹം തന്റെ വിരൽ കഴുത്തു ഉരച്ചു കാണിക്കുകയുമുണ്ടായി. തിരുനബി(സ) ഇതു സംബന്ധിച്ചു ആരോടുമൊന്നും പറഞ്ഞില്ല. ജൂതൻമാരുടെ കുറ്റത്തിനു കൊലയല്ലാതെ മറ്റൊരു ശിക്ഷയും നൽകാനില്ലെന്നു ഭയപ്പെട്ട അബൂലുബാബ കരുതിക്കൂട്ടിയൊന്നു മല്ലാതെയാണ് ആ ആംഗ്യം കാണിച്ചതെങ്കിലും അതൊടുവിൽ ജൂതൻമാർക്ക് മാരകമായ ഒരു ശിക്ഷാ വിധിയായി തന്നെ പരിണ മിക്കുകയയാണുണ്ടായത്. ജൂതൻമാർ അബൂലുബാബയുടെ ഉപ ദേശം തള്ളിക്കളയുകയും തിരുനബിയുടെ വിധി സ്വീകരിക്കാൻ വിസമ്മതിക്കുകയും ചെയ്തു. അതവർ സ്വീകരിച്ചിരുന്നുവെങ്കിൽ, അവർ അനുഭവിക്കേണ്ടിവരുമായിരുന്ന ഏറ്റവും വലിയ ശിക്ഷ മദീ നയിൽ നിന്നു നിഷ്കാസനം ചെയ്യപ്പെടുകയെന്നതു മാത്രമായി രുന്നു. എന്നാൽ, ഹതഭാഗ്യരായ ജൂതൻമാർ തിരുനബിയുടെ വിധി സ്വീകരിക്കാൻ തയ്യാറായില്ല. പകരം തങ്ങളുമായി സ്നേഹത്തിൽ വർത്തിക്കുന്ന ഔസ് ഗോത്രത്തിന്റെ തലവനായ സഅദിബ്നു മുആദിന്റെ വിധി സ്വീകരിച്ചുകൊള്ളുന്നതാണെന്നവർ പറഞ്ഞു. അദ്ദേഹം നിർദ്ദേശിക്കുന്ന ഏത് ശിക്ഷയും അനുഭവിക്കാൻ അവർ തയ്യാറായി. ജൂതൻമാർ പര്സപരം പഴിച്ചു തുടങ്ങി. മുസ്ലിംകളു മായുള്ള കരാർ തങ്ങളുടെ ആൾക്കാർ ലംഘിക്കുകയുണ്ടായിട്ടു ണ്ടെന്നു ചിലർ ഏറ്റു പറഞ്ഞു. നേരെ മറിച്ച്, മുസ്ലിംകളുടെ പെരു മാറ്റം അവർ സത്യസന്ധരും വിശ്വസ്തരുമാണെന്നും അവരുടെ മതം സത്യമാണെന്നും തെളിയിച്ചിരിക്കുന്നുവെന്നും അവർ അഭി പ്രായപ്പെട്ടു. അങ്ങനെ അഭിപ്രായപ്പെട്ടവർ ഇസ്ലാം മതമാശ്ലേഷി ക്കാൻ സന്നദ്ധരുമായി. യഹൂദത്തലവൻമാരിൽ ഒരാളായ അംറി ബ്നുസഅദി സ്വജനത്തെ ശകാരിക്കാൻ പോലും മടിച്ചില്ല. അദ്ദേഹം പറഞ്ഞു: നിങ്ങൾ വിശ്വാസവഞ്ചനയാണ് പ്രവർത്തിച്ചത്. "നിങ്ങൾ പ്രതിജ്ഞയ്ക്ക് വിപരീതം ചെയ്തു. ഇനി ഇസ്ലാംമതമാശ്ലേഷി

ക്കുകയോ ജിസ്യ നൽകാൻ തയ്യാറാകയോ അല്ലാതെ നിങ്ങൾക്കൊരു രക്ഷയും ഇല്ല!"

അവർ പറഞ്ഞു:' 'ഞങ്ങൾ ഇസ്‌ലാംമതമാശ്ലേഷിക്കുകയില്ല. ജിസ്യ കൊടുക്കുകയുമില്ല. ജിസ്യ കൊടുക്കുന്നതിലും ഭേദം മരണം വരിക്കുകയാണ്."

അങ്ങനെയാണെങ്കിൽ, അവരുടെ കുറ്റത്തിൽ താൻ പങ്കാളിയല്ലെന്ന് അംറ് മറുപടി നൽകി. അതും പറഞ്ഞ് അദ്ദേഹം കോട്ടയിൽ നിന്നു പുറത്തു വന്നു. ഒരു മുസ്‌ലിം സൈന്യ വിഭാഗത്തിന്റെ കമാൻഡർ ആയിരുന്ന മുഹമ്മദ് ബിൻ മസ്‌ലമയുടെ കണ്ണിലദ്ദേഹം പെട്ടു. അദ്ദേഹം ആരാണെന്നു ആ മുസ്‌ലിം സൈന്യാധിപൻ ചോദിക്കുകയുണ്ടായി. ആളെ തിരിച്ചറിഞ്ഞപ്പോൾ വേഗം പോയ്ക്കൊള്ളാൻ അനുവാദം നൽകുകയും അതോടൊപ്പം ഇപ്രകാരം ഉറക്കെ പ്രാർത്ഥിക്കുകയും ചെയ്തു;

"മാന്യമാരുടെ തെറ്റുകൾ മറച്ചു വെക്കാൻ എനിയ്ക്കു നീ ശക്തിയേകണേ ദൈവമേ!"

പ്രസ്തുത യഹൂദൻ സ്വജനത്തിന്റെ ചെയ്തിയിൽ വെറുപ്പും ഖേദവും പ്രകടിപ്പിച്ചിരുന്നുവെന്നും അത്തരക്കാർക്ക് പൊറുത്തു കൊടുക്കേണ്ടതു മുസ്‌ലിംകളുടെ ധർമ്മമാണെന്നുമത്രെ അദ്ദേഹം സൂചിപ്പിച്ചത്. അദ്ദേഹത്തെ കടന്നു പോകാനനുവദിച്ചു കൊണ്ടു താൻ ഒരു നല്ല കാര്യമാണ് ചെയ്തത്. അങ്ങനെയുള്ള നന്മ ചെയ്യാൻ ഇനിയുമിനിയും തനിക്കു ശക്തിയേകേണമേ എന്നദ്ദേഹം പ്രാർത്ഥിക്കുകയും ചെയ്തു. മുഹമ്മദ്ബിൻ മസ്ലമയുടെ ഈ പ്രവൃത്തി തിരുനബി(സ) അറിയാനിടവന്നുവെങ്കിലും തിരുനബി അദ്ദേഹത്തെ പഴിക്കുകയല്ല ചെയതത്. മറിച്ച്, അദ്ദേഹത്തിന്റെ പ്രവൃത്തി അംഗീകരിക്കുകയാണുണ്ടായത്.

സന്ധി ചെയ്യാനും തിരുനബിയുടെ 'അവാർഡ്'സ്വീകരിക്കാനും അഭിപ്രായപ്പെട്ടതു ജൂതൻമാരിൽ ഏതാനും വ്യക്തികൾ മാത്രമായിരുന്നു. ഒരു സമുദായമെന്ന നിലയിൽ അവർ അധൃഷ്യതഭാവിക്കുകയും തിരുനബിയുടെ വിധി സ്വീകരിക്കാൻ കൂട്ടാക്കാതിരിക്കുകയും സഅദിബ്നുമുആദ് വിധി നൽകണമെന്നു നിർബന്ധം പിടിക്കുകയുമാണുണ്ടായത്.(ബുഖാരി, തബ്‌രി, ഖാമിസ്) തിരുനബി (സ) അവരുടെ ആവശ്യം വകവെച്ചു കൊടുക്കു

കയും തദവസരത്തിൽ മുറിവേറ്റു കിടക്കുകയായിരുന്ന സഅദി ബ്നുമുആദിനെ ആളയച്ചു വരുത്തുകയും ചെയ്തു. ജൂതൻമാരുടെ വാഗ്ദത്തലംഘനത്തിന്റെ കാര്യത്തിൽ ഒരു തീർപ്പുണ്ടാക്കുന്നതിനു അദ്ദേഹത്തോടു തിരുനബി(സ) ആവശ്യപ്പെട്ടു. തിരുനബിയുടെ തീരുമാനം പ്രഖ്യാപിക്കപ്പെട്ടതോടെ ബനൂഖുറൈസയുമായി സ്നേഹബന്ധത്തിലായിരുന്ന ഔസ് ഗോത്രക്കാർ സഅദിബ്നു മുആദിന്റെ അടുക്കൽ ഓടിച്ചെല്ലുകയും ബനൂഖുറൈസയ്ക്കനുകൂ ലമായി വിധി നൽകുന്നതിനു നിർബന്ധം ചെലുത്തുകയുമുണ്ടാ യി. ഖസ്റജ്, ഗോത്രക്കാർ അവരോടുകൂടിച്ചേർന്ന ജൂതൻമാരെ എല്ലായ്പ്പോഴും രക്ഷിച്ചു പോന്നിട്ടുണ്ട്. ആകയാൽ, തന്റെ ഗോത്ര വുമായി സ്നേഹബന്ധത്തിൽ കഴിയുന്ന ജൂതൻമാരെ രക്ഷിക്കുക സഅദിന്റെ ധർമ്മമാണ്. സഅദ് ഒരൊട്ടകപ്പുറത്തേറി ബനൂഖുറൈ സയുടെ അടുക്കലേക്കു സവാരി ചെയ്തു. ബനൂഖുറൈസായെ ശിക്ഷിക്കാതിരിക്കാൻ നിർബന്ധ പൂർവമായ അപേക്ഷകളുമായി സഅദിന്റെ സ്വന്തം ഗോത്രത്തിലെ ആളുകൾ ഇരുപുറവും അദ്ദേ ഹത്തെ അനുയാത്ര ചെയ്തുകൊണ്ടിരുന്നു. ഒരു വിധികർത്താവ് വിശ്വസ്തനായ ഒരു സൂക്ഷിപ്പുകാരനാണെന്നും സത്യസന്ധമായും ആർജ്ജവത്തോടുകൂടിയും അയാൾക്ക് തന്റെ കടമ നിർവഹിക്കേ ണ്ടതുണ്ടെന്നും മാത്രമദ്ദേഹം അവർക്കു മറുപടി നൽകി. "എല്ലാ കാര്യങ്ങളും പരിഗണിച്ച ശേഷം ഭയമോ പക്ഷപാതമോ കാണി ക്കാതെ ഞാനെന്റെ വിധി പറയും"എന്നദ്ദേഹം പ്രസ്താവിച്ചു. ജൂതൻമാരുടെ രക്ഷാ നിലയത്തിലെത്തിയപ്പോൾ അവരെല്ലാം കോട്ടയുടെ ഭിത്തിക്കടുപ്പിച്ചു അണിനിരന്നിരിക്കുന്നതായി സഅദ് കണ്ടു. മറുഭാഗത്തു, മുസ്ലിംകളുമുണ്ടായിരുന്നു. വളരെ അടുത്തെ ത്തിയപ്പോൾ സഅദ് അവരോടു ചോദിച്ചു: ' 'നിങ്ങൾ എന്റെ വിധി സ്വീകരിക്കുമോ?"

അവർ മറുപടി നൽകി: "ഉവ്വ്!"

### സഅദിന്റെ അവാർഡ്

ബനൂഖുറൈസയുടെ നേരെ തിരിഞ്ഞുകൊണ്ടു സഅദ് അതേ ചോദ്യം ആവർത്തിച്ചു. അവരും സമ്മതം പ്രകടിപ്പിച്ചു. പിന്നീട ദ്ദേഹം വളരെ ലജ്ജാഭാരത്തോടെ തിരുനബി(സ) ഇരുന്നിരുന്ന ഭാഗത്തേക്കു ചൂണ്ടിക്കാണിച്ചു കൊണ്ടു ആ വിഭാഗവും തന്റെ വിധി സ്വീകരിക്കാൻ തയ്യാറാണോ എന്നു വിളിച്ചു ചോദിച്ചു. അതുകേട്ട

പ്പോൾ 'അതെ' എന്നു തിരുനബി(സ) മറുപടി നൽകി (ത്വബരി, ഹിശാം) തദനന്തരം സഅ്ദ് വേദകല്പന പ്രകാരമുള്ള ഒരു 'അവാർഡ്' പ്രഖ്യാപിച്ചു. ബൈബിൾ പഴയ നിയമത്തിൽ ഇപ്രകാരമാണ് പറയുന്നത്:

"നീ ഒരു പട്ടണത്തിന്റെ അരികെ അതിനോടു യുദ്ധം ചെയ്യുന്നതിനു സമീപിക്കുമ്പോൾ സമാധാനം എന്നു നീ അതിനോടു വിളിച്ചു പറയണം. എന്നാൽ, അതു സമാധാനം എന്നു നിനക്ക് ഉത്തരം തന്നു നിനക്ക് തുറന്നാൽ അതിൽ കണ്ടെത്തപ്പെടുന്ന ജനങ്ങൾ എല്ലാവരും നിനക്കു കപ്പം തരുവാനായി നിന്നെ സേവിക്കണം. എന്നാലും അതു നിന്നോടു സമാധാനം ചെയ്യാതെ എന്നോട് യുദ്ധം ചെയ്യുന്നുവെങ്കിൽ നീ അതിനെ നിരോധിക്കണം. *നിന്റെ ദൈവമായ യഹോവ അതിനെ നിന്റെ കയ്യിലേക്ക് ഏൽപിച്ച ശേഷം നീ അതിലുള്ള പുരുഷ പ്രജയെ ഒക്കെയും വാളിന്റെ മുർച്ചയിൽ കൊല്ലണം* എന്നാലും സ്ത്രീകളെയും കുട്ടികളെയും നാൽക്കാലികളെയും പട്ടണത്തിലുള്ള സകലതിനെയും അതിന്റെ എല്ലാ കവർച്ചകളെയും നിനക്കു കൊള്ളയിടേണം. നിന്റെ ദൈവമായ യഹോവ നിനക്കു തന്നിട്ടുള്ള നിന്റെ ശത്രുക്കളുടെ കവർച്ചയെ നീ ഭക്ഷിക്കുകയും വേണം. *ഈ ജാതികളുടെ പട്ടണങ്ങളിൽ ശ്വാസമുള്ള ഒന്നിനെയും ജീവനോടെ വെക്കാതെ അവരെ,* ഹിത്തായക്കാരെയും ഹിവായക്കാരെയും യബൂസിയക്കാരെയും തന്നെ *നിന്റെ ദൈവമായ യഹോവ നിന്നോടു കൽപിച്ച പ്രകാരം അശേഷം നശിപ്പിക്കണം.* അവർ തങ്ങളുടെ ദൈവങ്ങൾക്കു ചെയ്തിട്ടുള്ള തങ്ങളുടെ സകല വെറുപ്പുകളിൻ പ്രകാരവും ചെയ്‌വാൻ അവർ നിങ്ങളെ പഠിപ്പിക്കാതെയും നിങ്ങൾ നിങ്ങളുടെ ദൈവമായ യഹോവായ്ക്കു വിരോധമായി പാപം ചെയ്യാതെയും ഇരിക്കേണ്ടതിനു തന്നെ" (ആവർത്തനം 20:10-18)

ജൂതൻമാർ ജയിക്കുകയും തിരുനബി(സ) പരാജയപ്പെടുകയുമാണുണ്ടായതെങ്കിൽ ബൈബിളിന്റെ ഈ പാഠമനുസരിച്ച് എല്ലാ മുസ്ലിംകളും - ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളുമെല്ലാം- വധിക്കപ്പെടുമായിരുന്നു. ഇതായിരുന്നു ജൂതൻമാരുടെ ഉദ്ദേശ്യം എന്നത്രെ ചരിത്രത്തിൽനിന്നു നമുക്കറിയാൻ കഴിയുന്നത്. എല്ലാ പുരുഷൻമാരെയും കൊല്ലുകയും സ്ത്രീകളെയും കുട്ടികളെയുമെല്ലാം അടിമകളാക്കുകയും മുസ്ലിംകളുടെ സ്വത്തുക്കളെല്ലാം

കവർന്നെടുക്കുകയും ചെയ്യുമെന്നതു തീർച്ചയായിരുന്നു. എന്തെന്നാൽ ലോകത്തെങ്ങുമുള്ള ശത്രുജനതകളുടെ നേരെ അനുവർത്തിക്കപ്പെടുന്നതിനു 'ആവർത്തനം' അവർക്ക് നൽകിയിട്ടുള്ള പാഠമാണിത്. സഅ്ദ് ബനൂ ഖുറൈസയോടു മമതയിൽ വർത്തിക്കുന്നഒരാളായിരുന്നു. അദ്ദേഹത്തിന്റെ ഗോത്രം ഈ ജൂത ഗോത്രവുമായി സഖ്യത്തിലുമായിരുന്നു. ജൂതൻമാർ തിരുനബിയുടെ വിധി സ്വീകരിക്കാൻ കൂട്ടാക്കിയില്ലെന്നും ഇത്തരം കുറ്റങ്ങൾക്ക് ഇസ്‌ലാം നിർദ്ദേശിച്ച താരതമേന്യ ചെറുതായുള്ള ശിക്ഷയേൽക്കാൻ വിസമ്മതിച്ചുവെന്നും അറിഞ്ഞപ്പോൾ മോശെ ജൂതൻമാർക്ക് വിധിച്ചിട്ടുള്ള ശിക്ഷ തന്നെ പാസ്സാക്കാൻ സഅ്ദ് തീർച്ചയാക്കി. ഈ വിധിയുടെ ഉത്തരവാദിത്വം തിരുനബിക്കോ മുസ്‌ലിംകൾക്കോ അല്ല ഉള്ളത്. മറിച്ച്, മോശെയുടെ പാഠങ്ങൾക്കും മുസ്‌ലിംകളുടെ നേരെ ക്രൂരത കാണിച്ച ജൂതൻമാർക്കും തന്നെയാണ്. ദാക്ഷിണ്യ പൂർണ്ണമായ ഒരു ശിക്ഷ അവർക്ക് നൽകപ്പെടുമായിരുന്നത് അവർ തന്നെ തട്ടിയകറ്റികൊണ്ട് സഅ്ദിന്റെ വിധിയ്ക്കായിട്ടു നിർബന്ധം പിടിച്ചു. മോശെയുടെ നിയമപ്രകാരമാണ് ജൂതൻമാരെ ശിക്ഷിക്കുവാൻ സഅ്ദ് തീരുമാനിച്ചത്. എന്നിട്ടും തിരുനബി(സ) ജൂതൻമാരോടു ക്രൂരമായിട്ടാണ് പെരുമാറിയതെന്നാക്ഷേപിച്ചുകൊണ്ട് ആ പുണ്യാത്മാവിനെതിരായി അപവാദം പരത്താൻ ക്രിസ്ത്യാനികൾ ഇന്നും ശ്രമിച്ചു വരികയാണ്. തിരുനബി (സ) അപ്രകാരം ജൂതൻമാരോടു ക്രൂരനായിരുന്നെങ്കിൽ മറ്റു ജാതിക്കാരോടു മറ്റവസരങ്ങളിൽ ക്രൂരത കാണിക്കാതിരുന്നതെന്തേ? ശത്രുക്കൾ തിരുനബിയുടെ ദയാദാക്ഷിണ്യത്തിനു വിധേയരായിത്തീർന്ന ഒട്ടേറെ സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. മാപ്പിനായി അപേക്ഷിച്ചിരുന്നപ്പോഴൊന്നും അവർക്കതു നിഷേധിക്കപ്പെട്ടിരുന്നുമില്ല. ഇത്തവണയാകട്ടെ തിരുനബി(സ)യുടെ വിധിക്കു പകരം മറ്റൊരാളുടെ വിധിക്കു വേണ്ടി ശത്രു നിർബന്ധം പിടിക്കുകയാണുണ്ടായത്. ജൂതൻമാരുടെ ഈ നിർദ്ദിഷ്ട വിധി കർത്താവ്, അവർക്കും മുസ്‌ലിംകൾക്കും ഇടയിൽ ഒരു മധ്യസ്ഥനായിരുന്നതു കൊണ്ടും തന്റെ വിധി സ്വീകരിക്കാൻ തയ്യറാണോ എന്നു ഇരുകൂട്ടരോടും പരസ്യമായി ചോദിച്ചിട്ടുമുണ്ടായിരുന്നു. ഇരു വിഭാഗവും സമ്മതിച്ചതിനു ശേഷമാണ് അദ്ദേഹം തന്റെ വിധി പ്രഖ്യാപിക്കാൻ മുതിർന്നത്. ആ വിധിയെന്തായിരുന്നു? മോശെയുടെ കൽപന പ്രകാരമുള്ള ശിക്ഷ നൽകണമെന്നു

മാത്രവും! പിന്നെ അവർക്കതു സ്വീകാര്യമാകാതിരിക്കാൻ കാരണമില്ല. അവർ മോശെയുടെ അനുയായികളായിരുന്നില്ലേ? ഇവിടെ ക്രൂരത കാണിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അത് ജൂതൻമാർ ജൂതന്മാരോടുതന്നെ കാണിച്ചിട്ടുള്ളതത്രെ! ജൂതൻമാർ തിരുനബി (സ) യുടെ വിധി സ്വീകരിക്കാൻ ഇഷ്ടപ്പെടാതെ തങ്ങൾ ചെയ്ത കുറ്റത്തിനു മോശെ വിധിച്ച ശിക്ഷ തന്നെ ലഭിക്കണമെന്നാശിച്ചു. ഇതിൽ ക്രൂരതയുണ്ടെങ്കിൽ, ഉപരോധം ചെയ്ത ശത്രുവിനെതിരായി നടപ്പാക്കാൻ വേണ്ടി ഈ ശിക്ഷാ നിയമം ദൈവ കല്പന പ്രകാരം തന്റെ ദിവ്യഗ്രന്ഥത്തിലുൾക്കൊള്ളിച്ച മോശെയാണ് അതിനുത്തരവാദി. ആകയാൽ, ക്രിസ്തീയ ചരിത്രകാരൻമാർ ഇസ്‌ലാമിന്റെ പ്രവാചകനെതിരിൽ തങ്ങളുടെ വിദ്വേഷ വിഷം വമിക്കേണ്ടതില്ല. ഈ ക്രൂരമായ ശിക്ഷ നിർദ്ദേശിച്ച മോശെ തന്നെയോ അപ്രകാരം നിർദ്ദേശിക്കാൻ മോശെയോട് കൽപിച്ച ദൈവത്തെയോ അല്ലേ അവരതിനു കുറ്റപ്പെടുത്തേണ്ടത്!

**യുദ്ധത്തിനെതിരെ യുദ്ധം**

കിടങ്ങുയുദ്ധം അവസാനിച്ചപ്പോൾ 'മുശ്‌രിക്കു'കൾ മേലിലൊരിക്കലും മുസ്‌ലിംകളെ ആക്രമിക്കുകയില്ലെന്നു തിരുനബി(സ) പ്രഖ്യാപിക്കുകയുണ്ടായി. എന്നാൽ, മുശ്‌രിക്കുകളുടെ നേരെ മുസ്‌ലിം പ്രത്യാക്രമണങ്ങൾ ഉണ്ടാവും. കാറ്റ് മറിച്ച് വീശിത്തുടങ്ങിയിരിക്കുന്നു! ഇതേ വരെ അകാരണമായി തങ്ങളെ ആക്രമിക്കുകയും സ്വൈര്യം കെടുത്തുകയും ചെയ്തുപോന്ന ഗോത്രങ്ങളുടെയും വിഭാഗങ്ങളുടെയും നേരെ മുസ്‌ലിംകൾ ഇനിയങ്ങോട്ട് പ്രത്യാക്രമണം നടത്തുവാൻ പോകയാണ്. നബി പറഞ്ഞതു പൊള്ളയായ ഭീഷണിയൊന്നുമായിരുന്നില്ല. കിടങ്ങു യുദ്ധത്തിൽ അറബ് ഐക്യപ്പടക്ക് ഗണ്യമായ നഷ്ടങ്ങളൊന്നും പറ്റിയിരുന്നില്ല. അവിടെ കുറച്ചാളുകൾ മാത്രം കൊല്ലപ്പെട്ടിട്ടുണ്ടായിരുന്നു. ഒരു കൊല്ലത്തിനകം കൂടുതൽ ഒരുക്കങ്ങളോടെ വീണ്ടും മദീനക്കു നേരെ ആക്രമണം സംഘടിപ്പിക്കുവാൻ അവർക്ക് കഴിഞ്ഞേക്കും. ഇരുപതിനായിരത്തിനു പകരം നാൽപതിനായിരമോ അമ്പതിനായിരമോ പേരടങ്ങിയ ഒരു സൈന്യ വ്യൂഹത്തെ ഒരാക്രമണത്തിനു വേണ്ടി ഒരുക്കുവാൻ അവർക്കൊരു പ്രയാസവുമുണ്ടായിരുന്നില്ല. ഒരു ലക്ഷം പേരെ അണി നിരത്തുവാൻ തന്നെ കഴിഞ്ഞേക്കും.

ഇരുപത്തൊന്നു കൊല്ലമായിട്ട് ഇസ്‌ലാമിനെ നശിപ്പിക്കാനായി ശത്രുക്കൾ പരമാവധി പരിശ്രമിച്ചുകൊണ്ടിരുന്നിട്ടും അവരുടെ എല്ലാ ആസൂത്രണങ്ങളും തുടർച്ചയായി പരാജയപ്പെടുകയാണ് ചെയ്തിട്ടുള്ളത്. അതുകാരണം അവർക്ക് ആത്മവിശ്വാസം നഷ്ട പ്പെട്ടു തുടങ്ങിയിരുന്നു. തിരുനബി(സ) പഠിപ്പിച്ചതെന്തോ അതു സത്യമായിരിക്കുമെന്നും തങ്ങളുടെ ദേശീയ ദൈവങ്ങളും പ്രതി ഷ്ഠകളുമെല്ലാം കേവലം വ്യാജങ്ങളാണെന്നും നബി (സ) പഠിപ്പി ച്ചതു പോലെ അദൃശ്യനായ ആ ഏകദൈവം തന്നെയാണ് തങ്ങ ളുടെ സൃഷ്ടാവെന്നുമെല്ലാം അവർ സംശയിച്ചു തുടങ്ങി. നബി ചൊവ്വായ മാർഗ്ഗത്തിലും തങ്ങൾ വഴികേടിലും ആണോ എന്ന ഭയം അവരുടെ അകത്തടങ്ങളിൽ അരിച്ചു കയറി. എന്നാലും അവി ശ്വാസികൾ ഈ ഭയമൊന്നും പുറമെ കാണിച്ചില്ല. അവർ കാര്യാദി കളെല്ലാം സാധാരണ പോലെ മുറക്ക് നടത്തിപ്പോന്നു. വിഗ്രഹ ങ്ങളെ തൊഴുതു വന്ദിക്കുകയും അവയ്ക്ക് അർച്ചനകൾ നടത്തു കയും ചെയ്തു. തങ്ങളുടെ ദൈവങ്ങളോടു തന്നെ അവർ പ്രാർത്ഥിച്ചു കൊണ്ടിരുന്നു. പക്ഷേ, അവരുടെ വീര്യം കെട്ടു പോയി രുന്നു. പുറമെ അവർ ബിംബാരാധകരും ബഹുദൈവവിശ്വാസിക ളുമായി ജീവിച്ചു. എന്നാൽ അകത്ത്, അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനില്ല എന്ന ഇസ്‌ലാമിക മന്ത്രം അവർ ഉരുവിട്ടു കൊണ്ടി രിക്കുകയായിരുന്നു.

ഖന്തക്ക് യുദ്ധം കഴിഞ്ഞപ്പോൾ നബി തിരുമേനി(സ) മുക ളിൽ പറഞ്ഞതു പോലെ, മേലിൽ മുസ്‌ലിംകളുടെ നേരെ വിഗ്ര ഹാരാധകർ ആക്രമണം നടത്തുകയുണ്ടാവില്ലെന്നും മുസ്‌ലിംകൾ അവിശ്വാസികളുടെ മേൽ പ്രത്യാക്രമണം ആരംഭിക്കുമന്നും പ്രഖ്യാ പിച്ചിരുന്നുവല്ലോ. സത്യവിശ്വാസികൾ സഹന പരീക്ഷയുടെ പര മസീമകൾ ചവുട്ടി നിന്നു. കാറ്റ് മറിച്ച് വീശാൻ തുടങ്ങിയിരിക്ക യാണ്! (ബുഖാരി, കിതാബുൽ മഗാസി)

ഇതേവരെ നടന്ന യുദ്ധങ്ങളിൽ മുസ്‌ലിംകൾ അവിശ്വാസിക ളുടെ ആക്രമണങ്ങളെ നേരിടാൻ മദീനയിൽ തന്നെ നിലയുറപ്പി ക്കുകയോ അവിടെ നിന്നും അല്പം മുന്നോട്ട് നീങ്ങുകയോ ആണ് ചെയ്തിരുന്നത്. ഈ സംഘട്ടനങ്ങളൊന്നും അവർ തുടങ്ങിവെച്ച തായിരുന്നില്ല. തുടങ്ങിയപ്പോൾ തന്നെയും അതു തുടർന്നു പോകാൻ അവർ വലിയ താൽപര്യം കാണിച്ചതുമില്ല. ആക്രമണം

ഒരിക്കൽ ആരംഭിച്ചു കഴിഞ്ഞാൽ രണ്ടിലൊരു വിധത്തിലാണ് അവസാനിക്കാറുള്ളത്. ഒന്നുകിൽ ഉഭയസമ്മതം വഴി അല്ലെങ്കിൽ, ഏതാകിലുമൊരു പക്ഷത്തിന്റെ കീഴടങ്ങലിലൂടെ. മുസ്‌ലിംകളും അവിശ്വാസികളും തമ്മിലുള്ള സംഘട്ടനങ്ങളിൽ ഇതേ വരെ സമാധാന സന്ധിയോ ഏതാകിലുമൊരു വിഭാഗത്തിന്റെ കീഴടങ്ങലോ ഉണ്ടായിട്ടില്ല. യുദ്ധം ഇടയ്ക്ക് നിർത്തിവെക്കേണ്ടി വന്നിട്ടുണ്ടെന്നല്ലാതെ മുസ്‌ലിംകളും അവിശ്വാസികളും തമ്മിലുള്ള പോരാട്ടം നിലച്ചു എന്നു പറയാൻ സാധിക്കുമായിരുന്നില്ല. അന്നു നിലവിലുണ്ടായിരുന്ന വ്യവസ്ഥാക്രമങ്ങളനുസരിച്ച് മുസ്‌ലിംകൾക്ക് ശത്രു ഗോത്രങ്ങളെ ആക്രമിച്ച് അവരെ കീഴടക്കുന്നതിനു നിർബന്ധിക്കാൻ പാടുണ്ടായിരുന്നു. എന്നാൽ അവർ അതിനു മുതിർന്നില്ല. ശത്രുപക്ഷം യുദ്ധം നിർത്തിയപ്പോൾ മുസ്‌ലിംകളും യുദ്ധ വിരാമം നടപ്പാക്കിയെന്നു മാത്രം. സന്ധി സംഭാഷണം ഉണ്ടാകുമെന്ന വിശ്വാസത്തിലാണ് അവരും യുദ്ധം നിർത്തിവെച്ചത്. എന്നാൽ, അവിശ്വാസികളുടെ ഭാഗത്ത് സന്ധി സംഭാഷണത്തിനുള്ള സന്നദ്ധതയോ കീഴടങ്ങാനുള്ള നീക്കമോ ഇല്ലെന്നു വ്യക്തമായപ്പോൾ, ഒരു സമാധാന ഉടമ്പടി ഉണ്ടാവുകയോ രണ്ടിലൊരു ഭാഗം തീർത്തും പരാജയം ഏറ്റു പറയുകയോ ചെയ്യുന്നതു വരെ യുദ്ധത്തിനു അറുതി വരുത്താനുള്ള നടപടികൾ കൈക്കൊള്ളേണ്ട സമയമായി എന്നു നബി(സ) മനസ്സിലാക്കി. ശാശ്വത സമാധാനം പുലരണമെങ്കിൽ യുദ്ധം അവസാനിച്ചേ തീരൂ. അതിനാൽ കിടങ്ങു യുദ്ധത്തിനു ശേഷം രണ്ടിലൊന്നു കൈവരുത്തണമെന്നു നബി(സ) ഉറപ്പിച്ചതായിട്ടാണ് മനസ്സിലാകുന്നത്. ഒന്നുകിൽ പരിപൂർണ്ണ സമാധാനം അല്ലെങ്കിൽ കീഴടങ്ങൽ. മുസ്‌ലിംകൾ അവിശ്വാസികൾക്ക് കീഴടങ്ങുന്ന പ്രശ്നമില്ല. മർദ്ദകർക്കെതിരിൽ ഇസ്‌ലാമിന്റെ വിജയം ദൈവത്തിന്റെ അലംഘനീയമായ വാഗ്ദത്തമാണ്! മക്കത്ത് താമസിച്ചുവന്ന കാലത്തുതന്നെ ഈ പ്രഖ്യാപനം നബി(സ) അസന്ദിഗ്ദ്ധമായി നടത്തിക്കഴിഞ്ഞിട്ടുണ്ട്. എന്നിരിക്കെ മുസ്‌ലിംകൾ സമാധാന ഉടമ്പടിക്കു വേണ്ടി എന്തിനു ബദ്ധപ്പെടണം? സമാധാനത്തിനുവേണ്ടിയുള്ള നീക്കം പ്രബലപക്ഷത്തിനോ ദുർബലപക്ഷത്തിനോ ആരംഭിക്കാവുന്നതാണ്. ദുർബലപക്ഷം സമാധാനത്തിനുവേണ്ടി ശ്രമിക്കുമ്പോൾ, തങ്ങളുടെ പ്രദേശത്തിന്റെയോ വരുമാനത്തിന്റെയോ ഭാഗം താൽക്കാലികമായിട്ടോ സ്ഥിരമായിട്ടു

തന്നെയോ പ്രതിപക്ഷത്തിനു അടിയറ വെക്കേണ്ടി വരും. അല്ലെങ്കിൽ, ശത്രു അടിച്ചേൽപ്പിക്കുന്ന മറ്റു നിബന്ധനകൾ സ്വീകരിക്കേണ്ടി വരും. പ്രബലപക്ഷം സമാധാനത്തിനു തയ്യാറാകുമ്പോൾ അവർ മറുപക്ഷത്തിന്റെ പൂർണ്ണ വിനാശം ഉദ്ദേശിക്കുന്നില്ലെന്നും അവരുടെ സ്വാതന്ത്ര്യം പൂർണ്ണമായോ, ഭാഗികമായോ ചില ഉപാധികൾക്ക് വിധേയമായി, നിലനിർത്തിക്കാണാൻ അവർ ആഗ്രഹിക്കുന്നു എന്നുമാണ് ധരിക്കേണ്ടി വരിക. മുസ്‌ലിംകളും അവിശ്വാസികളും തമ്മിൽ ഇതേ വരെ നടന്നിട്ടുള്ള യുദ്ധങ്ങളിൽ തുടർച്ചയായി പരാജയം നേരിട്ടതു അവിശ്വാസികൾക്കായിരുന്നു. പക്ഷെ, അവരുടെ ശക്തി ക്ഷയിച്ചിരുന്നില്ല. മുസ്‌ലിംകളെ നശിപ്പിക്കാനുള്ള ശ്രമങ്ങളിൽ അവർ പരാജപ്പെട്ടു എന്നു മാത്രമേയുള്ളൂ. ആക്രമണ നടപടികൾ ഏതവസരത്തിലും പുനരാരംഭിച്ചേക്കാമായിരുന്നു. മക്കക്കാർ അടിച്ചമർത്തപ്പെട്ടിട്ടില്ലെന്നോർക്കേണ്ടതാണ്. ഈ നിലയ്ക്ക് സൈനിക വീക്ഷണപരമായി മുസ്‌ലിംകൾ തന്നെയാണ് ഇപ്പോഴും ദുർബലപക്ഷമെന്നു തീർത്തു പറയാം. പ്രതിരോധ നടപടികൾ അവർ തുടരുകയായിരുന്നു എന്നതു നേരു തന്നെ. എന്നാലവർ ദുരിതമനുഭവിച്ചു പോന്ന ഒരു ന്യൂനപക്ഷമായിരുന്നു. ഭൂരിപക്ഷത്തിന്റെ ആക്രമണത്തെ ചെറുക്കാൻ കഴിയുമെങ്കിലും ഒരാക്രമണത്തിനു മുൻകൈയെടുക്കാൻ അവർക്ക് ശക്തിയുണ്ടായിരുന്നില്ല. ഈ നിലയ്ക്ക് മുസ്‌ലിംകൾ അവരുടെ സ്വാതന്ത്ര്യത്തിനു ഉറപ്പു വരുത്തിയിട്ടുണ്ടായിരുന്നില്ലെന്നു പറയാം. ആസാഹചര്യത്തിൽ മുസ്‌ലിംകൾ സമാധാനത്തിനുള്ള ശ്രമം ആരംഭിച്ചാൽ അവരുടെ പ്രരോധ സംരംഭങ്ങൾ തകർന്നുവെന്നും അവിശ്വാസി പക്ഷത്തിന്റെ നിബന്ധനകൾക്കു വഴിപ്പെടാൻ അവർ സന്നദ്ധരാണെന്നും ആണ് അർത്ഥം കല്പിക്കപ്പെടുമായിരുന്നത്. സ്വയം വിനാശമാവും ഈ നടപടി. അടിക്കടിയായുള്ള പരാജയം കാരണം മനോവീര്യം നഷ്ടപ്പെട്ട ശത്രുവിനു പുതുജീവൻ പ്രദാനം ചെയ്യുന്ന ഒരു പണി! ഏറിയേറി വന്ന പരാജയഭീതിയുടെ സ്ഥാനത്ത് ശത്രു ഹൃത്തടങ്ങളിൽ ആശയുടെയും അഭിലാഷത്തിന്റെയും പൂത്തിരികൾ അതുവഴി പ്രകാശിക്കുമാറാകും. മുസ്‌ലിംകൾ മദീനയെ രക്ഷിച്ചുവെങ്കിലും അന്തിമ വിജയം നേടുന്ന കാര്യത്തിൽ അവർ സംശയാലുക്കൾ തന്നെയാണെന്നു അവിശ്വാസികൾ ധരിക്കാനിട വരുമായിരുന്നു. ആകയാൽ, മുസ്‌ലിംകളുടെ ഭാഗത്ത് നിന്ന് സമാധാനത്തിനുള്ള

ഒരു നിർദ്ദേശം ഉന്നയിക്കപ്പെട്ടുകൂടാത്തതാണ്. മക്കക്കാർക്ക് അതാകാമായിരുന്നു. അതല്ലെങ്കിൽ, ഒരു മൂന്നാം കക്ഷിക്ക്- അങ്ങനെയൊന്നുണ്ടായിരുന്നുവെങ്കിൽ - അതു നിർദ്ദേശിക്കാം. എന്നാൽ, അങ്ങനെയൊരു മൂന്നാം കക്ഷിയുണ്ടായിരുന്നില്ലല്ലോ! ഈ സംഘട്ടനത്തിൽ, മുഴുവൻ അറേബ്യയ്ക്കുമെതിരിൽ മദീന ഒറ്റപ്പെട്ടു നിൽക്കുകയായിരുന്നു. ആകയാൽ, അവിശ്വാസികളാണ് മുസ്ലിംകളുടെ മുമ്പിൽ ഈ സമാധാന ഉടമ്പടിക്കുള്ള നിർദ്ദേശം ഉന്നയിക്കേണ്ടിയിരുന്നത്. ഇതിന്റെ യാതൊരു ലക്ഷണവും കണ്ടില്ല. മുസ്ലിംകളും അറബ് ജനതയും തമ്മിലുള്ള യുദ്ധം എന്നന്നേക്കുമായി തുടർന്നു പോകാൻ സാദ്ധ്യതയുണ്ടായിരുന്നു. സമാധാന ഉടമ്പടിക്ക് മുൻകൈയെടുക്കാൻ മുസ്ലിംകൾക്ക് സാധിക്കുമായിരുന്നില്ല. അവിശ്വാസികളാകട്ടെ അതിനു തയ്യാറുണ്ടായിരുന്നുമില്ല. ഈ നിലയിൽ അറേബ്യയിൽ ആഭ്യന്തരയുദ്ധത്തിനു അറുതി വരുകയില്ലെന്നു തോന്നി. കുറഞ്ഞപക്ഷം ഒരു നൂറു കൊല്ലം വരെ!

ഈ കലഹം അവസാനിപ്പിക്കാൻ മുസ്ലിംകളുടെ മുമ്പിൽ ഒരൊറ്റ മാർഗ്ഗമേ തുറന്നു കിടന്നിരുന്നുള്ളൂ. തങ്ങളുടെ മനസ്സാക്ഷി അറബിലെ അവിശ്വാസികൾക്ക് പണയപ്പെടുത്താൻ മുസ്ലിംകൾ തയ്യാറുണ്ടായിരുന്നില്ല. തങ്ങൾ ഇഷ്ടപെടുന്നതെന്തോ അതു വിശ്വസിക്കാനും ആചരിക്കാനും പ്രബോധിപ്പിക്കാനുമുള്ള സ്വാതന്ത്ര്യം ആർക്കും അടിയറ വെക്കില്ല. അവിശ്വാസികളുടെ ഭാഗത്തു നിന്നു സമാധാന നിർദ്ദേശത്തിന്റെ യാതൊരു സൂചനയും കാണാനുമില്ല. തുടരെത്തുടരെയുണ്ടായ ആക്രമണങ്ങളെയെല്ലാം മുസ്ലിംകൾ പിന്തിരിപ്പിച്ചു കഴിഞ്ഞിട്ടുണ്ട്. ആകയാൽ, കീഴടങ്ങുകയോ സമാധാന ഉടമ്പടി ഉണ്ടാക്കുകയോ ചെയ്യാൻ മക്കക്കാരെ നിർബന്ധിക്കേണ്ടതു ഇനി അവരാണ്! തിരുനബി (സ) അതുതന്നെയാണിപ്പോൾ നിശ്ചയിച്ചുറച്ചിട്ടുള്ളതും.

യുദ്ധം ആണോ നബിതിരുമേനി (സ) ആഗ്രഹിച്ചു കൊണ്ടിരുന്നത്? ഒരിക്കലുമല്ല! യുദ്ധമല്ല, സമാധാനമാണ്, ശാന്തിയാണ്, സ്ഥാപിച്ചു കാണാൻ അവിടുന്നു ആഗ്രഹിച്ചത്. ഈ സമയത്ത് ഒന്നും ചെയ്തില്ലാ എങ്കിൽ, അറേബ്യാ രാജ്യം ആഭ്യന്തരയുദ്ധത്തിന്റെ പിടിയിൽ അമർന്നു പോകുമായിരുന്നു. അദ്ദേഹം സ്വീകരിച്ച നടപടി തന്നെയാണ് ശാശ്വത സമാധാനത്തിനുള്ള ഒരേയൊരു വഴി. ചരിത്ര ഗ്രന്ഥങ്ങളിൽ നീണ്ട നീണ്ട യുദ്ധങ്ങളെപറ്റി പറഞ്ഞു

കാണാം. ചിലതു നൂറു കൊല്ലം നീണ്ടു നിന്നു; ചിലതു മുപ്പതു കൊല്ലം. ഇരുഭാഗങ്ങളിലുള്ളവരും നിർണ്ണായക നടപടികളെടുക്കാൻ കൂട്ടാക്കാഞ്ഞതിനാലാണ് ഇത്തരം ദീർഘകാലയുദ്ധങ്ങൾ നടന്നത്. നിർണ്ണായക നടപടി, മുകളിൽ പറഞ്ഞതു പോലെ രണ്ടിലൊരു തരത്തിൽ മാത്രമായിരിക്കും- പരിപൂർണ്ണമായ കീഴടങ്ങൽ, അല്ലെങ്കിൽ, കൂടിയാലോചന മുഖേനയുള്ള സമാധാന സന്ധി.

നബി തിരുമേനി (സ) ക്ക് നിഷ്ക്രിയനായി നോക്കി നിൽക്കാൻ കഴിയുമായിരുന്നുവോ? താനും തന്റെ ചെറിയ മുസ്ലിം സൈന്യവും മദീനയ്ക്കുള്ളിലേക്ക് പിൻവാങ്ങി നിന്ന് കാര്യങ്ങൾ അവയുടെ സ്വാഭാവിക പരിണിതിക്ക് വിട്ടു കളയുകയായിരുന്നോ വേണ്ടിയിരുന്നത്? ഇതും തികച്ചും അസാദ്ധ്യമായിരുന്നു. അവിശ്വാസികളാണ് ആക്രമണം ആരംഭിച്ചിരുന്നത്. നിഷ്ക്രിയത്വം കൊണ്ട് യുദ്ധം അവസാനിക്കുന്നതിനു പകരം അതു നീണ്ടു നിൽക്കുകയാണ് ചെയ്യുമായിരുന്നത്. അവിശ്വാസികൾക്ക് എപ്പോൾ വേണമെങ്കിലും മദീനയെ ആക്രമിക്കാൻ കഴിയും എന്നതാണ് അതിന്റെ അർത്ഥം. അവർക്ക് തോന്നുമ്പോൾ ആക്രമണം നിർത്തുകയും തോന്നുമ്പോൾ ആരംഭിക്കുകയും ചെയ്യാമായിരുന്നു! യുദ്ധ നടപടികൾ നിർത്തി വെക്കൽ യുദ്ധത്തിന്റെ അവസാനമല്ല. മറിച്ച് തന്ത്രപരമായ ഒരു നീക്കവും ആയിരിക്കാവുന്നതാണ്.

### യുദ്ധം- ജൂതക്രൈസ്തവപാഠങ്ങൾ

മതത്തിനുവേണ്ടി യുദ്ധം ചെയ്യുന്നതു ധർമ്മമാണോ? ഇതാണ് യഥാർത്ഥത്തിലുള്ള പ്രശ്നം. ആകയാൽ, നമുക്ക് ആ പ്രശ്നത്തിലേക്ക് തിരിയാം!

യുദ്ധത്തെ സംബന്ധിച്ചിടത്തോളം മതത്തിന്റെ അദ്ധ്യാപനങ്ങൾ പല രൂപത്തിലാണ്. പഴയ നിയമത്തിന്റെ പാഠം മുകളിൽ ഉദ്ധരിച്ചിട്ടുണ്ട്. കനാൻ ദേശത്ത് ബലമായി പ്രവേശിക്കുകയും അവിടത്തെ ജനങ്ങളെ പരാജയപ്പെടുത്തിയ ശേഷം സ്വന്തം ജനങ്ങളെ അവിടെ കുടിയിരുത്തുകയും ചെയ്യാൻ മോശെ കൽപ്പിക്കപ്പെട്ടു. (ആവർത്തനം, 20:1018) മോശെയുടെ ഗ്രന്ഥത്തിൽ ഇത്തരമൊരു പാഠം അടങ്ങിയിരുന്നിട്ടും, യേശുവാ, ദാവീദ് തുടങ്ങിയ മറ്റു പ്രവാചകൻമാരുടെ പ്രയോഗിക മാതൃകകൾ അതിനു ഉപോൽബലകമായി ഉണ്ടായിരുന്നിട്ടും ജൂതൻമാരും ക്രിസ്ത്യാനികളും തങ്ങളുടെ പ്രവാച

കൻമാരെ ആദരിക്കുകയും തങ്ങളുടെ മതഗ്രന്ഥങ്ങളെ ദൈവിക ഗ്രന്ഥങ്ങളായി തന്നെ കരുതുകയും ചെയ്യുന്നു.

മോശെയുടെ പാരമ്പര്യത്തിന്റെ അവസാനത്തിൽ യേശു പഠിപ്പിച്ചതിങ്ങനെയാണ്:

ഞാനോ നിങ്ങളോടു പറയുന്നു: ദുഷ്ടനോടു എതിർക്കരുത്. നിന്റെ വലത്തെ കവിളത്ത് അടിക്കുന്നവനു മറ്റേ കവിളും കാണിച്ചു കൊടുക്കുക (മത്തായി, 5:39).

യേശുവിന്റെ ഈ പാഠം ക്രിസ്ത്യാനികൾ പലപ്പോഴും ഉദ്ധരിക്കാറുണ്ട്. യേശു യുദ്ധത്തിനെതിരായി ഉപദേശിച്ചു എന്നു അവർ ഘോഷിക്കുകയും ചെയ്യുന്നു. എന്നാൽ, 'പുതിയ നിയമത്തിൽ' ഇതിനു നേരെ വിപരീതമായ പാഠം അടങ്ങിയ വേറെയും പ്രസ്താവനകൾ കാണാം. ഉദാഹരണമായി ഒരിടത്തു ഇങ്ങനെ പറയുന്നു.

' 'ഞാൻ ഭൂമിയിൽ സമാധാനം വരുത്താൻ വന്നു എന്നു നിരൂപിക്കേണ്ട. സമാധാനം അല്ല, വാൾ വരുത്തുവാനാണ് ഞാൻ വന്നത്" (മത്തായി, 10:34)

മറ്റൊരു പ്രസ്താവന ഇപ്രകാരമാണ്.

' 'എന്നാൽ അവൻ അവരോടു പറഞ്ഞു: എങ്കിലോ ഇപ്പോൾ മടിശ്ശീലയുള്ളവൻ അതു എടുക്കട്ടെ, അവ്വണ്ണം തന്നെ പൊക്കണവും; ഇല്ലാത്തവൻ തന്റെ വസ്ത്രം വിറ്റു വാൾ കൊള്ളുകയും ചെയ്യട്ടെ!"(ലൂക്കോസ്, 22:36)

ഈ മൂന്നു വാക്യങ്ങളിൽ ഒടുവിലത്തെ രണ്ടു വാക്യങ്ങൾ ആദ്യത്തെതിനെ ഖണ്ഡിക്കുന്നു. യേശു യുദ്ധം ചെയ്യാനാണ് വന്നതെങ്കിൽ, 'മറ്റേകവിളും' തിരിച്ചു കാണിക്കാൻ എന്തിനു ഉപദേശിച്ചു? ഒന്നുകിൽ നാം 'പുതിയനിയമ'ത്തിൽ പരസ്പരവൈരുദ്ധ്യമുണ്ടെന്നു സമ്മതിക്കണം. അതല്ലെങ്കിൽ, പരസ്പരവിരുദ്ധമായ അദ്ധ്യാപനങ്ങളിൽ ഒന്നിനെ യഥോചിതം വ്യാഖ്യാനിക്കണം. 'മറ്റേ കവിളും' കാണിച്ചുകൊടുക്കുന്നതു പ്രായോഗികമായ ഒരു പാഠമാണോ എന്ന പ്രശ്നം നാമിവിടെ ചർച്ച ചെയ്യുന്നില്ല. ക്രിസ്ത്യാനികളായ ഒരു ജനവിഭാഗവും അവരുടെ നീണ്ട കാലത്തെ ചരിത്രത്തിൽ ഒരിക്കലും തന്നെ യുദ്ധം ചെയ്യേണ്ട ഘട്ടത്തിൽ അതിനു വൈമുഖ്യം കാണിച്ചിട്ടില്ല എന്നു ചൂണ്ടിക്കാണിക്കുവാനേ ഇവിടെ

ഉദ്ദേശിച്ചിട്ടുള്ളൂ. ക്രിസ്ത്യാനികൾ റോമിൽ ആദ്യമായി അധികാരത്തിലേറിയപ്പോൾ ആക്രമണാത്മകവും പ്രതിരോധപരവുമായ രണ്ടു തരം യുദ്ധങ്ങളിലും ഏർപ്പെടുകയുണ്ടായിട്ടുണ്ട്. ക്രിസ്ത്യാനികളാണല്ലോ ഇന്നു ലോക മേധാവിത്വം പുലർത്തുന്നത്. അവർ എല്ലാ തരത്തിലുള്ള യുദ്ധങ്ങളിലും ഏർപ്പെടുന്നു. ജയിക്കുന്ന പക്ഷത്തെ ക്രൈസ്തവ ലോകം പുണ്യവൽക്കരിച്ചു പോന്നിട്ടുമുണ്ട്. അവരുടെ വിജയം ക്രൈസ്തവ പരിഷ്കാരത്തിന്റെ വിജയമായി ഉദ്ഘോഷിക്കപ്പെട്ടു. മേധാവിത്വം പുലർത്തുന്നതും വിജയിക്കുന്നതുമായ എല്ലാ പ്രസ്ഥാനങ്ങളും ക്രൈസ്തവ പരിഷ്കാരത്തിന്റെ അവിഭാജ്യഭാഗമാണെന്നു വന്നു. രണ്ടു ക്രിസ്തീയ രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധം ചെയ്യുമ്പോൾ തങ്ങൾ ക്രൈസ്തവാദർശം ഉയർത്തിപ്പിടിക്കുന്നതായി ഓരോ രാഷ്ട്രവും വാദിക്കും. ജയിക്കുന്നവർ ഒരു ക്രിസ്തീയ ശക്തിയായി അനുഗ്രഹിക്കപെട്ടു പോന്നു! യേശുവിന്റെ കാലം തൊട്ടു ഇന്നു വരെ ക്രൈസ്തവ മണ്ഡലം ഇപ്രകാരം യുദ്ധത്തിൽ ഭാഗഭാക്കായിപ്പോന്നിട്ടുണ്ട്. മേലിലും ഇതു തുടരുമെന്നാണ് സൂചനയും. ഇങ്ങനെ യുദ്ധം തന്നെയാണ്. 'പുതിയ നിയമ'ത്തിന്റെ യഥാർത്ഥ പാഠമെന്നു ക്രൈസ്തവ ജനത പ്രായോഗികമായി തെളിയിച്ചു കാണിച്ചിരിക്കുകയാണ്. 'മറ്റേ ചെകിടും കാണിച്ചു കൊടുക്കുക'എന്നത് ആദ്യ ക്രിസ്ത്യാനികളുടെ നിസ്സഹായതയിൽ നിന്നുടലെടുത്ത അവസരവാദപരമായ ഒരു പാഠമോ അഥവാ, സ്റ്റേറ്റുകൾക്കോ ജനതകൾക്കോ ബാധകമാക്കിക്കൂടാത്തതും വ്യക്തികൾ മാത്രം ചിലപ്പോൾ അനുവർത്തിക്കാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതുമായ ഒരു തത്വമോ ആണെന്ന് കരുതുകയേ നിർവാഹമുള്ളൂ.

യേശു യുദ്ധമല്ല സമാധാനമാണ് പഠിപ്പിച്ചതെന്നു നാം കരുതുന്ന പക്ഷം ഈ പാഠം അനുവർത്തിച്ചു വന്നിട്ടില്ലാത്തവർ വിശുദ്ധൻമാരും ആദരപാത്രങ്ങളും ആയി അഭിഷേകിക്കപ്പെടേണ്ടതില്ലല്ലോ. എന്നാൽ, മോശെ, യേശുവാ,ദാവീദ് തുടങ്ങിയ യുദ്ധവീരൻമാരെ ക്രൈസ്തവ മണ്ഡലം എക്കാലവും ആദരിച്ചു പോന്നിട്ടുണ്ട്. എന്നുമാത്രവുമല്ല, യുദ്ധത്തിൽ കൊല്ലപ്പെട്ടവരെയും യാതനകളനുഭവിച്ചവരെയും ദേശീയവീരൻമാരായി കൊണ്ടാടുവാനും ക്രിസ്തീയപള്ളി മടിച്ചിട്ടില്ല. പോപ്പുമാർ അത്തരക്കാരെ പുണ്യത്വം നൽകി അനുഗ്രഹിച്ചു പോന്നിട്ടുമുണ്ട്.

## യുദ്ധവും സമാധാനവും -ഖുർആന്റെ പാഠങ്ങൾ

ഈ രണ്ടു അദ്ധ്യാപനങ്ങളിൽനിന്നും വ്യത്യസ്തമാണ് ഖുർആനിക പാഠം. രണ്ടിന്റെയും മദ്ധ്യത്തിലുള്ള ഒരു പാഠമാണ് അതു നൽകുന്നത്. മോശെയെപ്പോലെ അതു ആക്രമണത്തെ ഉപദേശിക്കുന്നില്ല. ഇന്നത്തെ (വികലമായ) ക്രിസ്തുമതത്തെപോലെ അതു പരസ്പര വൈരുദ്ധ്യത്തെ പ്രബോധിപ്പിക്കുന്നുമില്ല. 'മറ്റേ കവിളും' കാണിച്ചുകൊടുക്കുവാനും അതേ അവസരത്തിൽ 'പുടവ വിറ്റ് വാൾ വാങ്ങു'വാനും അതു നമ്മോടാവശ്യപ്പെടുന്നില്ല! മനുഷ്യന്റെ സ്വാഭാവികവും പ്രകൃതിസിദ്ധവുമായ അന്തസ്ചോദനങ്ങൾക്കനുരോധമാണ് ഇസ്ലാമിന്റെ പാഠങ്ങൾ. സാദ്ധ്യമായ ഒരേ ഒരു മാർഗ്ഗത്തിൽ അതു സമാധാനം വളർത്തുന്നു.

ആക്രമണത്തെ ഖുർആൻ വിരോധിക്കുന്നു. എന്നാൽ, യുദ്ധം ചെയ്യാതിരിക്കുന്നതു കൊണ്ട് സമാധാനം അപകടത്തിലാവുകയും യുദ്ധം ശക്തിപ്പെടുകയും ചെയ്യുമെന്നു വരുമ്പോൾ യുദ്ധം ചെയ്യണമെന്നു നിഷ്കർഷിക്കുകയും ചെയ്യുന്നു. വിശ്വാസ സ്വാതന്ത്ര്യത്തിനും സത്യാന്വേഷണത്തിനും അറുതി വരുമെന്നു കാണുമ്പോൾ യുദ്ധത്തിനു ഒരുങ്ങേണ്ടതു മുസ്ലിംകളുടെ കർത്തവ്യമാണ്. സമാധാനം കെട്ടപ്പടുക്കാനുള്ള അടിസ്ഥാനപരമായ ഒരു തത്വമാണിത്. ഈ തത്വത്തിൻ മേലാണ് തിരുനബി(സ) തന്റെ എല്ലാ നയങ്ങളും പ്രവർത്തനങ്ങളും പടുത്തുയർത്തിയിട്ടുള്ളതും. തിരു(സ) മക്കയിൽ ശത്രുക്കളുടെ നിർദ്ദയമായ മർദ്ദനങ്ങൾക്ക് ഇരയായെങ്കിലും ആക്രമണത്തിനൊരുങ്ങിയില്ല. ആ മഹാത്മാവ് നിരപരാധിയായിരിക്കെ തന്നെ ആക്രമണത്തിനു ലക്ഷീഭവിക്കുകയാണുണ്ടായത്. അദ്ദേഹം മദീനയിൽ രക്ഷ പ്രാപിച്ചപ്പോൾ ഇസ്ലാമിനെ വേരറുക്കാനായി ശത്രുക്കൾ ഒരുങ്ങിപ്പുറപ്പെട്ടു. ആകയാൽ, സത്യത്തിന്റെയും വിശ്വാസത്തിന്റെയും സംരക്ഷയ്ക്കായി യുദ്ധം ചെയ്യേണ്ടതു അനുപേക്ഷണീയമായിരുന്നു.

യുദ്ധത്തെക്കുറിച്ചുള്ള ഖുർആന്റെ ഉദ്ബോധനങ്ങൾ നമുക്കിനി പരിശോധിക്കാം.

1. ഖുർആൻ 22-ാം അദ്ധ്യായത്തിൽ ഇങ്ങനെ പറയുന്നു:

"യുദ്ധം അടിച്ചേൽപിക്കപ്പെട്ടവർക്കു യുദ്ധം ചെയ്യാനുള്ള അനുവാദം നൽകിയിരിക്കുന്നു. എന്തെന്നാൽ, അവർ ദ്രോഹിക്കപ്പെട്ട

വരാണ്. അവരെ സഹായിക്കുവാൻ നിശ്ചയമായും അല്ലാഹു കഴി വുള്ളവനത്രെ. 'ഞങ്ങളുടെ നാഥൻ അല്ലാഹുവാണ്:' എന്നു പറ ഞ്ഞതിനു മാത്രം, അന്യായമായ നിലയിൽ തങ്ങളുടെ ഭവനങ്ങ ളിൽ നിന്നും അടിച്ചിറക്കപ്പെട്ടവരാരോ അവർക്ക്. അല്ലാഹു ജന ങ്ങളിൽ ഒരു കൂട്ടരെ മറ്റൊരു കൂട്ടരെ കൊണ്ട് തടയുമാറാക്കിയി ല്ലെങ്കിൽ അല്ലാഹുവിന്റെ നാമം പേർത്തും സ്മരിക്കപ്പെടുന്ന ദേവാ ലയങ്ങളും കനീസകളും ക്ഷേത്രങ്ങളും പള്ളികളുമെല്ലാം തകർക്ക പ്പെടുമായിരുന്നു. അല്ലാഹുവിനെ സഹായിക്കുന്നവനാരോ അവനെ അല്ലാഹുവും സഹായിക്കുന്നു. നിശ്ചയമായും അല്ലാഹു ശക്ത വാനും പ്രതാപശാലിയുമത്രെ. ഏവരെ നാം ഭൂമിയിൽ സ്ഥിരപ്പെ ടുത്തിയോ അവർ നമസ്കരിക്കുകയും സക്കാത്ത് നൽകുകയും നല്ലതിനെ ഉപദേശിക്കുകയും തീയതിനെ വിരോധിക്കുകയും ചെയ്യും. എല്ലാ കാര്യങ്ങളുടെയും അന്തിമ വിധി അല്ലാഹുവിങ്ക ലത്രെ" (22:40-42)

ആക്രമണത്തിനു ഇരയായവർക്കു യുദ്ധം ചെയ്തു കൊള്ളാ നുള്ള അനുവാദമുണ്ടെന്നത്രെ മേൽ വാക്യങ്ങൾ മനസ്സിലാക്കിത്ത രുന്നത്. തങ്ങളുടെ മതവിശ്വാസം കാരണമായി സ്വന്തം ഭവനങ്ങ ളിൽ നിന്നു അടിച്ചിറക്കപ്പെട്ട ആ മർദ്ദിത ജനങ്ങളെ സഹായിക്കു വാൻ അല്ലാഹുവിനു കഴിവുണ്ട്. ഈ അനുവാദം ബുദ്ധിപൂർവക മാണ്. കാരണം സദ്വൃത്തൻമാരുടെ സഹായത്തോടു കൂടി ദൈവം അക്രമികളെ തടയുമാറാക്കിയില്ലെങ്കിൽ ലോകത്തു വിശ്വാസ സ്വാതന്ത്ര്യവും ആരാധനാ സ്വാതന്ത്ര്യവും അവശേഷിക്കാതാകു മായിരുന്നു. അന്യായമായ ദ്രോഹങ്ങൾക്ക് ഒരു ജനത ദീർഘകാലം ഇരയാവേണ്ടി വന്നാൽ യാതൊരു പ്രകോപനവും കൂടാതെ ശത്രു മതസ്വാതന്ത്ര്യത്തെ അപകടത്തിലാക്കുമ്പോൾ, സമരം ചെയ്യാ നുള്ള അനുവാദം ലഭിക്കുന്നു എന്നതാണിതു തെളിയിക്കുന്നത്. ആക്രമിക്കപ്പെട്ടവർ ഒടുവിൽ വിജയിച്ചു കഴിഞ്ഞാൽ മത സ്വാതന്ത്ര്യം പുനഃസ്ഥാപിക്കുകയും എല്ലാ മതങ്ങളെയും ആരാ ധനാ കേന്ദ്രങ്ങളെയും രക്ഷിക്കുകയും ചെയ്യേണ്ടതു അവന്റെ അനു പേക്ഷ്യ ധർമ്മമായിരിക്കും. തന്റെ കീർത്തിധാവള്യം പരത്താനാ യിരിക്കരുത്. മറിച്ച്, സാധുക്കളെ രക്ഷിക്കുകയും രാഷ്ട്രത്തെ അഭി വൃദ്ധിപ്പെടുത്തുകയും സമാധാനത്തെ ഉറപ്പിക്കുകയും ചെയ്യുന്ന തിനായിരിക്കണം അവൻ അധികാരത്തെ വിനിയോഗിക്കേണ്ടത്.

ഇതു ആർക്കും എതിർപ്പുണ്ടാകാനിടയില്ലാത്ത വിധം സുഗ്രാഹ്യവും സരളവുമായ ഒരു തത്വമാണ്. പൂർവിക മുസ്‌ലിംകൾ നിർബന്ധിതരായതിനാലാണ് യുദ്ധം ചെയ്തതെന്നു അതു പ്രഖ്യാപിക്കുന്നു. ആക്രമണാത്മകവും വെട്ടിപ്പിടുത്തത്തിനുള്ളതുമായ യുദ്ധങ്ങളെ ഇസ്‌ലാം വിരോധിച്ചിരിക്കുന്നു. മുസ്‌ലിംകൾക്ക് രാഷ്ട്രീയാധികാരം ലഭിക്കുമെന്നുള്ള വാഗ്ദത്തങ്ങൾ ഉണ്ടെങ്കിലും രാഷ്ട്രീയാധികാരത്തെ ഉപയോഗപ്പെടുത്തേണ്ടത് സ്വാർത്ഥത പുലർത്താനല്ല മറിച്ച്, സാധുക്കളുടെ ഉന്നമനത്തിനും രാഷ്ട്രത്തിന്റെ ഉൽകർഷത്തിനും സമാധാനത്തിന്റെ സംസ്ഥാപനത്തിനുമായിരിക്കണം എന്നതത്രെ അതു നിഷ്കർഷിക്കുന്നത്.

2. ഖുർആൻ 2-ാം അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു:

‘ ‘നിങ്ങളോടു യുദ്ധം ചെയ്യുന്നവരോടു ദൈവ മാർഗ്ഗത്തിൽ നിങ്ങളും യുദ്ധം ചെയ്യുവിൻ: എന്നാൽ, അതിക്രമിക്കരുത്. നിശ്ചയമായും അല്ലാഹു അതിക്രമകാരികളെ ഇഷ്ടപ്പെടുന്നില്ല. നിങ്ങൾ (യുദ്ധത്തിൽ) അവരെ കാണുന്നേടത്തുവെച്ചെല്ലാം നിഗ്രഹിക്കുക. അവർ നിങ്ങളെ ആട്ടിയോടിച്ചേടത്തു നിന്ന് നിങ്ങൾ അവരെയും അടിച്ചോടിക്കുക. എന്തെന്നാൽ, കുഴപ്പമുണ്ടാക്കൽ കൊലയേക്കാൾ ഭയങ്കരമാണ്. എന്നാൽ, പരിശുദ്ധ (കഅബാ) ദൈവാലയത്തിൽ വച്ചോ അതിന് സമീപത്തു വെച്ചോ, അവർ യുദ്ധം ചെയ്യോളം നിങ്ങൾ യുദ്ധം ചെയ്യൊല്ലാ! അവർ യുദ്ധം ചെയ്താലോ, നിങ്ങളും യുദ്ധം ചെയ്യുവിൻ! ഇതുതന്നെയാണ് അവിശ്വാസികൾക്കുള്ള പ്രതിഫലം. എന്നാൽ, അവർ പിന്തിരിയുകയാണെങ്കിൽ, നിശ്ചയമായും അല്ലാഹു അങ്ങേയറ്റം പൊറുത്തു കൊടുക്കുന്നവനും കാരുണ്യവാനും ആകുന്നു. മർദ്ദനം അവസാനിക്കുന്നതുവരെയും മതാനുഷ്ഠാനം അല്ലാഹുവിനു വേണ്ടി മാത്രമായിരിക്കുന്നതു വരെയും നിങ്ങളവരോട് പൊരുതുവിൻ. എന്നാൽ, അവർ പിന്തിരിയുകയാണെങ്കിൽ അക്രമികൾക്കെതിരായിട്ടല്ലാതെ ശത്രുത്വം അരുതെന്നോർക്കുവിൻ”(2:191-194).

യുദ്ധം ദൈവമാർഗത്തിൽ മാത്രമെ ചെയ്യുവാൻ പാടുള്ളൂ. നമ്മുടെ ആവശ്യങ്ങൾക്കു വേണ്ടിയോ കോപാവേശത്തിനു വശംവദരായിട്ടോ, സ്വാർത്ഥ ലാഭം ഉദ്ദേശിച്ചോ യുദ്ധം ചെയ്തു കൂടാത്തതാണ്. മാത്രമല്ല, അതിക്രമം പ്രവർത്തിക്കാനും പാടുള്ളതല്ല. എന്തെന്നാൽ, അതിക്രമങ്ങളെ ദൈവം ഇഷ്ടപ്പെടുന്നില്ല. യുദ്ധം

രണ്ടു വിഭാഗങ്ങൾ തമ്മിലായിരിക്കുമ്പോൾ, വ്യക്തികൾക്ക് നേരെയുള്ള കയ്യേറ്റങ്ങൾ പൊറുപ്പിക്കാവതല്ല. ഒരു മതത്തിനെതിരായുള്ള ആക്രമണത്തെ ശരിക്കും തടുക്കേണ്ടതാകുന്നു. എന്തെന്നാൽ, അത്തരം ആക്രമണങ്ങൾ രക്തച്ചൊരിച്ചിലിനേക്കാളും കടുത്ത കുറ്റമാണ്. പരിശുദ്ധമായ (കഅബാ) ദൈവാലയത്തിനരികിൽ വെച്ചു പോലും മുസ്ലിംകൾ യുദ്ധം ചെയ്യാൻ പാടുള്ളതല്ല; ശത്രുവിന്റെ ഭാഗത്ത് നിന്ന് ആദ്യമായി ആക്രമണം ഉണ്ടായാലല്ലാതെ. എന്തെന്നാൽ, അതു ഹജ്ജ് അനുഷ്ഠിക്കുവാനുള്ള പൊതു അവകാശത്തെ ബാധിക്കുന്നതാണ്. എന്നാൽ, ശത്രു ആക്രമിക്കുകയാണെങ്കിൽ അവിടെ വെച്ചും മുസ്ലിംകൾക്ക് പ്രതികാരം ചെയ്യാവുന്നതാണ്. ആക്രമണത്തിനുള്ള ശരിയായ പ്രതിഫലം അതുതന്നെയാണല്ലോ, പക്ഷേ, ശത്രു പിൻവാങ്ങുന്ന പക്ഷം മുസ്ലിംകളും പിന്തിരിയുകയും കഴിഞ്ഞതെല്ലാം പൊറുക്കുകയും മറക്കുകയും വേണം. മതപരമായ മർദ്ദനങ്ങൾ അവസാനിക്കുവോളം മതസ്വാതന്ത്ര്യം കൈവരുന്നതു വരെയും യുദ്ധം തുടരേണ്ടതാകുന്നു. ദീൻ ദൈവത്തിനുള്ളതത്രെ. മതത്തിൽ നിർബന്ധമോ സമ്മർദ്ധമോ പാടില്ല. അവിശ്വാസികൾ തങ്ങളുടെ അതിക്രമത്തിൽ നിന്നു പിന്തിരിയുകയും മതസ്വാതന്ത്ര്യം പ്രഖ്യാപിക്കുകയും ചെയ്യുകയാണങ്കിൽ അവർക്കെതിരെ യുദ്ധം ചെയ്യുന്നതിൽ നിന്നു മുസ്ലിംകളും പിന്തിരിയേണ്ടിയിരിക്കുന്നു. അതിക്രമം പ്രവർത്തിക്കുന്നവർക്കെതിരായിട്ടത്രെ ആയുധമെടുക്കാൻ അനുവദിക്കപ്പെട്ടിരിക്കുന്നത്. അതിക്രമം അവസാനിച്ചാൽ യുദ്ധവും അവസാനിക്കണം.

മേൽ ഖുർആൻ വാക്യങ്ങൾ താഴെ പറയുന്ന നിയമങ്ങളാണ് നമുക്ക് പഠിപ്പിച്ചു തരുന്നത്:

1. ദൈവമാർഗ്ഗത്തിൽ മാത്രമേ യുദ്ധം ചെയ്യാൻ പാടുള്ളൂ. സ്വാർത്ഥപരമായ ഉദ്ദേശ്യങ്ങളെ മുൻനിർത്തിയോ കീർത്തിക്കു വേണ്ടിയോ, മറ്റെന്തെങ്കിലും താൽപര്യങ്ങളെ പുലർത്താനോ യുദ്ധം ചെയ്തു കൂടാ.

2. മുസ്ലിംകൾ അവരെ ആദ്യമായി ആക്രമിച്ചവർക്കെതിരായിട്ടു മാത്രമേ യുദ്ധം ചെയ്യുവാൻ പാടുള്ളൂ.

3. മുസ്ലിംകളോടു യുദ്ധം ചെയ്യുന്നവർക്കെതിരെ മാത്രമെ മുസ്ലിംകളും യുദ്ധം ചെയ്യാൻ പാടുള്ളൂ.

4. ശത്രു ആക്രമണം ആരംഭിച്ചാലും യുദ്ധത്തെ അതിന്റെ അതിർത്തികളിലൊതുക്കി നിർത്തേണ്ടത് മുസ് ലിംകളുടെ കടമായിരിക്കും. യുദ്ധം ഭൂപരമായോ ആയുധങ്ങളുടെ കാര്യത്തിലോ വികസിപ്പിക്കുന്നത് തെറ്റാണ്.

5. ശത്രു അവന്റെ ഭാഗത്ത് യുദ്ധം ചെയ്യാൻ ചുമതലപ്പെടുത്തിയിട്ടുള്ള ക്രമീകൃത സേനയോടു മാത്രമെ പൊരുതാവൂ. ശത്രുഭാഗത്തുള്ള ഏതൊരാളോടും പൊരുതിക്കൂടാത്തതാണ്.

6. യുദ്ധത്തിൽ മതപരമായ എല്ലാ കർമ്മങ്ങൾക്കും അനുഷ്ഠാനങ്ങൾക്കും പരിരക്ഷ നൽകേണ്ടതാണ്. മതപരമായ കർമ്മങ്ങൾ നടക്കുന്നേടത്തു ശത്രു ആക്രമണം ഒഴിവാക്കുന്ന പക്ഷം മുസ്ലിംകളും അത്തരം ക്ഷേത്രങ്ങളുടെ ശാന്തിയെ ഭഞ്ജിക്കാതിരിക്കേണ്ടതാണ്.

7. ശത്രു ആരാധനാലയത്തെ ആക്രമണ സന്നാഹങ്ങൾക്കുള്ള കേന്ദ്രമാക്കുകയാണെങ്കിൽ അതിന്റെ നേരെ പ്രത്യാക്രമണം നടത്താവുന്നതാണ്. മുസ്ലിംകൾ അങ്ങനെ ആക്രമിക്കുന്ന പക്ഷം കുറ്റ മേൽക്കേണ്ടിവരില്ല. പുണ്യ സ്ഥലങ്ങൾക്കടുത്തുവെച്ചു പോലും യുദ്ധം ചെയ്യാൻ പാടില്ലാത്തതാണ്. പുണ്യ സ്ഥലങ്ങളെ ആക്രമിക്കുകയോ നശിപ്പിക്കുകയോ അവയ്ക്കെന്തെങ്കിലും ഹാനി വരുത്തുകയോ ചെയ്യുന്നതു വിരോധിക്കപ്പെട്ടിരിക്കുന്നു. ആക്രമണത്തിനു കോപ്പു കൂട്ടാനുള്ള കേന്ദ്രമാക്കപ്പെട്ട പുണ്യ സ്ഥലം പ്രത്യാക്രമണത്തെ ക്ഷണിച്ചു വരുത്തുകയേ ഉള്ളൂവല്ലോ. അപ്പോൾ ആ സ്ഥലം ആക്രമിക്കപ്പെടുന്നതിന്റെ പരിപൂർണ്ണ ഉത്തരവാദിത്വം ശത്രുവിനായിരിക്കും. മുസ്ലിംകൾക്കല്ല.

8. ഒരു ദൈവാലയത്തെ സമരകേന്ദ്രമായി ഉപയോഗപ്പെടുത്തുന്നതിലുള്ള ആബദ്ധ്യവും ആപത്തും ശത്രു മനസ്സിലാക്കിക്കൊണ്ട് സമരമുഖം മാറ്റുകയാണെങ്കിൽ, മുസ്ലിംകളും ആ മാറ്റത്തിനനുസരിച്ച് പ്രതികരിക്കണം. ശത്രു പുണ്യസ്ഥലത്തു വെച്ച് ആദ്യം ആക്രമണം നടത്തിയെന്നതുകൊണ്ടു മാത്രം ആ പുണ്യ സ്ഥലത്തെ ആക്രമിക്കുന്നതിന് ഒരുങ്ങിക്കൂടാ. പുണ്യ സ്ഥലത്തോടുള്ള ആദരം ഓർത്തു സമരമുഖം ശത്രു മാറ്റുന്നുവെങ്കിൽ മുസ്ലിംകളും ഉടനെ മാറ്റുകയാണ് വേണ്ടത്.

9. മതകാര്യങ്ങളിൽ അനാവശ്യമായി ഇടപെടുകയും മതസ്വാത

ന്ത്ര്യത്തെ അപകടത്തിലാക്കുകയും ചെയ്യുന്നേടത്തോളം മാത്രമേ അവിശ്വാസികളോടു യുദ്ധം തുടരാൻ പാടുള്ളൂ. മതസ്വാതന്ത്ര്യം ലഭിക്കുകയും മതത്തിലിടപെടുകയില്ലെന്ന് ഉറപ്പു വരുത്തുകയും ശത്രു അപ്രകാരമുള്ള പ്രഖ്യാപനം പുറപ്പെടുവിക്കുകയും ചെയ്തു കഴിഞ്ഞാൽ യുദ്ധം അവസാനിപ്പിക്കേണ്ടതാണ്; ആ യുദ്ധം ശത്രു ആരംഭിച്ചതായാലും ശരി.

3. ഖുർആൻ 8-ാം അദ്ധ്യായത്തിൽ ഇപ്രകാരം പറയുന്നു:

' 'അവിശ്വാസികളോടു പറയുക: അവർ പിന്തിരിയുകയാണെങ്കിൽ കഴിഞ്ഞതെല്ലാം അവർക്ക് പൊറുത്തു കൊടുക്കപ്പെടും. എന്നാൽ, അവർ അതിലേയ്ക്ക് തന്നെ മടങ്ങുകയാണെങ്കിൽ പൂർവികൻമാരുടെ അനുഭവമാതൃകകൾ അവരുടെ മുമ്പിലുണ്ട്. മതകാര്യത്തിൽ യാതൊരു ഭീഷണിയും ഇല്ലാതിരിക്കുന്നതുവരെയും മതം ദൈവത്തിനു മാത്രമായുള്ളതായി തീരുന്നതുവരെയും നിങ്ങൾ യുദ്ധം ചെയ്യുവിൻ. എന്നാൽ അവർ പിൻമാറുകയാണെങ്കിൽ, അവർ ചെയ്യുന്നതെന്തോ അതിൽ അല്ലാഹു സൂക്ഷ്മദൃക്കാണ്. അവർ പിന്തിരിയുന്ന പക്ഷം അറിഞ്ഞു കൊൾവിൻ അല്ലാഹുവത്രെ നിങ്ങളുടെ സംരക്ഷകൻ; എത്ര മഹത്തരനായ രക്ഷകൻ! എത്ര മഹത്വപൂർണ്ണനായ സഹായകൻ!" (8:39-41)

യുദ്ധം എപ്പോഴും മുസ്ലിംകളുടെ മേൽ അടിച്ചേൽപ്പിക്കപ്പെടുകയാണുണ്ടായത്. എന്നാൽ, ശത്രു പിന്തിരിയുകയാണെങ്കിൽ മുസ്ലിംകളും പിന്തിരിയുകയും കഴിഞ്ഞതെല്ലാം മറക്കുകയും വേണം. എന്നാൽ, ശത്രു പിൻമാറാതിരിക്കുകയും പിന്നെയും പിന്നെയും ആക്രമിക്കുകയുമാണെങ്കിൽ അവൻ പൂർവ്വ പ്രവാചകൻമാരുടെ ശത്രുക്കൾക്കുണ്ടായ അനുഭവങ്ങൾ ഓർത്തു കൊള്ളട്ടെ. മതപരമായ മർദ്ദനങ്ങൾ തുടരുന്നേടത്തോളം മുസ്ലിംകൾ യുദ്ധം ചെയ്യണം. മതം ദൈവത്തിനുള്ളതല്ലാതിരിക്കയും മതകാര്യങ്ങളിൽ കയ്യിടുന്നത് ഉപേക്ഷിക്കാതിരിക്കുകയും ചെയ്യുന്നതുവരെ മുസ്ലിംകൾ യുദ്ധം ചെയ്തു കൊള്ളണം. അക്രമി പിന്തിരിയുകയാണെങ്കിൽ മുസ്ലിംകളും പിന്തിരിയണം. ശത്രു അസത്യമതത്തിൽ വിശ്വസിക്കുന്നു എന്നതു കൊണ്ടു മാത്രം യുദ്ധം തുടർന്നു നടത്തിക്കൂടാ. മതപരമായ വിശ്വാസങ്ങളുടെയും പ്രവൃത്തികളുടെയും വില കണക്കാക്കുന്നത് അല്ലാഹുവാണ്. അവൻ ഇച്ഛി

ക്കുന്നതിൻ വണ്ണം അതിനു പ്രതിഫലം നൽകും. ഇതരമതങ്ങൾ അസത്യങ്ങളാണെന്നതു കൊണ്ടു മാത്രം അതിൽ കയ്യിടാൻ മുസ്ലിംകൾക്ക് അവകാശം ലഭിക്കുന്നില്ല. സന്ധി ചെയ്യാനുള്ള അവസരം നൽകപ്പെട്ടിട്ടും ശത്രു യുദ്ധം തുടരാൻ തന്നെയാണു ആഗ്രഹിക്കുന്നതെങ്കിൽ വിജയത്തിൽ മുസ്ലിംകൾക്ക് വിശ്വാസം കൊള്ളാവുന്നതാണ്, അവർ എണ്ണത്തിൽ എത്ര തന്നെ കുറഞ്ഞവ രായാലും. എന്തെന്നാൽ, ദൈവം അവരെ സഹായിക്കുന്നതായി രിക്കും. അല്ലാഹുവിനെക്കാളധികം ആർക്കാണ് സഹായം നൽകാൻ കഴിയുക?

ബദർയുദ്ധം സംബന്ധിച്ചാണ് മേലുദ്ധരിച്ച ദൈവവാക്യങ്ങ ളിറങ്ങിയത്. മുസ്ലിംകളും അവിശ്വാസികളും തമ്മിലുണ്ടായ ഒന്നാ മത്തെ ശരിക്കുള്ള യുദ്ധം അതായിരുന്നു. യാതൊരു പ്രകോപ നവും കൂടാതെ മുസ്ലിംകൾ ആക്രമിക്കപ്പെടുകയാണുണ്ടായത്. മദീനയിലും പരിസരത്തിലുമുള്ള സമാധാന ജീവിതത്തെ അപക ടപ്പെടുത്താനുള്ള ഉദ്ദേശ്യത്തോടെ ശത്രുക്കൾ കടന്നാക്രമിക്കുവാൻ തീരുമാനിച്ചു. എന്നിട്ടും മുസ്ലിംകൾക്കു തന്നെ അതിൽ വിജയം ലഭിക്കുകയും പ്രഭത്ഥരായ ശത്രു നേതാക്കൾ കൊല്ലപ്പെടുകയും ചെയ്തു. പ്രകോപനം കൂടാതെയുള്ള ഇത്തരം ആക്രമണങ്ങളെ പ്രത്യാക്രമണം മുഖേന പിന്തിരിപ്പിക്കുന്നതു സ്വാഭാവികവും നീതിയുക്തവും ആവശ്യവും തന്നെയാണല്ലോ. എന്നാലും, ശത്രു വെടി നിർത്തിയാൽ യുദ്ധം നിർത്തണമെന്നാണ് മുസ്ലിംകൾ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നത്. വിശ്വാസ സ്വാതന്ത്ര്യവും ആരാ ധനാ സ്വാതന്ത്ര്യവും നൽകുമെന്നു ഉറപ്പ് നൽകുക മാത്രമെ ശത്രു ചെയ്യേണ്ടതുള്ളൂ.

4. എട്ടാം അദ്ധ്യായത്തിൽ വീണ്ടു പറയുന്നു:

‘ ‘അവർ സമാധാനത്തിനു സന്നദ്ധരായാൽ നീയും അതി നൊരുങ്ങുക. നിശ്ചയമായും അല്ലാഹു ഏറ്റവും കേൾക്കുന്നവും ഏറ്റവും അറിയുന്നവനുമാകുന്നു. എന്നാൽ, അവർ നിന്നെ ചതി ക്കാൻ ശ്രമിക്കുകയാണെങ്കിൽ അല്ലാഹു നിനക്കു മതിയായവന ത്രെ. വിശ്വാസികളുടെ സഹായത്തോടെ നിന്നെ ശക്തവാനാക്കി യതു അവനല്ലോ.”(8:63,64)

യുദ്ധം നടന്നു കൊണ്ടിരിക്കെ, അവിശ്വാസികൾ സന്ധി

ചെയ്യാൻ ശ്രമിക്കുകയാണെങ്കിൽ മുസ്ലിംകൾ ഉടനെ ആ അഭ്യർത്ഥന സ്വീകരിച്ചു വെടി നിർത്താനൊരുങ്ങേണ്ടതാണ്. ചതിക്കപ്പെടുമെന്ന വസ്തുത പരിഗണിക്കാതെ തന്നെ അതിനൊരുങ്ങണം. അവർ ദൈവത്തിൽ വിശ്വാസമർപ്പിക്കുകയാണ് വേണ്ടത്. ദൈവത്തിന്റെസഹായത്തിൽ വിശ്വസിക്കുന്ന യഥാർത്ഥ മുസ്ലിംകൾക്കെതിരിൽ ചതി വിലപ്പോകില്ല. എന്തെന്നാൽ, അവരുടെ വിജയം യഥാർത്ഥത്തിൽ അവർക്കുള്ളതല്ല. ദൈവത്തിനുള്ളതത്രെ. ഏറ്റവും അപകടപൂർണ്ണവും ഇരുൾമുറ്റിയതുമായ ഘട്ടങ്ങളിൽ ദൈവം തിരുനബിയുടെയും അനുചരൻമാരുടെയും ഒപ്പം നിന്നിട്ടുണ്ട്. ആകയാൽ, ഏതു വഞ്ചനയ്ക്കെതിരായും ദൈവം മുസ്ലിംകളോടൊപ്പമുണ്ടാകും. ആകയാൽ, സമാധാനത്തിനുള്ള അഭ്യർത്ഥന സ്വീകരിക്കപ്പെടേണ്ടതാണ്. പുതിയ ആക്രമണത്തിനുള്ള സമയം കിട്ടാൻ വേണ്ടിയുള്ള ഒരു തന്ത്രം മാത്രമാണെന്നു കരുതി അതങ്ങു തള്ളിക്കളയരുത്.

സന്ധിയെകുറിച്ചു പ്രസ്തുത വാക്യത്തിൽ ഊന്നിപ്പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമാണ്. ഹുദൈബിയായിൽ വെച്ചു പിന്നീടു നടന്ന സന്ധിയെക്കുറിച്ചാണ് ഇവിടെ ദീർഘ ദർശനം ചെയ്യപ്പെട്ടിരിക്കുന്നത്. ശത്രു സന്ധിചെയ്യാൻ വട്ടം കൂട്ടുന്ന സമയം വരാൻ പോകുന്നുണ്ടെന്നു നബി തിരുമേനിക്കു മുൻകൂട്ടി അറിവു നൽകുകയും തിരുനബിയെ ഉണർത്തുകയും ചെയ്തിരിക്കുകയാണിവിടെ. ശത്രു ആക്രമണം നടത്തുകയും നിഷ്ഠൂരതകൾ കാട്ടുകയും ചെയ്തിട്ടുണ്ടെന്നതിനാൽ വിശ്വസിക്കാൻ കൊള്ളില്ലെന്നു കരുതി സമാധാനാഭ്യർത്ഥനകളെ തള്ളിക്കളയരുതെന്നു ഈ വാക്യത്തിൽ തിരുനബി ഉദ്ബോധിപ്പിക്കപ്പെട്ടിരിക്കുന്നു. യുദ്ധം നടന്നു കൊണ്ടിരിക്കെ സന്ധി ചെയ്യാനുള്ള അഭ്യർത്ഥനയെ സ്വീകരിക്കുവാൻ മടിക്കരുതെന്നാണു ഇസ് ലാം ഒരു മുസ്ലിംമിനോടു ആവശ്യപ്പെടുന്നത്. അതു സ്വീകരിക്കുന്നതാണു ഭക്തിയും നയവും എന്നു മനസ്സിലാകുന്നു.

5. ഖുർആൻ നാലാം അദ്ധ്യായത്തിൽ ഇങ്ങനെ പറയുന്നു:

' 'അല്ലയോ വിശ്വാസികളെ! അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങൾ പുറപ്പെടുമ്പോൾ നല്ലവണ്ണം ആരായുവിൻ. നിങ്ങൾക്ക് സലാം (സമാധാനം) ആശംസിക്കുന്ന ഒരാളോടു 'നീ ഒരു വിശ്വാ

സിയല്ല്' എന്നു നിങ്ങൾ പറയരുത്. നിങ്ങൾ ഇഹലോകത്തിലെ വിഭവങ്ങൾ കാംക്ഷിക്കുന്നു, എന്നാൽ അല്ലാഹുവിന്റെ പക്കലല്ലോ സമൃദ്ധമായ വിഭവങ്ങൾ. നിങ്ങൾ മുമ്പ് ഇപ്രകാരമായിരുന്നു; എന്നാൽ, അല്ലാഹു നിങ്ങളിൽ അനുഗ്രഹം ചൊരിഞ്ഞു. ആകയാൽ, വ്യക്തമായി ആരാഞ്ഞറിയുവിൻ. നിശ്ചയമായും നിങ്ങളെന്തു ചെയ്യുന്നു എന്നു അല്ലാഹു നല്ലവണ്ണം അറിയുന്നു." (4:95).

യുദ്ധത്തിന്റെ അനാവശ്യകത ശത്രുവിനു നല്ല പോലെ വ്യക്തമാക്കിക്കൊടുത്തിട്ടും ശത്രു അതിനു നിർബന്ധിക്കുകയാണെന്നു യുദ്ധത്തിനു പുറപ്പെടുന്നതിനു മുമ്പ് ബോദ്ധ്യപ്പെട്ടിരിക്കേണ്ടതാണെന്നു മുസ്‌ലിംകൾ ഇവിടെ നിർദ്ദേശിക്കപ്പെട്ടിരിക്കുകയാണ്. ഏതു നിലയിലും, ഒരു വ്യക്തിയിൽനിന്നോ വിഭാഗത്തിൽ നിന്നോ സമാധാനത്തിനുള്ള നിർദ്ദേശം ഉന്നയിക്കപ്പെട്ടാൽ അതു ആത്മാർത്ഥമല്ലെന്നു പറഞ്ഞു തള്ളിക്കളയാൻ പാടുള്ളതല്ല. മുസ്‌ലിംകൾ അങ്ങനെ തള്ളിക്കളയുന്ന പക്ഷം അവർ ദൈവമാർഗ്ഗത്തിലല്ല യുദ്ധം ചെയ്യുന്നത്, മറിച്ച് തങ്ങളുടെ മേന്മ വളർത്താനും ഭൗതീക നേട്ടങ്ങൾക്ക് വേണ്ടിയും മാത്രമായിരിക്കും. മതം ദൈവത്തിൽ നിന്നുള്ളതാണെന്ന പോലെ ഭൗതീക നേട്ടങ്ങളും കീർത്തി മഹിമകളും എല്ലാം ദൈവത്തിൽനിന്നാണ് വരുന്നത്. കൊല്ലു കൊലകളായിരിക്കരുത് ഉന്നം. ഇന്നു കൊല്ലാൻ ഉദ്ദേശിക്കപ്പെട്ടവർ നാളെ സൻമാർഗ്ഗത്തിൽ ചരിച്ചെന്നു വരും. അല്ലാഹു ഇച്ഛിച്ചിരുന്നില്ലെങ്കിൽ മുസ്‌ലിംകൾക്കു തന്നെയും മുസ്‌ലിംകളായിത്തീരുവാനും അനുഗ്രഹാവകാശികളാകാനും സാധിക്കുമായിരുന്നുവോ? മുസ്‌ലിംകൾ കൊല നടത്തരുത്. രക്ഷിക്കപ്പെടുന്ന ഓരോ ജീവനും നേർവഴിയിൽ നയിക്കപ്പെട്ടേക്കാം. ഓരോ മനുഷ്യനും എന്താണ് ചെയ്യുന്നതെന്നും ഓരോ ആളുടെയും ഉദ്ദേശ്യവും ലക്ഷ്യവുമെന്താണെന്നും അല്ലാഹു നല്ല വണ്ണം അറിയുന്നു.

യുദ്ധം ആരംഭിച്ചു കഴിഞ്ഞാലും ശത്രു ആക്രമണത്തിനു വട്ടം കൂട്ടുന്നുണ്ടെന്നു മുസ്‌ലിംകൾക്ക് ശരിക്കും ബോധ്യം വരണം. ആക്രമണം ഉദ്ദേശിച്ചിട്ടേയില്ലെന്നും ഉത്കണ്ഠയും ഭീതിയും നിമിത്തം യുദ്ധത്തിനു തയ്യാറെടുക്കുക മാത്രമാണെന്നും വരാവുന്നതാണ്. ശത്രു അക്രമപരമായ മുന്നേറ്റത്തിനു പ്ലാനിട്ടിരിക്കുകയാണെന്നു നല്ലവണ്ണം ബോധ്യപ്പെടുന്നതു വരെ മുസ്‌ലിംകൾ യുദ്ധത്തിനു ഒരുങ്ങിപ്പുറപ്പെടാൻ പാടില്ല. ശത്രു പിൻമാറുന്ന പക്ഷം,

തങ്ങൾ സ്വയംരക്ഷക്കുള്ള സന്നാഹങ്ങൾ ചെയ്യുകയേ ചെയ്തിട്ടുള്ളൂ എന്ന് അവർ അവകാശപ്പെടുന്നപക്ഷം ആ ന്യായവാദം അംഗീകരിച്ചു യുദ്ധത്തിൽ നിന്ന് ഒഴിഞ്ഞു നിൽക്കണം. ശത്രു ആക്രമണത്തിനു തന്നെയാണ് ഒരുക്കം കൂട്ടുന്നതെന്നു അവർ വാദിച്ചു നിൽക്കരുത്. ആക്രമണത്തിന് ഉദ്ദേശിച്ചിരുന്നെങ്കിൽ കൂടി ആ ഉദ്ദേശ്യത്തിൽ നിന്നു പിൻമാറിക്കഴിഞ്ഞു എന്നു വരാം. ആലോചനകളും മാറിക്കൊണ്ടിരിക്കാമല്ലോ. ഇസ്‌ലാമിന്റെ കഠിന ശത്രുക്കൾ അതിന്റെ ഉറ്റ സുഹൃത്തുക്കളായിത്തീർന്നിട്ടില്ലേ?

6. കരാർ വ്യവസ്ഥകളുടെ അലംഘനീയതയെപ്പറ്റി ഖുർആൻ പറയുന്നു:

' 'നിങ്ങൾ കരാറിൽ ഏർപ്പെടുകയും പിന്നീടു (ആ വ്യവസ്ഥകളിൽ) നിങ്ങൾക്ക് കുറവ് വരുത്താതിരിക്കുകയും, നിങ്ങൾക്കെതിരെ ആരെയും സഹായിക്കാതിരിക്കുകയും ചെയ്തിട്ടുള്ള 'മുശ്‌രിക്കുകൾ' (വിഗ്രഹാരാധകർ) ഒഴികെ. ആകയാൽ, ഇവരോടു ചെയ്തിട്ടുള്ള കരാർ നിബന്ധനകൾ കാലാവധി വരെ പാലിച്ചു കൊള്ളുവിൻ. നിശ്ചയമായും അല്ലാഹു ഭയഭക്തിയുള്ളവരെ സ്നേഹിക്കുന്നു." (ഖുർആൻ. 9:4)

മുസ്‌ലിംകളുമായി കരാർ ഉണ്ടാക്കുകയും ആ കരാർ വ്യവസ്ഥകൾ പാലിക്കുകയും മുസ്‌ലിംകൾക്കെതിരായി ശത്രുക്കളെ സഹായിക്കാതിരിക്കുകയും ചെയ്യുന്ന വിഗ്രഹാരാധകരോടും ബഹുദൈവ വിശ്വാസികളോടും മുസ്‌ലിംകളങ്ങോട്ടു തുല്യ രീതിയിൽ പെരുമാറണം. അക്ഷരാർത്ഥത്തിൽ കരാർ വ്യവസ്ഥകൾ പാലിക്കേണ്ടതു ഭയഭക്തിയുള്ള മുസ്‌ലിംകൾക്ക് ഒഴിച്ചു കൂടാത്തതാണ്.

7. മുസ്‌ലിംകളുമായി യുദ്ധത്തിലേർപ്പെട്ടിട്ടുള്ളവരും ഇസ്‌ലാം മത സന്ദേശം പഠിക്കാനാഗ്രഹിക്കുന്നവരുമായ ശത്രുക്കളെപ്പറ്റി ഖുർആൻ അജ്ഞാപിക്കുന്നത് ഇതാണ്:

' 'വിഗ്രഹാരാധകരിൽപെട്ട ഒരാൾ നിന്നോടു അഭയയാചന ചെയ്താൽ അഭയം നൽകുവിൻ; അല്ലാഹുവിന്റെ വചനം അയാൾ കേൾക്കുമാറാകാൻ തന്നെ. പിന്നീട് അയാളെ രക്ഷാസ്ഥാനത്തെത്തിക്കുവിൻ. എന്തെന്നാൽ, അവർ അറിവില്ലാത്ത ഒരു ജനമത്രെ."(9:6)

മുസ്‌ലിംകളുമായി യുദ്ധത്തിലേർപ്പെട്ടവരിൽ ആരെങ്കിലും

ഇസ്‌ലാമിനെ കുറിച്ച് പഠിക്കാനും അതിന്റെ സന്ദേശത്തെപറ്റി ചിന്തിക്കുവാനും വേണ്ടി അഭയയാചനയുമായി സമീപിച്ചാൽ അതിനാവശ്യമായത്ര സമയംവരെ മുസ്‌ലിംകൾ അയാൾക്ക് അഭയം നൽകണമെന്നാണ് ഖുർആൻ ഇവിടെ അനുശാസിച്ചിരിക്കുന്നത്.

8. യുദ്ധത്തടവുകാരെപറ്റി ഖുർആൻ ഇപ്രകാരം പറയുന്നു:

' 'ഭൂമിയിൽ ശരിക്കുള്ള യുദ്ധത്തിൽ ഏർപ്പെടുന്നതു വരെ ആരെയെങ്കിലും തടവുകാരായിപിടിക്കുന്നത് ഒരു പ്രവാചകനു ചേർന്നതല്ല. ഈ ലോകത്തിലെ വിഭവങ്ങൾ നിങ്ങൾ ആഗ്രഹിക്കുന്നു. എന്നാൽ അല്ലാഹു നിങ്ങൾക്കായി പരലോകത്തെ ആഗ്രഹിക്കുന്നു.അല്ലാഹു പ്രതാപവാനും ജ്ഞാനിയും അത്രെ."(8:68)

രക്തച്ചൊരിച്ചിലിനിടയാക്കുന്ന ശരിയായ ഒരു യുദ്ധം കാരണമാക്കിയല്ലാതെ ശത്രുക്കളെ തടവുകാരായി പിടിക്കുവാൻ പ്രവാചകനു പാടുള്ളതല്ല. ഇസ്‌ലാമിന്റെ ആവിർഭാവം വരെയും അതിനു ശേഷവും പ്രയോഗത്തിലുണ്ടായിരുന്നതു പോലെ യുദ്ധമോ രക്തച്ചൊരിച്ചിലോ ഉണ്ടാകാതെ തന്നെ ശത്രുക്കളെ തടവുകാരായി പിടിക്കുന്ന സമ്പ്രദായം ഇതു വഴി നിയമവിരുദ്ധമാക്കപ്പെട്ടിരിക്കുന്നു. നേരിട്ടുള്ള യുദ്ധത്തിൽ ഏർപ്പെട്ടവരെയും യുദ്ധത്തിനു ശേഷവും മാത്രമെ ആരെയും തടവുകാരായി പിടിക്കാൻ പാടുള്ളൂ.

9. തടവുകാരെ വിട്ടയക്കുന്നതിനുള്ള നിയമങ്ങളും ഖുർആൻ നിർദ്ദേശിച്ചിട്ടുണ്ട്. അതു പറയുന്നു:

"പിന്നീട്, അവരെ ഒരു ഔദാര്യം എന്ന നിലയിലോ മോചന മൂല്യം വസൂലാക്കിയിട്ടോ വിട്ടയക്കുവിൻ. യുദ്ധത്തിന്റെ ഭാരം ഇറക്കിവെക്കപ്പെടുന്നതുവരെ" ( ഖുർആൻ, 47:5)

ഇസ്‌ലാംമതതത്വ പ്രകാരം മോചന മൂല്യം ഒന്നും വാങ്ങാതെ യുദ്ധത്തടവുകാരെ വിട്ടയക്കുന്നതാണ് ഏറ്റവും ഉത്തമമായിട്ടുള്ളത്. എന്നാൽ, ഇതു എപ്പോഴും സാധ്യമായി വരില്ലെന്നതിനാൽ മോചനമൂല്യം വാങ്ങിവിട്ടയ്ക്കുന്നതിനും അനുവാദം നൽകിയിരിക്കുന്നു.

10. മോചനമൂല്യം നൽകാൻ സാധിക്കാത്തവരും അതു നൽകാൻ കഴിവുള്ളവരോ സന്നദ്ധരോ ആയ ബന്ധു ജനങ്ങളില്ലാത്തവരുമാണ് യുദ്ധത്തടവുകാരെങ്കിൽ, അത്തരക്കാരുടെ മോചനത്തി

നുള്ള ഉപാധികളും ഖുർആനിൽ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. പലപ്പോഴും മോചനമൂല്യം നൽകാൻ കഴിവുള്ള ബന്ധുക്കളുണ്ടാകുമെങ്കിലും, തടവുകാരുടെ അസാന്നിദ്ധ്യത്തിൽ സ്വത്തുക്കളും മുതലുകളും തങ്ങൾക്ക് കൈകാര്യം ചെയ്യാമെന്ന ഉദ്ദേശ്യത്തോടെ അവർ തടവിൽ കഴിഞ്ഞു കൊള്ളട്ടെയെന്നു ആഗ്രഹിക്കുന്നവരായിരിക്കാം! അത്തരക്കാർക്കുള്ള ഉപാധി ഖുർആൻ ഇപ്രകാരം നിർദ്ദേശിക്കുന്നു:

അടിമകളിൽ ആരെങ്കിലും ഒരു മോചനരേഖ ആവശ്യപ്പെടുന്നുവെങ്കിൽ, അവർക്കായി അതെഴുതിക്കൊടുക്കുവിൻ. അവരിൽ എന്തെങ്കിലും നന്മ നിങ്ങൾ കാണുന്നുവെങ്കിൽ, അല്ലാഹു നിങ്ങളിൽ അനുഗ്രഹിച്ചരുളിയ അല്ലാഹുവിന്റെ മുതലിൽനിന്നു അതു നിങ്ങൾ നൽകുവിൻ(ഖു.24:34)

മോചന മൂല്യം കൂടാതെ വിട്ടയക്കപ്പെടാൻ അർഹതയുള്ളവരും, എന്നാൽ മോചനമൂല്യം നൽകാൻ ബന്ധപ്പെട്ടവരാരും തന്നെ ഇല്ലാത്തവരും ആയ തടവുകാർ (അടിമകൾ) സ്വാതന്ത്ര്യം ആവശ്യപ്പെടുന്നുവെങ്കിൽ, ജോലിയെടുത്തു സമ്പാദിക്കാൻ അനുവദിക്കപ്പെടുന്ന പക്ഷം മോചനമൂല്യം നൽകുമെന്ന വ്യവസ്ഥയിൽ രേഖ എഴുതി വാങ്ങിച്ചു അവരെ വിട്ടയക്കാവുന്നതാണ്. എന്നല്ല, അവർ ജോലിയെടുത്തു വരുമാനമുണ്ടാക്കാനാവശ്യമായ സാമ്പത്തിക സഹായം ചെയ്യുക പോലും വേണം. കഴിവുള്ള മുസ്‌ലിം വ്യക്തികളുണ്ടെങ്കിൽ അവർക്കു സഹായിക്കാം. അല്ലെങ്കിൽ അവരെ സാമ്പത്തികമായി സ്വന്തം കാലിൻമേൽ നിൽക്കാൻ സഹായിക്കുന്നതിനു ഒരു പൊതുഫണ്ട് പിരിച്ചുണ്ടാക്കാവുന്നതാണ്.

മുകളിൽ ഉദ്ധരിച്ച ഖുർആൻ വാക്യങ്ങളിൽ യുദ്ധവും സമാധാനവും സംബന്ധിച്ച ഇസ്‌ലാമിക പാഠങ്ങൾ അടങ്ങിയിരിക്കുന്നു. ഇസ്‌ലാമിക തത്വങ്ങളനുസരിച്ച്, എപ്പോഴാണ് യുദ്ധത്തിനു പുറപ്പെടേണ്ടതെന്നും, ഏതൊക്കെ പരിധികൾക്കുള്ളിൽ നിന്നുകൊണ്ടാണ് മുസ്‌ലിംകൾ യുദ്ധം ചെയ്യേണ്ടതെന്നും ഈ വാക്യങ്ങൾ നിർദ്ദേശിക്കുന്നു.

### യുദ്ധമുറ: നബിയുടെ പാഠങ്ങൾ

ഖുർആനിക കൽപനകൾ മാത്രമല്ല, ഇസ്‌ലാമിന്റെ അടിസ്ഥാന പാഠങ്ങൾ. തിരുനബിയുടെ കൽപനകളും ജീവിതമാതൃകയും കൂടി

ഇസ്‌ലാമിന്റെ പ്രാമാണിക പാഠങ്ങളാണ്. ചില പ്രത്യേക സാഹചര്യങ്ങളിൽ നബി(സ) ചെയ്തു കാണിച്ചിട്ടുള്ളതും ഉപദേശിച്ചിട്ടുള്ളതും ഇസ്‌ലാമിക തത്വോപദേശങ്ങളുടെ അവിഭാജ്യഘടകമാകുന്നു. യുദ്ധത്തെയും സമാധാനത്തെയും പറ്റി നബി(സ) നൽകിയിട്ടുള്ള ചില നിർദ്ദേശോപദേശങ്ങൾ ചുവടെ ചേർക്കുന്നു:

1. മൃതദേഹങ്ങൾ വികൃതമാക്കപ്പെടുന്നതു മുസ്‌ലിംകൾക്ക് തീർത്തും വിരോധിക്കപ്പെട്ടിരിക്കുന്നു.(മുസ്‌ലിം)

2. ചതി പ്രവർത്തിക്കുന്നത് മുസ്‌ലിംകൾക്ക് വിരോധിക്കപ്പെട്ടിരിക്കുന്നു. (മുസ്‌ലിം)

3. കുട്ടികൾ കൊല്ലപ്പെട്ടു കൂടാത്തതാണ്. അതുപോലെതന്നെ സ്ത്രീകളെയും കൊല്ലാൻ പാടില്ല.(മുസ്‌ലിം)

4. മതപുരോഹിതൻമാരുടെയും മതസ്ഥാവപനങ്ങളുടെയും നടത്തിപ്പുകാരുടെയും മതനേതാക്കൻമാരുടെയും കാര്യങ്ങളിൽ ഇടപെടരുത്. (തഹാവി)

5. വൃദ്ധരെയും വശംകെട്ടവരെയും സ്ത്രീകളെയും കുട്ടികളെയും കൊല്ലാൻ പാടില്ല. സമാധാന സന്ധിയുടെ സാധ്യതയെ എപ്പോഴും മുന്നിൽ കാണണം. (അബൂദാവൂദ്)

6. ശത്രുദേശത്ത് മുസ്‌ലിംകൾ പ്രവേശിച്ചാൽ ജനങ്ങൾക്കിടയിൽ ഭീകരവാഴ്ച നടത്തരുത്. സാധാരണക്കാർക്ക് യാതൊരു ഉപദ്രവും ഉണ്ടാക്കാനും അനുവദിക്കരുത്.

7. പൊതുജനങ്ങൾക്ക് വിഷമം സൃഷ്ടിക്കുന്ന സ്ഥാനത്ത് സൈന്യം താവളമടിക്കാൻ പാടുള്ളതല്ല: സൈന്യം നീങ്ങുമ്പോൾ റോഡ് തടസ്സങ്ങൾ ഉണ്ടാകുന്നതും മറ്റു യാത്രക്കാർക്ക് വിഷമങ്ങൾ അനുഭവപ്പെടുന്നതും കൂടാതെ കഴിക്കാൻ പരമാവധി ശ്രമിക്കണം.

8. ശത്രുവിന്റെ മുഖം വികൃതമാക്കുന്നത് അനുവദിക്കാൻ പാടില്ല. (ബുഖാരി, മുസ്‌ലിം)

9. ശത്രുവിനു കഴിയുന്നത്ര കുറവായ നഷ്ടം വരുത്തിക്കൊണ്ടു ജയം നേടാൻ ശ്രമിക്കണം. (അബൂദാവൂദ്)

10. യുദ്ധത്തടവുകാർക്ക് പാറാവു നിൽക്കുമ്പോൾ, അടുത്ത ബന്ധുക്കളായ തടവുകാരെ ഒന്നിച്ചു പാർപ്പിക്കാൻ നോക്കണം(അബൂദാവൂദ്)

11. മുസ്‌ലിംകൾ സ്വന്തം സൗകര്യങ്ങളെക്കാൾ തടവുകാരുടെ സുഖ സൗകര്യങ്ങളിൽ ശ്രദ്ധ ചെലുത്തേണ്ടതാണ്. (തിർമിതി)

12. മറ്റു രാജ്യങ്ങളിൽ നിന്നുള്ള രാജദൂതൻമാരെയും തന്ത്രപ്രതി നിധികളെയും അത്യാദരപൂർവം ഉപചരിക്കണം. (അബൂദാവൂദ്, കിതാബുൽജിഹാദ്)

13. ഒരു യുദ്ധത്തടവുകാരനെ ഒരു മുസ്‌ലിം ദ്രോഹിച്ചാൽ ആ കുറ്റ ത്തിനുള്ള പ്രായശ്ചിത്തമെന്നോണം ആ തടവുകാരനെ മോചന മൂല്യം കൂടാതെ വിട്ടയക്കണം.

14. ഒരു യുദ്ധത്തടവുകാരനെ കസ്റ്റഡിയിൽ വെച്ചാൽ കസ്റ്റഡി യിൽ വയ്ക്കുന്ന മുസ്‌ലിം താൻ ഉണ്ണുന്നതും ഉടുക്കുന്നതും പോലെ തന്നെ അയാളെയും ഊട്ടുകയും ഉടുപ്പിക്കുകയും വേണ്ടതാണ്. (ബുഖാരി)

യുദ്ധത്തിൽ പങ്കെടുക്കുന്ന പട്ടാളക്കാർ ഈ ചട്ടങ്ങൾ അനു സരിക്കാത്ത പക്ഷം അവർ ദൈവമാർഗ്ഗത്തിലല്ലാതെ, സ്വന്തം കാര്യ ത്തിനുവേണ്ടി യുദ്ധം ചെയ്യുന്നവരായി കണക്കാക്കപ്പെടുമെന്നു തിരുനബി(സ) പ്രഖ്യാപിക്കുകയുണ്ടായി.(അബൂദാവൂദ്)

ഇസ്‌ലാമിലെ ഒന്നാം ഖലീഫ ഹദ്റത്ത് അബൂബക്കർ(റ) തിരു നബിയുടെ മേൽനിർദ്ദേശങ്ങൾക്കൊപ്പം ചിലതു കൂടി കൂട്ടിച്ചേർക്കു കയുണ്ടായി. അവയിൽപെട്ട ഒരു നിർദ്ദേശവും പൊതുവായ മുസ്‌ലിം പാഠങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നു

15. പൊതു കെട്ടിടങ്ങളും ഫലവൃക്ഷങ്ങളും (ഭക്ഷ്യവിളകളും) നശി പ്പിക്കരുത്(മുഅത്താ)

മേലുദ്ധരിച്ച നബി വാക്യങ്ങളിൽ നിന്നും ഇസ്‌ലാമിലെ ഒന്നാം ഖലീഫയുടെ കൽപനകളിൽ നിന്നും ഇസ്‌ലാം യുദ്ധം ഒഴിവാ ക്കാനും അവസാനിപ്പിക്കാനും യുദ്ധത്തിന്റെ കെടുതികൾ പരമാ വധി കുറക്കാനും പ്രയോജനകരമായ നടപടികളും ചട്ടങ്ങളുമാണ് ആവിഷ്ക്കരിച്ചിട്ടുള്ളതെന്നു വളരെ വ്യക്തമാണ്. മുകളിൽ ചൂണ്ടി ക്കാണിച്ചിട്ടുള്ളതുപോലെ ഇസ്‌ലാമിന്റെ ഈ ഉപദേശങ്ങളും നിർദ്ദേ ശങ്ങളും തത്വങ്ങളിൽ മാത്രമുള്ളതല്ല. തിരുനബിയും ആദ്യ ഖ ലീഫമാരും പ്രായോഗിക ജീവിതത്തിൽ അവ പകർത്തികാണിച്ചി ട്ടുണ്ട്. നബി തിരുമേനി(സ) ഈ തത്വങ്ങൾ പഠിപ്പിക്കുക മാത്രമ ല്ല, പ്രവർത്തിച്ചു കാണിക്കുകയും നടപ്പിൽ വരുത്താൻ നിഷ്കർഷി

ക്കുകയും ചെയ്തിരുന്നുവെന്ന് ലോകത്തിന് മുഴുവനും അറിയാവുന്നതാണ്.

നമ്മുടെ കാലഘട്ടത്തിലെ യുദ്ധസമാധാന പ്രശ്നങ്ങളിൽ ഇതിൽ കൂടുതലായി മറ്റൊരു തത്വശാസ്ത്രത്തിനും തന്നെ പരിഹാരം നിർദ്ദേശിക്കാനില്ലെന്നു കാണാം. മോശെയുടെ പാഠങ്ങൾ നീതി തത്വങ്ങൾ സംബന്ധിച്ച ആധുനിക സങ്കൽപങ്ങൾക്ക് യോജിക്കാവുന്നതേയല്ല. ഇക്കാലത്ത് അതനുസരിച്ച് പ്രവർത്തിക്കാൻ പറ്റില്ലതാനും. യേശുവിന്റെ പാഠമാകട്ടെ തീരെ അപ്രയോഗികവുമാണ്. ചരിത്രത്തിൽ ഒരു കാലഘട്ടത്തിലും ഒരിടത്തും ഈ തത്വം പ്രാവർത്തികമാകപ്പെട്ടിട്ടില്ല. ഇസ്ലാമിക പാഠങ്ങൾ മാത്രമാണ് പ്രായോഗികമായിട്ടുള്ളത്. ഇസ്ലാമിന്റെ വ്യഖ്യാതാക്കൾ അവ ഉപദേശിക്കുക മാത്രമല്ല, പ്രവർത്തിച്ചു കാണിക്കുകയും ചെയ്തിട്ടുണ്ട്, ആ പാഠങ്ങൾ അനുവർത്തിക്കപ്പെടുന്ന പക്ഷം ലോകത്ത് സമാധാനം സൃഷ്ടിക്കുകയും പുലർത്തുകയും ചെയ്യാവുന്നതാണ്.

യുദ്ധം അടിച്ചേൽപ്പിക്കപ്പെട്ടാലും നാം യുദ്ധം ചെയ്യരുതെന്നു നമ്മുടെ കാലഘട്ടത്തിൽ ഗാന്ധിജി സിദ്ധാന്തിക്കുകയുണ്ടായി. എന്നാൽ, ലോകചരിത്രത്തിൽ ഒരിക്കലും തന്നെ ഈ പാഠം പ്രയോഗത്തിൽ വരുത്തപ്പെട്ടിട്ടില്ല. ഒരിക്കലും തന്നെ പ്രസ്തുത പാഠം പ്രയോഗത്തിൽ പരീക്ഷിക്കപ്പെടുകയുമുണ്ടായിട്ടില്ല. ആകയാൽ, യുദ്ധത്തെയും സമാധാനത്തെയും സംബന്ധിച്ചേടത്തോളം ഈ അധ്യാപനത്തിന് എത്രത്തോളം വിലയുണ്ടെന്നു പറയാൻ സാധ്യമല്ല.

ജനതയും ജനതയും തമ്മിലും രാഷ്ട്രവും രാഷ്ട്രവും തമ്മിലും സായുധമായ ഏറ്റുമുട്ടലിനിടയാകുമ്പോൾ അക്രമരാഹിത്യം നടപ്പാക്കുന്നതെങ്ങനെയെന്നു അഥവാ, അക്രമരാഹിത്യത്തിനു യുദ്ധത്തെ തടയാനോ അവസാനിപ്പിക്കാനോ സാധിക്കുന്നതെങ്ങനെയെന്നു ലോകത്തിനു തെളിയിച്ചുകാട്ടുന്ന ഒരൊറ്റ പ്രയോഗിക ഉദാഹരണവും സംഭാവന ചെയ്യപ്പെട്ടിട്ടില്ല. യുദ്ധം തടയാനുള്ള മാർഗ്ഗം നിർദ്ദേശിക്കപ്പെടുകയും അതിന്റെ പ്രയോഗസാധുത സാധുത തെളിയിച്ചു കാണിക്കാൻ കഴിയാതെ വരികയും ചെയ്താൽ ആ മാർഗ്ഗം അപ്രായോഗികമാണെന്നു തന്നെയാണ്

വ്യക്തമാകുക. ചുരുക്കത്തിൽ, മനുഷ്യന്റെ അനുഭവങ്ങളും അറിവും വെച്ചു നോക്കിയാൽ യുദ്ധം തടയാനും അവസാനിപ്പിക്കാനും ഒരൊറ്റ മാർഗ്ഗമേയുള്ളൂവെന്ന് കാണാം. ആ മാർഗ്ഗം തന്നെയാണ് ഇസ്‌ലാമിന്റെ പ്രവാചകൻ പഠിപ്പിച്ചതും പ്രവർത്തിച്ചു കാണിച്ചതും:

ഖന്തക്ക് യുദ്ധത്തിൽ പരാജിതരായി അപമാനിതരായി മടങ്ങിയ അറബ് ഐക്യമുന്നണിക്കാർ മുസ്‌ലിംകളെ ദ്രോഹിക്കാനുള്ള ശക്തി തങ്ങൾക്കു നിശ്ശേഷം നശിച്ചുകഴിഞ്ഞെന്നു ഇനിയും മനസ്സിലാക്കിയില്ല. പരാജിതരെങ്കിലും തങ്ങൾ അപ്പോഴും മേധാവിത്വം പുലർത്തുന്ന ഒരു ഭൂരിപക്ഷ ശക്തിയാണെന്നു അവർ അഹങ്കരിച്ചു. ഒറ്റതറ്റയായി മുസ്‌ലിംകളെ ദ്രോഹിക്കാനും, മർദ്ദിക്കാനും, കൊല്ലുവാൻ തന്നെയും അവർക്ക് കഴിയുമായിരുന്നു. വ്യക്തികൾക്ക് നേരെ ആക്രമണം നടത്തിക്കൊണ്ടു പരാജയബോധം അകറ്റിക്കളയാമെന്ന് അവർ പ്രതീക്ഷിച്ചു. കിടങ്ങുയുദ്ധം അവസാനിച്ചു അൽപം കഴിഞ്ഞപ്പോൾ തന്നെ മദീനയ്ക്ക് ചുറ്റുമുള്ള മുസ്‌ലിംകളുടെ നേർക്ക് അവർ ഇപ്രകാരം ആക്രമണം അഴിച്ചു വിട്ടു തുടങ്ങി. ഫസാറാ ഗോത്രക്കാരായ ചിലർ ഒട്ടകങ്ങളുമായി വന്നു മദീനയ്ക്ക് അടുത്തൊരിടത്ത് വെച്ച് മുസ്‌ലിംകളെ ആക്രമിച്ചു. അവിടെ കണ്ട ഒട്ടകങ്ങളെ അവർ തട്ടിക്കൊണ്ടു പോകുകയും ഒരു സ്ത്രീയെ തടവുകാരിയായി പിടിക്കുകയും കൊള്ള നടത്തുകയും ചെയ്തു. സ്ത്രീ പിന്നീട് രക്ഷപ്പെട്ടു. ഫസാറക്കാർ നിരവധി കന്നു കാലികളെ തട്ടിക്കൊണ്ടുപോയിരുന്നു. ഒരു മാസം കഴിഞ്ഞപ്പോൾ ഗതഫൻ ഗോത്രക്കാർ വടക്കുഭാഗത്ത് നിന്നു ആക്രമണം നടത്തി കുറേ കാലിക്കൂട്ടങ്ങളെ തട്ടിക്കൊണ്ടു പോയി. മുഹമ്മദ്ബിൻ മസ്‌ലമയുടെ നേതൃത്വത്തിൽ പത്തു സഹാബികളെ കുതിരപ്പുറത്ത് ശത്രുപട പരിശോധനക്കായി നബി തിരുമേനി(സ) അയച്ചു. അവർ മുസ്‌ലിം ഭാഗത്തെ ഒട്ടകങ്ങളെയും കന്നുകാലികളെയും സംരക്ഷിക്കുന്നതിന്റെ മേൽനോട്ടം വഹിച്ചു. പക്ഷേ, ശത്രുക്കൾ ഇവരെ വഴിക്കൽ തടഞ്ഞു നിർത്തി ആക്രമിക്കുകയും വധിച്ചു കളയുകയും ചെയ്തു. അബോധാവസ്ഥയിൽ കിടക്കുകയായിരുന്ന മുഹമ്മദ്ബിൻ മസ്‌ലമ ബോധം വീണ്ടു കിട്ടിയപ്പോൾ വലിഞ്ഞു നീങ്ങി നബി തിരുമേനിയുടെ അടുക്കൽ ഹാജറായി റിപ്പോർട്ട് ചെയ്തു. കുറച്ചു നാളുകൾക്കു ശേഷം നബി തിരുമേനിയുടെ ഒരു ദൂതൻ റോമൻ തലസ്ഥാനത്തേക്കുള്ള യാത്രക്കിടയിൽ ജൂധാം ഗോത്രക്കാരാൽ ആക്ര

മിക്കപ്പെടുകയുണ്ടായി. അദ്ദേഹത്തിന്റെ മുതലുകൾ പിടിച്ചു പറിക്കപ്പെട്ടു. പിന്നെയും ഒരു മാസം കഴിഞ്ഞപ്പോൾ, ബനൂ ഫസാറാ ഗോത്രക്കാർ ഒരു മുസ്ലിം കച്ചവടസംഘത്തെ ആക്രമിക്കുകയും കൊള്ളയടിക്കുകയുമുണ്ടായി. ഈ ആക്രമണം മതപരമായ വിരോധത്താൽ പ്രചോദിതമല്ലെന്നു പറയപ്പെടുന്നു. അതു ശരിയായിരിക്കാം. ബനൂഫസാറാ ഗോത്രം കൊള്ളയും കൊലയും നടത്തി ശീലിച്ചിട്ടുള്ള കവർച്ചക്കാരുടെ ഗോത്രമായിരുന്നു. കിടങ്ങുയുദ്ധത്തിന്റെ പ്രാധാന കാരണക്കാരായിരുന്ന ഖൈബറിലെ ജൂതൻമാരും ആ യുദ്ധത്തിൽ തങ്ങൾക്ക് പറ്റിയ കനത്ത പരാജയത്തിന്റെ പക തീർക്കാൻ നിശ്ചയമെടുത്തിട്ടുണ്ടായിരുന്നു. ഗോത്ര വർഗ്ഗങ്ങളുടെ കുടിയേറ്റ കേന്ദ്രങ്ങളിലും റോമൻ അതിർത്തി പ്രദേശങ്ങളിലും അവർ സഞ്ചരിച്ചു മുസ്ലിംകൾക്കെതിരായി ജനങ്ങളെയും ഉദ്യോഗസ്ഥരെയും ഇളക്കി വിട്ടുകൊണ്ടിരുന്നു. അറബ് നേതാക്കൾ, മദീനക്ക് നേരെയുള്ള ഒരു തുറന്ന ആക്രമണം സാധ്യമല്ലെന്നു മനസ്സിലായപ്പോൾ മുസ്ലിംകൾക്ക് ജീവിതം ദുർഭരമാക്കിത്തീർക്കാനുള്ള നിരന്തര ഗൂഢാലോചനകൾ ജൂതൻമാരുമായി നടത്തിക്കൊണ്ടിരുന്നു. തിരുനബി(സ) എന്നിട്ടും, നിർണ്ണായകമായ യുദ്ധത്തിനു തീരുമാനിച്ചു കഴിഞ്ഞിരുന്നില്ല. അറബ് നേതാക്കൾ ഒരു സമാധാന ഉടമ്പടിക്ക് മുൻകൈ എടുക്കുമെന്നും അങ്ങനെ ആഭ്യന്തര കലഹങ്ങൾ അവസാനിക്കുമെന്നും ആയിരുന്നു, നബി തിരുമേനി(സ) കരുതിയിരുന്നത്.

**തിരുനബി(സ) കഅബ പ്രദക്ഷിണത്തിന്**

ഇതേ കാലത്ത് തന്നെ നബി തിരുമേനിക്ക് ഒരു ദിവ്യദർശനമുണ്ടായി. അതു സംബന്ധിച്ചു വിശുദ്ധ ഖുർആൻ ഇപ്രകാരം പറയുന്നു:

"ദൈവം ഇച്ഛിച്ചുവെങ്കിൽ നിങ്ങൾ വിശുദ്ധ ദേവാലയത്തിൽ നിശ്ചയമായും സമാധാന പൂർണ്ണമായി പ്രവേശിക്കും. (ചിലർ) തലമുണ്ഡനം ചെയ്ത നിലയിലും (മറ്റു ചിലർ) തലമുടി വെട്ടിക്കുറച്ച നിലയിലും. യാതൊരു ഭയവും ഉണ്ടായിരിക്കയുമില്ല. എന്നാൽ, നിങ്ങൾ അറിഞ്ഞിട്ടില്ലാത്തതെന്തോ അതു അവൻ (ദൈവം) അറിഞ്ഞിരിക്കുന്നു. നിശ്ചയമായും അതുകൂടാതെ അടുത്തു തന്നെ മറ്റൊരു വിജയവും നിശ്ചയിച്ചിരിക്കുന്നു." (48:28)

അതായത്, മുസ്ലിംകൾ ശിരോമുണ്ഡനം ചെയ്തും തലമുടി

വെട്ടിക്കുറച്ചും (കഅബയിൽ തീർത്ഥാടനം ചെയ്യുന്നവർക്കുള്ള ബാഹ്യചിഹ്നങ്ങളാണിത്) സമാധാന പൂർണ്ണമായ നിലയിൽ നിർഭയം കഅബയിൽ പ്രവേശിക്കുന്നതിനു ദൈവം നിശ്ചയിച്ചി ട്ടുണ്ടെന്നു തന്നെ. എന്നാൽ, ഇതു സംഭവിക്കുമാറാകുന്നതെങ്ങ നെയെന്നു മുസ്ലിംകൾക്ക് അറിഞ്ഞു കൂടായിരുന്നു! കൂടാതെ സമാ ധാനത്തോടു കൂടി മുസ്ലിംകൾ തീർത്ഥാടനം ചെയ്യുന്നതിനു മുമ്പായി ഈ ദർശനത്തിൽ വാഗ്ദാനം ചെയ്ത വിജയം കൈവ രുന്നതിന്റെ നാന്ദിയെന്നോണം അവർക്ക് മറ്റൊരു വിജയവും കൈവരിക്കേണ്ടതുണ്ടായിരുന്നു.

ഈ ദർശനത്തിൽ, മുസ്ലിംകൾക്ക് സമ്പൂർണ്ണമായ ഒരു ജയാ പ്തിയും മക്കയിലേക്കുള്ള സമാധാനപൂർണ്ണമായ തീർത്ഥാടന സാധ്യതയും, നിരായുധമായ മക്കാവിജയവും വാഗ്ദാനം ചെയ്യ പ്പെട്ടിരിക്കുകയായിരുന്നു. എന്നാൽ, മുസ്ലിംകൾ ഉടൻ തന്നെ കഅബ പ്രദക്ഷിണത്തിനു പുറപ്പെടമെന്നാണ് ഇതിലടങ്ങിയ സൂച നയെന്നു നബി(സ) ധരിച്ചു. ദർശനത്തിൽ വാഗ്ദാനം ചെയ്യപ്പെട്ട പ്രകാരം ആ വിജയ പ്രാപ്തി ‘ഉടൻതന്നെ’ കൈവരുമെന്നു അതിനു വ്യഖ്യാനം കൽപിച്ചതിനു തിരുനബിക്ക് പറ്റിയ ഒരു പിശകായിരു ന്നു. ആ അബദ്ധ സങ്കൽപ്പമനുസരിച്ചു തന്നെ കഅബയിലേക്ക് തീർത്ഥാടനം ചെയ്യുന്നതിനു തിരുനബി(സ) ഒരുക്കങ്ങളും ചെയ്തു. തനിക്കുണ്ടായ ദർശനവും അതിന്റെ വ്യഖ്യാനവും ആ മഹാത്മാവ് മുസ്ലിംകൾക്ക് വിവരിച്ചു കൊടുക്കുകയും യാത്രക്ക് തയ്യാറെടു ക്കാൻ കൽപന നൽകുകയും ചെയ്യുകയുണ്ടായി. അദ്ദേഹം ഇപ്ര കാരം പറഞ്ഞു: “നിങ്ങൾ കഅബയിൽ തവാഫിന് മാത്രമായി ട്ടാണ് പുറപ്പെടുന്നത്. ആകയാൽ, ശത്രുക്കൾക്കെതിരിൽ യാതൊരു പ്രകോപനവും ഉണ്ടാക്കരുത്!” അങ്ങനെ, തിരുനബിയുടെ നേതൃ ത്വത്തിൽ 1500 തീർത്ഥകർ ക്രി.628 ഫിബ്രുവരി 28-ാംനു മക്കയി ലേക്കു പുറപ്പെട്ടു. ശത്രുക്കൾ ആക്രമണത്തിന് ഒരുങ്ങുന്ന പക്ഷം അവർക്ക് ഒരു മുന്നറിയിപ്പായിരിക്കട്ടെ എന്നു കരുതി 20 പേരട ങ്ങിയ ഒരു സംഘം അശ്വാരൂഢരെ അഡ്വാൻസ് പാർട്ടിയായി അയ ക്കുകയും ചെയ്തു.

ഈ യാത്രിക സംഘത്തെ കുറിച്ചുള്ള റിപ്പോർട്ടു മക്കക്കാർ അറിയാനിടയായി. കഅബാ പ്രദക്ഷിണത്തിനുള്ള സാർവത്രികാ വകാശം പരമ്പരാഗതമായി അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. അത്

മുസ്‌ലിംകൾക്കായിട്ടു നിഷേധിക്കാൻ പാടുണ്ടായിരുന്നില്ല. തങ്ങളുടെ യാത്രോദ്ദേശ്യം കഅ്ബ പ്രദക്ഷിണം മാത്രമാണെന്നും മറ്റൊരുദ്ദേശ്യവും തങ്ങൾക്കില്ലെന്നും മുസ്‌ലിംകൾ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു കഴിഞ്ഞിട്ടുണ്ട്. പ്രകടനങ്ങളൊന്നുമരുതെന്നും തിരുനബി(സ) വിലക്കിയിട്ടുള്ളതുമായിരുന്നു. യാതൊരു തർക്കവും യാതൊരു ചോദ്യവും യാതൊരു അവകാശവാദവും ഉന്നയിച്ചു കൂടായിരുന്നു. മക്കക്കാരാകട്ടെ, ഒരു സായുധ സംഘട്ടനത്തിനാണ് സന്നദ്ധരായി കഴിഞ്ഞത്. എല്ലാ ഭാഗത്തും അവർ പ്രതിരോധ സേനകളെ നിർത്തുകയും സമീപഗോത്രങ്ങളോട് അവർ സഹായമഭ്യർത്ഥിക്കുകയും യുദ്ധത്തിനുള്ള ദൃഢനിശ്ചയത്തിൽ തയ്യാറെടുക്കുകയും ചെയ്തു. തിരുനബി(സ) മക്കയ്ക്കടുത്തെത്തിയപ്പോൾ ഖുറൈശികൾ യുദ്ധത്തിന് സന്നദ്ധരായിരിക്കുകയാണെന്നു വിവരം കിട്ടി. അവരിൽ പലരും പുലിത്തോലുടുത്തിരുന്നു. ഭാര്യമാരെയും കുഞ്ഞുകുട്ടികളെയുമെല്ലാം കൂട്ടി വലിച്ചാണ് അവർ യുദ്ധ രംഗത്തിറങ്ങിയിരുന്നത്. പൊരുതി മരിക്കാനുള്ള ഉഗ്രനിശ്ചയത്തിന്റെ ബാഹ്യ സൂചനയായിരുന്നു പുലിത്തോൽ. അൽപം കഴിഞ്ഞപ്പോൾ മക്കക്കാരുടെ സൈന്യത്തിന്റെ ഒരു മുന്നണി ഭാഗം മുസ്‌ലിംകളുമായി ഏറ്റുമുട്ടി. ആയുധമെടുക്കാതെ മുസ്‌ലിംകൾക്കു മുന്നോട്ടു നീങ്ങുക അസാധ്യമായിത്തീർന്നു. എന്നാൽ, അപ്രകാരമുള്ള അനിഷ്ട സംഭവങ്ങളൊന്നുമുണ്ടാകരുതെന്നു നബി തിരുമേനി(സ) ആദ്യമെ തന്നെ ഉറച്ചു കഴിഞ്ഞിരുന്നുവല്ലോ. മുസ്‌ലിം സംഘത്തിന് മരുഭൂവിലൂടെ മറ്റൊരു ഗമന മാർഗം നിർദ്ദേശിക്കുന്നതിന് തിരുനബി ഒരു വഴികാട്ടിയെ നിശ്ചയിച്ചു. ഈ ഉപദർശിയുടെ സഹായത്തോടെ തിരുമേനിയും സഹചാരികളും മക്കയ്ക്കു വളരെ അടുത്തു സ്ഥിതി ചെയ്യുന്ന ഹുദൈബിയാ എന്ന സ്ഥലത്തെത്തി. തിരുമേനി കയറിയ ഒട്ടകം മുന്നോട്ടു നീങ്ങാൻ കൂട്ടാക്കിയില്ല.

' 'അല്ലയോ നബിയേ, ഒട്ടകം ക്ഷീണിച്ചു പോയെന്നു തോന്നുന്നു. അങ്ങു ഒട്ടകത്തെ മാറ്റുന്നതാണുത്തമം.'' സഹചരർ ഉണർത്തി.

"വേണ്ട,വേണ്ട! ഒട്ടകം തളർന്നിട്ടൊന്നുമില്ല. ഇവിടെ നമ്മൾ തങ്ങണമെന്നും മുന്നോട്ടു നീങ്ങേണ്ടതില്ലെന്നുമാണ് ദൈവഹിതമെന്നു തോന്നുന്നു. നാമിവിടെ താവളമടിക്കുകയും നമ്മെ

കഅബപ്രദക്ഷിണത്തിനു മക്കയിൽ പ്രവേശിക്കാനനുവദിക്കുമോ എന്നു മക്കക്കാരോടന്വേഷിക്കുകയും ചെയ്യാമെന്നാണ് എന്റെ അഭി പ്രായം. എന്നെ സംബന്ധിച്ചേടത്തോളം മക്കക്കാർ ഉന്നയിക്കുന്ന ഏതു ഉപാധിയും സ്വീകരിക്കാൻ ഞാൻ സന്നദ്ധനാണ്." (ഹൽബിയ്യ വാള്യം.2. പേ.13)

മക്കക്കാരുടെ സൈന്യം ഈ അവസത്തിൽ നഗരത്തിനു വെളി യിലായിരുന്നു. മദീനയിലേക്കുള്ള പെരുവഴിയിൽ വെച്ചു മുസ്ലിംക ളുമായി ഏറ്റുമുട്ടുന്നതിനു കുറേ ദൂരത്തോളം അവർ നീങ്ങിക്കഴി ഞ്ഞിട്ടുമുണ്ടായിരുന്നു. തിരുനബിക്ക് വേണമെങ്കിൽ അപ്പോൾ തന്നെ ആ ആയിരത്തഞ്ഞൂറു പേരെയും കൊണ്ട് മക്കയിൽ പ്രവേ ശിച്ചു നിഷ്പ്രയാസം നഗരം അധീനപ്പെടുത്താമായിരുന്നു. എന്നാൽ കഅബ 'തവാഫ്' ചെയ്യുന്നതിനു മാത്രമെ തൽക്കാലം അവിടുന്നു ഉദ്ദേശിച്ചിരുന്നുള്ളൂ. അതും മക്കക്കാർ അനുവദിക്കുന്നുവെങ്കിൽ മാത്രം! മക്കക്കാർ ആദ്യമായി കയ്യേറ്റം ചെയ്തുവെങ്കിൽ മാത്രമെ അവരെ തടുക്കാനായിട്ടു ഒരു യുദ്ധം ചെയ്യാനവിടുന്നു ഒരുങ്ങുമാ യിരുന്നുള്ളൂ. അതുകൊണ്ടുതന്നെയാണ് ഹുദൈബിയായിൽ താവ ളമടിച്ചത്. മക്കാസൈന്യനായകൻ വിവരമറിഞ്ഞതോടെ ഉടനടി മക്കയിലേക്കു സൈന്യത്തെ പിൻവലിച്ചു. അതിൽപിന്നെ മക്കക്കാർ ബുദൈൽ എന്നു പേരായ ഒരു നേതാവിനെ തിരുനബിയുമായി കൂടിയാലോചന നടത്തുന്നതിനു വേണ്ടി പ്രേഷണം ചെയ്തു. കഅബാ പ്രദക്ഷിണം ചെയ്യുവാനായിട്ടു മാത്രമാണ് താനും അനു യായികളും വന്നിട്ടുള്ളതെന്ന് തിരുനബി(സ) ബുദൈലിനോടു പറ ഞ്ഞു. എന്നാൽ, മക്കക്കാർക്കു യുദ്ധം വേണമെന്നു നിർബന്ധമാ ണെങ്കിൽ മുസ്ലിംകൾ അതിനും തയ്യാറാണെന്ന് തിരുമേനി അറി യിച്ചു. ഇതിനു ശേഷം മക്കക്കാരുടെ നേതാവായ അബൂസുഫി യാന്റെ ജാമാതാവ് ഉർവാ തിരുമേനിയുടെ അടുക്കൽ വരികയു ണ്ടായി. മര്യാദയില്ലാത്ത വിധമാണ് അയാൾ പെരുമാറിയത്. മുസ്ലിംകൾ തെണ്ടികളും കൊള്ളരുതാത്തവരുമാണെന്നും അവരെ മക്കയിൽ പ്രവേശിക്കാൻ ഒരിക്കലും അനുവദിക്കില്ലെന്നും അയാൾ പറഞ്ഞു. കൂടിയാലോചനക്കായി മക്കക്കാർ പിന്നെയും പിന്നെയും വന്നുകൊണ്ടിരുന്നു. കുറഞ്ഞപക്ഷം അക്കൊല്ലം തങ്ങൾ മുസ്ലിംകളെ കഅബ പ്രദക്ഷിണത്തിനനുവദിക്കില്ലെന്നായിരുന്നു അവരുടെ അവസാന വാക്ക്! അക്കൊല്ലം തന്നെ മക്കക്കാർ

അതിനു സമ്മതിക്കുന്ന പക്ഷം അവർ വലിയ എളിമയിലായിത്തീരുമെന്നും അടുത്ത വർഷം മുസ്ലിംകളെ പ്രദക്ഷിണത്തിനനുവദിക്കാമെന്നും മക്കക്കാരുടെ പ്രതിനിധികൾ അറിയിച്ചു.

മക്കക്കാരുമായി സഖ്യം ചെയ്ത ചില ഗോത്രങ്ങൾ മുസ്ലിംകളെ കഅബ പ്രദക്ഷിണത്തിന് അനുവദിക്കണമെന്നു മക്കാനേതാക്കളോടഭ്യർത്ഥിക്കാതിരുന്നില്ല. പ്രദക്ഷിണത്തിനുള്ള സ്വാതന്ത്ര്യമേ മുസ്ലിംകൾ ചോദിക്കുന്നുള്ളൂ. ഇതെന്തിനു മുടക്കണം? എന്നാൽ, മക്കക്കാർ വിട്ടു വീഴ്ചക്ക് ഭാവമില്ലായിരുന്നു. ഈ സന്ദർഭത്തിൽ, മക്കക്കാർ സമാധാനം ആഗ്രഹിക്കുന്നില്ലെന്ന് പറഞ്ഞുകൊണ്ടു ആ ഗോത്രനേതാക്കൾ അവരെ വിട്ടു പിരിയാൻ തയ്യാറായി. അങ്ങനെ, ഭയക്രാന്തരായ മക്കക്കാർ മുസ്ലിംകളുമായി ഒരു ഒത്തു തീർപ്പിലെത്താൻ ശ്രമിക്കുന്നതിനു നിർബന്ധിതരായിത്തീർന്നു. ഈ വിവരങ്ങൾ അറിഞ്ഞ ഉടനെ തിരുനബി(സ) ഹദ്റത്ത് ഉസ്മാനെ (പിന്നീടു മൂന്നാം ഖലീഫയായിത്തീർന്ന ഹസ്റത്ത് ഉസ്മാനിബ്നു അഫ്ഫാനെ) മക്കക്കാരുടെ അടുക്കലേക്ക് അയച്ചു. മക്കത്ത് ഹദ്റത്ത് ഉസ്മാന്റെ വളരെയേറെ ബന്ധുക്കളുണ്ടായിരുന്നു. അവരെല്ലാം അദ്ദേഹത്തിനു ചുറ്റും വളഞ്ഞു കൂടി അദ്ദേഹം വേണമെങ്കിൽ കഅബ പ്രദക്ഷിണം ചെയ്തുകൊള്ളട്ടെ. നബിയെ അടുത്തവർഷമല്ലാതെ അവിടെ പ്രവേശിപ്പിക്കില്ല. ഇതായിരുന്നു അവരുടെ നില. ‘ ‘എന്റെ യജമാനനോടോപ്പമല്ലാതെ ഞാൻ പ്രദക്ഷിണത്തിനു ഒരുക്കമില്ല”എന്നു ഹദ്റത്ത് ഉസ്മാൻ(റ) തീർത്തു പറഞ്ഞു. മക്കക്കാരുമായുള്ള ഹദ്റത്ത് ഉസ്മാന്റെ കൂടിയാലോചനകൾ പ്രതീക്ഷയിൽ കവിഞ്ഞ് അൽപം നീണ്ടുപോയി. ഇതിനിടയിൽ, അദ്ദേഹം കൊല്ലപ്പെട്ടു പോയി എന്നൊരു കിംവദന്തി എങ്ങനെയൊ അവിടെ പരക്കാനിടയായി അതു തിരുനബിയുടെ കാതിലുമെത്തി. ഉടൻതന്നെ തിരുനബി(സ) തന്റെ സഹചരെയെല്ലാം വിളിച്ചു കൂട്ടി ഇപ്രകാരം പറഞ്ഞു: “ഒരു സമാധാന ദൂതന്റെ ജീവനെ വളരെ പാവനമായിട്ടാണ് എല്ലാ ജനങ്ങളും കരുതിപോന്നിട്ടുള്ളത്. മക്കക്കാർ ഉസ്മാനെ വധിച്ചു കളഞ്ഞെന്നു ഞാൻ കേട്ടു. ഇതു ശരിയാണെങ്കിൽ നാം മക്കത്ത് കടന്നേ തീരൂ, പ്രത്യാഘാതങ്ങളെന്തായാലും!” മക്കയിൽ സമാധാന പൂർണ്ണമായി മാത്രം പ്രവേശിക്കണമെന്നുള്ള മുൻ തീരുമാനം മാറിയ പരിതസ്ഥിതിയിൽ തിരുമേനിക്ക് മാറ്റേണ്ടി വന്നു. നബി തിരുമേനി(സ)

ഇപ്രകാരം തുടർന്നു പറഞ്ഞു: “മുന്നോട്ട് ചെല്ലേണ്ടി വരികയാണെങ്കിൽ വിജയശ്രീലാളിതരായിട്ടല്ലാതെ തിരിച്ചു വരില്ലെന്നു പ്രതിജ്ഞ ചെയ്യുന്നവർ മുമ്പോട്ടു വന്നു എന്റെ കൈപിടിച്ചു പ്രതിജ്ഞയെടുക്കണം.” ഇതു പറഞ്ഞു തീർന്നില്ല ആ ആയിരത്തിയഞ്ഞൂറു സഹചാരികളും എഴുന്നേറ്റ് മേൽക്കു മേൽ വീഴുകയായി! തിരുനബിയുടെ തിരുകരം തൊട്ടു പ്രതിജ്ഞയെടുക്കാൻ വേണ്ടി. അവർ അഹമഹമികയാ മുന്നോട്ടു കുതിച്ചു. ഇസ്ലാമിന്റെ ആദ്യകാല ചരിത്രത്തിൽ ഈ പ്രതിജ്ഞയ്ക്ക് പ്രത്യേകമായ ഒരു പ്രാധാന്യമുണ്ട്. ഇതിനു “വൃക്ഷ പ്രതിജ്ഞ” എന്നു പറയുന്നു. ഈ പ്രതിജ്ഞ നടക്കുമ്പോൾ തിരുനബി(സ) ഒരു വൃക്ഷത്തിന്റെ ചോട്ടിൽ ഇരിക്കുകയായിരുന്നു. ആ പ്രതിജ്ഞയിൽ പങ്കെടുത്ത ഓരോ വ്യക്തിയും തന്റെ ജീവിതാന്ത്യം വരെയും ആ സംഭവത്തിൽ അഭിമാനം കൊണ്ടിരുന്നു. ആ ആയിരത്തഞ്ഞൂറു പേരിൽ ഒരൊറ്റ ആളും പിന്നോക്കം നിന്നിരുന്നില്ല. തങ്ങളുടെ ദൂതൻ വധിക്കപ്പെട്ടതു ശരിയാണെങ്കിൽ തങ്ങൾക്കിനി പിൻമടക്കമില്ലെന്നു അവരെല്ലാം തീരുമാനിച്ചു കഴിഞ്ഞു. ഒന്നുകിൽ അസ്തമനത്തിനു മുമ്പായിട്ടു തന്നെ മക്കാ നഗരം കീഴടക്കും; അല്ലെങ്കിൽ, എല്ലാവരും പൊരുതി മരിക്കും. അതായിരുന്നു അവരുടെ ഉഗ്ര പ്രതിജ്ഞ! എന്നാൽ, ഈ പ്രതിജ്ഞാ കർമ്മം പൂർത്തിയായിക്കഴിയുന്നതിനു മുമ്പെ തന്നെ ഹദ്റത്ത് ഉസ്മാൻ(റ) തിരിച്ചെത്തി. അടുത്ത വർഷം വരെ മുസ്ലിംകളെ കഅബ പ്രദക്ഷിണത്തിനനുവദിക്കാൻ മക്കക്കാർ തയ്യാറില്ലെന്നു ഹ: ഉസ്മാൻ(റ) തിരുമേനിയെ അറിയിച്ചു മുസ്ലിംകളുമായി ഒരു കരാറുണ്ടാക്കുന്നതിന് മക്കക്കാർ തങ്ങളുടെ ഒരു പ്രതിനിധിയെയും അയച്ചിട്ടുണ്ടായിരുന്നു. ഏറെക്കഴിയുന്നതിനു മുമ്പ്, മക്കക്കാരുടെ പ്രതിനിധി സുഹൈൽ തിരുനബിയുടെ സന്നിധിയിൽ ആഗതനായി. അവർ തമ്മിൽ ഒരു കരാർ ഉണ്ടാക്കി.

### ഹുദൈബിയാ കരാർ

കരാർ ഇപ്രകാരമായിരുന്നു:

“അല്ലാഹുവിന്റെ നാമത്തിൽ അബ്ദുല്ലായുടെ പുത്രൻ മുഹമ്മദും മക്കക്കാരുടെ പ്രതിനിധി സുഹൈലിബ്നു അംറും തമ്മിലുള്ള കരാറിലെ വ്യവസ്ഥകൾ: ‘പത്തു കൊല്ലത്തേക്ക് പരസ്പരം

യുദ്ധം ചെയ്യുന്നതല്ല. മുഹമ്മദിന്റെ പക്ഷത്തു ചേരുകയോ അദ്ദേഹവുമായി എന്തെങ്കിലും കരാറുണ്ടാക്കുകയോ ചെയ്യുന്നതിനാഗ്രഹിക്കുന്ന ആർക്കും അതിനുള്ള സ്വാന്ത്ര്യമുണ്ടായിരിക്കുന്നതാണ്. ഖുറൈശികളോടൊപ്പം ചെരുകയോഅവരുമായി ഉടമ്പടി ചെയ്യുകയോ ചെയ്യുന്ന ഈർക്കും അതിനു സ്വാതന്ത്ര്യമുണ്ടായിരിക്കുന്നതാണ്.  ഒരു ചെറുപ്പക്കാരൻ അഥവാ പിതൃസഹിതനായ ഒരുവൻ സ്വപിതാവിന്റെയോ രക്ഷാധികാരിയുടെയോ മനസമ്മതം കൂടാതെ മുഹമ്മദിന്റെ ഭാഗത്തു ചേരുകയാണെങ്കിൽ പിതാവിന്റെയോ രക്ഷാധികാരിയുടെയോ അടുക്കൽ തിരിച്ചയക്കേണ്ടതാണ്. എന്നാൽ, ഖുറൈശികളുടെ ഭാഗത്ത് ചേർന്ന ആരും തിരിച്ചയക്കപ്പെടുന്നതല്ല.തിരിച്ചയ്ക്കപ്പെടുന്നതല്ല. ഇക്കൊല്ലം മുഹമ്മദ് മക്കയിൽ പ്രവേശിക്കാതെ തിരിച്ചു പോകേണ്ടതാണ്. അടുത്ത വർഷം മുഹമ്മദിനും അനുയായികൾക്കും മക്കയിൽ പ്രവേശിക്കാവുന്നതും മൂന്നു ദിവസം വരെ അവിടെ താമസിക്കാവുന്നതും കഅബാ പ്രദക്ഷിണം ചെയ്യാവുന്നതുമാണ്. ഈ മൂന്നു ദിവസം വരെ ഖുറൈശികൾ ചുറ്റുമുള്ള കുന്നുകളിലേക്കു പിൻവാങ്ങുന്നതായിരിക്കും. മുഹമ്മദും അനുയായികളും മക്കയിൽ പ്രവേശിക്കുമ്പോൾ, അറബികളായ വഴിയാത്രക്കാർ സാധാരണ ധരിക്കാറുള്ള കൃപാണങ്ങളൊഴിച്ച് മറ്റൊരായുധവും കയ്യിലെടുക്കരുത്" (ബുഖാരി).

ഈ സന്ധി നിബന്ധനകൾ എഴുതിത്തീർക്കുന്നതിനിടയിൽ ശ്രദ്ധേയങ്ങളായ രണ്ടു സംഭവങ്ങളുണ്ടായി. നിബന്ധനകൾ അംഗീകരിക്കപ്പെട്ട ശേഷം കരാർ വാചകം തിരുനബി(സ) ഇപ്രകാരം പറഞ്ഞെഴുതിക്കാൻ തുടങ്ങി: ' 'കരുണാനിധിയും കാരുണ്യവാനുമായ അല്ലാഹുവിന്റെ നാമത്തിൽ.........

സുഹൈൽ പ്രതിഷേധിച്ചു: "അല്ലാഹുവിനെ ഞങ്ങൾക്കറിയാം; വിശ്വസിക്കുകയും ചെയ്യുന്നു. എന്താണീ 'കരുണാനിധിയും കാരുണ്യവാനും?' രണ്ടു കക്ഷികൾ തമ്മിലുള്ളതാണ് ഈ ഉടമ്പടി. ആകയാൽ ഉഭയക്കകക്ഷികളുടെയും മതവികാരങ്ങൾ മാനിക്കപ്പെടണം.

ഉടൻ തിരുനബി(സ) അതിനോടു യോജിച്ചു കൊണ്ടു എഴുത്തുകാരനോടു കൽപിച്ചു: "അല്ലാഹുവിന്റെ നാമത്തിൽ എന്നു

മാത്രം എഴുതിയാൽ മതി.”

തുടർന്നുള്ള വാചകങ്ങൾ തിരുനബി(സ) പറഞ്ഞുകൊടുത്തു: “മക്കക്കാരും ദൈവത്തിന്റെ പ്രവാചകനായ മുഹമ്മദും തമ്മിലുള്ള കരാറിലെ വ്യവസ്ഥകൾ”എന്നായിരുന്നു പിന്നത്തെ വാചകം.

സുഹൈൽ വീണ്ടും പ്രതിഷേധിച്ചു: ‘ ‘നിങ്ങളെ ദൈവത്തിന്റെ ഒരു പ്രവാചകനായിട്ടു ഞങ്ങൾ അംഗീകരിക്കുന്നുവെങ്കിൽ, പിന്നെ യുദ്ധത്തിനു വരുമോ?”

നബി തിരുനബി(സ) ആ വാദഗതിയും സ്വീകരിച്ചു. “അല്ലാഹുവിന്റെ പ്രവാചകനായ മുഹമ്മദ്” എന്നതിനു പകരം ‘ ‘അബ്ദുല്ലായുടെ പുത്രനായ മുഹമ്മദ്” എന്നു മാത്രം എഴുതിയാൽ മതിയെന്നു ദൈവദൂതൻ നിർദ്ദേശിച്ചു.

മക്കക്കാരുടെ വാദങ്ങൾക്കെല്ലാം ഇപ്രകാരം വഴങ്ങിക്കൊടുത്തതിലുള്ള അപമാനഭാരമോർത്തു ചില സഖാക്കൾക്ക് പൊറുതിമുട്ടി. അവരുടെ അഭിമാനരക്തം പതച്ചുപൊങ്ങി. അവരിൽ ആരെക്കാളും ആവേശഭരിതനായിരുന്ന ഉമർ(റ) തിരുനബിയുടെ അടുക്കൽ ചെന്നു ചോദിച്ചു: ‘ ‘അല്ലയോ അല്ലാഹുവിന്റെ പ്രവാചകരേ, ന്യായം നമ്മുടെ പക്ഷത്തല്ലേ?”

‘ ‘അതെ!“ തിരുമേനി ഉത്തരമരുളി: ‘ ‘നിശ്ചയമായും ന്യായം നമ്മുടെ ഭാഗത്ത് തന്നെയാണ്!”

‘ ‘നാം കഅബ പ്രദക്ഷിണം ചെയ്യുമെന്നു ദൈവം വാഗ്ദാനം ചെയ്തതല്ലേ?” ഉമർ(റ) വീണ്ടും ചോദിച്ചു.

‘ ‘അതേ!” തിരുമേനി(സ) ശാന്തനായി മറുപടി നൽകി.

‘ ‘പിന്നെന്തേ ഇത്തരത്തിലുള്ള കരാർ? എന്തിന് ഈ അപമാനഭരം?” ഉമർ(റ) വികാരതരളിതമായി.

‘ ‘നാം സമാധാനപൂർണ്ണമായ നിലയിൽ കഅബ തവാഫ് ചെയ്യുമാറാകുമെന്നു ദൈവം മുൻകൂട്ടിത്തന്നെ അറിയിച്ചിട്ടുണ്ടെന്നത് സത്യം തന്നെ . എന്നാൽ അതു എന്നാണെന്നു അവൻ പറഞ്ഞിട്ടില്ല. അതു ഇക്കൊല്ലം തന്നെ സംഭവിക്കുമെന്നാണ് ഞാൻ കരുതിയത്.എന്നാൽ, എനിക്കും തെറ്റു പറ്റിയേക്കാം. അതു ഇക്കൊല്ലം തന്നെയാവണമെന്നുണ്ടോ?”നബി തിരുമേനി(സ) ഉത്തരം പറഞ്ഞു.

ഉമർ(റ) നിശ്ശബ്ദനായി.!

വേറെയും സഹാക്കൾ അവരുടേതായ ആവലാതികൾ ഉന്നയിച്ചു. മുസ്‌ലിമായിത്തീരുന്ന ഒരു ചെറുപ്പാകാരനെ അയാളുടെ പിതാവോ രക്ഷിതാവോ ആവശ്യപ്പെട്ടാൽ തിരിച്ചയക്കാനുള്ള നിബന്ധന മക്കക്കാരോടൊപ്പം ചേരുകയോ അവരിലകപ്പെടുകയോ ചെയ്യുന്ന മുസ്‌ലിമിനെ സംബന്ധിച്ചും നീതി മുറപ്രകാരം ബാധകമാകാതിരിക്കാൻ നമ്മളെന്തിനു സമ്മതിച്ചു?

ഇതിൽ തെറ്റായിട്ടൊന്നും തന്നെയില്ലെന്നു തിരുനബി(സ) വിശദീകരിച്ചു കൊടുത്തു: "ഇസ്‌ലാം മതമാശ്ലേഷിക്കുന്ന ഓരോരുത്തനും ഇസ്‌ലാം കൽപിക്കുന്ന വിശ്വാസവും കർമ്മങ്ങളും ഹൃദയപൂർവം സ്വീകരിച്ചു കൊണ്ടാണ് അതിനൊരുങ്ങുന്നത്. ഒരു കക്ഷിയിൽ വെറുമൊരു അംഗമായിരിക്കാനോ അതിന്റെ ആചാരങ്ങൾ അംഗീകരിച്ചു കൊടുക്കാനോ വേണ്ടിയല്ല ഒരാൾ മുസ്‌ലിമായിത്തീരുന്നത്. ഒരു മുസ്‌ലിം എവിടെച്ചെന്നാലും ഏതു പരിതസ്ഥിതിയിലും ഇസ്‌ലാമിന്റെ സന്ദേശം പരത്തിക്കൊള്ളും. എന്നാൽ, ഇസ്‌ലാം മതത്തെ ഉപേക്ഷിച്ചു അവിശ്വാസികളുടെ അടുക്കലേക്ക് തിരിച്ചു പോകുന്ന ഒരുവനെകൊണ്ട് നമുക്കെന്തു പ്രയോജനം? അവന്റെ ഹൃദയത്തിൽ നമുക്കുള്ളത്ര വിശ്വാസമില്ലെങ്കിൽ അവൻ മറ്റെവിടെയെങ്കിലും പോകുന്നതാണല്ലോ നല്ലത്!"

തിരുനബി(സ) സ്വീകരിച്ച നിലപാട് ന്യായയുക്തമല്ലെന്നു സംശയിച്ചവരെയെല്ലാം ഈ പ്രത്യുത്തരം തൃപ്തിപ്പെടുത്തി. ഇസ്‌ലാമിൽ 'മുർത്ത'ദ്ദിനു (മതമുപേക്ഷിക്കുന്നവന്) വധശിക്ഷയാണെന്നു പറയുന്നവർക്കും ഇതു ഒരു സമാധാനമായിരിക്കേണ്ടതാണ്. ഇസ്‌ലാംമതമുപേക്ഷിക്കുന്നവൻ വധാർഹനാണെങ്കിൽ, അത്തരക്കാരെയെല്ലാം ശിക്ഷിക്കുന്നതിനു തങ്ങളുടെ അടുക്കൾ തിരിച്ചയ്ക്കണമെന്ന് തിരുനബി(സ) നിശ്ചയമായും നിർബന്ധിക്കുമായിരുന്നു.

കരാർ എഴുതിത്തീരുകയും ഇരുഭാഗക്കാരും ഒപ്പുവെച്ചു അതിനെ സ്ഥിരപ്പെടുത്തുകയും ചെയ്ത ഉടനെ കക്ഷികളുടെ ആത്മാർത്ഥതയെ പരീക്ഷിക്കുന്ന ഒരു സംഭവമുണ്ടായി. മക്കക്കാരുടെ പ്രതിനിധിയായ സുഹൈലിന്റെ ഒരു പുത്രൻ ബന്ധനസ്ഥനായ നിലയിൽ തിരുനബിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അയാ

ളുടെ ശരീരത്തിൽ മുറിവുകളുണ്ടായിരുന്നു. ക്ഷീണപരവശനായിരുന്ന ആ യുവാവ് തിരുനബിയുടെ കാൽക്കൽ വീണു ഇപ്രകാരം കെഞ്ചി പറഞ്ഞു; "അല്ലാഹുവിന്റെ നബിയേ, ഞാൻ ആത്മനാ ഒരു മുസ്‌ലിം ആകുന്നു. എന്റെ വിശ്വാസം കാരണമായി എന്റെ പിതാവിൽ നിന്ന് എനിക്കീ ദണ്ഡനങ്ങൾ സഹിക്കേണ്ടിവന്നിരിക്കുകയാണ്. എന്റെ പിതാവ് ഇതാ അങ്ങയുടെ ചാരത്ത് നിൽക്കുന്നു. ഞാൻ രക്ഷപ്പെട്ട് അങ്ങയുടെ അടുക്കൽ വന്നെത്തിയിരിക്കുകയാണ്."

തിരുനബി(സ) എന്തെങ്കിലും പറയാൻ ഭാവിക്കുന്നതിനു മുമ്പായി സുഹൈൽ ഇടപെടുകയും, കരാർ ഒപ്പിട്ട് കഴിഞ്ഞിരിക്കയാൽ തന്റെ മകൻ തന്നോടൊപ്പം തിരിച്ചു ചെല്ലാൻ നിർബന്ധിതനാണെന്നു പറയുകയും ചെയ്തു. അബൂജന്തൽ, അതായിരുന്നു ആ യുവ മുസ്‌ലിമിന്റെ പേർ - മുസ്‌ലിംകളുടെ മുമ്പിൽ നിസ്സഹായനായി നിലകൊണ്ടു. ആ സഹോദരങ്ങളുടെയെല്ലാം ഒരു സഹോദരൻ! സ്വപിതാവിന്റെ ഭയങ്കര മർദ്ദനങ്ങൾ കാരണം നിരാശനും നിരാലംബനുമായിത്തീർന്ന ഒരു യുവമുസ്‌ലിം ഭ്രാതാവ്. അങ്ങനെയുള്ള ഒരാളെ വന്നേടത്തേയ്ക്കു തന്നെ തിരിച്ചയ്ക്കുകയെന്നത് അവർക്ക് സഹിക്കാവുന്നതായിരുന്നില്ല. തങ്ങളുടെ സഹോദരനെ രക്ഷിക്കാനുള്ള ശ്രമത്തിൽ മരണം വരിക്കാനുള്ള സന്നദ്ധതയോടെ അവർ ഉറകളിൽ നിന്നു വാളൂരിക്കഴിഞ്ഞു. തന്നെ കയ്യേൽക്കുവാൻ അബൂജന്തൽ തിരുനബിയോടു കേണപേക്ഷിച്ചു. ഏതൊരു കരാളമായ പിടിയിൽ നിന്നും ഊരിച്ചാടി ആ യുവഭക്തൻ തിരുനബിയുടെ സന്നിധിയിലേക്ക് തന്നെ ആശാഭരിതനായി രക്ഷപ്പെ ട്ടെത്തിയോ ആ മാരക മുഷ്ടികളിലേക്കു തന്നെ വീണ്ടും ആ യുവാവിനെ തള്ളിയകറ്റാൻ നബി തിരുമേനി(സ) ഒരുങ്ങുമോ? എന്നാൽ, ആ മഹാത്മാവ് തീരുമാനമെടുത്തു കഴിഞ്ഞിരുന്നു! അദ്ദേഹം അബൂജന്തലിനെ നോക്കിക്കൊണ്ടിപ്രകാരം ആശ്വസിപ്പിച്ചു: "പ്രവാചകൻമാർ അവരുടെ വാക്കുകൾ വിഴുങ്ങാറില്ല. ഈ കരാറ് ഇപ്പോൾ ഒപ്പിട്ടു കഴിഞ്ഞതേയുള്ളൂ. എല്ലാം ദൈവത്തിലർപ്പിച്ചു കഷ്ടതകൾ സഹിക്കുക. നിങ്ങൾക്കും നിങ്ങളെപോലെ യാതനകളനുഭവിക്കുന്ന മറ്റു യുവജനങ്ങൾക്കും അല്ലാഹു അടുത്തു തന്നെ മോചനം നൽകുമാറാകും!"

സമാധാനസന്ധി ഒപ്പിട്ടുകഴിഞ്ഞ ശേഷം നബി തിരുമേനി(സ)

മദീനയിലേക്കു മടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ അബൂബസിർ എന്നു പേരായ മറ്റൊരു നവമുസ്‌ലിം മദീനയിലെത്തി. എന്നാൽ, മക്കക്കാരുമായുണ്ടായ കരാറനുസരിച്ച് ആ യുവാവിനെയും തിരിച്ചയ്ക്കുകയാണുണ്ടായത്. വഴിക്കൽ വെച്ചു ആ യുവാവും മക്കക്കാരുടെ ആൾക്കാരും തമ്മിൽ സമരമുണ്ടായി. അവരിലൊരാളെ ആ യുവമുസ്‌ലിം കൊലപ്പെടുത്തിയ ശേഷം രക്ഷപ്പെട്ടു. മക്കക്കാർ തിരുനബിയുടെ അടുക്കൽ വീണ്ടും ആവലാതിയുമായെത്തി. തിരുനബി(സ) ഇപ്രകാരം മറുപടി നൽകി: നിങ്ങളുടെ ആളെ ഞങ്ങൾ നിങ്ങൾക്ക് ഏൽപ്പിച്ചു തന്നു. ഇപ്പോൾ അയാൾ നിങ്ങളുടെ പിടിയിൽ നിന്നും രക്ഷപ്പെട്ടു ഓടി മറഞ്ഞിരിക്കുകയാണ്. അയാളെ പിന്നെയും തെരഞ്ഞു പിടിച്ചു നിങ്ങൾക്കേൽപിച്ച് തരാൻ ഞങ്ങൾക്കിനി ബാധ്യതയില്ല.”കുറച്ചു ദിവസങ്ങൾക്ക് ശേഷം ഒരു സ്ത്രീ മദീനയിൽ രക്ഷപ്പെട്ടെത്തി. സ്ത്രീയുടെ ബന്ധുക്കൾ അവളെ തിരിച്ചേൽപ്പിക്കണമെന്നാവശ്യപ്പെട്ടു. കരാറിലെ വ്യവസ്ഥകൾ പുരുഷൻമാരെ മാത്രം സംബന്ധിക്കുന്നതാണെന്നും അബലകൾക്ക് അത് ബാധകമല്ലെന്നും തിരുനബി(സ) അവരോടു പറഞ്ഞു. തിരിച്ചയ്ക്കാൻ കൂട്ടാക്കിയതുമില്ല.

## രാഷ്ട്രത്തലവൻമാർക്ക് കത്തുകൾ

മദീനയിൽ വാസമുറപ്പിച്ചതിൽ പിന്നെ, ഹുദൈബിയായിൽ നിന്നുള്ള മടക്കത്തിൽ, തന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനു തിരുനബി(സ) മറ്റൊരുപായം ആലോചിച്ചു. ഇക്കാര്യം തന്റെ സഖാക്കളുമായി ചർച്ച നടത്തുകയും ചെയ്തു. രാജാക്കൻമാർക്കയക്കുന്ന കത്തുകളിൽ കത്തയക്കുന്ന ആളുടെ മുദ്രയില്ലാത്ത പക്ഷം അവ സ്വീകരിക്കപ്പെടുകയില്ലെന്നു രാജകൊട്ടാരങ്ങളിലെ ആചാരമുറകളറിയുന്ന ചിലർ തിരുമേനിയെ ഉണർത്തിക്കുകയുണ്ടായി. അതനുസരിച്ച് ‘മുഹമ്മദ് റസൂലുല്ലാഹി’ എന്നു കൊത്തിച്ച ഒരു സീൽ തിരുനബി(സ) തയ്യാറാക്കിച്ചു. ഏറ്റവും മുകളിൽ അല്ലാഹു എന്ന വാക്കും അതിന്റെ ചുവടെ റസൂൽ എന്ന പദവിയും ഒടുവിലായി മുഹമ്മദ് എന്ന പേരും ആണ് കൊത്തിച്ചിരുന്നത്. അല്ലാഹുവിന്റെ പേർ ഏറ്റവും മുകളിൽ കൊടുത്തതു ആ പേരിനോടുള്ള അത്യാദരം കൊണ്ടു മാത്രമായിരുന്നു.

ക്രിസ്ത്വാബ്ദം 628 മുഹർറത്തിൽ രാജാക്കൻമാരെ

ഇസ്‌ലാമിലേക്കു ക്ഷണിച്ചു കൊണ്ടുള്ള തിരുനബിയുടെ സന്ദേശവുമായി ദൂതൻമാർ വിവിധ തലസ്ഥാന നഗരികളിലേക്ക് പുറപ്പെട്ടു. അവർ റോമാ ചക്രവർത്തിയായ ഹിർക്കലിന്റെയും(Heraclius) ഈറാനിലെയും ഈജിപ്തിലെയും അബിസീനിയയിലെയും രാജാക്കൻമാരുടെയും (ഈജിപ്ത് രാജാവ് അന്നാളുകളിൽ കൈസറിന്റെ സാമന്തനായിരുന്നു) അടുക്കൽ എത്തി. മറ്റു ചില രാജാക്കൻമാരുടെയും രാഷ്ട്രത്തലവൻമാരുടെയും അടുക്കലും അവർ പോകുകയുണ്ടായി. കൈസർക്കുള്ള കത്തുമായി ദിഹ്‌യത്തുൽകൽബിയെ ആണ് അയച്ചിരുന്നത്. ആദ്യമായി ബസറാ ഗവർണ്ണരെ ചെന്നു കാണണമെന്ന് പ്രേഷിതൻ നിർദ്ദേശിക്കപ്പെട്ടിരുന്നു. ദിഹ്‌യ ഗവർണ്ണരെ സന്ദർശിക്കാൻ ചെന്നപ്പോൾ മഹാനായ കൈസർ ചക്രവർത്തി തന്റെ സാമ്രാജ്യ പര്യടനത്തിനിടയിൽ സിറിയയിൽ എത്തിച്ചേർന്നിട്ടുണ്ടായിരുന്നു. അതിനാൽ, ഗവർണ്ണർ ഉടനെ ദിഹ്‌യത്തിനെ ചക്രവർത്തിയുടെ അടുക്കലേക്ക് ആനയിച്ചു. കൈസറെ സന്ദർശിക്കുന്നവർ ഉപചാരമനുസരിച്ചു അദ്ദേഹത്തെ മുട്ടുകുത്തി വണങ്ങണമെന്ന് കൊട്ടാരത്തിൽ പ്രവേശിച്ചപ്പോൾതന്നെ ദിഹ്‌യത്തിനെ രാജകിങ്കരൻമാർ ഉണർത്തിച്ചിരുന്നു. ഒരു മനുഷ്യന്റെ മുമ്പിലും മുസ് ലിംകൾ തലകുനിച്ചിട്ടില്ലെന്ന് പറഞ്ഞുകൊണ്ട് ദിഹ്‌യ അപ്രകാരം ചെയ്യാൻ കൂട്ടാക്കാതിരിക്കുകയാണുണ്ടായത്. നിർദ്ധിഷ്ടമായ ഉപചാരമര്യാദകളൊന്നും കൂടാതെ ദിഹ്‌യ ചക്രവർത്തിയുടെ മുമ്പിൽ ഉപവിഷ്ടനായി. ഒരു ദ്വിഭാഷി മുഖേന കൈസർ ചക്രവർത്തി കത്തു വായിച്ചു ഗ്രഹിച്ചു. ഏതെങ്കിലും വണിക്ക്സംഘം നഗരത്തിലെങ്ങാനും ഉണ്ടോ എന്നു ചക്രവർത്തി അന്വേഷിച്ചു. ഇസ്‌ലാം മതം സ്വീകരിക്കാൻ ക്ഷണിച്ചു കൊണ്ട് തനിക്കു സന്ദേശമയച്ച അറേബ്യൻ പ്രവാചകനെപറ്റി ഏതെങ്കിലും ഒരു അറബിയോട് തനിക്ക് ചിലത് ചോദിച്ചറിയേണ്ടതുണ്ടെന്ന് ചക്രവർത്തി പറഞ്ഞു. അന്നാളുകളിൽ അബൂസുഫിയാന്റെ നേതൃത്വത്തിൽ ഒരു കച്ചവട സംഘം നഗരത്തിൽ വന്നെത്തിയിട്ടുണ്ടായിരുന്നു. അങ്ങനെ രാജകിങ്കരൻമാർ അബൂസുഫിയാനെ കൈസറുടെ മുമ്പാകെ ഹാജരാക്കി. മറ്റു അറബ് പ്രമാണിമാർക്കഭിമുഖമായി നിൽക്കുവാൻ അബൂസുഫിയാനോടു ചക്രവർത്തി കൽപിക്കുകയും അദ്ദേഹം വല്ല കള്ളവും പറയുകയോ തെറ്റായ സംഗതികൾ പ്രസ്താവിക്കുകയോ ചെയ്താൽ തിരുത്ത

ണമെന്നു കൂട്ടുകാരായ അറബികളോടു ആവശ്യപ്പെടുകയും ചെയ്തു. അതിനുശേഷം ചക്രവർത്തി അബൂസൂഫിയാനോടു ചോദ്യങ്ങൾ ചോദിച്ചു തുടങ്ങി. ഈ സംഭാഷണം ചരിത്രത്തിൽ ഇപ്രകാരമാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

ഹിർക്കൽ-പ്രവാചകനാണെന്ന് വാദിക്കുകയും എനിക്കൊരു സന്ദേശമയക്കുകയും ചെയ്ത ആ ആളെ നിങ്ങളറിയുമോ? എങ്ങനെയുള്ള കുടുംബമാണ് അദ്ദേഹത്തിന്റെതെന്നു പറയാമോ?

അബൂസുഫിയാൻ- അദ്ദേഹം ഒരു കുലീന കുടുംബത്തിലെ അംഗമാണ്. എന്റെ ഒരു ബന്ധുവും തന്നെ.

ഹിർക്കൽ-അദ്ദേഹത്തിനു മുമ്പ് അറബികളിൽ ഇത്തരം ഒരു വാദം ആരെങ്കിലും പുറപ്പെടുവിച്ചിട്ടുണ്ടായിരുന്നുവോ?

അബൂസുഫിയാൻ-ഇല്ല

ഹിർക്കൽ-ഈ വാദം പുറപ്പെടുവിക്കുന്നതിന് മുമ്പു നിങ്ങളുടെ ജനം എപ്പോഴെങ്കിലും അദ്ദേഹത്തെ പറ്റി കള്ളം പറയുന്ന ആളാണെന്നു കുറ്റാരോപണം ചെയ്തിരുന്നുവോ?

അബൂസുഫിയാൻ-ഇല്ല!

ഹിർക്കൽ-അദ്ദേഹത്തിന്റെ പൂർവികൻമാരിൽ ആരെങ്കിലും രാജാവോ ഭരണകർത്താവോ ആയിരുന്നിട്ടുണ്ടോ?

അബൂസുഫിയാൻ-ഇല്ല!

ഹിർക്കൽ-അദ്ദേഹത്തിന്റെ പൊതുവിലുള്ള കഴിവിനെകുറിച്ചും ന്യായം വിധിക്കാനുള്ള പ്രാപ്തിയെ കുറിച്ചും നിങ്ങളെന്തു പറയുന്നു?

അബൂസുഫിയാൻ-അദ്ദേഹത്തിന്റെ കഴിവിൽ ഞങ്ങൾ ഒരു കുറവും കണ്ടിട്ടില്ല. അതുപോല തന്നെ ന്യായം വിധിക്കുന്നതിലും.

ഹിർക്കൽ-അദ്ദേഹത്തിന്റെ അനുയായികൾ എത്തരക്കാരണ്? അവർ വലിയവരും പ്രതാപശാലികളുമായ ആളുകളാണോ? അതോ പാവങ്ങളും ദരിദ്ര ജനങ്ങളുമാണോ?

അബൂസുഫിയാൻ-അധികവും പാവങ്ങളും താണകിടയിലുള്ളവരും യുവാക്കളും തന്നെ!

ഹിർക്കൽ-അവർ എണ്ണത്തിൽ ഏറുന്നുവോ അതോ കുറയുന്നുവോ?

അബൂസുഫ്‌യാൻ-ഏറുന്നു!

ഹിർക്കൽ-അദ്ദേഹത്തിന്റെ അനുയായികൾ തങ്ങളുടെ ആദ്യ വിശ്വാസത്തിലേക്ക് മടങ്ങിക്കളയാറുണ്ടോ?

അബൂസുഫ്‌യാൻ-ഇല്ല

ഹിർക്കൽ-അദ്ദേഹം കരാർ നിബന്ധനകൾ എപ്പോഴെങ്കിലും ലംഘിക്കുകയുണ്ടായോ?

അബൂസുഫിയാൻ-ഇതുവരെ ഇല്ലെന്നു പറയാം. എന്നാൽ, അടുത്തകാലത്ത് ഞങ്ങൾ അദ്ദേഹവുമായി ഒരു കരാറുണ്ടാക്കിയിട്ടുണ്ട്. അതദ്ദേഹം പാലിക്കുമോ എന്നു കണ്ടറിയണം.

ഹിർക്കൽ- ഇതിനിടയിൽ അദ്ദേഹവുമായി നിങ്ങൾക്കു യുദ്ധം ചെയ്യേണ്ടി വന്നിട്ടുണ്ടോ?

അബൂസുഫിയാൻ -ഉണ്ട്!

ഹിർക്ക്ൽ-എന്നിട്ടെന്തായി?

അബൂസുഫിയാൻ - ചക്രത്തൊട്ടികൾ പോലെ അദ്ദേഹത്തിനും ഞങ്ങൾക്കും ജയാപജയങ്ങൾ മാറി മാറി സംഭവിച്ചു. ഉദാഹരണമായി, ഞാൻ പങ്കെടുത്തിട്ടില്ലാത്ത ബദർ യുദ്ധത്തിൽ അദ്ദേഹം ഞങ്ങളെ കീഴ്പ്പെടുത്തി. എന്റെ നേതൃത്വത്തിൽ ഞങ്ങൾ ഉഹദിൽ ഏറ്റുമുട്ടിയപ്പോൾ അദ്ദേഹത്തിന്റെ കൂട്ടുകാരെ വകവരുത്തുക തന്നെ ചെയ്തു. ഞങ്ങൾ അവരുടെ വയർ കുത്തിക്കീറി; കാതും മൂക്കും അരിഞ്ഞിട്ടു!

ഹിർക്കൽ-ശരി എന്താണ് അദ്ദേഹത്തിന്റെ പാഠങ്ങൾ

അബൂസുഫിയാൻ-ഏകദൈവത്തെ മാത്രമെ ആരാധിക്കാവൂ എന്നും ദൈവത്തിൽ യാതൊന്നിനെയും പങ്കുകൽപിക്കരുതെന്നും തന്നെ. ഞങ്ങളുടെ പൂർവ പിതാക്കൾ ആരാധിച്ചു വന്ന വിഗ്രഹങ്ങൾക്കെതിരായി അദ്ദേഹം ഉപദേശിക്കുന്നു. ഏകദൈവത്തെ മാത്രമെ ആരാധിക്കാവൂ എന്നതിനു പുറമെ സത്യം മാത്രമെ പറയാവൂ എന്നും എല്ലാ ദുഷ്കൃത്യങ്ങളും ദുരാചാരങ്ങളും വർജ്ജിക്കണമെന്നും ഉപദേശിക്കുന്നുമുണ്ട്. അന്യോന്യം നന്മചെയ്യണമെന്നും പ്രതിജ്ഞകൾ പാലിക്കുകയും കരാറുകൾ പൂർത്തി

യാക്കുകയും വേണമെന്നും ഉൽബോധിപ്പിക്കുന്നു.

ഈ ശ്രദ്ധേയമായ സംഭാഷണം അവസാനിച്ചപ്പോൾ കൈസർ ചക്രവർത്തി ഇപ്രകാരം പറഞ്ഞു:

"ഞാൻ ആദ്യം അദ്ദേഹത്തിന്റെ കുടുംബത്തെ പറ്റി നിങ്ങളോടു ചോദിച്ചു. അദ്ദേഹത്തിന്റെ കുടുംബം ഒരു കുലീനകുടുംബമാണെന്നാണ് നിങ്ങൾ പറഞ്ഞത്. പ്രവാചകൻമാർ എപ്പോഴും കുലീന കുടുംബങ്ങളിൽ ഉള്ളവരായിരിക്കും. അദ്ദേഹത്തിനു മുമ്പ് മറ്റാരെങ്കിലും ഇത്തരം വാദം പുറപ്പെടുവിച്ചിരുന്നുവോ എന്നു ഞാൻ പിന്നീടു ചോദിച്ചു. ഇല്ലെന്ന് നിങ്ങൾ മറുപടി നൽകി. അടുത്തു മുമ്പ് ആരെങ്കിലും അത്തരം വാദം പുറപ്പെടുവിച്ചിരുന്നുവെങ്കിൽ ആ വാദത്തെ അദ്ദേഹം അനുകരിച്ചതാണെന്ന് പറയാമായിരുന്നതുകൊണ്ടാണ് ഞാനതു ചോദിച്ചത്. ഈ വാദം പുറപ്പെടുവിക്കുന്നതിന് മുമ്പ് നിങ്ങളദ്ദേഹത്തെ പറ്റി കളവു പറയുന്ന ആളെന്ന ആരോപണം ഉന്നയിച്ചിരുന്നുവോ എന്നു ഞാൻ ചോദിക്കുകയുണ്ടായി, ഇല്ലെന്നു നിങ്ങൾ മറുപടി നൽകി. മനുഷ്യരെ പറ്റി കളവു പറയാത്ത ഒരാൾ ദൈവത്തെ പറ്റി കളവുപറയുകയില്ലെന്നു ഞാൻ മനസ്സിലാക്കി. അദ്ദേഹത്തിന്റെ പൂർവ തലമുറകളിൽ രാജാക്കൻമാർ ഉണ്ടായിരുന്നുവോ എന്നു ഞാൻ ചോദിച്ചപ്പോഴും നിഷേധരൂപത്തിലാണ് നിങ്ങൾ മറുപടി നൽകിയത്. അദ്ദേഹത്തിന്റെ വാദം വിനഷ്ടമായ ഒരു രാജാധികാരം വീണ്ടെടുക്കാനുള്ള തന്ത്രമല്ലെന്നു ഞാനതിൽനിന്നു മനസ്സിലാക്കി. അദ്ദേഹത്തിന്റെ സംഘത്തിൽ ചേരുന്നവർ കുബേരൻമാരും സ്വാധീനവും പ്രതാപവുമുള്ള വ്യക്തികളുമാണോ അതോ പാവപ്പെട്ടവരും ബലഹീനരുമാണോ എന്നു ഞാൻ അന്വേഷിക്കുകയുണ്ടായി. അതിനു മറുപടിയായി അവർ പൊതുവെ സാധുക്കളും ബലഹീനരുമാണെന്നും വലിയവരും ആഢ്യൻമാരും അല്ലെന്നും നിങ്ങൾ പറഞ്ഞു. ഒരു പ്രവാചകന്റെ ആദ്യകാല അനുയായികൾ അധികവും ഇത്തരക്കാർ തന്നെയായിരിക്കും. അദ്ദേഹത്തിന്റെ കൂട്ടുകാരുടെ എണ്ണം കൂടുകയോ കുറയുകയോ ചെയ്യുന്നതെന്നും ചോദിച്ചപ്പോൾ കൂടുകയാണെന്നു നിങ്ങളുത്തരം നൽകി. ഒരു പ്രവാചകൻ തന്റെ ലക്ഷ്യത്തിലെത്തുവോളം അദ്ദേഹത്തിന്റെ അനുയായികൾ വർദ്ധിച്ചു കൊണ്ടേയിരിക്കുമെന്ന സത്യം ഞാനപ്പോൾ ഓർത്തു. അദ്ദേഹത്തിന്റെ അനുചരൻമാർ അവജ്ഞയും നിരാശയും കാരണമായി അദ്ദേഹത്തെ വിട്ടു

പിരിയാറുണ്ടോ എന്നു ഞാൻ ചോദിച്ചപ്പോഴും ഇല്ലെന്നു നിങ്ങൾ ഉത്തരം നൽകി. പ്രവാചകൻമാരുടെ ശിഷ്യൻമാർ പൊതുവെ സ്ഥിര ചിത്തരാണെന്ന കാര്യം ഞാൻ അനുസ്മരിച്ചു. അവർ മറ്റന്തെങ്കിലും കാരണങ്ങളാൽ വ്യതിചലിച്ചു പോയേക്കുമെങ്കിലും മതത്തോടുള്ള അവജ്ഞ കാരണമായി അതുപേക്ഷിക്കാൻ ഒരിക്കലും തയ്യാറാ കുന്നതല്ല. നിങ്ങളും അദ്ദേഹവും തമ്മിൽ യുദ്ധം നടന്നിട്ടുണ്ടോ എന്നും അതിന്റെ ഫലമെന്തായി എന്നും ഞാൻ അന്വേഷിക്കുക യുണ്ടായി. ചക്രത്തൊട്ടികൾ പോലെ വിജയാപജയങ്ങൾ മാറിമാറി സംഭവിച്ചു എന്നു നിങ്ങൾ പറഞ്ഞു. പ്രവാചകൻമാരുടെയും നില ഇതുതന്നെയാണ്. തുടക്കത്തിൽ പ്രവാചക ശിഷ്യൻമാർക്കു തിരി ച്ചടികൾ ഏൽക്കേണ്ടി വരികയും ദൗർഭാഗ്യങ്ങളെ ആശ്ലേഷി ക്കേണ്ടി വരികയും ചെയ്യാറുണ്ട്. എന്നാൽ, അന്തിമ വിജയം അവർക്കുള്ളതത്രെ. അദ്ദേഹം എന്താണ് ഉപദേശിക്കുന്നതെന്നു ഞാൻ ചോദിച്ചു. ഏകദൈവരാധന, സത്യസന്ധത, സൻമാർഗ്ഗനി ഷ്ഠ, കരാർ പാലനം, വിശ്വസ്ഥത ഇവയെല്ലാമാണ് ഉപദേശിക്കു ന്നതെന്നു നിങ്ങൾ പറഞ്ഞു. അദ്ദേഹം എപ്പോഴാകിലും വക്ര മായും വഞ്ചനാപരമായും പെരുമാറുകയുണ്ടായോ എന്നു ഞാൻ ചോദിച്ചപ്പോഴും ഇല്ലെന്നാണ് നിങ്ങൾ പ്രത്യുത്തരം നൽകിയത്. ഇതുതന്നെയാണ് സദ്ധർമ്മമാർഗ്ഗം. ആകയാൽ, താൻ ഒരു പ്രവാ ചകനാണെന്നുള്ള അദ്ദേഹത്തിന്റെ വാദം സത്യമാണെന്നാണ് എനിക്ക് തോന്നുന്നത്. നമ്മുടെ കാലഘട്ടത്തിൽ തന്നെ ഈ പ്രവാ ചകൻ പ്രത്യക്ഷപ്പെടുമെന്നു ഞാൻ ഏതാണ്ട് പ്രതീക്ഷിച്ചിരുന്ന താണ്. എന്നാൽ, അതൊരു അറബ് രാജ്യക്കാരനായിരിക്കുമെന്നു ഞാൻ മനസ്സിലാക്കിയില്ല. നിങ്ങൾ എന്നോടു പറഞ്ഞതെല്ലാം സത്യം തന്നെയെങ്കിൽ, അദ്ദേഹത്തിന്റെ പ്രഭാവവും അധി കാരശക്തിയും ഈ പ്രദേശങ്ങളെയെല്ലാം വലയം ചെയ്യുമാറാകു മെന്നാണ് എനിക്ക് തോന്നുന്നത്!

ചക്രവർത്തിയുടെ അഭിപ്രായ പ്രകടനം രാജസദസ്സിൽ ബഹ ളങ്ങൾ സൃഷ്ടിച്ചു. മറ്റൊരു സമുദായത്തിന്റെ ആചാര്യനെ അപ്ര കാരം വാഴ്ത്തിപ്പറഞ്ഞതിൽ അരിശം മൂത്ത് അവർ ചക്രവർത്തിയെ പഴിച്ചു തുടങ്ങി. പ്രതിഷേധ ശബ്ദങ്ങൾ ഉയർന്നു. ഇതിനു ശേഷം കൊട്ടാരം ഉദ്യോഗസ്ഥൻമാർ അബൂസുഫിയാനെയും കൂട്ടുകാ രെയും അവിടെ നിന്നു പറഞ്ഞയച്ചു.

**കൈസർക്കുള്ള കത്ത്**

കൈസർ ചക്രവർത്തിക്ക് തിരുനബി(സ) അയച്ച കത്തിന്റെ അസ്സൽ രൂപം ചരിത്രരേഖകളിൽ കാണാം.

“റോമാതലവൻ ഹിരാക്ലിയസിനു ദൈവത്തിന്റെ ദാസനും ദൂതനുമായ മുഹമ്മദിൽ നിന്നും. സന്മാർഗത്തിൽ ചരിക്കുന്നവരാരോ അവർക്കത്രെ സമാധാനം! ഇതിനു ശേഷം അല്ലയോ രാജാവേ, ഞാൻ അങ്ങയെ ഇസ്ലാമിലേക്ക് ക്ഷണിച്ചു കൊള്ളട്ടെ! ഒരു മുസ്ലിം ആകുവിൻ. എല്ലാ ദുർവിപാകങ്ങളിൽ നിന്നും ദൈവം അങ്ങയെ രക്ഷിക്കുകയും രണ്ടു വട്ടം സമ്മാനം തന്നരുളുകയും ചെയ്യും. എന്നാൽ, നിഷേധിക്കുകയും ഈ സന്ദേശം സ്വീകരിക്കാൻ കൂട്ടാക്കാതിരിക്കുകയും ആണെങ്കിൽ, നിങ്ങളുടെ മാത്രമല്ല, നിങ്ങളുടെ പ്രജകളുടെയും നിരാകരണത്തിന്റെ കുറ്റം നിങ്ങളുടെ തലയിൽ ആയിരിക്കും. പറയുക: അല്ലയോ, ഗ്രന്ഥത്തിന്റെ ആൾക്കാരേ, ഞങ്ങൾക്കും നിങ്ങൾക്കും തമ്മിൽ യോജിപ്പുള്ള ഒരു തത്വത്തിലേക്കു-അല്ലാഹുവിനെയല്ലാതെ മറ്റാരെയും ആരാധിക്കുകയില്ലെന്നും, അവനിൽ മറ്റൊന്നിനെയും പങ്കു ചേർക്കുന്നതല്ലെന്നും അല്ലാഹുവിനെ കൂടാതെ നാഥൻമാരായി മറ്റാരെയും സ്വീകരിക്കുകയില്ലെന്നും ഉള്ള ഒരു പൊതുതത്വത്തിലേക്ക്- വരുവിൻ! എന്നാൽ, അവർ പിന്തിരിഞ്ഞു കളയുകയാണെങ്കിൽ, പറയുക, ഞങ്ങൾ ദൈവത്തിന് കീഴ്വണങ്ങിയവരാണെന്നു സാക്ഷ്യം വഹിക്കുവിൻ(സർഖാനി)

ഇസ്ലാമിലേക്കുള്ള ക്ഷണം, ദൈവം ഏകനാണെന്നും മുഹമ്മദ് അവന്റെ ദൂതനാണെന്നുമുള്ള വിശ്വാസത്തിലേക്കുള്ള ക്ഷണമായിരുന്നു. ഹിർക്കൽ മുസ്ലിം ആകുന്നപക്ഷം അദ്ദേഹം രണ്ടു തവണ സമ്മാനിക്കപ്പെടുമെന്നു പറഞ്ഞേടത്ത് ഇസ്ലാം ഒരേ അവസരം യേശുവിലും മുഹമ്മദ് നബിയിലും വിശ്വസിക്കാൻ പഠിപ്പിക്കുന്നു എന്ന യാഥാർത്ഥ്യത്തെയാണ് ചൂണ്ടിക്കാണിച്ചിട്ടുള്ളത്.

പ്രസ്തുത കത്ത് ചക്രവർത്തിക്കു സമർപ്പിച്ചപ്പോൾ അതു പിച്ചിച്ചീന്തണമെന്ന് രാജസദസ്സിലുള്ള ചിലർ നിർദ്ദേശിക്കുകയാണുണ്ടായതത്രെ. കത്ത് ചക്രവർത്തിക്കു അപമാനകരമാണെന്ന് അവർ അഭിപ്രായപ്പെട്ടു. പ്രസ്തുത കത്തിൽ ചക്രവർത്തിയെ ചക്രവർത്തിയെന്നു എടുത്തു പറഞ്ഞില്ലെന്നും ‘സാഹിബുർറൂം’(റോമാതല

വൻ) എന്നു മാത്രമെ പറഞ്ഞുള്ളൂവെന്നും അവർ ചൂണ്ടിക്കാട്ടി. കത്തു മുഴുവനും പാരായണം ചെയ്യുന്നതിനുമുമ്പ് പിച്ചിച്ചീന്തുന്നതു ബുദ്ധി പൂർവകമാകില്ലെന്നു ചക്രവർത്തി പറഞ്ഞു. റോമാതലവൻ എന്ന സംബോധന തെറ്റല്ലെന്നും അദ്ദേഹം പ്രസ്താവിക്കുകയു ണ്ടായി. സകലതിന്റെയും അധിനാഥൻ ദൈവം ആണല്ലോ. ചക്ര വർത്തി ഒരു തലവൻ മാത്രവും തന്നെ!.

ഹിർക്കൽ ചക്രവർത്തി തന്റെ സന്ദേശം സ്വീകരിച്ചതെങ്ങനെ യെന്നു തിരുനബി(സ) അറിഞ്ഞപ്പോൾ അദ്ദേഹം സംതൃപ്തി പ്രകടിപ്പിക്കുകയും തന്റെ കത്തിന്റെ നേരെ റോമാ ചക്രവർത്തി കാണിച്ച ആദരം കാരണം അദ്ദേഹത്തിന്റെ സാമ്രാജ്യം സംരക്ഷി ക്കപ്പെടുമെന്നു പ്രവചിക്കുകയുമുണ്ടായി. അദ്ദേഹത്തിന്റെ പിന്തു ടർച്ചക്കാർ സാമ്രാജ്യത്തിൽ ദീർഘകാലം ഭരണം നടത്തുമാറാകു മെന്നും. അതുതന്നെയാണ് ശരിക്കും സംഭവിച്ചതും. പിന്നീടുണ്ടായ യുദ്ധങ്ങളിൽ റോമൻ സാമ്രാജ്യത്തിനു അതിന്റെ വലിയൊരു ഭാഗം, നബി തിരുമേനിയുടെ മറ്റൊരു പ്രവചനമനുസരിച്ച് നഷ്ടപ്പെട്ടു പോയെങ്കിലും ഇതിനു ശേഷം 600 കൊല്ലക്കാലം ഹിർക്കലിന്റെ വംശ പരമ്പര കോൺസ്റ്റാന്റിനോപ്പിൾ കേന്ദ്രമാക്കി ഭരണം നട ത്തിക്കൊണ്ടിരുന്നിട്ടുണ്ട്. തിരുനബിയുടെ കത്ത്, വളരെക്കാല ത്തോളം സ്റ്റേറ്റ്പുരാവസ്തുശേഖരത്തിൽ സൂക്ഷിക്കപ്പെട്ടു പോന്നു. മുസ്‌ലിം രാജാവായിരുന്ന മൻസൂർ ഖലാവൂന്റെ അമ്പാസിഡർമാർ റോമാ കൊട്ടാരം സന്ദർശിച്ചപ്പോൾ പ്രസ്തുത കത്ത് ഒരു പേടക ത്തിൽ ഭദ്രമായി സൂക്ഷിക്കപ്പെട്ട നിലയിൽ കാണപ്പെടുകയുണ്ടാ യി. അന്നത്തെ റോമാ ചക്രവർത്തി ആ കത്ത് അവർക്ക് കാണിച്ചു കൊടുത്തുകൊണ്ട്, തന്റെ ഒരു പൂർവപിതാവിന് തിരുപ്രവാചക നിൽ നിന്ന് ലഭിച്ചതായിരുന്നു അതെന്നും തങ്ങൾ അതു വളരെ ഭദ്രമായി സൂക്ഷിച്ചിട്ടുണ്ടെന്നും അഭിമാനപുരസ്സരം അറിയിക്കുകയും ചെയ്തിരുന്നു.

### കിസ്രാ ചക്രവർത്തിക്കുള്ള കത്ത്

ഇറാൻ ചക്രവർത്തിക്കുള്ള തിരുനബിയുടെ കത്ത് അബ്ദുല്ലാ ഹിബ്നു ഹുദാഫ(റ) മുഖേനയാണ് അയച്ചത്. കത്തിലെ വാചകം ഇതായിരുന്നു:

‘ ‘കാരുണ്യവാനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമ

ത്തിൽ. ഇറാന്റെ തലവനായ കിസ്രായ്ക്ക് ദൈവത്തിന്റെ ദൂതനായ മുഹമ്മദിൽ നിന്ന്. പരിപൂർണ്ണമായ മാർഗ്ഗ ദർശനത്തിനു വഴിപ്പെടുകയും, അല്ലാഹുവിൽ വിശ്വസിക്കുകയും, അല്ലാഹു ഏകനാണെന്നും അവനു തുല്യനോ പങ്കുകാരനോ ഇല്ലെന്നും മുഹമ്മദ് അവന്റെ ദാസനും ദൂതനുമാണെന്നും സാക്ഷ്യം വഹിക്കുകയും ചെയ്യുന്നവനിൽ സമാധാനമുണ്ടാകട്ടെ! അല്ലയോ രാജാവേ, ദൈവത്തിന്റെ കൽപനയനുസരിച്ച് ഞാൻ താങ്കളെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചു കൊള്ളുന്നു. ജീവിച്ചിരിക്കുന്ന എല്ലാ മനുഷ്യരെയും താക്കീതു ചെയ്യുന്നതിനും എല്ലാ അവിശ്വാസികളിലും സത്യസന്ദേശം എത്തിക്കുന്നതിനും വേണ്ടി ദൈവം അവന്റെ ഒരു ദൂതനായി എന്നെ അയച്ചിരിക്കുന്നു. ഇസ്‌ലാം മതം സ്വീകരിച്ചു എല്ലാ ആപത്തുകളിൽ നിന്നും സുരക്ഷിതനായിരുന്നു കൊള്ളുവിൻ. ഈ ക്ഷണം നിരാകരിക്കുന്ന പക്ഷം നിങ്ങളുടെ ഭരണത്തിനു കീഴിലുള്ള എല്ലാ ജനങ്ങളുടെയും നിരാകരണത്തിന്റെ പാപഭാരം നിങ്ങളുടെ തലയിലായിരിക്കും.'' (സർഖാനി, ഖമിസ്)

താൻ കിസ്രായുടെ കൊട്ടാരത്തിലെത്തിയപ്പോൾ രാജസന്നിധിയിൽ പ്രവേശിക്കുന്നതിന് അപേക്ഷിക്കുകയുണ്ടായെന്ന് അബ്ദുല്ലാഹിബ്നുഹുദാഫ(റ) നിവേദനം ചെയ്യുന്നു. അദ്ദേഹം ചക്രവർത്തിക്ക് തിരുനബിയുടെ കത്ത് നൽകിയപ്പോൾ അതു വായിച്ചു കേൾപ്പിക്കുവാൻ ചക്രവർത്തി ഒരു ദ്വിഭാഷിയോടു ആജ്ഞാപിക്കുകയുണ്ടായി. ഉള്ളടക്കം വായിച്ചു കേട്ടയുടനെ ചക്രവർത്തി രോഷാകുലനാകുകയും കത്ത് തിരിച്ചു വാങ്ങി പിച്ചിച്ചീന്തുകയുമാണ് ചെയ്തത്.

അബ്ദുല്ലാഹിബ്നുഹുദാഫ(റ) തിരുനബിയുടെ അടുക്കൽ ചെന്നു സംഭവങ്ങൾ റിപ്പോർട്ടു ചെയ്തു. വിവരങ്ങളെല്ലാം കേട്ടപ്പോൾ തിരുനബി(സ) ഇപ്രകാരം അരുളി:

' 'നമ്മുടെ കത്തിന്റെ കാര്യത്തിൽ കിസ്രാ എന്തു പ്രവർത്തിച്ചുവോ അതേപ്രകാരം തന്നെ അയാളുടെ സാമ്രാജ്യത്തിന്റെ കാര്യത്തിൽ ദൈവവും പ്രവർത്തിക്കും.''(അതായതു സാമ്രാജ്യത്തെയും പിച്ചിച്ചീന്തും)

റോമായുടെ അധീനപ്രദേശത്തു നിന്നും ഇറാനിലേക്ക് കുടിയേറിപ്പാർത്ത ജൂതൻമാർ ഇസ്‌ലാമിന്നെതിരായി നടത്തിയ

ഹീനവും വിദ്രോഹപരവുമായ പ്രചാരവേലയുടെ ഫലമായിരുന്നു കിസ്രാചക്രവർത്തിയുടെ രോഷപ്രകടനങ്ങളും ഇളകിയാട്ടങ്ങളുമെല്ലാം. റോമാക്കാർക്കെതിരെ ഇറാനിൽ നടന്ന ഗൂഢാലോചനകളിൽ ഈ ജൂത അഭയാർത്ഥികൾ സജീവമായ പങ്കു വഹിച്ചിരുന്നതിനാൽ കിസ്രായുടെ കൊട്ടാരത്തിൽ അവർക്ക് വലിയ സ്വാധീനമുണ്ടായിരുന്നു. നബിതിരുമേനിയുടെ നേരെ കിസ്രാചക്രവർത്തിക്കുണ്ടായ അരിശം മൂത്തു വരികയാണ് ചെയ്തത്. നബിയെ പറ്റി ജൂതൻമാർ ഇറാനിൽ പറഞ്ഞു പരത്തിയതെല്ലാം സത്യം തന്നെയാണെന്ന് ചക്രവർത്തിക്കു തോന്നി. തിരുനബിയുടെ സന്ദേശം സംശയങ്ങളെ ദൃഢീകരിക്കുകയും ചെയ്തു. ഇറാൻ സാമ്രാജ്യത്തിനു നേരെ ദുരുദ്ദേശപരവും സാഹസികവുമായ ഒരാക്രമണത്തിനു വട്ടം കൂട്ടുകയാണ് നബി എന്നായിരുന്നു കിസ്രാ സംശയിച്ചിരുന്നത്.

അറേബ്യയിൽ ഖുറൈശി കുലത്തിൽപെട്ട ഒരാൾ താൻ ഒരു പ്രവാചകനാണെന്നു പ്രഖ്യാപിച്ചിരിക്കയാണെന്നും അദ്ദേഹത്തിന്റെ അവകാശവാദങ്ങൾ കുറേ അതിർകടന്നിരിക്കയാമെന്നും കാണിച്ചു. കിസ്രാ ചക്രവർത്തി യമനിലെ തന്റെ ഗവർണ്ണർക്കെഴുതി. ഈ ഖുറൈശിയെ അറസ്റ്റ് ചെയ്ത് ഇറാനിലേക്കു കൊണ്ടുവരുന്നതിന് രണ്ടു പേരെ അങ്ങോട്ടയക്കുവാൻ ഗവർണ്ണർക്ക് നിർദ്ദേശം നൽകുകയുമുണ്ടായി. കിസ്രായുടെ കീഴിലായിരുന്ന യമൻ ഗവർണ്ണർ ബാദാൻ ഒരു പട്ടാള നായകനെ സവാരിക്കാരനോടൊപ്പം നബിയുടെ അടുക്കലേക്കയച്ചു. നബിയുടെ പേരിൽ ഗവർണ്ണർ ഒരു സന്ദേശം നൽകി. കത്തു കിട്ടിയ ഉടനെ രണ്ടു ദൂതൻമാരോടൊപ്പം ഇറാനിലേക്ക് പുറപ്പെട്ടുകൊള്ളണമെന്നായിരുന്നു അതിൽ നിർദ്ദേശിച്ചിരുന്നത്. ദൂതൻമാർ ഇരുവരും ആദ്യം മക്കയിലേക്ക് പുറപ്പെടാനാണ് നിശ്ചയിച്ചിരുന്നത്. തായിഫിനു അടുത്തുള്ള ഒരു സ്ഥലത്തെത്തിയപ്പോൾ നബി തിരുമേനി മദീനയിലാണുള്ളതെന്നു അറിവു കിട്ടിയതനുസരിച്ച് ഇരുവരും മദീനയിലേയ്ക്കു തിരിച്ചു. നബിയെ അറസ്റ്റ് ചെയ്ത് ഇറാനിലേക്ക് കൊണ്ടുപോകാൻ കിസ്ര ചക്രവർത്തിയിൽനിന്ന് യമൻ ഗവർണ്ണർ ബാദാന്നു കൽപന ലഭിച്ചിട്ടുണ്ടെന്ന് പട്ടാള നായകൻ നബിയെ കണ്ടു അറിയിച്ചു. കൽപന സ്വീകരിക്കാൻ വിസമ്മതിക്കുന്ന പക്ഷം നബിയെയും കൂട്ടുകാരെയും നശിപ്പിച്ചു കളയുകയും രാജ്യം ചുട്ടുചാ

മ്പലാക്കുകയും വേണമെന്നായിരുന്നു കിസ്രായുടെ ആജ്ഞ. കൽപനക്ക് വഴങ്ങി തന്നോടൊപ്പം ഇറാനിലേക്ക് പോരാൻ നബിയോടു അനുകമ്പ തോന്നിയ ദൂതൻ വളരെ നിഷ്കർഷിച്ചു പറഞ്ഞു. എല്ലാം ശ്രദ്ധിച്ചു കേട്ടശേഷം, പിറ്റെന്നാൾ തന്നെ വന്നു കണ്ടു കൊള്ളാനാണ് തിരുമേനി നിർദ്ദേശിച്ചത്. അന്നു രാത്രി നബി ദൈവസവിധത്തിൽ പ്രാർത്ഥന നടത്തി. കിസ്രായുടെ അനാദരം അയാളുടെ ജീവൻ അപകടത്തിലാക്കിയിരിക്കുകയാണെന്നു ദൈവം നബിയെ അറിയിച്ചു." നാം അയാളുടെ സ്വന്തം മകനെ അയാൾക്കെതിരാക്കിയിരിക്കുന്നു. ഈ മകൻ ഈ കൊല്ലം ജമാദിൽ ഊലാ 10 നു തിങ്കളാഴ്ച തന്റെ പിതാവിനെവധിക്കുന്നതാണ്. അന്നേ ദിവസം രാത്രി ജമാദുൽഊലാ 10 തന്നെയായിരിക്കാം. രാവിലെ പ്രവാചകൻ യമനീ ദൂതൻമാരെ ആളയച്ചു വരുത്തുകയും തലേന്നു രാത്രി തനിക്കുണ്ടായ വെളിപാടു അറിയിക്കുകയും ചെയ്തു. ഇന്ന മാസം ഇന്ന തിയ്യതിക്ക് കിസ്രാ വധിക്കപ്പെടുന്നതാണെന്ന് കാണിച്ചു നബി തിരുമേനി(സ) ഒരു കത്ത് ബാദാന്റെ പേരിൽ എഴുതിത്തയ്യാറാക്കി. യമൻ ഗവർണ്ണർക്ക് ഈ കത്ത് കിട്ടിയപ്പോൾ അദ്ദേഹം ഇപ്രകാരമാണ് പറഞ്ഞത്: "ഒരു സത്യപ്രവാചകൻ തന്നെയെങ്കിൽ മുഹമ്മദ് പറയുന്നതു പോലെ സംഭവിക്കുക തന്നെ ചെയ്യും. സത്യവാനല്ലെങ്കിൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ രാജ്യത്തെയും ദൈവം തന്നെ രക്ഷിക്കട്ടെ!"

കുറച്ചു നാൾക്കകം ഇറാനിൽ നിന്നുള്ള ഒരു കപ്പൽ യമൻ തുറമുഖത്ത് നങ്കൂരമിട്ടു. ഇറാൻ ചക്രവർത്തിയിൽ നിന്നു യമൻ ഗവർണ്ണർക്കുള്ള ഒരു കത്തുമായാണ് ആ കപ്പലെത്തിയത്. പുതിയ സീൽ കത്തിൽ മുദ്രണം ചെയ്യപ്പെട്ടിരുന്നു. അറേബ്യയിലെ പ്രവാചകന്റെ പ്രവചനം സത്യമായി പുലർന്നിരിക്കുന്നു എന്നു അതു കണ്ടപ്പോൾ ഗവർണ്ണർക്ക് ബോധ്യമായി. എന്തെന്നാൽ, പുതിയ സീൽ പുതിയ രാജാവിന്റെ വാഴ്ചയെയാണ് വിളംബരം ചെയ്തത്. ഗവർണ്ണർ കത്തു പൊളിച്ചു നോക്കി. അതിലിപ്രകാരം എഴുതിയിരുന്നു:

"കിസ്രാസൈറോസിൽ നിന്നു യമൻ ഗവർണ്ണർ ബാദാന്നു. ഞാൻ എന്റെ പിതാവിനെ വധിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഭരണം അഴിമതിയും അനീതിയും നിറഞ്ഞതായിരുന്നു. അദ്ദേഹം പ്രഭുക്കൻമാരെ കൊല്ലുകയും പ്രജകളോടു ക്രൂരത കാട്ടുകയും ചെയ്തു.

ഈ സന്ദേശം ലഭിച്ച ഉടനെ എല്ലാ ഉദ്യോഗസ്ഥൻമാരെയും വിളിച്ചു കൂട്ടി എനിക്ക് കൂറു പ്രതിജ്ഞ ചെയ്യിക്കണം. അറേബ്യൻ പ്രവാചകനെ അറസ്റ്റ് ചെയ്യാനുള്ള എന്റെ പിതാവിന്റെ കൽപന ഇതിനാൽ റദ്ദ് ചെയ്യപ്പെട്ടിരിക്കുന്നതായി കണക്കാക്കേണ്ടതാണ്." (തബരി, വാല്യം 3, ഭാ.1572 –1574;ഹിഷാം,ഭാ.46)

ഈ സംഭവവികാസങ്ങൾ യമൻ ഗവർണരായ ബാദാനെ അത്ഭുതപരതന്ത്രനാക്കി എന്നു പറയേണ്ടതില്ലല്ലോ. അദ്ദേഹം ഒട്ടേറെ സ്നേഹിതൻമാരോടൊപ്പം ഉടൻ തന്നെ ഇസ്‌ലാം മതം വിശ്വസിക്കുകയും തിരുനബിയെ അപ്രകാരം അറിയിക്കുകയും ചെയ്തു!

## നജ്ജാശിക്കുള്ള കത്ത്

അബീസ്സിനിയാ രാജാവായ നജ്ജാശിയ്ക്ക് (Negus) അംറിബ്നുഉമയ്യദംരീ മുഖേനയാണ് തിരുനബി (സ) തന്റെ സന്ദേശം അയച്ചത്. ഉള്ളടക്കം ഇപ്രകാരമായിരുന്നു:

' 'കരുണാനിധിയും കാരുണ്യവാനുമായ അല്ലാഹുവിന്റെ നാമത്തിൽ. ദൈവദൂതനായ മുഹമ്മദ് അബിസ്സീനിയാ രാജാവായ നജ്ജാശിക്ക് എഴുതുന്നത്: അല്ലയോ രാജാവേ, താങ്കൾക്ക് സമാധാനം! ഏകനും കൂട്ടുകാരനില്ലാത്തവനുമായ ദൈവത്തെ ഞാൻ സ്തുതിക്കുന്നു. മറ്റാരും തന്നെ ആരാധനക്കർഹനല്ല. അവൻ രാജാധിരാജനും എല്ലാ ഉൽകൃഷ്ടതകളുടെയും ഉറവിടവും എല്ലാ ന്യൂനതകൾക്കും അതീതനും അത്രെ. അവൻ തന്റെ സകല ദാസർക്കും സമാധാനം നൽകുകയും തന്റെ പടപ്പുകളെ പരിരക്ഷിക്കുകയും ചെയ്യുന്നു. മറിയാപുത്രനായ ഈസാ ഒരു ദൈവദൂതനാണെന്നും, ദൈവം മറിയയ്ക്ക് നൽകിയ വാഗ്ദാനങ്ങളുടെ സാക്ഷാത്ക്കാരമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. മറിയാ തന്റെ ജീവിതം ദൈവത്തിന് അർപ്പണം ചെയ്തു. ഏകമാത്രനായ സത്യദൈവവുമായി ബന്ധപ്പെടുന്നതിനും അവനു വഴിപ്പെടുന്നതിനും എന്നോടൊപ്പം ചേരാൻ ഞാൻ താങ്കളെ ക്ഷണിക്കുന്നു. ഞാൻ ദൈവത്തിന്റെ ദൂതനാകുന്നു. താങ്കളെയും താങ്കളുടെ സൈന്യങ്ങളെയും സർവ്വവശക്തനായ ദൈവത്തിന്റെ മതത്തിലേക്ക് ഞാൻ ക്ഷണിച്ചുകൊള്ളട്ടെ! ഞാൻ എന്റെ കടമ ഇതോടെ നിർവഹിക്കുകയാണ്. ദൈവത്തിന്റെ സന്ദേശം ഞാൻ അങ്ങേയ്ക്ക് എത്തിക്കുകയും ഈ

സന്ദേശത്തിന്റെ അർത്ഥം വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു. പൂർണ്ണ ഹൃദയത്തോടു കൂടിയാണ് ഞാനിതു ചെയ്തിട്ടുള്ളത്. ഈ സന്ദേശം അയക്കുന്നതിന് എനിക്ക് പ്രചോദനം നൽകിയ ആത്മാർത്ഥതയെ താങ്കൾ വിലമതിക്കുകയും ചെയ്യുമെന്ന് ഞാൻ വിശ്വസിക്കട്ടെ. ദൈവത്തിന്റെ മാർഗ്ഗദർശനത്തെ കൈക്കൊള്ളുന്നവർ ദൈവത്തിന്റെ അനുഗ്രഹത്തിനു അവകാശികളായിത്തീരുന്നു.(സർഖാനി)

ഈ കത്ത് നജ്ജാശി രാജാവിന് ലഭിച്ചപ്പോൾ അദ്ദേഹം അതിന്റെ നേരെ അത്യധികമായ ആദരം പ്രകടിപ്പിക്കുകയും അതു തന്റെ നയനങ്ങളോടു ചേർത്തു പിടിക്കുകയും ചെയ്തു. രാജാവ് താൻ ഉപവിഷ്ടനായ സിംഹാസനത്തിൽ നിന്നു കിഴിഞ്ഞിറങ്ങുകയുമുണ്ടായി. തദനന്തരം തിരുലിഖിതം സൂക്ഷിക്കുന്നതിനു ഒരു ദന്തപേടകം കൊണ്ടു വരാൻ ആജ്ഞാപിച്ചു. കത്തു പേടകത്തിൽ അടക്കം ചെയ്ത ശേഷം രാജാവ് പറഞ്ഞു: "ഈ കത്ത് സുരക്ഷിതമായി നില കൊള്ളുന്നിടത്തോളം കാലം എന്റെ സാമ്രാജ്യവും നിലനിൽക്കുന്നതായിരിക്കും!"

നജ്ജാശി പറഞ്ഞ വാക്കുകൾ സത്യമായി പുലരുക തന്നെ ചെയ്തു. പിന്നീട് ഒരായിരം കൊല്ലക്കാലം മുസ്ലിം സൈന്യങ്ങളുടെ ദിഗ്‌വിജയങ്ങൾ തുടർന്നു കൊണ്ടിരുന്നു. അവർ എല്ലാഭാഗങ്ങളിലലേക്കും ജൈത്രയാത്രനടത്തി. അബിസ്സീനിയായുടെ എല്ലാ അതിർത്തികളിലൂടെയും നീങ്ങി കൊണ്ടിരുന്നുവെങ്കിലും നജ്ജാശിയുടെ ഈ കൊച്ചുസാമ്രാജ്യത്തെ മുസ്ലിംസൈന്യങ്ങൾ തൊടുക പോലും ചെയ്തില്ല. നജ്ജാശിയുടെ സ്തുത്യർഹവും സ്മരണീയവുമായ രണ്ടു ചെയ്തികളുടെ നേരെ തങ്ങൾക്കുണ്ടായിരുന്ന നന്ദി പ്രകടിപ്പിക്കാനാണ് അവരി പ്രകാരം ആ രാജ്യത്തെ ആക്രമിക്കാതെ വിട്ടത്.

റോമാ സാമ്രാജ്യം ഛിന്നഭിന്നമായി. കിസ്രാചക്രവർത്തിക്ക് തന്റെ സാമ്രാജ്യം നഷ്ടപ്പെട്ടു. ഭാരത സാമ്രാജ്യവും ചൈനീസ് സാമ്രാജ്യവും തിരോധാനം ചെയ്തു. എന്നാൽ, നജ്ജാശിയുടെ ഈ കൊച്ചു സാമ്രാജ്യം അനാക്രാന്തമായി നൂറ്റാണ്ടുകൾക്ക് ശേഷവും നിലകൊള്ളുകയാണുണ്ടായത്.

അവിടുത്തെ ഭരണാധിപൻ ആദ്യത്തെ മുസ്ലിം അഭയാർത്ഥികളെ സ്വീകരിക്കുകയും അവർക്ക് സംരക്ഷണം നൽകുകയും തിരു

നബിയുടെ സന്ദേശത്തിന്റെ നേരെ ആദരാഭിവാദ്യങ്ങളർപ്പിക്കുകയും അതിനെ ബഹുമാനപൂർവം സൂക്ഷിക്കുകയും ചെയ്തതാണ് അതിനു കാരണം. നജ്ജാശി ചക്രവർത്തിയുടെ മഹാമനസ്കതക്ക് പകരമായി മുസ്‌ലിംകളിൽ നിന്നുണ്ടായ പെരുമാറ്റം അതായിരുന്നു.

## മുഖൗഖസിന്നുള്ള കത്ത്

ഈജിപ്തിലെ രാജാവായ മുഖൗഖസിനുള്ള കത്ത് ഹദ്‌റത്ത് ഹാത്തിബുബ്നു അബീബൽതആയുടെ കയ്യിലാണ് കൊടുത്തയച്ചത്. റോമാ ചക്രവർത്തിക്കുള്ള കത്തിലെ അതേ വാചകങ്ങൾ തന്നെയാണിതിലും ഉണ്ടായിരുന്നത്. തന്റെ പ്രജകളുടെ നിഷേധത്തിന്റെ മുഴുവൻ പാപഭാരവും ചക്രവർത്തിയുടെ തലയിലായിരിക്കുമെന്ന് റോമാ ചക്രവർത്തിക്കെഴുതിയ കത്തിൽ പറഞ്ഞിരുന്നുവല്ലോ. ഖിബ്ത്തി (Copts) വർഗ്ഗത്തിന്റെ സത്യനിഷേധം കാരണമായുള്ള സകല പാപവും രാജാവിന്റെ തലയിലായിരിക്കുമെന്നു മുഖൗഖസിനുള്ള കത്തിലും ചൂണ്ടിക്കാട്ടിയിരുന്നു. കത്ത് ഇപ്രകാരമാണ്:

' 'കരുണാനിധിയും കാരുണ്യവാനുമായ ദൈവത്തിന്റെ നാമത്തിൽ അല്ലാഹുവിന്റെ ദൂതനായ മുഹമ്മദിൽ നിന്നു ഖിബ്തികളുടെ തലവനായ മുഖൗഖസിന്നു. സൻമാർഗ്ഗം സ്വീകരിച്ചവരിൽ സമാധാനം ഉണ്ടാവട്ടെ. ഇസ്‌ലാംമത സന്ദേശം സ്വീകരിക്കുവാൻ ഞാൻ നിങ്ങളെ ക്ഷണിക്കുന്നു. വിശ്വസിക്കുവിൻ! രക്ഷിക്കപ്പെടും. നിങ്ങൾ നിഷേധിക്കുന്ന പക്ഷം ഖിബ്തികളുടെ നിഷേധത്തിന്റെ പാപം മുഴുവനും നിങ്ങളുടെ തലയിലായിരിക്കുന്നതാണ്. “പറയുക അല്ലയോ ഗ്രന്ഥത്തിന്റെ ആൾക്കാരേ നിങ്ങൾക്കും ഞങ്ങൾക്കും തമ്മിൽ ഐക്യമായുള്ള കാര്യത്തിലേക്ക് വരുവിൻ; അല്ലാഹുവിനെയല്ലാതെ നാം ആരെയും ആരാധിക്കുകയില്ല. അവനിൽ ഒരു പങ്കുകാരനെയും കൽപിക്കുകയില്ല. അല്ലാഹുവിനെ അല്ലാതെ നാം ആരെയും തന്നെ നാഥനായി സ്വീകരിക്കുകയില്ല. അവർ പിന്തിരിയുകയാണെങ്കിൽ, 'ഞങ്ങൾ അല്ലാഹുവിനു വഴിപ്പെട്ടിരിക്കുന്നു' എന്നു സാക്ഷ്യം വഹിക്കുവിൻ' '(ഹൽബിയ്യ, വാ.3, ഭാ.275)

ഹാതിബ് ഈജിപ്തിലെത്തിയപ്പോൾ തലസ്ഥാന നഗരിയിൽ

മുഖൗഖസ് ഉണ്ടായിരുന്നില്ല. അലക്സാഡ്രിയയിലെ കടൽ തീരത്തിൽ ദർബാർ നടത്തുകയായിരുന്ന രാജാവിന്റെ അടുക്കലേക്ക് ഹാതിബ് പുറപ്പെട്ടു. ഹാതിബ് ഒരു ബോട്ടിലാണ് യാത്ര ചെയ്തത്. രാജാവിന്റെ കൊട്ടാരത്തിൽ സുശക്തമായ പട്ടാള ബന്തോവസ്സുകളുണ്ടായിരുന്നു. ഹാതിബ് ദൂരത്തുനിന്നു കത്ത് ഉയർത്തിപ്പിടിച്ചു കൊണ്ടു അത്യുച്ചത്തിൽ വിളിച്ചു പറയാൻ തുടങ്ങി. ഹാതിബിനെ തന്റെ അടുക്കലേക്ക് കൂട്ടിക്കൊണ്ടു ചെല്ലാൻ മുഖൗഖസ് കൽപന നൽകി.

കത്തു വായിച്ച ശേഷം മുഖൗഖസ് ചോദിച്ചു: "ഈ ആൾ ഒരു സത്യപ്രവാചകനാണെങ്കിൽ തന്റെ ശത്രുക്കളെയെല്ലാം നശിപ്പിക്കാൻ എന്തുകൊണ്ട് പ്രാർത്ഥിച്ചു കൂടാ?"

ഹാതിബ് മറുപടി നൽകി: "അങ്ങു യേശുവിൽ വിശ്വസിക്കുന്നുവല്ലോ. ആ മഹാത്മാവിന്റെ നേരെ സ്വജനം കടുത്ത ദ്രോഹം പ്രവർത്തിച്ചിട്ടും അവരുടെ നാശത്തിനായി അദ്ദേഹം പ്രാർത്ഥിക്കുകയുണ്ടായോ?"

രാജാവ് ഹാതിബിനെ പ്രശംസിക്കുകയും അദ്ദേഹം ജ്ഞാനിയായ ഒരാളുടെ ജ്ഞാനിയായ ദൂതനാണെന്നു അഭിപ്രായപ്പെടുകയും ചെയ്തു. രാജാവ് ചോദിച്ച ചോദ്യങ്ങൾക്കെല്ലാം അദ്ദേഹം സമുചിതമായ മറുപടി നൽകുകയുണ്ടായി. അപ്പോൾ ഹാതിബ് തുടർന്നു പറഞ്ഞു: "അങ്ങേയ്ക്ക് മുമ്പ് അഹങ്കാരിയും നിഷ്ഠൂരനുമായ ഒരു രാജാവ് ഇവിടം വാണിരുന്നു. മോശെയെ ദ്രോഹിച്ച ഫറവോ ആയിരുന്നു അത്. ഒടുവിൽ അയാൾ ദൈവശിക്ഷയ്ക്കിരയായി നശിച്ചൊടുങ്ങി. ആകയാൽ, അഹങ്കാരം കാണിക്കാതിരുന്നാലും. ദൈവത്തിന്റെ പ്രവാചകനിൽ വിശ്വസിക്കുവിൻ. സത്യമായും, മുഹമ്മദ് നബിയെ പറ്റി യേശു ദീർഘദർശനം ചെയ്തതെന്തോ അത്ര വ്യക്തമായി യേശുവിനെപറ്റി മോശെ പ്രവചനം ചെയ്തിട്ടില്ലെന്നത് ഒരു പരമാർത്ഥമാകുന്നു. യേശുവിലേക്കു ജൂതരെ ക്രിസ്ത്യാനികളായ നിങ്ങൾ ക്ഷണിക്കുന്ന പ്രകാരം തന്നെ പ്രവാചകവരേണ്യനായ മുഹമ്മദിലേക്കു ഞങ്ങൾ നിങ്ങളെ ക്ഷണിച്ചു കൊള്ളുന്നു. ഓരോ പ്രവാചകനും അദ്ദേഹത്തിന്റേതായ അനുയായി വൃന്ദമുണ്ട്. അനുയായികൾ പ്രവാചകനെ അനുസരിക്കണം. ഇപ്പോഴിതാ ഈ കാലഘട്ടത്തിൽ ഒരു പ്രവാചകൻ അവ

തരിച്ചിരിക്കയാൽ അദ്ദേഹത്തെ കൈക്കൊള്ളേണ്ടത് നിങ്ങളുടെ ചുമതലയായിത്തീർന്നിരിക്കയാണ്. യേശുവിനെ തള്ളിപ്പറയാനോ കയ്യൊഴിയാനോ ഞങ്ങളുടെ മതം നിങ്ങളോടാവശ്യപ്പെടുന്നില്ല. എല്ലാവരും യേശുവിലും വിശ്വസിക്കണമെന്നു ഞങ്ങളുടെ മതം പ്രബോധിപ്പിക്കുന്നുണ്ട്.

ഇതു കേട്ടപ്പോൾ, പ്രവാചകന്റെ ഉപദേശങ്ങളെപറ്റി താൻ കേട്ടിട്ടുണ്ടെന്നും അദ്ദേഹം തിൻമയെ ഉപദേശിക്കുകയോ നന്മയെ വിരോധിക്കുകയോ ചെയ്യുന്നില്ലെന്നു തനിക്കറിയാമെന്നും മുഖൗഖസ് പ്രസ്താവിച്ചു. പ്രവാചകനെപറ്റി താൻ അന്വേഷിച്ചപ്പോൾ അദ്ദേഹം ഒരു കറ്റുകെട്ടുകാരനോ കളവു പറയുന്ന ആളോ അല്ലെന്നു തനിക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞു. സത്യമായി പുലർന്ന അദ്ദേഹത്തിന്റെ പ്രവചനങ്ങളെ കുറിച്ചും താൻ കേട്ടിട്ടുണ്ട് എന്നു രാജാവ് വ്യക്തമാക്കി. പിന്നീടദ്ദേഹം ഒരു ദന്തപേടകം കൊണ്ടു വരാൻ പറയുകയും തിരുനബിയുടെ കത്ത് അതിൽ അടക്കം ചെയ്യുകയും ഒരു ദാസിയുടെ കയ്യിൽ കൊടുത്തു അതു ഭദ്രമായി സൂക്ഷിക്കാൻ കൽപിക്കുകയും ചെയ്തു. തിരുനബിക്ക് രാജാവ് ഒരു മറുപടിയും അയച്ചു. രാജാവയച്ച മറുപടി ഇന്നും ചരിത്ര രേഖകളിൽ കാണാം അത് ഇപ്രകാരമാണ്:

‘ ‘കരുണാനിധിയും കാരുണ്യവാനുമായ അല്ലാഹുവിന്റെ നാമത്തിൽ ഖിബ്തികളുടെ രാജാവായ മുഖൗഖസ് അബ്ദുല്ലയുടെ പുത്രൻ മുഹമ്മദിന്. നിങ്ങളിൽ സമാധാനം. എന്നാൽ, നിങ്ങളുടെ കത്ത് വായിച്ചു. ഉള്ളടക്കത്തെപറ്റിയും നിങ്ങൾ എന്നെ ക്ഷണിക്കുന്ന വിശ്വാസത്തെപറ്റിയും ഞാൻ പരിചിന്തനം ചെയ്തു. ഈ കാലഘട്ടത്തിൽ ഒരു പ്രവാചകൻ പ്രത്യക്ഷപ്പെടുന്നതിനെപറ്റി അമ്പ്രായ പ്രവാചകൻമാർ പ്രവചിച്ചിട്ടുണ്ടെന്നു എനിക്കറിയാം. അദ്ദേഹം സിറിയാദേശത്തു പ്രത്യക്ഷപ്പെടുമെന്നാണു ഞാൻ കരുതിയിരുന്നത്. ഞാൻ നിങ്ങളുടെ ദൂതനെ സ്വീകരിക്കുകയുണ്ടായി. ആയിരം ദിനാറും അഞ്ചു ഖിൽഅത്തും ഞാൻ അദ്ദേഹത്തിനു പാരിതോഷികമായി നൽകിയിട്ടുണ്ട്. നിങ്ങൾക്കായി രണ്ടു ഈജ്പ്ഷ്യൻ യുവതികളെ ഞാൻ അയക്കുകയാണ്. ഖിബ്തികളായ എന്റെ ജനം ഈ യുവതികളെ അത്യന്തം ആദരിക്കുന്നവരാണ്. ഒന്ന് മേരിയും മറ്റവൾ സീരീനും. മേത്തരം ഈജിപ്ഷ്യൻ ലിനൻ കൊണ്ടുണ്ടാക്കിയ ഇരുപതു പുടവകളും ഞാൻ കൊടുത്തയ

ക്കുന്നുണ്ട്; സവാരിക്കായി ഒരു കഴുതയെയും. താങ്കളിൽ ദൈവ ത്തിന്റെ സമാധാനം ഉണ്ടാവട്ടെ എന്നു ഞാൻ വീണ്ടും പ്രാർത്ഥി ക്കുന്നു(സർഖാനി, തബ്രി)

മുഖൗഖസ് തിരുനബിയുടെ കത്തിനു നേരെ ആദരവ് കാണി ച്ചിട്ടുണ്ടെങ്കിലും അദ്ദേഹം ഇസ്‌ലാംമതം സ്വീകരിച്ചിട്ടില്ലെന്നു കത്തിൽ നിന്നു വ്യക്തമാണ്.

**ബഹറൈൻ തലവന്**

ബഹറൈൻ തലവനായ മുൻദിർതൈമിക്കും തിരുനബി(സ) ഒരു കത്തയച്ചു. പ്രസ്തുത കത്ത് അഅ്ലാബിൻ ഹദ്റദിന്റെ വശ മാണ് കൊടുത്തയച്ചത്. ഈ കത്തിന്റെ അസ്സൽ നഷ്ടപ്പെട്ടു പോയി രിക്കുന്നു. കത്ത് രാജാവിനു കിട്ടിയപ്പോൾതന്നെ അദ്ദേഹം മനസാ വിശ്വസിക്കുകയാണ് ചെയ്തത്. താനും തന്റെ കുറേയേറെ ചങ്ങാ തിമാരും അനുയായികളും ഇസ്‌ലാം മതം സ്വീകരിക്കാൻ നിശ്ച യിച്ചിട്ടുള്ളതായി വ്യക്തമാക്കിക്കൊണ്ടു അദ്ദേഹം തിരുനബിക്ക് മറുപടി അയക്കുകയും ചെയ്തു. എന്നാൽ കുറച്ചു പേർ ഇസ്‌ലാം മതത്തിനു പുറത്തു നിൽക്കാൻ തന്നെയാണ് തീരുമാനിച്ചിട്ടുള്ള തെന്നും തന്റെ കീഴിൽ ജൂതൻമാരും മജൂസികളും പാർത്തുവരു ന്നുണ്ടന്നും അദ്ദേഹം അറിയിച്ചു. അവരെ സംബന്ധിച്ചേടത്തോളം എന്താണ് ചെയ്യേണ്ടതെന്നാരായുകയുമുണ്ടായി.

ബഹറൈൻ ഭരണാധിപനു നബി തിരുമേനി(സ) ഇപ്രകാരം മറുപടി അയച്ചു:

' 'നിങ്ങൾ ഇസ്‌ലാംമതം സ്വീകരിച്ചതിൽ ഞാൻ സന്തുഷ്ട നാണ്. ഞാൻ നിങ്ങളുടെ അടുക്കലയക്കുന്ന പ്രതിനിധികളെയും ദൂതൻമാരെയും അനുസരിക്കുകയാണ് നിങ്ങളുടെ ധർമ്മം അവരെ അനുസരിക്കുന്നവർ എന്നെ അനുസരിക്കുന്നു. എന്റെ സന്ദേശം കൊണ്ടു വന്ന ദൂതൻ നിങ്ങളെപറ്റി എന്നോടു വളരെ പ്രശംസിച്ചു പറയുകയും നിങ്ങളുടെ ആത്മാർത്ഥതയെ കുറിച്ച് ഉറപ്പ് നൽകുക യുമുണ്ടായി. നിങ്ങളുടെ ജനത്തിനു വേണ്ടി ഞാൻ ദൈവത്തോടു പ്രാർത്ഥിച്ചിട്ടുണ്ട്. ആകയാൽ, ഇസ്‌ലാമിന്റെ വഴികളും ചട്ടങ്ങളും നിങ്ങൾ അവരെ പഠിപ്പിക്കാൻ ശ്രമിക്കുകയും അവരുടെ സ്വത്തു ക്കൾ സംരക്ഷിക്കുകയും ചെയ്യുവിൻ. നാലിലധികം ഭാര്യമാരെ ആരും സ്വീകരിക്കരുത്. മുമ്പത്തെ സർവ്വപാപങ്ങളും പൊറുക്ക

പ്പെട്ടിരിക്കുന്നു. നിങ്ങൾ നല്ലവരും നന്മനിറഞ്ഞവരുമായിരിക്കുന്നേടത്തോളം ജനത്തിനു മേൽ അധികാരികളായിരിക്കും. ജൂതൻമാരെയും മജൂസികളെയും സംബന്ധിച്ചേടത്തോളം അവർ നികുതി നൽകണമെന്നു മാത്രമെയുള്ളൂ. ആകയാൽ, അവരിൽ നിന്നു മറ്റൊന്നും തന്നെ ആവശ്യപ്പെടരുത്. ബഹുജനങ്ങളെ സംബന്ധിച്ചേടത്തോളം സംരക്ഷക്കാവശ്യമായ ഭൂമിയില്ലാത്ത ഓരോരുത്തർക്കും നാലു ദിർഹം വീതവും ധരിക്കാൻ വസ്ത്രവും നൽകണം"(സർഖാനി,ഖമീസ്)

ഉമ്മാൻ രാജാവിനും യമാമ തലവനും, ഗസ്സാൻ രാജാവിനും യമനിലെ ഒരു ഗോത്രമായ ബനൂനഹദിന്റെ തലവനും, മറ്റൊരു യമൻ ഗോത്രമായ ഹമദാന്റെ തലവനും, ബനൂഅലീം ഗോത്രത്തിന്റെ അധിപനും, ഹദ്റമിഗോത്രത്തിന്റെ നേതാവിനും തിരുനബി(സ) കത്തുകളയക്കുകയുണ്ടായി. അവരിൽ മിക്കവരും മുസ്ലിംകളായിത്തീർന്നു. തിരുനബിക്ക് ദൈവത്തിൽ എത്രമാത്രം ഉറച്ച വിശ്വാസമാണുണ്ടായിരുന്നതെന്നു ഈ കത്തുകൾ തെളിയിക്കുന്നു. ഒരു പ്രത്യേക ജനതക്കോ പ്രദേശത്തെക്കോ മാത്രമായിട്ടല്ല താൻ ദൈവത്താൽ നിയോഗിക്കപ്പെട്ടതെന്നും മറിച്ച്, മുഴുവൻ ലോകത്തേക്കും പ്രവാചകനായിട്ടാണെന്നും തുടക്കം മുതൽക്കു നബി(സ) ദൃഢമായി വിശ്വസിച്ചുരുന്നുവെന്നു അവ തെളിയിച്ചു കാട്ടുന്നുണ്ട്. പ്രസ്തുത കത്തുകൾ ലഭിച്ചവരാരോ അവർ വ്യത്യസ്ഥ രീതിയിലാണ് അവയെ സ്വീകരിച്ചിരുന്നതെന്നതു ശരി തന്നെ. അവരിൽ ചിലർ ഉടൻ തന്നെ ഇസ്ലാം മതമാശ്ലേഷിച്ചു. മറ്റു ചിലർ കത്തു ഗൗരവപൂർവം പരിഗണിച്ചുവെങ്കിലും ഇസ്ലാം മതം സ്വീകരിക്കാൻ ബദ്ധപ്പെട്ടില്ല. വേറെ ചിലരാകട്ടെ, സാധാരണ നിലയിലുള്ള മര്യാദ കാണിച്ചു. ഇനിയുമൊരു കൂട്ടർ പുച്ഛഭാവവും അഹങ്കാരവും പ്രകടിപ്പിച്ചു. എന്നാൽ, ഈ കത്തുകൾ കൈപറ്റിയവരും അവരുടെ ജനങ്ങളും അവർ കത്തുകളുടെ നേരെ എന്തു നയം സ്വീകരിച്ചുവോ അതിനൊത്ത വിധികളെയാണ് നേരിടുകയുണ്ടായതെന്നതു ഒരു സത്യം മാത്രമാണ്! ചരിത്രം ഈ വസ്തുതക്ക് സാക്ഷ്യം വഹിക്കുകയും ചെയ്തു."

## ഖൈബർ വിജയം

യഹൂദൻമാരും ഇസ്ലാമിന്റെ ശത്രുക്കളും മുസ്ലിംങ്ങൾക്കെ

തിരായി ഗോത്രജനങ്ങളെ ഇളക്കി വിടാൻ നിരന്തരമായി പരിശ്ര മിച്ചു കൊണ്ടിരുന്നു. ഇസ്‌ലാമിന്റെ വർദ്ധമാനമായ സ്വാധീനത്തെ അറേബ്യയിൽ ഇനി തടുത്തു നിറുത്തുക സാദ്ധ്യമല്ലെന്നും അവർക്കു ബോദ്ധ്യപ്പെട്ടു. അതിനാൽ യഹൂദൻമാർ റോമാ സാമ്രാ ജ്യത്തിന്റെ തെക്കൻ അതിർത്തിയിൽ പാർപ്പുറപ്പിച്ച ക്രിസ്തീയ ഗോത്രങ്ങളുമായി ഉപജാപങ്ങളിൽ ഏർപ്പെട്ടു തുടങ്ങി. അതേ അവ സരത്തിൽ തന്നെ അവർ ഇറാക്കിലുള്ള തങ്ങളുടെ മതവിഭാഗ ക്കാർ നബിക്കെതിരായി എഴുത്തുകളയച്ചു കൊണ്ടിരുന്നു. കത്തി ടപാടുകൾ മുഖേന കുത്സിതമായ പ്രചാരവേലകളിലൂടെ ഇസ്‌ലാമി നെതിരിൽ ഇറാനിലെ കിസ്റാ ചക്രവർത്തിയെ ഇളക്കി വിടാനും ശ്രമിച്ചു പോന്നു.ജൂതൻമാരുടെ ഈ കുതന്ത്രങ്ങൾ കാരണമായിട്ടു തന്നെയാണ് കിസ്റാ ചക്രവർത്തി തിരുനബി(സ)ക്കെതിരായി തിരിഞ്ഞതും നബി(സ)യെ അറസ്റ്റ് ചെയ്ത് ഹാജരാക്കാൻ യമ നിലെ ഗവർണ്ണർക്കു നിർദ്ദേശമയച്ചതും. എന്നാൽ, ദിവ്യമായ സഹാ യാനുഗ്രഹങ്ങൾ നിമിത്തം നബി സുരക്ഷിതമായിത്തന്നെയിരിക്കു കയും അവരുടെ ഗൂഢാലോചനകൾ നിഷ്ഫലമായിത്തീരുകയും ചെയ്തു. ദൗത്യ കാലത്തിലുടനീളം തിരുനബിക്ക് ദൈവിക സഹായം ലഭിച്ചിരുന്നതു കൊണ്ടല്ലെങ്കിൽ, ഇറാന്റെയും റോമി ന്റെയും ചക്രവർത്തിമാരുടെ ശത്രുത കാരണം ഇസ്‌ലാം മതപ്ര സ്ഥാനം അതിന്റെ ശൈശവ ദശയിൽ തന്നെ വേരറുക്കപ്പെട്ടിരി ക്കുമായിരുന്നു. കിസ്രാചക്രവർത്തി നബിയെ അറസ്റ്റ് ചെയ്യാൻ കൽപന പുറപ്പെടുവിച്ചപ്പോൾ ആ ഉത്തരവ് നടപ്പാക്കപ്പെടുന്നതിനു മുമ്പായിട്ടു തന്നെ ചക്രവർത്തി സ്വന്തം മകനാൽ സ്ഥാനഭ്രഷ്ടനാ ക്കപ്പെടുകയും നിഗ്രഹിക്കപ്പെടുകയുമാണുണ്ടായത്. പുതിയ ഭര ണാധിപൻ നബിക്കെതിരായ കൽപന റദ്ദാക്കുകയും ചെയ്തു. ഈ അൽഭുതദൃഷ്ടാന്തം കാരണം യമൻ ഭരണാധികാരികൾ ഇസ്‌ലാമി ലേക്കു ആകൃഷ്ടരായിത്തീരുകയും അങ്ങനെ യമൻ സംസ്ഥാനം മുഴുവനും ഇസ്‌ലാമിക സാമ്രാജ്യത്തിന്റെ ഭാഗമായി മാറുകയുമു ണ്ടായി.

മുസ്‌ലിംകൾക്കും അവരുടെ കേന്ദ്രമായ മദീനാനഗരത്തിനു മെതിരെ ജൂതൻമാർ നിരന്തരമായി നടത്തിക്കൊണ്ടിരുന്ന ഉപജാ പങ്ങൾ കാരണം മദീനയിൽ നിന്ന് വളരെ അകലത്തോളം അവരെ ആട്ടിയോടിക്കേണ്ടതു എത്രയും ആവശ്യമായിത്തീർന്നിരുന്നു.

ഗൂഢാലോചനകളുടെ ആ ചുറ്റുപാടിൽ തന്നെ വസിക്കാൻ അവർ അനുവദിക്കപ്പെട്ടിരുന്നുവെങ്കിൽ, കൂടുതൽ ആക്രമണങ്ങൾക്കും ചോരച്ചൊരിച്ചിലിനും ഇടവരുമായിരുന്നു. ഹുദൈബിയായിൽ നിന്ന് തിരിച്ചുവന്നശേഷം അഞ്ചുമാസക്കാലം തിരുനബി(സ) കാത്തു നിൽക്കുകയും അനന്തരം ഖൈബറിൽ നിന്ന് ജൂതൻമാരെ പുറത്താക്കാൻ തീരുമാനിക്കുകയാണുണ്ടായത്. ഖൈബർ മദീനയിൽ നിന്ന് അൽപം അകലെയായിരുന്നതിനാൽ യഹൂദൻമാർക്ക് അവിടെ വെച്ച് തങ്ങളുടെ ഗൂഢാലോചനകൾക്ക് രൂപം നൽകാൻ എളുപ്പമായിരുന്നു. ആകയാൽ, നബി തിരുമേനി(എ.ഡി.628 ആഗസ്റ്റിൽ) ഖൈബറിലേക്ക് സൈനിക നീക്കം നടത്തി. നബിയുടെ കൂടെ ആയിരത്തിഅറുന്നൂറു പേർ മാത്രമെ ഉണ്ടായിരുന്നുള്ളൂ. ഖൈബർ സുരക്ഷിതമായ ഒരു നഗരമായിരുന്നു. നാലുഭാഗവും ചെറുതരം കോട്ടകൾ കെട്ടിയുറപ്പിച്ച കുന്നുകളാൽ ചുറ്റപ്പെട്ട നിലയിലാണ് അതിന്റെ കിടപ്പ്. ഇങ്ങനെയുള്ള ഒരു സുരക്ഷിത കേന്ദ്രത്തെ അത്രയും ചെറിയൊരു സൈന്യ വ്യൂഹം ജയിച്ചടക്കുക എളുപ്പമുള്ള പണിയൊന്നുമായിരുന്നില്ല. ഖൈബറിനടുത്തുള്ള ചില കാവൽ കേന്ദ്രങ്ങൾ ചെറിയ സംഘട്ടനങ്ങൾക്കു ശേഷം കീഴടക്കപ്പെട്ടു. എന്നാൽ, നഗരത്തിലെ മദ്ധ്യഭാഗത്തുള്ള കോട്ടയിൽ യഹൂദൻമാർ കേന്ദ്രീകരിച്ചപ്പോൾ അതിനുനേരെയുള്ള എല്ലാ ആക്രമണങ്ങളും എല്ലാ തന്ത്രങ്ങളും പറ്റെ പരാജയപ്പെടുമെന്നാണ് തോന്നിയിരുന്നത്. ഖൈബർ ഹസ്റത്ത് അലി(റ) മുഖേന ജയിച്ചടക്കപ്പെടുമെന്നു ഒരു ദിവസം തിരുനബിക്ക് വെളിപാടുണ്ടായി. പിറ്റെ ദിവസം രാവിലെ നബി തിരുമേനി(സ) തന്റെ സഖാക്കളെ വിളിച്ചുകൂട്ടി ഇപ്രകാരം പ്രഖ്യാപിച്ചു:

“ഇന്നു ഞാൻ ഇസ്ലാമിന്റെ കറുത്ത പതാക അല്ലാഹുവിനും അവന്റെ റസൂലിനും മുസ്ലിംകൾക്കെല്ലാവർക്കും പ്രിയംകരനായ ഒരാൾക്കു ഏൽപിച്ചു കൊടുക്കും. അദ്ദേഹത്തിന്റെ കൈകളാൽ ഖൈബർ വിജയം സാധിക്കണമെന്നാണ് അല്ലാഹു ഇച്ഛിച്ചിരിക്കുന്നത്!”

പിറ്റെ ദിവസം തിരുനബി(സ) ഹദ്റത്ത് അലിയെ ആളയച്ചു വരുത്തുകയും പതാക അദ്ദേഹത്തെ ഏൽപ്പിക്കുകയും ചെയ്തു. അലി(റ) പിന്നെ ഒട്ടും വൈകിയില്ല. അദ്ദേഹം തന്റെ ആൾക്കാരെയും കൂട്ടി ഖൈബറിന്റെ മധ്യഭാഗത്തുള്ള കോട്ടയ്ക്ക് നേരെ

ആക്രമണം ആരംഭിച്ചു. അതിനകത്ത് ജൂതൻമാർ എല്ലാ ആയുധ സന്നാഹങ്ങളോടും കൂടി ഒരുമിച്ചു ചേർന്നിരുന്നുവെങ്കിലും നേരം ഇരുട്ടുന്നതിനു മുമ്പു തന്നെ അലിയും അദ്ദേഹത്തിന്റെ സൈന്യ വിഭാഗവും കോട്ട കീഴടക്കുകയും സമാധാനക്കരാർ ഒപ്പിടുവിക്കു കയും ചെയ്തു. എല്ലാ യഹൂദൻമാരും അവരവരുടെ ഭാര്യമാരെയും സന്താനങ്ങളെയും കൂട്ടി ഖൈബർ ഒഴിഞ്ഞു പോയിക്കൊള്ളണ മെന്നും, മദീനക്ക് വളരെ അകലെ എവിടെയെങ്കിലും വാസമുറ പ്പിച്ചു കൊള്ളണമെന്നും, ആയിരുന്നു കരാറിലെ വ്യവസ്ഥ. അവ രുടെ സ്വത്തുക്കളും മറ്റു മുതലുകളും മുസ്ലിംകൾക്ക് ലഭിക്കും. ആരെങ്കിലും തങ്ങളുടെ സ്വത്തുക്കളോ കലവറകളോ ഒളിപ്പിക്കാൻ തുനിയുകയോ തെറ്റായ വിവരങ്ങൾ നല്കി ദുർബോധനപ്പെടു ത്താൻ ശ്രമിക്കുകയോ ചെയ്യുന്ന പക്ഷം അവർ ഉടമ്പടി പ്രകാരം സംരക്ഷണത്തിന് വിധേയരാകുന്നതല്ല. വിശ്വാസ ലംഘനത്തിനുള്ള ശിക്ഷയ്ക്ക് അവർ ഇരയായിത്തീരുന്നതുമാകുന്നു.

ഖൈബർ യുദ്ധത്തിൽ ശ്രദ്ധേയങ്ങളായ മൂന്നു പ്രധാന സംഭ വങ്ങളുണ്ടായി. അവയിൽ ഒന്നു ദിവ്യമായ ഒരടയാളമാകുന്നു. തിരു നബിയുടെ മഹനീയ സ്വഭാവഗുണങ്ങളിലേക്ക് വെളിച്ചം വീശുന്നതാണ് മറ്റു രണ്ടു സംഭവങ്ങൾ.

ഖൈബറിലെ തലവൻമാരിലൊരാളായിരുന്ന കിനാനയുടെ വിധവയെ തിരുനബി(സ) വിവാഹം ചെയ്തു. അവരുടെ മുഖത്ത് ചില പാടുകൾ-കൈകൊണ്ടു പ്രഹരമേറ്റ വടുക്കൾ-നബിയുടെ ദൃഷ്ടിയിൽപെട്ടു. ' 'സഫിയ്യാ! മുഖത്ത് എന്താണ് പാടുകൾ കാണു ന്നത്?"നബിതിരുമേനി(സ) അന്വേഷിച്ചു.

സഫിയ്യാ പറഞ്ഞു: "അതിങ്ങനെയാണുണ്ടായത്: ഞാൻ ഒരിക്കൽ ഒരു സ്വപ്നത്തിൽ ചന്ദ്രബിംബം എന്റെ മടിയിൽ വീണുകിടക്കു ന്നതായി കണ്ടു. എന്റെ ഭർത്താവിനെ ഈ സംഗതി ഞാൻ അറി യിക്കുകയുണ്ടായി. ഞാൻ കണ്ട സ്വപ്നം വിവരിച്ചു കഴിഞ്ഞതേ യുള്ളൂ, ഭർത്താവ് എന്റെ മുഖത്ത് ശക്തിയായി പ്രഹരിച്ചു കൊണ്ടു പറഞ്ഞു; നീ അറേബ്യയിലെ രാജാവിനെ വേൾക്കാനാഗ്രഹിക്കുന്നു അല്ലേ?"(ഹിഷാം)

ചന്ദ്രൻ അറേബ്യയുടെ ദേശീയ ചിഹ്നമായിരുന്നു. ചന്ദ്രൻ മടി യിൽ കാണപ്പെട്ടത് അറേബ്യൻ രാജാവുമായുള്ള അടുത്ത ബന്ധ

ത്തെയാണ് സൂചിപ്പിച്ചത്. ചന്ദ്രൻ പിളർന്നതായോ വീഴുന്നതായോ കണ്ടാൽ അറബ് രാഷ്ട്രത്തിൽ ഛിദ്രമുണ്ടാകുകയോ നാശം സംഭവിക്കുകയോ ചെയ്യുമെന്നാണർത്ഥം.

സഫിയ്യയുടെ സ്വപ്നം നബിതിരുമേനിയുടെ സത്യത്തിലേക്കുള്ള ഒരടയാളമായിരുന്നു. കൂടാതെ ദൈവം അവന്റെ സത്യദാസർക്കു ചില ഭവിഷ്യൽ കാര്യങ്ങൾ സ്വപ്നം വഴി അറിയിച്ചു കൊടുക്കുന്നു എന്ന വസ്തുതയും ഇതു തെളിയിച്ചു കാട്ടുന്നുണ്ട്. വിശ്വാസികളാണ് അവിശ്വാസികളെക്കാൾ ഈ അനുഗ്രഹത്തിന് പാത്രീഭവിക്കുക. ഈ സ്വപ്നം കണ്ടയവസരത്തിൽ സഫിയ്യ ഒരു ജൂതസ്ത്രീയായിരുന്നു. അവരുടെ ഭർത്താവ് ഖൈബർ യുദ്ധത്തിൽ കൊല്ലപ്പെട്ടു. ജൂതൻമാരുടെ വിശ്വാസവഞ്ചനക്കുള്ള ശിക്ഷയായിരുന്നു ഖൈബർ യുദ്ധം. സഫിയ്യ ഒരു തടവുകാരിയായി പിടിക്കപ്പെട്ടു. തടവുകാരെ മുസ്ലിം പട്ടാളക്കാർക്കിടയിൽ പങ്കുവെച്ചപ്പോൾ സഫിയ്യ ഒരു സഹാബിയുടെ അധീനതയിൽ അകപ്പെട്ടു. അവർ ഒരു ജൂതത്തലവന്റെ ഭാര്യയാണെന്നു മനസ്സിലായപ്പോൾ, നബിയുടെ സവിധത്തിൽ പാർക്കുന്നതാണ് അവരുടെ സ്ഥാനമഹാത്മ്യയത്തിന് യോജിച്ചിരിക്കുകയെന്ന അഭിപ്രായമുയർന്നു. തിരുനബി(സ) സഫിയ്യയെ തന്റെ ഭാര്യാപദത്തിൽ സ്വീകരിക്കുന്നതിനെ ഇഷ്ടപ്പെടുകയും അതിനു സമ്മതിക്കുകയും ചെയ്തു.

മറ്റു രണ്ടു സംഭവങ്ങൾകൂടി ഉണ്ടായി. ഒരു ജൂതപ്രമുഖൻ തന്റെ ആട്ടിൻപറ്റത്തെ ഒരു ഇടയനു ഏൽപ്പിച്ചിരുന്നു. ആ ഇടയൻ മുസ്ലിം ആയി. ഇസ്ലാംമതം സ്വീകരിച്ച ശേഷം അയാൾ നബിയോടു പറഞ്ഞു. "എനിക്കിനി എന്റെ ജനങ്ങളെക്കൊള്ളെ തിരിച്ചു പോകാൻ വയ്യ നബിയേ! എന്റെ യജ്മാനന്റെ ഈ ആട്ടിൻപറ്റത്തെ ഞാൻ എന്തു ചെയ്യണം?"

"ആ ആട്ടിൻകൂട്ടത്തെ ഖൈബറിന്റെ ഭാഗത്തേക്കു മുഖം തിരിച്ചു ഒരു തള്ള് കൊടുത്തേക്കൂ. ദൈവം അവയെ യജമാന്റെ അടുത്തേക്ക് എത്തിച്ചു കൊള്ളും!" നബി തിരുമേനി മറുപടി നൽകി.

ഇടയൻ തന്നോടു നിർദ്ദേശിച്ചതിൻപ്രകാരം പ്രവർത്തിച്ചു. പിന്നീടു ആട്ടിൻകൂട്ടം ജൂതകേന്ദ്രത്തിൽ എത്തുകയുമുണ്ടായി. ജൂതൻമാരുടെ കോട്ടയിലെ ദ്വാരപാലകർ അവയെ ഏറ്റെടുത്തു.

(ഹിഷാം,പു.2, ഭാ.191)

വ്യക്തിയുടെ അവകാശങ്ങളെ സംബന്ധിച്ച പ്രശ്നം എത്ര ഗൗരവത്തോടെയാണ് നബി പരിഗണിച്ചു പോന്നതെന്നും ഒരു സൂക്ഷിപ്പുകാരൻ തന്റെ സൂക്ഷിപ്പു മുതൽ കയ്യാളുന്നത് എത്ര വിശ്വസ്തതയോടെ ആവണമെന്നാണ് നബി(സ) കരുതിപ്പോന്നതെന്നും ഈ സംഭവം വ്യക്തമാക്കിത്തരുന്നുണ്ട്. യുദ്ധത്തിൽ പരാജിതരുടെ സ്വത്തും മുതലുകളും സാധാരണഗതിയിൽ വിജയികളുടെ ഉടമസ്ഥതയിലേക്ക് മാറുകയാണ് പതിവ്. നമ്മുടെതു പരിഷ്കാരത്തിന്റെയും സംസ്കാരത്തിന്റെയും കാലഘട്ടമായി ഘോഷിക്കപ്പെടുന്നുണ്ടെങ്കിലും ഇതിന് തുല്യമായ ഒരു സംഭവംചൂണ്ടിക്കാണിക്കാൻ കഴിയുമോ? പിൻവാങ്ങുന്ന ഒരുസേന ഉപേക്ഷിച്ചുപോന്ന നിക്ഷേപങ്ങൾ അവയുടെ ഉടമസ്ഥർക്ക് തിരിച്ചുകൊടുത്ത സംഭവം എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ? ഇവിടെ ശത്രുഭാഗത്ത് യുദ്ധം ചെയ്ത ഒരു പോരാളിയുടെതാണ് ആട്ടിൻ കൂട്ടം. അവ തിരിച്ചയച്ചു കൊടുത്തു എന്നു വെച്ചാൽ, മാസങ്ങളോളം തങ്ങൾക്ക് ആഹാരത്തിനുള്ള നിക്ഷേപം ശത്രുവിനു തിരിച്ചു നൽകി എന്നാണർത്ഥം. അതുമുഖേന ശത്രുവിനു ചിലപ്പോൾ കുറേനാൾ ചെറുത്തു നിൽക്കാൻ കഴിഞ്ഞേക്കും. എന്നിട്ടും, നബിതിരുമേനി ആ ആടുകളെ തിരിച്ചയച്ചു. സൂക്ഷിപ്പു മുതൽ എങ്ങനെ കൈകാര്യം ചെയ്യണമെന്ന് ഒരു പുതു മുസ്ലിമിനെ പഠിപ്പിക്കാനാണ് നബി(സ) ഇപ്രകാരം ചെയ്തത്.

നബി തിരുമേനിക്ക് വിഷം കൊടുക്കാൻ ശ്രമിച്ച ഒരു ജൂതസ്ത്രീയുമായി ബന്ധപ്പെട്ടതാണ് മൂന്നാമത്തെ സംഭവം. നബി (സ) ഏറ്റവും ഇഷ്ടപ്പെടുന്നതു മാംസത്തിന്റെ ഏതു ഭാഗമാണെന്നു പ്രസ്തുത സ്ത്രീ തിരുസഖാക്കളോടന്വേഷിച്ചു. ആടിന്റെ ചുമൽ നബിക്ക് വളരെ ഇഷ്ടമാണെന്ന് അവർ പറഞ്ഞു. സ്ത്രീ ഒരു ആട്ടിനെ അറുത്തു മാംസം ചുടുകല്ലിൽ വെച്ചു വറുത്തു പാകപ്പെടുത്തി. അതിനു ശേഷം അവൾ മാരകമായ വിഷം ചുമൽഭാഗത്തുള്ള മാംസകഷ്ണങ്ങളിൽ കലർത്തി.

നബിതിരുമേനി 'അസർ' നമസ്കാരം കഴിഞ്ഞു തമ്പിലേക്ക് മടങ്ങിയപ്പോൾ തന്നെയും കാത്ത് പ്രസ്തുത സ്ത്രീ അവിടെ നിൽക്കുന്നതു കണ്ടു. "എന്നെയാണോ കാത്തുനിൽക്കുന്നത്?

ഞാനെന്തു വേണം?"നബി(സ) അന്വേഷിച്ചു.

' 'അബൂൽ കാസിം! ഇതാ എന്റെ ഈ ഉപഹാരം സ്വീകരിച്ചാലും!"

ആ സ്ത്രീ കൊണ്ടുവന്നത് വാങ്ങിവെയ്ക്കാൻ തിരുനബി(സ) ഒരു സഹാബിയോട് ആവശ്യപ്പെട്ടു. നബി പിന്നീടു ആഹാരം കഴിക്കാനിരുന്നപ്പോൾ പൊരിച്ച ഇറച്ചിയും വിളമ്പി. നബി ഒരു കഷ്ണം എടുത്തു. ബിശ്റുബ്നൽ ബറാഅ്നൽമഅ്റൂർ എന്നു പേരായസഹാബിയും ഒരുകഷണം എടുത്തു. ആഹാരത്തളികയിലേക്ക് മറ്റു സഹാബിമാരും കൈ നീട്ടി. ഇറച്ചിയിൽ വിഷം കലർന്നതായി തോന്നുന്നു എന്നുപറഞ്ഞു നബി(സ) വിലക്കി. തനിക്കും അങ്ങനെ തോന്നുകയുണ്ടായെന്നു ബിശ്റും അറിയിച്ചു. അദ്ദേഹത്തിനു അതുടൻ വലിച്ചെറിയാൻ തോന്നിയെങ്കിലും നബിക്ക് അനിഷ്ടം തോന്നരുതെന്നു കരുതി മിണ്ടാതിരുന്നു. "അങ്ങു ഒരു കഷ്ണം എടുക്കുന്നതു കണ്ടപ്പോൾ ഞാനും എടുത്തു. അങ്ങ് അതു ഭക്ഷിക്കരുതെന്ന് ഞാൻ ആശിക്കുകയായിരുന്നു." ബിശ്ർ പറഞ്ഞു. ബിശ്റിന് പിന്നീട് അസുഖം ബാധിച്ചു. ചില നിവേദനങ്ങളനുസരിച്ച് അദ്ദേഹം അവിടെ വെച്ചു അപ്പോൾ തന്നെ മരണപ്പെടുകയാണുണ്ടായത്. മറ്റു ചില റിപ്പോർട്ടുകൾ പ്രകാരം അസുഖം ബാധിച്ചതിനെ തുടർന്നു പിന്നീടു മരണപ്പെട്ടു. തിരുനബി (സ) പ്രസ്തുത സ്ത്രീയെ വിളിച്ചു വരുത്തി. ഇറച്ചിയിൽ വിഷം കലർത്തിയിട്ടുണ്ടായിരുന്നുവോ എന്നന്വേഷിച്ചു. അതെങ്ങനെയാണ് മനസ്സിലായതെന്നു സ്ത്രീ ചോദിച്ചു. തിരുമേനി(സ) ഒരു കഷ്ണം കയ്യിൽ പിടിച്ചു കൊണ്ടു പറഞ്ഞു: ' 'എന്റെ കൈ അതു പറഞ്ഞു തന്നു!" രുചിച്ചപ്പോൾ അറിഞ്ഞു എന്നാണ് നബി അർത്ഥമാക്കിയത്. ജൂത സ്ത്രീ താൻ വിഷം കലർത്തിയതായി പിന്നീടു സമ്മതിച്ചു.

' 'എന്തിനാണിതു ചെയ്തത്?" നബി(സ) ചോദിച്ചു.

' 'എന്റെ ജനം മുസ്ലിംകളുമായി യുദ്ധത്തിലാണല്ലോ. എന്റെ ബന്ധുക്കൾ പലരും കൊല്ലപ്പെട്ടു. അങ്ങ് ഒരു കപടവാദിയാണെങ്കിൽ കൊല്ലപ്പെടുമെന്നും ഞങ്ങൾക്ക് പൊറുതി ലഭിക്കുമെന്നും ഒരു സത്യപ്രവാചകനാണെങ്കിൽ ദൈവം അങ്ങയെ രക്ഷിക്കുമെന്നും ഞാൻ കരുതി."ജൂത സ്ത്രീ ബോധിപ്പിച്ചു.

ഈ വിശദീകരണം കേട്ടപ്പോൾ, നബി(സ) സ്ത്രീക്ക് മാപ്പ്

നൽകി. പ്രസ്തുത സ്ത്രീക്ക് വധശിക്ഷയാണ് നൽകപ്പെടേണ്ടി യിരുന്നത.˝(മുസ്ലിം) നബി(സ) എപ്പോഴും ആർക്കും പൊറുത്തു കൊടുക്കാൻ സന്നദ്ധനായിരുന്നു. വളരെ ആവശ്യമായ ഘട്ടത്തിൽ മാത്രമെ ശിക്ഷ നടത്താൻ തിരുനബി ഒരുങ്ങിയിരുന്നുള്ളൂ; കുറ്റ ക്കാരൻ ദ്രോഹകൃത്യങ്ങൾ തുടരുമെന്ന് കണ്ടാൽ മാത്രം!

## കൈസർക്കെതിരെ പടനീക്കം

ഹിജ്റ ഏഴാം വർഷം, കൃത്യമായി പറഞ്ഞാൽ ക്രി.പി.626 ഫെബ്രവരി മാസത്തിൽ, തിരുനബി(സ) കഅബയിൽ ഒരു പ്രദ ക്ഷിണം നടത്താൻ നിശ്ചയിച്ചിരുന്നു. ഇതു മക്കാ നേതാക്കൻമാർ മുൻകൂട്ടി സമ്മതിച്ചിരുന്നതാണ്. തിരുനബി(സ) മക്കയിലേക്ക് പുറ പ്പെടുന്നതിനു മുമ്പ് രണ്ടായിരത്തോളം അനുചരൻമാരെ സംഘ ടിപ്പിച്ചു. അവരോടൊപ്പം നബി(സ) മക്കയെ ലക്ഷ്യമാക്കി നീങ്ങി. മക്കയ്ക്കടുത്തുള്ള ഒരു താവളമായ മർറൽ സഹ്റാനിൽ എത്തി യപ്പോൾ കരാർ നിബന്ധനയനുസരിച്ച് വാളുകളെല്ലാം ഉറകളിൽ തിരുകിക്കൊള്ളാൻ നബി(സ) തന്റെ അനുചരൻമാരോട് കൽപി ച്ചു. ആയുധങ്ങളെല്ലാം ഒരിടത്ത് കൂട്ടിയിട്ടു. ഹുദൈബിയായിൽ വെച്ച് ഒപ്പിട്ട കരാറിലെ വ്യവസ്ഥകൾ നിഷ്കൃഷ്ടമായി പാലിച്ചു കൊണ്ട് വാളുകളെല്ലാം ഉറയിൽ തിരുകിയ നിലയിൽ മാത്രം വിശുദ്ധ കേന്ദ്രത്തിൽ പ്രവേശിച്ചു. ഏഴുകൊല്ലത്തെ വിപ്രവാസ ത്തിനു ശേഷം രണ്ടായിരത്തോളം പേർ മക്കയിൽ പ്രവേശിക്കു ന്നത് ഒരു സാധാരണ സംഭവമല്ല. മക്കയിലായിരുന്ന കാലത്ത് തങ്ങൾക്കനുഭവിക്കേണ്ടി വന്ന കഠിനയാതനകളും നിഷ്ഠൂരമർദ്ദ നങ്ങളും അവരുടെ സ്മൃതിതലത്തിൽ ഉയർന്നു വന്നു. അതേയവ സരത്തിൽ, സമാധാനപൂർവം കഅബയിൽ പ്രദക്ഷിണം നടത്തു ന്നതിന് തങ്ങളെ വീണ്ടും മക്കയിലേക്ക് വരാനിടയാക്കിയ സർവാ ധിനാഥനായ അല്ലാഹുവിന്റെ കൃപാതിരേകത്തെ അവർ സ്മരി ച്ചു. അവർ രോഷാകുലരായിരുന്നുവെങ്കിൽ അത്രതന്നെ ആഹ്ളാ ദഭരിതരുമായിരുന്നു. മക്കക്കാർ വീടുകൾ വിട്ടിറങ്ങി കുന്നിൻ പുറ ങ്ങളിൽ കൂടി നിന്നു മുസ്ലിംകളുടെ ജാഥ നീങ്ങുന്നതു കൗതുക പൂർവം വീക്ഷിച്ചു കൊണ്ടിരുന്നു. മുസ്ലിംകൾ ആവേശഭരിതരും അഭിമാനപുളകിതരും ആയിരുന്നു. ദൈവം തങ്ങൾക്ക് നൽകിയ

വാഗ്ദാനങ്ങളെല്ലാം ഇതാ സത്യമായി പുലർന്നിരിക്കുന്നു എന്നു മക്കക്കാരോട് വിളിച്ചു പറയാൻ അവർ വെമ്പി. അബ്ദുല്ലാഹിബ്നു റവാഹ(റ) ആയിടയിൽ സമരഗാനം ആലപിക്കാൻ തുടങ്ങി. നബി(സ) തിരുമേനി ഉടൻ വിലക്കി: ' 'സമരഗാനങ്ങൾ ഒന്നും പാടില്ല, 'അല്ലാഹു അല്ലാതെ ആരാദ്ധ്യനായി ആരും ഇല്ല!' എന്ന മുദ്രാവാക്യം മാത്രം മുഴക്കികൊള്ളൂ. നബിയെ സഹായിക്കുകയും വിശ്വാസികളെ പതിതാവസ്ഥയിൽനിന്നു പരമോന്നതമായ സ്ഥാന ത്തേക്ക് ഉയർത്തുകയും ശത്രുക്കളെ അടിച്ചോടിക്കുകയും ചെയ്തതു ദൈവമത്രെ."(ഹൽബിയ്യ,പു.3,ഭാ.73)

കഅബ പ്രദക്ഷിണവും സഫാ-മർവാ കുന്നുകൾക്കിടയിലുള്ള ഓട്ടവും കഴിഞ്ഞു. തിരുനബിയും സഖാക്കളും മൂന്നു ദിവസം മക്കത്ത് തങ്ങി. നബിയുടെ പിതൃസഹോദരനായ അബ്ബാസിന് മൈമൂന എന്നു പേരുള്ള വിധവയായ ഒരു ഭാര്യാ സഹോദരി ഉണ്ടായിരുന്നു. മൈമൂനയെ നബി(സ) വിവാഹം കഴിക്കണമെന്ന് അദ്ദേഹം ഒരഭ്യർത്ഥന പുറപ്പെടുവിച്ചു. തിരുമേനി(സ) അതു സമ്മ തിക്കുകയും ചെയ്തു. നാലാം ദിവസം കരാർ പ്രകാരം മുസ്ലിംകൾ പിൻവാങ്ങണമെന്ന് മക്കക്കാർ ആവശ്യപ്പെട്ടു. മുസ്ലിംകളെല്ലാം മദീനയിലേക്ക് തിരിച്ചു പോകാൻ തയ്യാറെടുത്തു കൊള്ളുന്നതിന് തിരുനബി(സ) തന്റെ അനുയായികളോട് ഉടൻ കൽപ്പിക്കുകയു ണ്ടായി. കരാർ വ്യവസ്ഥകൾ മതപരമായ വിശുദ്ധഭാവങ്ങളോടു കൂടി നിഷ്കൃഷ്ടമായി പാലിച്ചു. മക്കക്കാരുടെ വികാരങ്ങളെ പര മാവധി പരിഗണിച്ചു കൊണ്ടാണ് അദ്ദേഹം മദീനയിലേക്ക് പിൻവാ ങ്ങിയത്. തന്റെ വധുവിനെ നബി(സ) അപ്പോൾ തന്നെ ഒന്നിച്ചു കൂട്ടാതെ മക്കയിൽ തന്നെ നിറുത്തി. തീർത്ഥാടകരുടെ ഭാണ്ഡ ങ്ങളും മറ്റു മുതലുകളുമായി വരുന്ന ഒടുവിലത്തെ യാത്രാസംഘ ത്തോടൊപ്പം അവർ വന്നാൽ മതിയെന്നു നിർദ്ദേശിച്ചു. തിരുമേനി ഒട്ടകപ്പുറത്തു കയറി യാത്രയാവുകയും കഅബയുടെ വിശുദ്ധ പരി സരത്തിൽ നിന്നു വളരെ വേഗം അകലുകയും ചെയ്തു. അന്നു രാത്രി സരിഫ് എന്ന സ്ഥലത്ത് ക്യാമ്പ് ചെയ്തു. അവിടെ പിന്നീട് നബിയുടെ തമ്പിൽ മൈമൂന എത്തിച്ചേർന്നു.

ഈ അപ്രധാന സംഭവങ്ങൾ തിരുനബിയുടെ ഒരു ജീവച രിത്ര സംക്ഷേപത്തിൽ, ഒഴിവാക്കാവുന്നതേയുള്ളൂ. എന്നാൽ, പ്രത്യേകം ശ്രദ്ധാർഹമായ ഒരു വശം ഇതിൽ അടങ്ങിയിരിക്കു

ന്നു. നബി തിരുമേനിക്ക് കുറേ ഭാര്യമാരുണ്ടായിരുന്നു എന്നു കാണിച്ചു യുറോപ്യൻമാരായ എഴുത്തുകാർ ആ വിശുദ്ധാത്മാവിനെ വളരെയേറെ ആക്ഷേപിച്ചു പോന്നിട്ടുണ്ടല്ലോ. ബഹുഭാര്യത്വം അഴിഞ്ഞുലഞ്ഞ ജീവിതത്തിനും ഭോഗതൽപരതയ്ക്കും തെളിവാണെന്നു അവർ കരുതുന്നു. നബിയുടെ വിവാഹത്തെക്കുറിച്ചുള്ള ഈ ധാരണ തികച്ചും തെറ്റാണെന്നാണ്, അദ്ദേഹത്തിന്റെ നേരെ ഭാര്യമാർ പുലർത്തിപ്പോന്ന അതിരറ്റ ഭക്ത്യാദരങ്ങളും അകമഴിഞ്ഞ പ്രേമവായ്പും തെളിയിച്ചുകാട്ടിയതു. അവരുടെ ഭക്തിപാരവശ്യവും ത്യാഗബദ്ധമായ സ്നേഹപ്രകടനങ്ങളുമെല്ലാം നബി (സ) യുടെ ദാമ്പത്യ ജീവിതം പരമപരിശുദ്ധവും നിഷ്കപടവും ആത്മീയസുരഭിലവുമായിരുന്നു എന്നു വ്യക്തമാക്കി. നിരുപമവും നിസ്തുലവുമായിരുന്നു ആ ബന്ധം. നബി(സ) തന്റെ ഒന്നിലധികം ഭാര്യമാരോട് കാണിച്ചു പോന്ന സ്നേഹ വിശ്വാസങ്ങൾക്ക് തുല്യമായി ലോകത്ത് മറ്റാർക്കും തന്നെ തന്റെ ഒരേ ഒരു ഭാര്യയോട് പോലും കാണിക്കാൻ കഴിഞ്ഞിട്ടില്ലെന്നതാണ് സത്യം. അത്രയധികം നിർമലമായിരുന്നു അവിടുത്തെ പെരുമാറ്റം. സുഖഭോഗ തൽപരതയായിരുന്നു നബിയുടെ വിവാഹജീവിതത്തിന്റെ ലക്ഷ്യമെങ്കിൽ അഥവാ, അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് പ്രചോദകമായിരുന്നതെങ്കിൽ ഭാര്യമാർ അദ്ദേഹത്തെ വിലവെക്കുമായിരുന്നില്ല. അദ്ദേഹത്തോടു വിരോധം പുലർത്തുന്ന സംഭവങ്ങളുണ്ടാകുമായിരുന്നു. എന്നാൽ, മറിച്ചാണ് വസ്തുതകളെല്ലാം. എല്ലാ ഭാര്യമാരും ഒരുപോലെ അദ്ദേഹത്തോടു അതിരറ്റ കൂറു പുലർത്തി; നബി (സ) ക്കു വേണ്ടി സർവസ്വവും ബലിയാക്കാൻ അവർ ഓരോരുത്തരും ഒരുങ്ങി. നിസ്വാർത്ഥവും ഉദാത്തവുമായ ഒരു മാതൃകാ ജീവിതത്തിനല്ലാതെ ഈ വിശ്വാസം നേടിയെടുക്കാൻ കഴിയുകില്ല തന്നെ! ചരിത്രത്തിൽ രേഖപ്പെട്ടു കിടക്കുന്ന നിരവധി സംഭവങ്ങളിൽ നിന്ന് ഇതു തെളിഞ്ഞു കാണാം. അവയിൽ ഒന്ന് മൈമൂനയുമായി ബന്ധപ്പെട്ടതാണ്.

മരുഭൂമിയിൽ ഒരു തമ്പിൽ വെച്ചാണ് മൈമൂന നബി (സ) യെ ആദ്യമായി കണ്ടു മുട്ടിയത്. അവർ തമ്മിലുള്ള ദാമ്പത്യ ബന്ധം പരുപരുത്തതായിരുന്നുവെങ്കിൽ, അംഗലാവണ്യത്തെ അടിസ്ഥാനമാക്കി നബി തിരുമേനി(സ) ഏതെങ്കിലും ഭാര്യയോടു കൂടുതൽ താൽപര്യം കാണിച്ചിരുന്നതായി അവർക്കനുഭവപ്പെട്ടിരുന്നെ

ങ്കിൽ അവർ തമ്മിലുള്ള ആ പ്രഥമ സമാഗമത്തെ അമൂല്യമായ ഒരു അനുഭൂതി വിശേഷമായി മൈമൂന സ്മരിക്കുകയില്ലായിരുന്നു. അനിഷ്ടകരമോ ഉദാസീനമോ ആയ അനുഭവങ്ങളുമായി ബന്ധപ്പെട്ടതായിരുന്നു ആ സംഭവമെങ്കിൽ അതവർ പാടെ മറന്നു കളഞ്ഞേനെ! തിരുനബി (സ) യുടെ ചരമത്തിനു ശേഷം അമ്പതു വർഷം മൈമൂന ജീവിച്ചിരുന്നിട്ടുണ്ട്. നീണ്ട കാലത്തിനിടയിൽ തിരുമേനി (സ) യോടൊപ്പം കഴിഞ്ഞ നാളുകളിൽ അനുഭവപ്പെട്ട ജീവിതത്തിന്റെ ആത്മീയ മധുരിമ അവർക്കൊരിക്കലും മറക്കാൻ കഴിയുന്നതായിരുന്നില്ല. എൺപതാം വയസ്സിൽ അവർ ചരമശയ്യയിൽ ആയിരുന്നപ്പോൾ, സകല മാംസീയ സുഖങ്ങളും മറക്കുന്ന ആ അനർഘ നിമിഷങ്ങളിൽ, സത്യവും സനാതനവുമായ സ്മരണകൾ മാത്രം മനുഷ്യ ചേതനയിൽ ചലനങ്ങൾ സൃഷ്ടിക്കുന്ന ആ അസുലഭവേളയിൽ മൈമൂന തന്റെ അന്ത്യാഭിലാഷമറിയിക്കുന്നു, മക്കായിൽനിന്നു മദീനയിലേക്കുള്ള ആ പ്രയാണത്തിൽ, ഒരു ദിവസത്തെ വഴിദൂരമുള്ള ആ കേന്ദ്രത്തിൽ, നബിതിരുമേനിയെ തമ്പിന്നുള്ളിൽ താനാദ്യമായി കണ്ടുമുട്ടിയ ആ സവിശേഷ സ്ഥാനത്തു തന്നെ തന്നെ കബറടക്കണമെന്ന്! യഥാർത്ഥവും കാൽപനികവുമായ പ്രേമകഥകൾ പലതും ലോകം കേട്ടിട്ടുണ്ട്. എന്നാൽ, ഇത്രയേറെ മനസ്സിനെ ചലിപ്പിക്കുന്നവ അധികം ഇല്ലതന്നെ!

ചരിത്ര പ്രധാനമായ ഈ കഅബാ സന്ദർശനത്തിനു ശേഷം ശത്രുഭാഗത്തെ പേരുകേട്ട പരണ്ടു പടനായകൻമാർ ഇസ്‌ലാം മതം അശ്ലേഷിച്ചു. ഖാലിദിബ്നു വലീദും അംറിബ്നുൽ ആസും ആയിരുന്നു ആ രണ്ടുപേർ. ഖാലിദിന്റെ ബുദ്ധിസാമർത്ഥ്യവും ധീരതയും റോമാ സാമ്രാജ്യത്തിന്റെ അടിക്കല്ലുകൾ ഇളക്കി. രാജ്യങ്ങൾക്ക് പിന്നിൽ രാജ്യങ്ങൾ മുസ്‌ലിംസാമ്രാജ്യത്തോട് കൂട്ടിച്ചേർക്കപ്പെട്ടത് ഖാലിദിന്റെ നായകത്വത്തിൽ നടന്ന യുദ്ധങ്ങളെ തുടർന്നാണ്. അംറിബ്നുൽ ആസ് ആണ് ഈജിപ്ത് കീഴടക്കിയത്.

## മുഅ്ത്തായുദ്ധം

കഅബാ സന്ദർശനം കഴിഞ്ഞ് മടങ്ങിയെത്തിയപ്പോൾ ജൂതൻമാരും ബഹുദൈവാരാധകരും ഇളക്കി വിട്ട ക്രിസ്തീയ ഗോത്രവർഗ്ഗക്കാർ മദീനയെ ആക്രമിക്കാൻ സിറിയൻ അതിർത്തിയിൽ ഒരുക്കങ്ങൾ കൂട്ടുന്നതായി തിരുനബിക്ക് അറിവു കിട്ടി. വസ്തുതകൾ നേരിട്ടറിഞ്ഞു വിവരം റിപ്പോർട്ട് ചെയ്യുന്നതിനു

നബി(സ) പതിനഞ്ച് പേരടങ്ങിയ ഒരു അന്വേഷക സംഘത്തെ അതിർത്തിയിലേക്കയച്ചു. സിറിയൻ അതിർത്തിയിൽ ഒരു സൈന്യം കേന്ദ്രീകരിക്കുന്നതായി അവർ കണ്ടു. ആ വിവരവുമായി ഉടൻ മദീനയിലേക്ക് തിരിച്ചു പോരുന്നതിനു പകരം അവർ അവിടെ തങ്ങി നിന്നു. ഇസ്‌ലാമിന്റെ വിജയം കാണാൻ അവർക്ക് വലുതായ ആവേശവുമുണ്ടായിരുന്നു. എന്നാൽ, ആ ആവേശാതിരേകം അവർ ആഗ്രഹിച്ചതിനും പ്രതീക്ഷിച്ചതിനും എതിരായ സംഭവഗതികൾക്കു കാരണമായിത്തീരുകയാണുണ്ടായത്.

പ്രശ്നങ്ങൾ ആകെക്കൂടി പരിശേധിച്ചു നോക്കിയാൽ ശത്രുക്കളുടെ പ്രകോപനങ്ങൾ കാരണം നബിയുടെ നാടിനെ ലക്ഷ്യമാക്കി ആക്രമണം ആസൂത്രണം ചെയ്തവർ അന്യഥാ പെരുമാറുമെന്നു പ്രതീക്ഷിച്ചു കൂടാത്തതായിരുന്നു. അന്വേഷണ സംഘം ദൃഷ്ടിയിൽപെട്ടപ്പോൾ, കാര്യങ്ങൾ കൂടുതലൊന്നും കേൾക്കാൻ നിൽക്കാതെ ശത്രുക്കൾ വില്ലുകുലച്ചു അവരുടെ നേരെ അമ്പുകൾ വർഷിക്കുകയുണ്ടായി. പതിനഞ്ചു പേരടങ്ങിയ ആ സംഘം പക്ഷെ, പതറിയില്ല. ന്യായവാദത്തിനു തുനിഞ്ഞപ്പോൾ ശരങ്ങളാണ് അവർക്ക് തിരിച്ചു കിട്ടിയത്. എങ്കിലും അവർ പിന്നോക്കം പാഞ്ഞില്ല. അവർ ഉറച്ചു നിന്നു. ആയിരങ്ങൾക്കെതിരിൽ വെറും പതിനഞ്ചുപേർ. അവർക്കെന്തു ചെയ്യാൻ കഴിയും? അവരെല്ലാവരും മരിച്ചു വീണു!

ഈ അനാവശ്യമായ അക്രമകൃത്യത്തിന് സിറിയക്കാരെ ശിക്ഷിക്കുവാൻ തന്നെ തിരുനബി(സ) തീർച്ചയാക്കുകയും ഒരു സൈന്യത്തെ അയക്കുവാൻ ഒരുക്കങ്ങൾ ചെയ്യുകയും ചെയ്തു. അതിനിടയിൽ അതിർത്തിയിൽ കേന്ദ്രീകരിച്ചു കൊണ്ടിരുന്ന ശത്രുസൈന്യങ്ങൾ പിൻവാങ്ങിയതായി തിരുനബിക്ക് വിവരം ലഭിച്ചു. ആകയാൽ, അദ്ദേഹം യുദ്ധയാത്രക്കുള്ള തന്റെ ആലോചനകൾ മാറ്റിവെക്കുകയുണ്ടായി.

തിരുനബി(സ) ഇതു സംബന്ധിച്ച് റോമാ ചക്രവർത്തിക്ക്(അഥവാ, റോമായുടെ പേരിൽ ബസ്രയിൽ ഭരണം നടത്തി വന്ന ഗസ്സാൻ ഗോത്രത്തലവനു) ഒരു കത്തെഴുതി. സിറിയൻ അതിർത്തിയിൽ ദൃശ്യമായ സൈനിക നീക്കങ്ങളെ പറ്റിയും അതിർത്തി സംഭവങ്ങളെക്കുറിച്ചും റിപ്പോർട്ട് ചെയ്യാൻ താനയച്ച പതിനഞ്ചുപേരെ മൃഗീ

യമായി കശാപ്പ് ചെയ്ത നിഷ്ഠൂരകൃത്യത്തെപറ്റിയും നബി(സ) പ്രസ്തുതകത്തിൽ പരാതിപ്പെട്ടിരുന്നിരിക്കാം. ഈ കത്തു അൽഹർസ് എന്നു പേരായ ഒരു സഹാബിയാണ് കൊണ്ടു പോയിരുന്നത്. അദ്ദേഹം തന്റെ യാത്രക്കിടയിൽ മുഅ്ത്തായിൽ അന്നു റോമൻ അധികാരിയായിരുന്ന ഗസ്സാൻ ഗോത്രത്തലവനായ ശൂറഹ്ബീലിനെ കണ്ടു സംസാരിക്കുന്നതിനു അവിടെ ഇറങ്ങി.

ശൂറഹ്ബീൽ ചോദിച്ചു: ''മുഹമ്മദിന്റെ ദൂതനാണോ താൻ?"' 'ഉവ്വ്" എന്നുത്തരം ലഭിക്കേണ്ട താമസം. അൽഹർസിനെ കാവൽക്കാർ പിടിച്ചുകെട്ടി. പിന്നീട് കൊന്നുകളയുകയും ചെയ്തു. പ്രബോധനത്തിനു ശ്രമിച്ച പതിനഞ്ചു മുസ്ലിംകളെ വധിച്ച സൈന്യ വിഭാഗത്തിന്റെ നായകത്വം വഹിച്ചിരുന്നത് ഈ ഗസ്സാൻ ഗോത്രത്തലവൻതന്നെയായിരുന്നിരിക്കണം. "മുഹമ്മദിൽ നിന്നുള്ള സന്ദേശവുമായി പുറപ്പെട്ടിരിക്കുകയാണോ?" എന്നു ചോദിച്ചതിൽ നിന്നു തിരുനബിയുടെ വല്ല പരാതിയും തന്റെ ചെയ്തിയെപറ്റി കൈസർക്ക് ലഭിച്ചേക്കാനിടയുണ്ടെന്നു അയാൾക്ക് ഭയമുണ്ടായിരുന്നുവെന്ന് മനസ്സിലാകുന്നു. സംഭവിച്ച കാര്യങ്ങളിൽ തനിക്ക് കൈസറിൽനിന്ന് ശിക്ഷ ലഭിച്ചേക്കുമെന്ന് അയാൾക്ക് ആശങ്കയുണ്ടായിരുന്നിരിക്കണം. പ്രവാചകന്റെ ദൂതനെ കൊന്നു കളഞ്ഞാൽ താൻ സുരക്ഷിതനാകുമെന്നു കരുതി. പക്ഷേ, ആപ്രതീക്ഷ പുലർന്നില്ല. ദൂതനെ വധിച്ച വിവരം ലഭിച്ചപ്പോൾ ഈ വധത്തിനും അതിനു മുമ്പ് നടന്ന കൊലപാതകങ്ങൾക്കും പകരം ചോദിക്കാൻ, തിരുനബി(സ) തന്റെ സ്വതന്ത്രനാക്കപ്പെട്ട അടിമയായ സൈദിബ്നുഹാരിസിന്റെ നേതൃത്വത്തിൽ മൂവായിരം പേരടങ്ങിയ ഒരു സൈന്യ വിഭാഗത്തെ സിറിയൻ അതിർത്തിയിലേക്കയച്ചു. സൈദ് മരിച്ചാൽ ജഅ്ഫറുബിൻ അബീത്താലിബും ജഅ്ഫർ മരിച്ചാൽ അബ്ദുല്ലാഹിബ്നുറവാഹയും നായകത്വം വഹിക്കേണമെന്നു തിരുനബി(സ) കൽപിച്ചു. അബ്ദുല്ലാഹിബ്നു റവാഹയും കൊല്ലപ്പെട്ടാൽ മറ്റൊരു നായകനെ മുസ്ലിംകൾ ഉടൻ തിരഞ്ഞെടുത്തു കൊള്ളണം. ഇതുകേട്ടു കൊണ്ടിരുന്ന ഒരു ജൂതമുഖ്യൻ പറഞ്ഞു: "ഓ, അബുൽ കാസിം! താങ്കൾ ഒരു സത്യപ്രവാചകനാണെങ്കിൽ, ഈ നാമനിർദ്ദേശം ചെയ്ത മൂന്നു സൈനിക നേതാക്കളും മരിക്കും. ഒരു പ്രവാചകന്റെ വാക്ക് ദൈവം യാഥാർത്ഥ്യവത്ക്കരിക്കാതിരിക്കില്ല." സൈദിന്റെ നേരെ തിരിഞ്ഞു പറഞ്ഞു: ' 'ഞാൻ പറ

ഞ്ഞത് വിശ്വസിച്ചോളൂ. മുഹമ്മദ് ദൈവദൂതനാണെങ്കിൽ, നിങ്ങൾ ജീവനോടെ മടങ്ങി വരില്ല, തീർച്ച!"ഒരുറച്ച സത്യ വിശ്വാസിയായിരുന്ന സൈദ്(റ) മറുപടി നൽകി: ' 'ഞാൻ മടങ്ങിയാലും മടങ്ങിയില്ലെങ്കിലും മുഹമ്മദ് അല്ലാഹുവിന്റെ റസൂൽ തന്നെ, നിശ്ചയം!" (ഹൽബിയ്യ. പു.3, ഭാ.75)

പിറ്റെ ദിവസം കാലത്ത് മുസ്ലിം സൈന്യം ദീർഘമായ യാത്രയാരംഭിച്ചു. അവരെ യാത്രയക്കാൻ നബി തിരുമേനിയും സഖാക്കളും അൽപം ദൂരത്തോളം ഒന്നിച്ചു ചെന്നു. നബിതിരുമേനിയുടെ സ്വന്തം നായകത്വത്തിലല്ലാതെ അതിപ്രധാനമായ ഇത്തരമൊരു സൈനികയാത്ര മുമ്പു നടന്നിരുന്നില്ല. സൈന്യത്തെ യാത്രയക്കാനായി നടന്നു നീങ്ങവെ നബിതിരുമേനി(സ) സൈന്യനായകനു ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകിക്കൊണ്ടിരുന്നു. സിറിയയിലേക്ക് പോകുന്ന യാത്രാസംഘങ്ങൾക്ക് മദീനയിൽ വെച്ചു യാത്രയയപ്പ് നൽകാറുള്ള സ്ഥലത്തെത്തിയപ്പോൾ നബി(സ) അവിടെ നിന്നു കൊണ്ട് പറഞ്ഞു:

' 'ദൈവത്തെ ഭയപ്പെടണമെന്നും നിങ്ങളോടൊന്നിച്ചു പുറപ്പെട്ട മുസ്ലിംകളോട് ന്യായമായി പെരുമാറണമെന്നും ഞാൻ ആജ്ഞാപിക്കുന്നു. അല്ലാഹുവിന്റെ പേരിൽ യുദ്ധത്തിന് പുറപ്പെടുവിൻ! സിറിയയിലെ ശത്രുവിനെതിരായി നിങ്ങൾ യുദ്ധം ചെയ്യുവിൻ! ആ ശത്രു നിങ്ങളുടെയും അല്ലാഹുവിന്റെയും ശത്രുവാകുന്നു. നിങ്ങൾ സിറിയയിൽ ചെന്നാൽ ദൈവത്തെ അധികമായി ധ്യാനിക്കുന്നവരെ ആരാധനാലയങ്ങളിൽ കണ്ടെത്തും. അവരുമായി യാതൊരു തർക്കവും നിങ്ങൾക്കുണ്ടാവരുത്. അവരെ ഒരു വിധത്തിലും ഉപദ്രവിക്കയുമരുത്. ശത്രുരാജ്യത്തിലെ സ്ത്രീകളെയോ അന്ധരെയോ വൃദ്ധരെയോ കൊന്നു പോകരുത്; വൃക്ഷങ്ങൾ കൊത്തിനാശമാക്കരുത്, കെട്ടിടങ്ങൾ തകർക്കരുത്." (ഹൽബിയ്യ. പു.3)

ഇത്രയും പറഞ്ഞിട്ടു നബി(സ) മടങ്ങി. മുസ്ലിംസൈന്യം മുമ്പോട്ടു നീങ്ങി. ക്രിസ്ത്യാനികൾക്കെതിരായി അയക്കപ്പെട്ട ആദ്യത്തെ സൈന്യമായിരുന്നു ഇത്. സിറിയൻ അതിർത്തിയിൽ മുസ്ലിം സൈന്യമെത്തിയപ്പോൾ അവർക്കറിവുകിട്ടി, ഒരു ലക്ഷം പടയാളികളുടെ നായകത്വം വഹിച്ചുകൊണ്ട് കൈസർ ചക്രവർത്തി

താൻ തന്നെ യുദ്ധ രംഗത്തേക്ക് പുറപ്പെട്ടിരിക്കുകയാണെന്നും അറേബ്യയിലെ ക്രിസ്തീയ ഗോത്രങ്ങളിൽ നിന്ന് ഒരു ലക്ഷം പേരെ കൂടി സൈന്യത്തിൽ ചേർക്കാൻ പരിപാടികളിട്ടിട്ടുണ്ടെന്നും! ഇത്രയും വമ്പിച്ച സൈന്യത്തെയാണ് തങ്ങൾക്ക് അഭിമുഖീകരിക്കേണ്ടി വന്നതെന്നറിഞ്ഞപ്പോൾ മുസ്ലിംസൈന്യം വഴിക്കൽ തങ്ങി. മദീനയിൽ തിരുനബിയെ വിവരമറിയിക്കണമെന്ന് ഒരു വിഭാഗം അഭിപ്രായപ്പെട്ടു. നബി(സ) സഹായ സൈന്യത്തെ അയക്കുകയോ പ്രത്യേക നിർദ്ദേശങ്ങൾ നൽകുകയോ ചെയ്തേക്കാം! സൈനിക നേതാക്കൾ കൂടിയാലോചനകൾ നടത്തി. ആവേശഭരിതനായ അബ്ദുല്ലാഹിബ്നുറവാഹ ഒരു തീപ്പൊരി പ്രസംഗം ചെയ്തു: "ദൈവമാർഗ്ഗത്തിൽ രക്ത സാക്ഷികളാകാൻ തീർച്ചപ്പെടുത്തിയിട്ടാണ് നിങ്ങളെല്ലാം വീടുവിട്ടിറങ്ങി തിരിച്ചത്. രക്തസാക്ഷിത്വം മുമ്പിൽ കാണുമാറായപ്പോൾ നിങ്ങൾ പതറിപ്പോവുകയാണോ? നമ്മുടെ ഭാഗത്ത് ശത്രുവിനേക്കാൾ കൂടുതൽ ആളും അർത്ഥവും ഉള്ളതുകൊണ്ടല്ലല്ലോ നമ്മളിതു വരെ ശത്രുവിനോടു യുദ്ധം ചെയ്തുകൊണ്ടിരുന്നത്! നമ്മുടെ മുഖ്യമായ ആശ്രയം സത്യവിശ്വാസമല്ലേ? ശത്രുക്കൾ നമ്മുടെ എണ്ണത്തെക്കാൾ എത്രയോ ഇരട്ടിയാണെങ്കിൽ തന്നെ എന്താണ് വരാൻ പോകുന്നത്? ഒന്നിനു പകരം രണ്ടു നേട്ടങ്ങൾ നമുക്ക് കൈവരികയായി! നാം ജയിക്കും. അല്ലെങ്കിൽ, ദൈവമാർഗ്ഗത്തിൽ രക്തസാക്ഷികളായിത്തീരും!"

അബ്ദുല്ലാഹിബ്നു റവാഹയുടെ ആവേശോജ്ജ്വലമായ പ്രസംഗം കേട്ട് സൈന്യനായകൻമാരും പടയാളികളും വികാരഭരിതരായി. അദ്ദേഹം പറഞ്ഞതു നേരാണെന്നു എല്ലാവരും ഒരേ ശബ്ദത്തിൽ ഏറ്റു പറഞ്ഞു. സൈന്യം പുറപ്പെട്ടു. അവർ മുന്നോട്ട് നീങ്ങിയപ്പോൾ റോമാസൈന്യം തങ്ങൾക്കെതിരെ വരുന്നതു അവർകാണുന്നുണ്ടായിരുന്നു. മുഅ്ത്തായിൽ മുസ്ലിംകൾ താവളമടിച്ചു. അവിടെ വെച്ചു ഏറ്റു മുട്ടലുണ്ടായി. യുദ്ധം നടന്നു. താമസിയാതെ സൈദ് കൊല്ലപ്പെട്ടു. നബി തിരുമേനിയുടെ മച്ചുനൻ ആയ ജഅഫർ സൈന്യനായകത്വം വഹിച്ച് പതാകയേന്തി. ശത്രുക്കളുടെ സമ്മർദം ഏറിയേറി വരികയായിരുന്നു. മുസ്ലിംസൈന്യത്തിന് നിലയുറപ്പിക്കാൻ കഴിയുന്നില്ലെന്നും എണ്ണത്തിലുള്ള കുറവ് കാരണം അവർ നന്നേ ഞെരുങ്ങുകയാണെന്നും മനസ്സിലാക്കിയപ്പോൾ ജഅഫർ(റ) കുതിരപ്പുറത്തു നിന്നു ചാടിയിറങ്ങി. കുതിര

യുടെ കാലുകൾ വെട്ടിക്കളഞ്ഞു. കുറഞ്ഞപക്ഷം താൻ യുദ്ധക്കള ത്തിൽ നിന്ന് പിന്തിരിഞ്ഞോടാൻ തയ്യാറില്ലെന്ന ഒരു പ്രഖ്യാപന മായിരുന്നു അത്! പിന്തിരിഞ്ഞോടുകയില്ല. വീരമൃത്യു വരിക്കും എന്നുതന്നെ!

പ്രതിസന്ധിയും ആപൽഭീതിയും ഒഴിവാക്കാനുള്ള അറബ് മുറയായിരുന്നു കുതിരയുടെ കാൽവെട്ടൽ. ജഅ്ഫറിന്റെ വല തുകൈ മുറിഞ്ഞു വീണു. അദ്ദേഹം ഇടതു കൈകൊണ്ടു കൊടി മുറുകെ പിടിച്ചു. ഇടതുകൈയ്യും നഷ്ടപ്പെട്ടപ്പോൾ കൊടി കക്ഷ ത്തിൽ നെഞ്ചിനോട് ചേർത്തു പിടിച്ചു. തന്റെ വാക്കു പാലിച്ചു കൊണ്ടു അദ്ദേഹം മരിച്ചു വീണു. അപ്പോൾ തിരുനബിയുടെ കൽപ്പന പ്രകാരം അബ്ദുല്ലാഹിബ്നു റവാഹ മുന്നോട്ടു വന്നു കൊടി കയ്യിലേന്തി സൈനിക നായകത്വം ഏറ്റെടുത്തു. അദ്ദേഹവും പൊരുതി മരിച്ചു. ഈ സാഹചര്യത്തിൽ മറ്റൊരു നായകനെ തെര ഞ്ഞെടുത്തു കൊള്ളാനായിരുന്നു നബിയുടെ ഉപദേശം. തിരഞ്ഞെ ടുപ്പ് നടത്താൻ സമയമുണ്ടായിരുന്നില്ല. വമ്പിച്ച ശത്രുസൈന്യ ത്തിനു മുമ്പിൽ നിസ്സഹായരായി പോരാടുന്ന മുസ്ലിംകൾക്ക് കീഴ ടങ്ങുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. ഒരു സ്നേഹിതന്റെ നിർദ്ദേശമനുസരിച്ച് വീരനായ ഖാലിദ് മുന്നോട്ടു വന്നു പതാക കയ്യിലേന്തി സധൈര്യം നായകത്വം ഏറ്റെടുത്തു. സന്ധ്യവരെ അദ്ദേഹം പൊരുതി നിന്നു. പിറ്റെന്നാൾ ഖാലിദ് അവശരും ക്ഷീണി തരുമായ ശിഷ്ട സൈന്യവുമായി യുദ്ധക്കളത്തിലിറങ്ങിയത് തന്ത്ര പരമായി സമരമുഖത്ത് ചില നീക്കുപോക്കുകൾ നടത്തിക്കൊണ്ടാ യിരുന്നു. പിന്നണിപ്പടയാളികളെ മുൻനിരയിലേക്കും ഇടതു വലതു വശങ്ങളിലെ ഭടൻമാരെ അങ്ങോട്ടുമിങ്ങോട്ടും മാറ്റി. അവർ ചില മുദ്രാവാക്യങ്ങളും ഉയർത്തിക്കൊണ്ടിരുന്നു. രാത്രിക്ക് രാത്രി മുസ്ലിം പക്ഷത്ത് പോഷക സേനകൾ എത്തിക്കഴിഞ്ഞിരിക്കുക യാണെന്നും ഇതുമൂലം ശത്രുക്കൾ തെറ്റിദ്ധരിക്കുകയാണുണ്ടായ ത്. അവർ പേടിച്ചു പിൻവാങ്ങിക്കളഞ്ഞു! അവശേഷിച്ച സൈന്യ വുമായി ഖാലിദും മടങ്ങി. നബിതിരുമേനി(സ)ക്ക് ദിവ്യവെളിപാട് മുഖേന ഈ വിവരങ്ങൾ അറിയുവാൻ സാധിച്ചിരുന്നു. തിരുന ബി(സ) മുസ്ലിംകളെ പള്ളിയിൽ ഒരുമിച്ചുകൂട്ടി പ്രസംഗിക്കാനെ ഴുന്നേറ്റപ്പോൾ അവിടുത്തെ കണ്ണുകൾ നിറഞ്ഞൊഴുകുന്നുണ്ടായി രുന്നു. തിരുമേനി(സ) പറഞ്ഞു:

‘ ‘മുസ്‌ലിം സഹോദരങ്ങളെ! സിറിയൻ അതിർത്തിയിലേക്ക് നീങ്ങിയ സൈന്യത്തെപറ്റി ഞാൻ നിങ്ങളെ അറിയിക്കാം. അവർ ശത്രുക്കൾക്കെതിരിൽ ഉറച്ചു നിന്നു പൊരുതി. ആദ്യം സൈദും പിന്നെ ജഅ്ഫറും പിന്നെ അബ്ദുല്ലാഹിബ്നു റവാഹയും പതാകയേന്തി. മൂന്നു പേരും ഒരാൾക്കു പിന്നിൽ ഒരാളായി സുധീരം പൊരുതി മരിച്ചു. അവർക്കെല്ലാം വേണ്ടി നിങ്ങൾ പ്രാർത്ഥിക്കുവിൻ! അവർക്ക് ശേഷം ഖാലിദ് പതാകയേന്തി. അദ്ദേഹം സ്വയം ഏറ്റെടുത്തതാണ് നേതൃത്വം! അല്ലാഹുവിന്റെ വാളുകളിൽ ഒരു വാളാണ് ഖാലിദ്. അദ്ദേഹം മുസ്‌ലിംസൈന്യത്തെ രക്ഷിച്ചു മടങ്ങിയിരിക്കുകയാണ്.”(സാദുൽമആദ്, പു.1. സർഖാനി)

ഖാലിദിനെക്കുറിച്ചുള്ള നബി തിരുമേനിയുടെ ഈ പരാമർശം പ്രസിദ്ധമായിത്തീർന്നു. ‘ഖാലിദ് ദൈവത്തിന്റെ വാൾ’ ആയിത്തന്നെ അറിയപ്പെടുമാറായി.

പിൽക്കാല വിശ്വാസികളിലൊരാളെന്ന നിലയിൽ ഖാലിദിനെ മറ്റു മുസ്‌ലിംകൾ ചിലപ്പോൾ അപഹസിക്കാറുണ്ടായിരുന്നു. ഒരിക്കൽ അദ്ദേഹവും അബ്ദുർറഹ്മാനിബ്നുഔഫും തമ്മിൽ ശണ്ഠയായി. അബ്ദുർറഹ്മാനിബ്നു ഔഫ് ഖാലിദിനെപറ്റി തിരുനബിയുടെ അടുക്കൽ പരാതി പറഞ്ഞു. പ്രവാചകൻ ഖാലിദിനെ ശാസിച്ചു: “ഖാലിദേ, ബദ്റ്നാൾ തൊട്ട് ഇസ്‌ലാമിനു സേവനം ചെയ്തുകൊണ്ടിരിക്കുന്ന ഒരാളെയാണോ താങ്കൾ അലോസരപ്പെടുത്തുന്നത്? ഞാൻ പറയട്ടെ, ഇന്നു നിങ്ങൾ ഉഹദ്മലയോളം സ്വർണ്ണം ഇസ്‌ലാമിനുവേണ്ടി ചെലവാക്കിയാലും അബ്ദുർറഹ്മാൻ എന്ന ദിവ്യമായ പാരിതോഷികത്തിനു പകരമായിത്തീരില്ല, കേട്ടോ!”

“പക്ഷേ, അവർ എന്നെ പരിഹസിക്കുന്നു; എനിക്ക് മറുപടി നൽകേണ്ടിവരുന്നുവല്ലോ!” ഖാലിദ് പരാതിപ്പെട്ടു.

നബി(സ) ഉടനെ ചുറ്റുമുള്ളവരുടെ നേരെ നോക്കിയിട്ടു പറഞ്ഞു, “നിങ്ങളാരും ഖാലിദിനെ ഇകഴ്ത്തിപ്പറയരുത്. ഖാലിദ് ദൈവത്തിന്റെ വാളുകളിൽ ഒരു വാളാണ്. അവിശ്വാസികൾക്കെതിരെ ഊരിയ വാൾ.”

കുറച്ചു കൊല്ലങ്ങൾക്കകം തന്നെ നബി(സ)യുടെ വാക്കുകൾ യാഥാർത്ഥ്യമായി പുലർന്നു.

മുസ്ലിം സൈന്യവുമായി ഖാലിദ് തിരിച്ചെത്തിയ ശേഷം മദീനയിലെ മുസ്ലിംകളിൽ ചിലർ ഈ മുസ്ലിം സൈന്യത്തെ പറ്റി പരാജയ ബുദ്ധികളെന്നും ഭീരുക്കളെന്നും അപഹസിച്ചു. അവരെല്ലാം പൊരുതി മരിക്കേണ്ടതായിരുന്നു എന്നത്രെ വിമർശനസൂചന! വിമർശകരെ നബി(സ) താക്കീതു ചെയ്തു: ഖാലിദും അദ്ദേഹത്തിന്റെ പടയാളികളും പരാജയബുദ്ധികളോ ഭീരുക്കളോ അല്ലെന്നു അവിടുന്നു അരുളി. ശത്രുക്കളെ വീണ്ടും വീണ്ടും തുരത്തിപ്പോന്നവരാണവർ. ആ വാക്കുകൾക്ക് കേൾവിയിൽ കവിഞ്ഞ ആഴമേറിയ അർത്ഥമുണ്ടായിരുന്നു. സിറിയക്കെതിരിൽ മുസ്ലിംകൾക്ക് നടത്തേണ്ടിയിരുന്ന യുദ്ധങ്ങളെ കുറിച്ചുള്ള പ്രവചനമായിരുന്നു അത്!

**ജൈത്രയാത്ര!**

ഹിജ്റ 8-ാം വർഷം റമദാൻ മാസത്തിൽ (എ.ഡി.629 ഡിസംബർ) നിർണ്ണായകമായ ആ സമരയാത്രയ്ക്ക് മുഹമ്മദ് നബി(സ) തിരുമേനി പുറപ്പെട്ടു. ഇതോടു കൂടിയാണ് അറേബ്യയിൽ ഇസ്ലാം മതം എന്നെന്നേയ്ക്കുമായി നിലയുറച്ചത്.

അറബ് ഗോത്രങ്ങൾ അവിശ്വാസികളോടൊപ്പമോ തിരുനബി(സ)യോടൊപ്പമോ ചേരാൻ യഥേഷ്ടം അനുവദിക്കപ്പെടണമെന്നു മുസ്ലിംകളും അവിശ്വാസികളും തമ്മിൽ ഹുദൈബിയായിൽ വെച്ചു ഉടമ്പടി ചെയ്തിരുന്നു. ഉഭയസമ്മതം ലംഘിച്ചു ഒരു കൂട്ടർ മറ്റെ കൂട്ടരെ ആക്രമിക്കാത്തിടത്തോളം ഇരുകൂട്ടരും അന്യോന്യം പത്തു കൊല്ലം വരെ യുദ്ധം ചെയ്യുകയില്ലെന്നും കരാർ ചെയ്യപ്പെട്ടിരുന്നു. കരാറനുസരിച്ചു ഖുസാഅ് ഗോത്രക്കാർ മുസ്ലിംകളുമായി സഖ്യം ചെയ്തപ്പോൾ ബനൂബക്കർ ഗോത്രം മക്കക്കാരുടെ ഭാഗം ചേർന്നു. അവിശ്വാസികളായ അറബികൾ കരാറുകളെ മാനിച്ചിരുന്നില്ല; പ്രത്യേകിച്ചും മുസ്ലിംകളുമായുള്ള കരാറുകളെ. ബനൂബക്കറും ഖുസായും തമ്മിൽ പ്രത്യക്ഷമായ ചില തർക്കങ്ങളുണ്ടായിരുന്നു.ഖുസാഅ് പൂർത്തിയാക്കേണ്ടിയിരുന്ന ചില ബാധ്യതകൾ തീർത്തു കിട്ടേണ്ട കാര്യത്തെ പറ്റി ബനൂബക്കർ മക്കക്കാരുമായി കൂടിയാലോചന നടത്തി. തങ്ങൾ ഹുദൈബിയാ കരാറിലേർപ്പെട്ടിരിക്കുകയാണെന്നു മക്കക്കാർ പറഞ്ഞു. തിരുനബിയുമായുള്ള സഖ്യത്തിന്റെ തണലിൽ ഖുസാഅ് രക്ഷ

പ്രാപിച്ചിരിക്കുകയാണെന്നും ഖുസായെ ആക്രമിക്കാൻ പറ്റിയ തക്കം ഇതാണെന്നും ബനൂബക്കർ ഉണർത്തിച്ചപ്പോൾ മക്കക്കാർ അതിനു സമ്മതിച്ചു. അതനുസരിച്ച് മക്കക്കാരും ബനൂബക്കറും യോജിച്ചുകൊണ്ട് ഖുസായുടെ നേരെ ഒരു രാത്രി ഒരു മിന്നലാക്രമണം നടത്തുകയും ഖുസാഗോത്രത്തിൽപെട്ട അനേകം ആളുകളെ കൊന്നൊടുക്കുകയും ചെയ്തു. ഈ കരാറു ലംഘനത്തെകുറിച്ച് അറിവു നൽകാൻ ജാംഘികാരൂഢരായ 40 പേരടങ്ങിയ ഒരു നിവേദക സംഘത്തെ ഖുസാഅ് നബി തിരുമേനി(സ)യുടെ അടുക്കൽ മദീനയിലേക്ക് അയച്ചു. ഈ നഗ്നമായ ആക്രമണത്തിന് പകരം വീട്ടാൻ മുസ്‌ലിം സൈന്യം മക്കയിലേക്ക് മാർച്ച് ചെയ്യണമെന്നതായിരുന്നു അവരുടെ ആവശ്യം. നിവേദക സംഘം തിരുനബിയെ രണ്ടു സംഗതികൾ ഉണർത്തിച്ചു. ഖുസായുടെ ദുർവിപാകത്തിൽ താനും പങ്കാളിയാണെന്ന് തിരുനബി(സ) നിവേദകസംഘത്തോടു അസന്ദിഗ്ദ്ധമായ ഭാഷയിൽ പ്രസ്താവിച്ചു. ആകാശമണ്ഡലത്തിൽ ഉയർന്നു നീങ്ങുന്ന പയോധരത്തെ ചൂണ്ടികാട്ടി കൊണ്ട് തിരുമേനി പറഞ്ഞു; ' 'അതാ, അകലെ കാണുന്ന ആ മേഘമാലയിലെ ജലകണങ്ങൾ കണക്കെ മുസ്‌ലിം പട്ടാളക്കാർ നിങ്ങളുടെ സഹായത്തിന് വന്നിറങ്ങും!"

ഖുസാഅ് മദീനയിലേക്ക് നിവേദക സംഘത്തെ അയച്ചിട്ടുണ്ടെന്നറിഞ്ഞപ്പോൾ മക്കക്കാർ നടുങ്ങിപ്പോയി. മുസ്‌ലിംകളെ ആക്രമണത്തിൽ നിന്ന് പിൻതിരിപ്പിക്കേണ്ടതിലേക്കായി അവർ അബൂസുഫിയാനെ ധടുതിയിൽ മദീനയിലേക്ക് പറഞ്ഞയച്ചു. അബൂസൂഫിയാൻ മദീനയിലെത്തി. ഹുദൈബിയാസന്ധി നടക്കുമ്പോൾ താൻ സന്നിഹിതനായിരുന്നില്ലെന്നും ആകയാൽ ഒരു പുതിയ സമാധാനക്കരാറുണ്ടാക്കേണ്ടതാണെന്നും അബൂസുഫിയാൻ പറഞ്ഞു നോക്കി. ഈ നിർദ്ദേശത്തിന് ഒരു മറുപടി നൽകുന്നത് ഉചിതമല്ലെന്നാണ് തിരുമേനി കരുതിയത്. അബൂസുഫിയാനു ഈ സ്ഥിതി വിശേഷത്തിൽ വലിയ മാനഹാനി തോന്നി. അദ്ദേഹം പള്ളിയിൽ ചെന്ന് പ്രഖ്യാപിച്ചു.

' 'മഹാജനങ്ങളെ, മക്കക്കാർക്കു വേണ്ടി സമാധാന ഉടമ്പടി പുതുക്കുവാൻ ഞാനിതാ സന്നദ്ധനാണ്" (സർഖാനി)

മദീനാവാസികൾക്ക് ഈ പ്രഖ്യാപനത്തിന്റെ അർത്ഥം മന

സ്സിലായില്ല. അവർ അതു ചിരിച്ചു തള്ളി. നബിതിരുമേനി അബൂസുഫിയാനോടു പറഞ്ഞു: "നിങ്ങളുടെ പ്രസ്താവന തികച്ചും ഏകപക്ഷീയമാണ്. ഞങ്ങൾക്ക് അതിനോട് യോജിക്കാൻ നിർവാഹമില്ല." ഇതിനിടയിൽ തിരുമേനി(സ) എല്ലാ ഗോത്രക്കാർക്കും വിവരം എത്തിച്ചു കഴിഞ്ഞിരുന്നു. അവരെല്ലാം തയ്യാറെടുത്തുവെന്നും പുറപ്പെട്ടു തുടങ്ങിയെന്നുമറിഞ്ഞപ്പോൾ, ആയുധമണിഞ്ഞു കൊള്ളാൻ തിരുമേനി മദീനക്കാരോടും കൽപിച്ചു. അങ്ങനെ ജനുവരി 1-ാം തിയ്യതി മുസ്ലിംസൈന്യം പുറപ്പെട്ടു. യാത്രയിൽ പല കേന്ദ്രങ്ങളിൽ നിന്നും ഇതര മുസ്ലിം ഗോത്രക്കാരുടെ പോഷക സേനകൾ അവരോടൊപ്പം ചേർന്നു കൊണ്ടിരുന്നു. ഏതാനും ദിവസത്തെ യാത്രക്ക് ശേഷം അവർ 'ഫാറാൻ'മരുഭൂമിയിൽ പ്രവേശിച്ചു. അപ്പോഴേക്കും അവരുടെ എണ്ണം (അനേക കാലം മുമ്പ് സുലൈമാൻ നബി-ശലമോൻ - പ്രവചിച്ചതിൽ പ്രകാരം) പതിനായിരമായി പെരുകിയിരുന്നു. ഈ സൈന്യം മക്കയിലേക്ക് മാർച്ച് ചെയ്തുകൊണ്ടിരുന്നപ്പോൾ ചുറ്റും പ്രകടമായി കണ്ട നിശബ്ദത മക്കക്കാർക്കു മേൽക്കുമേൽ അശുഭകരമായി തോന്നി. മുസ്ലിംകളുടെ ഉദ്ദേശ്യങ്ങളെന്തൊക്കയെന്നറിയാൻ അവർ വീണ്ടും അബൂസുഫിയാനെ പ്രേരിപ്പിച്ചയച്ചു. ഒരു ദിവസത്തെ വഴിദൂരമെത്തിയപ്പോൾ രാത്രി ആ മരുഭൂമി പ്രദേശമാകെ കത്തിത്തിളങ്ങിക്കൊണ്ടിരിക്കുന്ന കാഴ്ചയാണ് അബൂസുഫിയാന്റെ ദൃഷ്ടിയിൽ പതിഞ്ഞത്. ഓരോ തമ്പിനു മുമ്പിലും തീ കത്തിക്കുവാൻ തിരുമേനി(സ) കൽപിച്ചിട്ടുണ്ടായിരുന്നു. നിശബ്ദവും തമോനിബിഡവുമായ നിശീഥിനിയിൽ ആ തീജ്വാലകൾ അതിഭീകരമായ ഒരു കാഴ്ചപ്പാടുണ്ടാക്കി.

' 'ഇതെന്താണ്?!"അബൂസുഫിയാൻ കൂട്ടുകാരനോടന്വേഷിച്ചു: "സ്വർഗ്ഗത്തിൽ നിന്നൊരു സൈന്യം വന്നിറങ്ങിയിരിക്കയാണോ? ഇത്രയും വമ്പിച്ച അറബ് സേനയോ?"

അവർ ഏതാനും അറബ് ഗോത്രങ്ങളുടെ പേരെണ്ണിത്തുടങ്ങി. ഓരോ ഗോത്രത്തിന്റെ പേരെടുത്തു പറയുമ്പോഴും 'ഇല്ല! ഇത്രയും വലിയൊരു സേന ഒരറബ് ഗോത്രത്തിനും ഇല്ല' എന്നിങ്ങനെ അബൂസുഫിയാൻ പറഞ്ഞുകൊണ്ടിരുന്നു. അബൂസുഫിയാനും സ്നേഹിതരും അങ്ങനെ ചിന്താമഗ്നരായിരിക്കവെ ഒരു വിളി കേട്ടു! 'അബൂഹൻസലാ!'

'അബ്ബാസ്! നിങ്ങളിവിടെയെത്തിയോ?'അബൂസുഫിയാൻ ചോദിച്ചു.

' 'അതെ! തിരുനബിയുടെ സൈന്യം സമീപത്തു താവളമടിച്ചിരിക്കുകയാണ്. വേഗം കാര്യം തീരുമാനിച്ചു കൊള്ളുക! അല്ലാത്തപക്ഷം മാനക്കേടും പരാജയവും അഭിമുഖീകരിക്കേണ്ടി വരും!" അബ്ബാസ് പറഞ്ഞു.

അബ്ബാസും അബൂസുഫിയാനും പഴയ ചങ്ങാതിമാരായിരുന്നു. തന്റെ കഴുതപ്പുറത്തു കയറി തന്നോടൊപ്പം തിരുനബിയുടെ അടുക്കൽ ചെല്ലണമെന്നു അബ്ബാസ്(റ) അബൂസുഫിയാനെ നിർബന്ധിച്ചു. അബ്ബാസ് കൈ നീട്ടി അബൂസുഫിയാനെപിടിച്ചു കഴുതപ്പുറത്തേറ്റിയിരുത്തി. കുതിമുള്ളേറ്റ പടക്കഴുത അവിരുവരെയും അതിശ്രീഘ്രം തിരുസന്നിധിയിലെത്തിച്ചു. തിരുനബി(സ)യുടെ തമ്പിന്റെ സംരക്ഷണ ചുമതലയേറ്റിരുന്നതു ഹദ്റത്ത് ഉമർ(റ) ആയിരുന്നു. അദ്ദേഹം അബൂസുഫിയാനെ കണ്ടമാത്രയിൽ കൊന്നു കളയാനിടയുണ്ടെന്നു അബ്ബാസിനു പേടിയുണ്ടായിരുന്നു. എന്നാൽ, അബൂസുഫിയാന്റെ നേരെ ആരും കൈനീട്ടരുതെന്നു തിരുമേനി(സ) വിലക്കിയിരുന്നതിനാൽ കുഴപ്പമുണ്ടായില്ല. തിരുനബി(സ)യുമായുള്ള സംഭാഷണം അബൂസുഫിയാന് ഹൃദ്യമായി തോന്നി. ഇസ്‌ലാമിന്റെ ഭാഗ്യതാരം ഉദിച്ചുയർന്നതു കണ്ടതിൽ അബൂസുഫിയാൻ ആശ്ചര്യപരതന്ത്രനായി. മക്കക്കാരാൽ ബഹിഷ്കരിക്കപ്പെടുക മൂലം ഒരേ ഒരു ഇഷ്ടസഖാവിനെയും കൂട്ടി മക്കയിൽനിന്നും ഹിജ്റ പോയ മുഹമ്മദ് ഇതാ ഇവിടെ! ഏഴുവർഷം തികയുന്നതിന് മുമ്പേ പതിനായിരം ഭക്തസഖാക്കളോടൊപ്പം ജേതാവായി മക്കാപട്ടണത്തിന്റെ പടിവാതിക്കൽവന്നു മുട്ടുകയാണ്! കാറ്റു മറിച്ചു വീശിയിരിക്കുന്നു!! ഏഴു വർഷം മുമ്പു മക്കയിൽ നിന്നു ജീവനും കയ്യിൽ പിടിച്ചു അത്ഭുതകരമായി രക്ഷപ്പെട്ട അഭയാർത്ഥിയായ പ്രവാചകൻ മക്കയിലേക്ക് തിരിച്ചു വന്നിരിക്കുന്നു, അജയ്യമായ ഒരു സൈന്യ വ്യൂഹത്തിന്റെ അനിഷേധ്യനായ പടനായകനായിത്തന്നെ!

അബൂസുഫിയാൻ വികാരഭരിതനായിരുന്നു. ഏഴുകൊല്ലത്തിനിടയിൽ അവിശ്വസനീയമായ വമ്പിച്ച മാറ്റം സംഭവിച്ചിരിക്കുന്നു. മക്കക്കാരുടെ നേതാവ് എന്ന നിലയിൽ താനിനി എന്തുകാട്ടുവാ

നാണ്! തടുക്കുകയോ അതോ വഴങ്ങുകയോ വേണ്ടതു? വിചാരമഗ്നനായ അബൂസുഫിയാൻ നിശ്ചലനായി നിലകൊണ്ടു. മക്കക്കാരുടെ നേതാവിനെ തിരുനബി(സ) ഒന്നടിമുടി നോക്കി! അബൂസുഫിയാനു അന്നു രാത്രി ആതിഥ്യം നൽകാൻ അബ്ബാസിനോടു തിരുമേനി കൽപിക്കുകയും കാലത്തു കണ്ടു കൊള്ളാമെന്നേൽക്കുകയും ചെയ്തു. അബൂസുഫിയാൻ രാത്രി അബ്ബാസിനോടൊപ്പം കഴിച്ചു കൂട്ടുകയും അവർ അതിരാവിലെ തിരുസവിധത്തിലേക്കു പുറപ്പെടുകയും ചെയ്തു. പ്രഭാത നമസ്കാരത്തിനുള്ള സമയമായിരുന്നു. അതികാലത്ത് അവിടെങ്ങും ദൃശ്യമായ കർമ്മോത്സുകതയും ആരവങ്ങളും അബൂസുഫിയാനെ സംബന്ധിച്ചേടത്തോളം അദൃഷ്ടപൂർവ്വമായിരുന്നു. ഇസ്‌ലാമിന്റെ അച്ചടക്കത്തിനു വഴിപെട്ടു മുസ്‌ലിംകൾ ചെയ്യുന്നതു പോലെ ഇത്ര നേരത്തെ നിദ്ര വിട്ടുണരുകയെന്നത് അദ്ദേഹത്തിന്-എല്ലാ മക്കക്കാർക്കും തന്നെ- അജ്ഞാതമായിരുന്നു. എല്ലാവരും സുബ്ഹ് നമസ്കാരത്തിന് ഒരുക്കം കൂട്ടുന്നതായി അദ്ദേഹം കണ്ടു. ചിലർ 'വുളു'(ക്ഷാളനം) ചെയ്യുന്നതിന്നു വേണ്ടി വെള്ളവും തേടി അങ്ങുമിങ്ങും നടക്കുന്നു. മറ്റു ചിലർ മുസ്‌ലിംകൾ നമസ്കരിക്കുമ്പോൾ അവർക്കു കാവൽ നിൽക്കുന്നു. പ്രഭാത വേളയിലെ ഈ കർമ്മപരിപാടിയുടെ ഉദ്ദേശ്യവും അർത്ഥവും അബൂസുഫിയാന് മനസ്സിലായില്ല. അദ്ദേഹം ഭയപരവശനായി. തന്നെ പേടിപ്പിച്ചു കീഴടക്കാനുള്ള ഒരു പുതിയ തന്ത്രമാണോ ഇതെന്ന് അദ്ദേഹം ശങ്കിച്ചു.

' 'ഇവരൊക്കെ എന്തു ചെയ്യുന്നു?" അബൂസുഫിയാൻ ആശ്ചര്യത്തോടെ ആരാഞ്ഞു.

' 'പേടിക്കാനൊന്നുമില്ല. അവർ പ്രഭാതനമസ്കാരം അനുഷ്ഠിക്കാൻ പോകയാണ്."അബ്ബാസ് മറുപടി നൽകി.

ആയിരക്കണക്കിൽ മുസ്‌ലിംകൾ നബിതിരുമേനിയുടെ പിന്നിൽ അണിനിരന്നിരിക്കുന്നു. തിരുനബിയുടെ ഓരോ ചലനത്തിനുമൊത്ത് അവരും ചലിക്കുന്നു. 'റുക്കൂഅ്' ,'സുജൂദ്', വീണ്ടും നിവർന്നു നിൽക്കൽ പിന്നെയും സാഷ്ടാഗം! അബ്ബാസ്(റ) കാവൽ ജോലിയിലായിരുന്നതിനാൽ അബൂസുഫിയാനുമായി സംഭാഷണം നടത്തിക്കൊണ്ടിരുന്നു.

' 'നിങ്ങളെന്താണ് ചിന്തിക്കുന്നത് അബൂസുഫിയാൻ? ഇതു

മുസ്‌ലിംകളുടെ നമസ്കാരമാണ്. തിരുനബി(സ) പറയുന്നതൊക്കെ മുസ്‌ലിംകൾ ചെയ്യും. ഭക്ഷണപാനീയങ്ങൾ ഉപേക്ഷിക്കുക പോലും ചെയ്യും."

അബൂസുഫിയാൻ പറഞ്ഞു: ' 'ശരിയാണ്! ഞാൻ രാജാക്കൻമാരുടെ വലിയ വലിയ ദർബാറുകൾ കണ്ടിട്ടുണ്ട്. കിസ്‌റായുടെ അരമനകളും കൈസറിന്റെ കൊട്ടാരങ്ങളും കണ്ടിട്ടുണ്ട്. എന്നാൽ, മുസ്‌ലിംകൾക്ക് അവരുടെ പ്രവാചകനോടുള്ളത്ര ഭക്ത്യാദരങ്ങൾ ഏതെങ്കിലും ഒരുകൂട്ടർ തങ്ങളുടെ നേതാവിനോടു പ്രകടിപ്പിക്കുന്നതായി ഞാൻ കണ്ടിട്ടില്ല." (ഹൽബിയ്യ, വാള്യം 2.ഭാ.90)

തന്റെ സ്വന്തം ജനത്തിന്-മക്കക്കാർക്ക്-മാപ്പ് കൊടുക്കാൻ നബി തിരുമേനിയോടു അപേക്ഷിക്കുകയില്ലേ എന്നു അബൂസുഫിയാൻ ഹദ്‌റത്ത് അബ്ബാസിനോടു ചോദിച്ചു. പ്രഭാത നമസ്കാരം കഴിഞ്ഞ ശേഷം അബ്ബാസ്(റ) അബൂസുഫിയാനെ തിരുസവിധത്തിലേക്കാനയിക്കുകയുണ്ടായി. തിരുനബി(സ) അബൂസുഫിയാനോടു ചോദിച്ചു: "അല്ലാഹു അല്ലാതെ ആരാധ്യനായി മറ്റാരുമില്ലെന്നു താങ്കൾക്കിനിയും ബോദ്ധ്യമായില്ലേ?"

"എന്റെ പിതാവും എന്റെ മാതാവും അങ്ങേയ്ക്ക് തെണ്ടമായിരിക്കട്ടെ! അങ്ങ് എന്നും അങ്ങയുടെ ബന്ധുജനങ്ങളോടു ആർദ്രതയും അലിവും കാണിച്ചിട്ടുണ്ട്. അല്ലാഹുവിനു പുറമെ ആരാധ്യനായി മറ്റാരെങ്കിലും ഉണ്ടെങ്കിൽ, അങ്ങേയ്ക്കെതിരിൽ ഞങ്ങൾക്ക് സഹായം കിട്ടിയേനെ."

"ഞാൻ അല്ലാഹുവിന്റെ ദൂതനാണെന്ന് നിങ്ങൾക്കിനിയും ബോധ്യം വന്നില്ലേ?"

എന്റെ പിതാവും എന്റെ മാതാവും അങ്ങേയ്ക്ക് ബലിയായിരിക്കട്ടെ! ഇക്കാര്യത്തിൽ എനിക്കിപ്പോഴും സംശയമുണ്ട്!

നബി തിരുമേനി(സ)യെ ദൈവദൂതനായി അംഗീകരിക്കാൻ അബൂസുഫിയാൻ കൂട്ടാക്കിയില്ലെങ്കിലും മക്കക്കാർക്കു വേണ്ടി ചാരവൃത്തി നടത്താൻ അബൂസുഫിയാനോടൊപ്പം മക്കവിട്ട അദ്ദേഹത്തിന്റെ രണ്ടു കൂട്ടുകാർ തദവസരത്തിൽ തിരുസവിധത്തിൽ വെച്ച് ഇസ്‌ലാം മതം സ്വീകരിക്കുകയുണ്ടായി. അവരിലൊരാൾ ഹക്കീം ബിൻഹിസാം ആയിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ അബൂസുഫിയാനും ഇസ്‌ലാം മതം സ്വീകരിച്ചു. എങ്കിലും, മക്ക പതിക്കുന്നതു

വരെയും അബൂസുഫിയാൻ അന്തരാവിശ്വസിച്ചിരുന്നില്ലെന്നാണ് തോന്നുന്നത്. മുസ്‌ലിംകൾ തങ്ങളുടെ സ്വന്തം ബന്ധുക്കളെ നശിപ്പിക്കുമോ എന്നു തിരുമേനിയോട് ഹക്കീം ബിൻഹിസാം തദവസരത്തിൽ ചോദിക്കുകയുണ്ടായി.

തിരുനബി(സ) പ്രതിവചിച്ചു: “ഇക്കൂട്ടർ വലിയ ക്രൂരതകൾ കാണിച്ചിരിക്കുന്നു. ഇവർ എല്ലാ സീമകളെയും അതിലംഘിച്ചു. കൊണ്ടാണ് അക്രമങ്ങളും വിശ്വാസ വഞ്ചനയും പ്രവർത്തിച്ചത്. ഹുദൈബിയായിൽ വെച്ച് ഒപ്പിട്ട സമാധാനസന്ധി പിച്ചിച്ചീന്തികൊണ്ട് ഇവർ ഖുസാഅ് ഗോത്രത്തിന്റെ നേരെ പൈശാചികമായ ആക്രമണം നടത്തി. ദൈവം പരിശുദ്ധമാക്കിയ പുണ്യ സ്ഥലത്തു വെച്ച് അവർ യുദ്ധം ചെയ്തു.”

“അല്ലയോ പ്രവാചകരേ, അങ്ങ് പറഞ്ഞതെത്രയും വാസ്തവം. അങ്ങു പറഞ്ഞതു പോലെ തന്നെയാണ് ഞങ്ങളുടെ ജനം പെരുമാറിയത്. പക്ഷേ മക്കായുടെ നേരെ മാർച്ചു ചെയ്യുന്നതിനു പകരം അങ്ങു എന്തുകൊണ്ട് ഹവാസീനെ ആക്രമിക്കുന്നില്ല?”ഹക്കീം ചോദിച്ചു.

“ക്രൂരവും കാട്ടാളത്തപരവുമായിട്ടാണ് അവരും പെരുമാറിയത്. മൂന്നു ലക്ഷ്യങ്ങൾ സാധിക്കുന്നതിനു അല്ലാഹു എന്നെ പ്രാപ്തനാക്കുമെന്ന് എനിക്കുറപ്പുണ്ട്. മക്കാവിജയം, ഇസ്‌ലാമിന്റെ ഉന്നതി, ഹവാസിന്റെ പതനം.”

ഇതെല്ലാം ശ്രദ്ധിച്ചു കൊണ്ടിരുന്ന അബൂസുഫിയാൻ ഇടയിൽ ചോദിച്ചു; “മക്കക്കാർ വാളൂരുന്നില്ലെങ്കിൽ അവർക്ക് രക്ഷയുണ്ടാകുമോ?”

“തീർച്ചയായും! വീട്ടിനകത്തിരിക്കുന്നവരെല്ലാം സുരക്ഷിതരായിരിക്കും” തിരുമേനി മറുപടി നൽകി.

അബ്ബാസ് പറഞ്ഞു, “അല്ലയോ പ്രവാചകരേ, അബൂസുഫിയാന് സ്വന്തം കാര്യത്തിൽ വലിയ ഉൽക്കണ്ഠയുണ്ട്. മക്കക്കാരുടെ ഇടയിൽ തനിക്കുള്ള സ്ഥാനവും പദവികളും നിലനിർത്തപ്പെടുമോ എന്നു അദ്ദേഹം അറിയാനാഗ്രഹിക്കുന്നു.”

തിരുദൂതർ പറഞ്ഞു, “കൊള്ളാം! അബൂസുഫിയാന്റെ വീട്ടിൽ അഭയം തേടുന്നവരെല്ലാം രക്ഷയിലായിരിക്കുന്നതാണ്. വിശുദ്ധ കഅബായിൽ പ്രവേശിക്കുന്നവരും രക്ഷയിലായിരിക്കും.

ആരെല്ലാം ആയുധം വച്ച് കീഴടങ്ങുന്നുവോ അവരും രക്ഷയിലാ യിരിക്കും. വാതിലുകളടച്ച് വീട്ടിനകത്തിരിക്കുന്നവരും സുരക്ഷി തരായിരിക്കും. ആരെല്ലാം ഹക്കീമിബ്നുഹിസാമിന്റെ വീട്ടിൽ താമ സിക്കുന്നുവോ അവരും രക്ഷയിലായിരിക്കും!"

ഇതുപറഞ്ഞിട്ട് തിരുമേനി(സ) അബൂറുവൈഹായെ വിളിച്ച് അദ്ദേഹത്തിന്റെ കയ്യിൽ ഇസ്‌ലാമിക പതാക ഏൽപിച്ചു. നീഗ്രോ അടിമയായിരുന്ന ഹദ്റത്ത് ബിലാലുമായി സഹോദരബന്ധത്തി ലേർപ്പെട്ട ആളാണ് അബൂറുവൈഹ. പതാക ഏൽപ്പിച്ചിട്ടു തിരുന ബി(സ) പറഞ്ഞു: "ആരെല്ലാം ഈ പതാകക്ക് കീഴിൽ അണിനിര ക്കുന്നുവോ അവരെല്ലാം രക്ഷയിലായിരിക്കും!" പിന്നീട് ഹദ്റത്ത് ബിലാലിനോടു അബൂറുവൈഹായുടെ മുമ്പിൽ മാർച്ച് ചെയ്യാനും, അബൂറുവൈഹാ കയ്യിലേന്തിയ കൊടിക്ക് കീഴിൽ രക്ഷയുണ്ടായി രിക്കുമെന്നു വിളിച്ചു പറയാനും ആജ്ഞാപിച്ചു."

**മക്കാവിജയം!**

ഏർപ്പാടുകളെല്ലാം വളരെ ബുദ്ധിപൂർവകമായിരുന്നു. മുസ്‌ലിംകൾ മക്കയിൽ വെച്ച് മർദ്ദിക്കപ്പെട്ട നാളിൽ ഹദ്റത്ത് ബിലാ ലിനെ അദ്ദേഹത്തിന്റെ കാലിനു കയറിട്ടു കെട്ടി തെരുവുവീഥിക ളിലൂടെ മക്കക്കാർ വലിച്ചിഴച്ചിട്ടുണ്ടായിരുന്നു. മക്കാപട്ടണം ഹദ്റത്ത് ബിലാലിന് ശാരീരികമായ പീഢനങ്ങളും അവഹേളന ങ്ങളും അപമാനങ്ങളുമല്ലാതെ രക്ഷ നൽകിയിരുന്നില്ല. ഈ വിമോ ചനനാളിൽ ഹദ്റത്ത് ബിലാലിന്റെ ഹൃദയം എത്രമാത്രം പ്രതി കാരബദ്ധമായിരുന്നിരിക്കണം? അദ്ദേഹം അനുഭവിക്കേണ്ടി വന്ന ആ കിരാത മർദ്ദനങ്ങൾക്കെല്ലാം പ്രതിക്രിയ ചെയ്തു കൊള്ളാൻ അനുവദിക്കപ്പെടേണ്ടിയിരുന്നില്ലേ? അതെ, ഇസ്‌ലാം അനുവദി ക്കുന്ന സീമകൾക്കുള്ളിൽ മാത്രം! ആകയാൽ, തന്റെ പഴയ മർദ്ദക രുടെ നേർക്കു വീശുവാനുള്ള വാൾ പുറത്തേക്കെടുക്കാൻ തിരു മേനി ബിലാലിനോടാവശ്യപ്പെട്ടില്ല. അതു അനിസ്‌ലാമികമാകു മായിരുന്നു. അതുപകരം ബിലാലിന്റെ സഹോദരന്റെ കയ്യിൽ ഇസ്‌ലാമിക പതാക നൽകുകയും അദ്ദേഹത്തെ മൃഗീയമായി ഭേദ്യം ചെയ്ത മക്കക്കാരായ മർദ്ദകർക്കെല്ലാം ആ കൊടിക്കുകീഴിൽ രക്ഷയും സമാധാനവും വാഗ്ദാനം ചെയ്യാൻ ഹദ്റത്ത് ബിലാ ലിനെ ചുമതലപ്പെടുത്തുകയും ചെയ്തു. അതാണ് പ്രതികാരം!

സ്വസഹോദരൻ കയ്യിലേന്തിയ കൊടിക്ക് കീഴിൽ ശത്രുക്കളെ യെല്ലാം രക്ഷയിലേക്കും സമാധാനത്തിലേക്കും ക്ഷണിച്ചു കൊണ്ട്, ഹദ്റത്ത് ബിലാൽ(റ) അതാ മക്കയിലൂടെ മാർച്ചു ചെയ്യുന്നു! അദ്ദേ ഹത്തിന്റെ പ്രതികാര വാഞ്ഛ ഇപ്പോൾ കെട്ടടങ്ങിക്കാണും! മക്ക ക്കാരെ രക്ഷയിലേക്ക് ക്ഷണിച്ചു കൊണ്ട് മുന്നോട്ടു നീങ്ങിക്കൊ ണ്ടിരിക്കെ വിജൃംഭിതമായ വികാരവായ്പിൽ ആ പ്രതികാരബോധം അലിഞ്ഞലിഞ്ഞു അപ്രത്യക്ഷമായിട്ടുണ്ടാവും!

മുസ്‌ലിംകൾ മക്കയിലേക്ക് മാർച്ച് ചെയ്തു കൊണ്ടിരിക്കു മ്പോൾ, മുസ്‌ലിം സൈന്യത്തിന്റെ മാർച്ച്ഫാസ്റ്റ് നല്ലവണ്ണം നോക്കിക്കാണാൻ കഴിയുന്ന ഒരു സ്ഥാനത്ത് അബൂസുഫിയാ നെയും സ്നേഹിതരെയും നിർത്തുന്നതിന് തിരുനബി(സ) അബ്ബാ സിനോട് കൽപിച്ചിരുന്നു. അബ്ബാസ്(റ) അപ്രകാരം ചെയ്തു. ആരുടെ ബലത്തിൻ മേലാണോ മക്കക്കാർ ഇക്കാലമത്രയും ഇസ്‌ലാമിനെതിരെ നിരന്തര ഗൂഢാലോചനകളിൽ ഏർപ്പെട്ടു കൊണ്ടിരുന്നത്, അതേ അറബ് ഗോത്രങ്ങൾ മാർച്ചു ചെയ്യുന്നത് അബൂസുഫിയാനും കൂട്ടാളികളും ആ കേന്ദ്രത്തിൽ നിന്നു കൊണ്ട് വീക്ഷിച്ചു. അന്നേദിവസം അവർ മാർച്ചു ചെയ്തതു അവിശ്വാസി കളുടെ പട്ടാളക്കാരായിട്ടല്ല, വിശ്വാസിഭടൻമാരായിട്ടായിരുന്നു. അന്നേ ദിവസം അവരുയർത്തിയ മുദ്രാവാക്യങ്ങൾ വിഗ്രഹാരാ ധക മുദ്രാവാക്യങ്ങളല്ല, ഇസ്‌ലാമിക മുദ്രവാക്യങ്ങളായിരുന്നു. അന്നേ ദിവസം അവരണിയണിയായി മുന്നോട്ടു നീങ്ങിയത് നബി തിരുമേനി(സ)യുടെ ജീവിതത്തിന് വിരാമമിടാനല്ല, ആ പുണ്യപൂ മാന്റെ ജീവനെ രക്ഷിക്കുന്നതിനു വേണ്ടി തങ്ങളുടെ ജീവൻ കുരു തികൊടുക്കാനായിരുന്നു. നബിതിരുമേനി(സ)യുടെ ചോരയൊ ഴുക്കാനല്ല, ആ മഹാത്മാവിനുവേണ്ടി തങ്ങളുടെ ചെഞ്ചോര ചൊരി യുവാനായിട്ടായിരുന്നു. നബി തിരുമേനി(സ)യുടെ സന്ദേശം പര ക്കുന്നതിനെ തടയുകയും അറബ് ഐക്യനിരയെ ശക്തിപ്പെടുത്തു കയും ആയിരുന്നില്ല അവരുടെ ഉന്നം. ഇക്കാലമത്രയും തങ്ങൾ എതിർക്കുകയും അടിച്ചമർത്താൻ പാടുപെടുകയും ചെയ്ത അതേ സന്ദേശത്തെ ദിഗന്തങ്ങളിൽ മാറ്റൊലി കൊള്ളിക്കാനുള്ള ആവേ ശത്തിമർപ്പായിരുന്നു അന്നവരിൽ കാണപ്പെട്ടിരുന്നത്. മനുഷ്യജാ തിയുടെ ഐക്യവും ഏകത്വവും ലോകത്ത് സ്ഥാപിക്കുകയായി രുന്നു അവരുടെ ലക്ഷ്യം!

ആ കാലാൾപട അടിവെച്ചടിവെച്ചു മുന്നോട്ടു നീങ്ങി. ഒടുവിൽ, അശ്ജാഗോത്രക്കാർ അബൂസുഫിയാന്റെ ദൃഷ്ടിപഥത്തിലൂടെ നീങ്ങിത്തുടങ്ങി. ഭക്തിയും ആത്മത്യാഗപരമായ ആവേശവും അവരുടെ മുഖകമലങ്ങളിൽ പ്രതിഫലിച്ചിരുന്നു. അവരുയർത്തിയ മുദ്രാവാക്യങ്ങളിലും അവർ പാടിയ സമരഗാനങ്ങളിലും അതു പ്രകടമായിരുന്നു.

' 'ഇവർ ഏതാണ്?"അബൂസുഫിയാൻ ചോദിച്ചു.

' 'അശ്ജാ ഗോത്രക്കാർ!"

അത്ഭുതപരതന്ത്രനായ അബൂസുഫിയാൻ പറഞ്ഞു: "മുഹമ്മദിനോടു ഇവരോളം ശത്രുത പുലർത്തിയിരുന്നവർ ഈ അറബ് നാട്ടിൽ മറ്റൊരു ഗോത്രക്കാരുമുണ്ടായിരുന്നില്ല."

"ദൈവാനുഗ്രഹമാണത്! സമയമെത്തിയപ്പോഴേക്കും അല്ലാഹു ഇസ്‌ലാമിന്റെ ശത്രുക്കളുടെ ഹൃദയങ്ങളിൽ പരിവർത്തനമുണ്ടാക്കി." അബ്ബാസ് ചൂണ്ടിക്കാട്ടി.

ഒടുവിലായി, അതാ തിരുനബി(സ) എഴുന്നള്ളുന്നു! അൻസാരികളും മുഹാജിറുകളും തിരുദൂതരുടെ ചുറ്റിലും അണിനിരന്നിരിക്കുകയാണ്. പോർച്ചട്ടകളിഞ്ഞ ആ പടയാളികൾ രണ്ടായിരത്തോളമുണ്ടാകും. അവരെ നയിച്ചിരുന്നത് പുരുഷകേസരിയായ ഹദ്റത്ത് ഉമർ(റ)! ആ കാഴ്ച ആനന്ദപ്രദവും ഹൃദയഹാരിയും ആയിരുന്നു. ആ മുസ്‌ലിംകളിൽ ഭക്തി വിശ്വാസങ്ങളും നിശ്ചയ ദാർഢ്യവും ആവേശവും നിറഞ്ഞു തുളുമ്പി. അബൂസുഫിയാൻ ആ കാഴ്ച കണ്ടമ്പരന്നു പോയി!

"ഇവരേതാണ്?" അബൂസുഫിയാൻ ചോദിച്ചു.

"അൻസാരീങ്ങളും മുഹാജിരീങ്ങളും അവർ തിരുദൂതർക്ക് അകമ്പടി സേവിക്കുകയാണ്." അബ്ബാസ്(റ) മറുപടി നൽകി.

അബൂസുഫിയാൻ പ്രസ്താവിച്ചു:-

"ലോകത്ത് ഒരു ശക്തിക്കും തന്നെ ഇവരെ കീഴ്പ്പെടുത്താൻ കഴിയുകയില്ല. അബ്ബാസ്! ഭവാന്റെ സഹോദരപുത്രൻ ലോകത്ത് വെച്ച് ഏറ്റവും പ്രതാപമുള്ള രാജാവായിത്തീർന്നിരിക്കുന്നു!"

"അബൂസുഫിയാൻ, അപ്പറഞ്ഞതു ശരിയല്ല! അദ്ദേഹം രാജാവല്ല, ഒരു പ്രവാചകനാണ്. ദൈവദൂതൻ!" അബ്ബാസ്(റ) തിരുത്തി

ക്കൊടുത്തു.

"അതെയതെ, താങ്കൾ പറഞ്ഞപോലെ തന്നെ! ഒരു പ്രവാചകൻ; രാജാവല്ല!" അബൂസുഫിയാൻ സമ്മതിച്ചു.

മുസ്‌ലിം സൈന്യം മാർച്ചു ചെയ്തുകൊണ്ടിരിക്കെ അൻസാരികളുടെ ഒരു സേനാനായകനായ സഅദിബ്നുഉബാദാ, അബൂസുഫിയാൻ സൈന്യ വ്യൂഹത്തെ വീക്ഷിച്ചു കൊണ്ടിരിക്കുന്നതു കണ്ടു. ബലം പ്രയോഗിച്ച് മക്കയിൽ പ്രവേശിക്കുവാൻ തങ്ങൾ അനുവദിക്കപ്പെട്ടിരിക്കുന്നുവെന്നും ഖുറൈശികൾ എളിമയിലാകാൻ പോകുന്നുവെന്നും സഅദ് തദവസരത്തിൽ പറഞ്ഞു പോയി.

നബി തിരുമേനി(സ) അടുത്തെത്തിയപ്പോൾ അബുസുഫിയാൻ ഉച്ചത്തിൽ വിളിച്ചു ചോദിച്ചു. "അങ്ങ് അവിടുത്തെ ഭ്രാതൃജനത്തെ കൂട്ടക്കൊല ചെയ്യാൻ അനുവദിച്ചിരിക്കുകയാണോ? അൻസാരികളുടെ സൈന്യനായകനായ സഅദ് അപ്രകാരം പറയുന്നത് കേട്ടല്ലോ. ഇന്നു കൊലദിനമാണെന്ന് അവർ പറയുന്നു. മക്കയുടെ പവിത്രതയെ ഗൗനിക്കാതെ തങ്ങൾ ചോരയൊഴുക്കുമെന്നും ഖുറൈശികളെ എളിമയിലാക്കുമെന്നും അവർ പറയുന്നു. അല്ലയോ പ്രവാചകരേ, അങ്ങ് ഏറ്റവും ബഹുമാന്യനാണ്. അങ്ങ് കാരുണ്യവാനാണ്; ധന്യനാണ്; അങ്ങയുടെ ജനം ചെയ്തുപോയ തെറ്റുകളെല്ലാം അങ്ങ് പൊറുക്കുകയും മറക്കുകയും ചെയ്യില്ലേ?"

അബൂസുഫിയാന്റെ അഭ്യർത്ഥന ഫലിച്ചു! മക്കാനഗരത്തിലെ തെരുവീഥികളിൽ വെച്ച് അവഹേളിക്കപ്പെടുകയും ഹിംസിക്കപ്പെടുകയും ചെയ്ത അതേ മുസ്‌ലിംകൾ, മക്കക്കാരാൽ സ്വന്തം ഭവനങ്ങളിൽ നിന്നും ആട്ടിയോടിക്കപ്പെടുകയും പൈശാചികായി മർദ്ദിക്കപ്പെടുകയും ചെയ്ത അതേ മുസ്‌ലിംകൾ, തങ്ങളുടെ ആ പഴയ മർദ്ദകരുടെ നേരെ കാരുണ്യവും അനുകമ്പയും ചൊരിയുകയായി!

അവർ പറഞ്ഞു, "അല്ലയോ പ്രവാചകരേ, ഞങ്ങളോട് മക്കക്കാർ ചെയ്ത കൊടും ക്രൂരതകളെയും മർദ്ദനങ്ങളെയും കുറിച്ചറിഞ്ഞ അൻസാരികൾ പ്രതികാരത്തിനു ഒരുമ്പെട്ടേയ്ക്കാം; അവരെന്താണ് ചെയ്യുകയെന്നു ഞങ്ങൾക്ക് മനസ്സിലാകുന്നില്ല!"

തിരുനബി(സ) അബൂസുഫിയാന്റെ നേരെ തിരിഞ്ഞു കൊണ്ടു പറഞ്ഞു; "സഅദ് പറഞ്ഞത് തികച്ചും തെറ്റാണ്. ഇന്നു കൊലദിനമല്ല, ഇന്നു മാപ്പിന്റെ ദിവസമാകുന്നു! ഖുറൈശികളും കഅബയും

ദൈവത്താൽ ആദരിക്കപ്പെടും!"

പിന്നീടദ്ദേഹം സഅദിനെ വിളിച്ചു വരുത്തുകയും അൻസാറിന്റെ കൊടി സഅദിന്റെ മകനായ ഖൈസിന് ഏൽപിച്ചു കൊടുക്കാൻ കൽപ്പിക്കുകയും ചെയ്തു. (ഹിഷാം, വാള്യം.2) ഇങ്ങനെ അൻസാറിന്റെ നേതൃത്വം സഅദിൽ നിന്ന് ഖൈസിന് കിട്ടി. അതു ഒരു ബുദ്ധിപൂർവ്വമായ നടപടിയായിരുന്നു. അതു മക്കക്കാരുടെ ക്ഷോഭവികാരങ്ങളെ അടക്കുകയും അൻസാരികളെ നിരാശയിൽ നിന്നു രക്ഷിക്കുകയും ചെയ്തു.

മുസ്‌ലിം സൈന്യം മാർച്ച് ചെയ്തുകൊണ്ടിരിക്കുമ്പോൾ. അബൂസുഫിയാനോടു ഉടൻ മക്കയിലേക്ക് പുറപ്പെട്ടു കൊള്ളാനും അവിടെചെന്നു തിരുനബി(സ) സമാഗതനായിരിക്കയാണെന്ന് പ്രഖ്യാപിക്കുകയും അവർക്കെല്ലാം രക്ഷ ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ വിവരിച്ചു കൊടുക്കുകയും ചെയ്യാനും അബ്ബാസ്(റ) ആവശ്യപ്പെട്ടു. ഈ സമാധാന നിർദ്ദേശങ്ങളുമായി അബൂസുഫിയാൻ ദ്രുതഗതിയിൽ മക്കത്തെത്തി. എന്നാൽ, മുസ്‌ലിംകളോട് ശത്രുത പുലർത്തുന്നതിൽ കുപ്രസിദ്ധയായിരുന്ന അബൂസുഫിയാന്റെ ഭാര്യ ഹിന്ദ ആയിടയിൽ അദ്ദേഹത്തെ കണ്ടു മുട്ടി. ഇസ്‌ലാമിന്റെ നേരെ കഠിനമായ ശത്രുത പുലർത്തിയിരുന്നെങ്കിലും ഹിന്ദ ധൈര്യവതിയായിരുന്നു. ഹിന്ദ അബൂസുഫിയാന്റെ താടിരോമം പിടിച്ചു നിർത്തുകയും ഭീരുവായ തന്റെ ഭർത്താവിനെ കൊന്നു കളയാൻ മക്കക്കാരോടു പറയുകയും ചെയ്തു. തങ്ങളുടെ നഗരത്തിന്റെ മാനത്തിനും രക്ഷക്കും വേണ്ടി ജീവത്യാഗം ചെയ്യാൻ മക്കക്കാരെ പ്രേരിപ്പിക്കുന്നതിനു പകരം അബൂസുഫിയാൻ അവരെ സമാധാനത്തിലേക്ക് വിളിക്കുകയായിരുന്നല്ലോ!

പക്ഷേ, ഹിന്ദ വിഡ്ഢി വേഷം കെട്ടുകയാണെന്നു അബൂസുഫിയാന് അറിയാമായിരുന്നു. അദ്ദേഹം പറഞ്ഞു, "ആ കാലമെല്ലാം കഴിഞ്ഞു പോയി. വീട്ടിൽ പോയി വാതിലടച്ചു കൂടിക്കോളൂ. ഞാൻ മുസ്‌ലിംസൈന്യത്തെ കണ്ടവനാണ്. അറബ് രാജ്യം മുഴുവൻ ഒന്നിച്ചാലും ഇനി അവരെ ജയിക്കാനാവില്ല!"

മക്കക്കാർക്ക് രക്ഷ വാഗ്ദാനം ചെയ്തുകൊണ്ടുള്ള നബി തിരുമേനി(സ)യുടെ പ്രഖ്യാപനവും അതിനുള്ള ഉപാധികളും അബൂസുഫിയാൻ വിവരിച്ചു കൊടുത്തു. ഇതുകേട്ടപ്പോൾ മക്കക്കാർ

നബി(സ) രക്ഷാ സങ്കേതങ്ങളായി പ്രഖ്യാപിച്ച ഭവനങ്ങളിലേക്ക് ഓടിത്തുടങ്ങി. ഈ പ്രഖ്യാപനത്തിൽ 11 പുരുഷൻമാരെയും നാലു സ്ത്രീകളെയും ഒഴിച്ചു നിർത്തിയിരുന്നു. അവർ ചെയ്ത കുറ്റങ്ങൾ വളരെ ഗുരുതരങ്ങളായിരുന്നു. തിരുമേനി(സ)യിൽ വിശ്വസിച്ചില്ലെന്നതോ മുസ്ലിംകൾക്കെതിരെയുള്ള യുദ്ധത്തിൽ പങ്കു ചേർന്നുവെന്നതോ അല്ല, മറക്കാനും പൊറുക്കാനും കഴിയാത്ത വിധം പൈശാചിക ക്രൂരതകൾ പ്രവർത്തിച്ചു എന്നതായിരുന്നു അവരുടെ കുറ്റം. എന്നാൽ, അവരിൽ നാലു പേരെ മാത്രമെ കൊല്ലുകയുണ്ടായുള്ളൂ.

തങ്ങളോടു യുദ്ധം ചെയ്യുകയോ മക്കക്കാർ ആദ്യമായി ആക്രമണം നടത്തുകയോ ചെയ്യാത്തിടത്തോളം പട്ടാളക്കാരെ പൊരുതാനനുവദിക്കരുതെന്ന് തിരുനബി(സ) ഖാലിദിബ്നുവലീദിനോടു കൽപിച്ചിട്ടുണ്ടായിരുന്നു. എന്നാൽ, ഖാലിദ് പ്രവേശിച്ച ഭാഗത്തെ ജനങ്ങൾ തിരുനബി(സ)യുടെ സമാധാന പ്രഖ്യാപനത്തിലെ ഉപാധികൾ ശരിക്കും മനസ്സിലാക്കിയിരുന്നില്ല. ആ ഭാഗത്ത് നിലയുറപ്പിച്ചിരുന്ന മക്കക്കാരുടെ ഭടൻമാർ ഖാലിദിനെ എതിർക്കുകയും പോരിനു വിളിക്കുകയും ചെയ്തു. തുടർന്നുണ്ടായ സംഘട്ടനത്തിൽ പന്ത്രണ്ടോ പതിമൂന്നോ പേർ മരിച്ചു. (ഹിഷാം, വാള്യം2, ഭാഗം.217) ഖാലിദ് ക്ഷിപ്രകോപിയായ ഒരാളായിരുന്നു. ആരോ തിരുനബിക്ക് ഈ വസ്തുത റിപ്പോർട്ടു ചെയ്യുകയും ഖാലിദിനെ തടയാനപേക്ഷിക്കുകയും ചെയ്തു. ഖാലിദ് യുദ്ധം നിർത്തിയില്ലെങ്കിൽ മക്കക്കാർ മുഴുവനും കൂട്ടക്കൊലക്കിരയാകുമെന്നും അയാൾ പറഞ്ഞു.

തിരുനബി(സ) ഉടൻ ഖാലിദിനെ വിളിച്ചു വരുത്തി.

“യുദ്ധം ചെയ്യരുതെന്ന് ഞാൻ വിലക്കിയിരുന്നില്ലേ?” തിരുനബി(സ) ചോദിച്ചു.

“അതെ അങ്ങ് വിലക്കിയിട്ടുണ്ട്. എന്നാൽ, ഇവർ ആദ്യം ഞങ്ങളെ ആക്രമിക്കുകയും ഞങ്ങളുടെ നേർക്ക് അമ്പെയ്യുകയുമുണ്ടായി. കുറച്ചു നേരം ഞാൻ അടങ്ങിയിരിക്കുകയും ഞങ്ങൾ യുദ്ധം ചെയ്യാനാഗ്രഹിക്കുന്നില്ലെന്ന് അവരെ അറിയിക്കുകയും ചെയ്തു. അവരതു കേൾക്കുകയോ ആക്രമണം നിർത്തുകയോ ചെയ്തില്ല. ആകയാൽ, ഞാൻ പ്രത്യാക്രമണം നടത്തുകയും അവരെ പിരിച്ചയക്കുകയും ചെയ്തു.” ഖാലിദ്(റ) പറഞ്ഞു.

അന്നേ ദിവസം ഉണ്ടായ ഒരേ ഒരു അനഭിലഷണീയ സംഭവം ഇതായിരുന്നു. അങ്ങനെ ഒരു രക്തരഹിത വിപ്ലവത്തിലൂടെ മക്ക കീഴടക്കപ്പെട്ടു. മുഹമ്മദ് മുസ്തഫാ(സ) ജേതാവായി മക്കത്ത് പ്രവേശിച്ചു!

തിരുനബി(സ) എവിടെയാണ് തങ്ങുക എന്നു അവർ അന്വേഷിച്ചപ്പോൾ, 'എനിക്ക് താമസിക്കാൻ അഖീൽ വല്ലൊരു വീടും ബാക്കിയായിട്ടുണ്ടോ?" എന്നു നബി ചോദിച്ചു. അഖീൽ തിരുമേനിയുടെ ഒരു പിതൃസഹോദരപുത്രനായിരുന്നു. നബി(സ) മദീനയിൽ അഭയാർത്ഥിയായി താമസിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ സ്വത്തുക്കളെല്ലാം ബന്ധുക്കൾ വിറ്റുകളഞ്ഞിരുന്നു. തന്റേതെന്നവകാശപ്പെടാൻ തക്ക ഒരു വീടും ബാക്കിയുണ്ടായിരുന്നില്ല. തിരുനബി(സ) പറഞ്ഞു: "ഞാൻ ഖീഫ് ബനീ കിനാനായിൽ തങ്ങും." ഇതു ഒരു തുറന്ന സ്ഥലമായിരുന്നു. നബി തിരുമേനി(സ)യെ തങ്ങളുടെ ഇഷ്ടത്തിനൊത്ത് പെരുമാറിക്കൊള്ളാൻ തങ്ങൾക്ക് വിട്ടുതരാത്ത പക്ഷം ബനൂ ഹാശിമുമായും ബനൂ അബ്ദിൽമുത്തലിബുമായും തങ്ങൾക്ക് യാതൊരു ഇടപാടുമില്ലെന്നു ഖുറൈശികളും ബനൂകിനാനാ ഗോത്രവും ഒരുമിച്ചു കൂടി പ്രതിജ്ഞ ചെയ്തതിവിടെവെച്ചായിരുന്നു.! ബനൂഅബ്ദിൽ മുത്തലിബുമായുംതങ്ങൾക്ക് ഒരു ഇടപാടുമില്ലെന്നും ഖുറൈശികളും ബനൂഹാശിമുമായും തങ്ങൾ യാതൊരു ക്രയവിക്രയവും നടത്തുന്നതല്ലെന്നും അവർ പ്രഖ്യാപിച്ചിരുന്നു. ഈ പ്രഖ്യാപനത്തെ തുടർന്നാണ് തിരുനബിയും പിതൃവ്യനായ അബൂതാലിബും കുടുംബവും നബിയുടെ അനുയായികളും മക്കക്കാരാൽ ബഹിഷ്ക്കരിക്കപ്പെടുകയും മൂന്നു കൊല്ലക്കാലം അബൂതാലിബ് താഴ്വാരത്തിൽ ഉപരോധിക്കപ്പെടുകയും ചെയ്തു.

ആകയാൽ, മക്കയിൽ തങ്ങുന്നതിന് തിരുമേനി(സ) തിരഞ്ഞെടുത്ത ആ സ്ഥലം പ്രത്യേകം പ്രാധാന്യമുള്ളതായിരുന്നു. മുഹമ്മദിനെ തങ്ങൾക്കേൽപിച്ചു തരുന്നില്ലെങ്കിൽ അബൂത്താലിബിന്റെ ഗോത്രവുമായി തങ്ങൾ സമാധാനത്തിൽ വർത്തിക്കുകയില്ലെന്ന് മക്കക്കാർ യോഗം ചേർന്നു പ്രമേയം പാസ്സാക്കിയത് അവിടെ വെച്ചായിരുന്നു. ഇന്നിതാ, നബി തിരുമേനി(സ) അതേ സ്ഥാനത്ത് വന്നു നിൽക്കുകയാണ്! അദ്ദേഹം മക്കക്കാരോട് ഇപ്രകാരം പറയുന്നതു പോലെ തോന്നി: "ഇവിടെ ഞാൻ വരണമെന്നല്ലേ നിങ്ങൾ

ആവശ്യപ്പെട്ടത്? ഇതാ ഞാൻ വന്നിരിക്കുന്നു! പക്ഷേ, നിങ്ങൾ ആഗ്രഹിച്ചതിൻ പ്രകാരമല്ല; നിങ്ങളുടെ ഒരിരയായും നിങ്ങളുടെ കാരുണ്യത്തിനും ദയക്കും വിധേയനായും ഞാനിവിടെ വരണമെന്നാണല്ലോ നിങ്ങൾ ആഗ്രഹിച്ചത്? പക്ഷേ, ഞാനിന്നു പ്രതാപശാലിയായി തിരിച്ചു വന്നിരിക്കുന്നു. എന്റെ ജനം മാത്രമല്ല, അറേബ്യ രാജ്യം മുഴുവനും ഇന്നെന്നോടൊപ്പമാണ്. എന്നെ നിങ്ങൾക്ക് വിട്ടു തരണമെന്ന് നിങ്ങളെന്റെ ഗോത്രത്തോടാവശ്യപ്പെട്ടു. അതിനു പകരം നിങ്ങളെ അവർ എനിക്ക് ഏൽപിച്ചു തന്നിരിക്കുകയാണ്!"

ഈ വിജയദിനം ഒരു തിങ്കളാഴ്ചയായിരുന്നു. നബി തിരുമേനിയും അബൂബക്കർ സിദ്ദീഖും സൗർ ഗുഹയിൽ നിന്നു മദീനയിലേക്ക് യാത്ര പുറപ്പെട്ടതും ഒരു തിങ്കളാഴ്ചയായിരുന്നു. അന്നേ ദിവസം സൗർ മലയിൽ നിന്നുകൊണ്ട് മക്കയെ നോക്കി തിരുനബി(സ) ഹൃദയം പൊട്ടുമാറ് ഇപ്രകാരം പറഞ്ഞു: ' 'അല്ലയോ മക്കാ! മറ്റേതൊരിടത്തേക്കാളും നീ എനിക്ക് പ്രിയങ്കരമാണ്. എന്നാൽ, നിന്റെ മക്കൾ എന്നെ ഇവിടെ ജീവിക്കാൻ അനുവദിക്കുന്നില്ല!" നബി(സ) ഒട്ടകപ്പുറത്തേറിക്കൊണ്ടാണ് മക്കത്ത് പ്രവേശിച്ചത്. ഒട്ടകത്തിന്റെ ജീനിത്തുമ്പ് പിടിച്ചുകൊണ്ട് അബൂബക്കർ സിദ്ദീഖ്(റ) ഒപ്പം നടക്കുകയായിരുന്നു. നടന്നുകൊണ്ടിരിക്കെ അദ്ദേഹം ഖുർആനിലെ 'അൽഫതഹ്' എന്നസൂറത്ത് ഓതിക്കൊണ്ടിരുന്നു. എത്രയോ കൊല്ലങ്ങൾക്ക് മുമ്പായി തന്നെ മക്കാവിജയത്തെ കുറിച്ച് ആ അധ്യായത്തിൽ പ്രവചനം ചെയ്യപ്പെട്ടിരിക്കുന്നു.

**ബിംബങ്ങൾ തകരുന്നു**

തിരുനബി(സ) നേരെ കഅബയിലേക്ക് ഗമിക്കുകയും ഏഴു പ്രാവശ്യം അതിനെ പ്രദക്ഷിണം വെച്ച ശേഷം ഒട്ടകപ്പുറത്ത് കയറുകയും ചെയ്തു. ഹദ്റത്ത് ഇബ്റാഹിം നബിയും പുത്രൻ ഹസ്റത്ത് ഇസ്മായിലും ഏകമാത്രനായ സത്യദൈവത്തെ ആരാധിക്കുന്നതിനു വേണ്ടി നിർമ്മിച്ചതും അവരുടെ വഴിതെറ്റിയ പിൻമുറക്കാർ ബിംബങ്ങളെ പ്രതിഷ്ഠിച്ചു അശുദ്ധമാക്കിയിരിക്കുന്നതുമായ ആ പുണ്യഭവനത്തെ, ഒരു വടിയും കയ്യിലെടുത്തു കൊണ്ട് അദ്ദേഹം ചുറ്റുകയും ദേവാലയത്തിനകത്തുള്ള 360 വിഗ്രഹങ്ങ

ളെയും ഓരോന്നോരോന്നായി അടിച്ചുടക്കുകയും ചെയ്തു.

ഓരോ വിഗ്രഹം തകർന്നു നിലംപതിക്കുമ്പോഴും "സത്യം വന്നു അസത്യം മറഞ്ഞു പോയി, നിശ്ചയമായും അസത്യം മറഞ്ഞു പോകുന്നതത്രെ" എന്ന ഖുർആൻ വാക്യം തിരുനബി(സ) ഉരുവിട്ടുകൊണ്ടിരുന്നു. ഈ വാക്യം നബി(സ) മക്കയിൽനിന്നു മദീനയിലേക്ക് യാത്രയ്ക്കു പോകുന്നതിനു മുമ്പെ വെളിപ്പെട്ടതും, ബനീ ഇസ്രായീൽ, എന്ന അദ്ധ്യായത്തിൽ ഉൾപ്പെട്ടതുമാകുന്നു. ഈ 'സൂറ' ത്തിൽ ഹിജ്റയെകുറിച്ചും മക്കാ വിജയത്തെക്കുറിച്ചും പ്രവചനം ചെയ്യപ്പെട്ടിരുന്നു. ഈ അധ്യായം മക്കയിലവതരിച്ചതാണെന്ന് എല്ലാ യൂറോപ്യൻ എഴുത്തുകാരും  സമ്മതിച്ചിട്ടുള്ളതാണ്. മക്കയിൽ നിന്നുള്ള ഒഴിച്ചുപോക്കിനെ കുറിച്ചും മക്കാവിജയത്തെ കുറിച്ചും പ്രവചനമടങ്ങിയ പ്രസ്തുത വാക്യങ്ങൾ താഴെ ചേർക്കുന്നു.

"പറയുക എന്റെ രക്ഷിതാവേ, എന്റെ പ്രവേശം ഉദാരമായ പ്രവേശമായും എന്റെ പുറപ്പാട് ഉത്തമമായ പുറപ്പാടായും നീ ചെയ്യേണമേ! നിന്റേതായ പ്രതാപത്തിൽ നിന്ന് നീ എനിക്ക് സഹായ ശക്തി പ്രദാനം ചെയ്യേണമേ! പറയുക; സത്യം വന്നു അസത്യം മറഞ്ഞു പോയി. നിശ്ചയമായും അസത്യം വേഗത്തിൽ മറഞ്ഞു പോകുന്നു!"(17:81 –82)

ഇവിടെ തിരുനബി(സ)ക്ക് പഠിപ്പിക്കപ്പെട്ട ഒരു പ്രാർത്ഥനയിൽ മക്കാ വിജയത്തെക്കുറിച്ച് ദീർഘദർശനം ചെയ്തിരിക്കുകയാണ്. മക്കയിലേക്ക് പ്രവേശിക്കുമാറാകുന്നതിനും അവിടെനിന്നു ഉത്തമമായ വിധത്തിൽ പുറപ്പെടുമാറാകുന്നതിനും അസത്യത്തിനു മേൽ സത്യം വ്യക്തമായ തരത്തിൽ വിജയിക്കുമാറാകുന്നതിനും പ്രാർത്ഥിക്കുന്നതിനു വേണ്ടി തിരുനബി(സ) ആജ്ഞാപിക്കപ്പെട്ടിരിക്കുകയാണ്. ഈ പ്രവചനം ഒരു യാഥാർത്ഥ്യമായി പുലർന്നു. ആകയാൽ, ഖുർആനിക വചനങ്ങൾ അബൂബക്കർ(റ) ഓതിക്കൊണ്ടിരുന്നതു എത്രയും ഉചിതമായിട്ടുണ്ട്. അതു മുസ്ലിംകൾക്ക് ആത്മവീര്യം നൽകുകയും ദൈവത്തിനെതിരിൽ പൊരുതുന്നത് നിഷ്ഫലമാണെന്ന് മക്കക്കാരെ ബോധ്യപ്പെടുത്തുകയും തിരുനബിക്ക് ദൈവം നൽകിയ വിജയവാഗ്ദാനങ്ങളെ കുറിച്ച് അവരെ അനുസ്മരിപ്പിക്കുകയും ചെയ്തു. മക്കാ വിജയത്തോടുകൂടി കഅബാ ദേവാലയം ആയിരമായിരം കൊല്ലങ്ങൾക്ക് മുമ്പ് ഹദ്റത്ത്

ഇബ്രാഹിം(അ) ഏതൊരു പാവനമായ ഉദ്ദേശ്യാർത്ഥമാണോ ആ വിശുദ്ധഗേഹം പണിതത് ആ ഉദ്ദേശ്യത്തിന് തന്നെ വീണ്ടും തുറന്നു വെക്കപ്പെട്ടു. ഏകമാത്രനായ സത്യദൈവത്തിന്റെ ആരാധനക്കായി കഅബാ വീണ്ടും ഉപയോഗിക്കപ്പെട്ടുതുടങ്ങി. ആ വിഗ്രഹങ്ങളി ലൊന്ന് ഹുബൽ ആയിരുന്നു. തിരുനബി(സ) തന്റെ തിരുകരങ്ങളി ലേന്തിയ വടികൊണ്ട് ആ വിഗ്രഹത്തെ അടിച്ചപ്പോൾ അതു കഷണംകഷണമായി നുറുങ്ങി. തദവസരത്തിൽ സുബൈർ(റ) അബൂസുഫിയാനെ നോക്കി. ഉഹ്ദ് യുദ്ധത്തിലെ സംഭവത്തെ അനുസ്മരിപ്പിച്ചു കൊണ്ട് പുഞ്ചിരി തൂകി: ‘ ‘മുസ്‌ലിംകൾ ഉഹ ദ്മൈതാനിയിൽ പരിക്കുകളേറ്റ് വീണു കിടക്കുകയായിരുന്നപ്പോൾ, ‘ഹുബൽ സിന്ദാബാദ്,ഹുബൽ സിന്ദാബാദ്’ എന്നാർത്തു വിളിച്ചു കൊണ്ട് അവരുടെ വികാര വ്രണങ്ങളിൻമേൽ നിങ്ങൾ തീ കോരിയിട്ട ആ ദിവസത്തെക്കുറിച്ച് ഓർമ്മയുണ്ടോ?”

അബൂസുഫിയാന്റെ മനസ്സിൽ ഈ കാഴ്ചകളെല്ലാം ആഴത്തിൽ തട്ടി. മുഹമ്മദിന്റെ ദൈവമല്ലാതെ വേറൊരു ദൈവമുണ്ടായിരുന്നെ ങ്കിൽ അന്നേ ദിവസം തങ്ങൾക്കനുഭവപ്പെട്ട പരാജയവും പത നവും ഒരിക്കലുമൊരിക്കലും സംഭവിക്കുകയില്ലായിരുന്നു എന്നു അബൂസുഫിയാൻ ഏറ്റു പറഞ്ഞു.

തദനന്തരം കഅബയിലെ ഭിത്തികളിൻമേൽ അവർ വരച്ചിട്ട ചിത്രങ്ങളെല്ലാം മായിച്ചു കളയുന്നതിന് തിരുമേനി(സ) കൽപി ച്ചു. ഈ കൽപ്പന നൽകിക്കഴിഞ്ഞശേഷം തിരുനബി(സ) ദൈവ ത്തിന് സ്തുതിയായി രണ്ടു ‘റകഅത്ത്’ നമസ്കാരമനുഷ്ഠിച്ചു. ചിത്രങ്ങൾ മായ്ക്കുന്നതിനുള്ള ഉത്തരവാദിത്വം ഹദ്റത്ത് ഉമറി നെയാണ് ഏൽപ്പിച്ചിരുന്നത്. ഹദ്റത്ത് ഇബ്രാഹിം (അബ്രഹാം) നബിയുടെ ചിത്രമൊഴിച്ചു ബാക്കിയെല്ലാം അദ്ദേഹം മായ്ച്ചു കള ഞ്ഞു. തിരുനബി(സ) പരിശോധനയ്ക്കായി വന്നപ്പോൾ ഈ ചിത്രം കണ്ടു. ഹസ്റത്ത് ഉമറിനെ വിളിച്ചു. അതെന്തിനാണ് മായ്ക്കാതെ വെച്ചതെന്ന് ചോദിച്ചു. ഇബ്രാഹിം(അ) ജൂതനോ ക്രിസ്ത്യനോ അല്ല. ചൊവ്വായ മാർഗ്ഗത്തിൽ ചരിച്ച അനുസരണമുള്ള ഒരു മുസ്‌ലിം ആയിരുന്നു എന്നുള്ള ഖുർആന്റെ സാക്ഷീകരണം (3:68) ഓർക്കുന്നില്ലേ?

ഏക ദൈവസിദ്ധാന്തത്തെ ഉയർത്തിപ്പിടിച്ച ഹദ്റത്ത്

ഇബ്രാഹിം നബിയുടെ ചിത്രം കഅബാ ദേവാലയത്തിന്റെ ഭിത്തികളിൽ വരച്ച് വെച്ചത് ആ മഹാത്മാവിന്റെ സ്മരണയോടുള്ള അങ്ങേയറ്റത്തെ അനാദരവായിരുന്നു. ഹദ്റത്ത് ഇബ്രാഹീമിനെ ദൈവത്തോടൊപ്പം ആരാധിക്കുന്നതിന് തുല്യമായിരുന്നു അത്.

ആ ദിവസം സ്മർത്തവ്യമായ ഒരു ദിവസമായിരുന്നു. ദൈവികമായ അടയാളങ്ങളുടെ ദിവസം! ഒരു കാലത്ത് അസംഭവ്യങ്ങളും അസാധ്യങ്ങളുമായി കരുതപ്പെട്ടിരുന്ന അടയാളങ്ങൾ ഒടുവിൽ അന്നേ ദിവസം പൂർത്തിയായി. തിരുനബി(സ) അളവറ്റ ബഹുമാനാദരങ്ങളുടെയും വിശ്വാസത്തിന്റെയും കേന്ദ്രമായിത്തീർന്നു. തിരുനബിയിൽക്കൂടി അല്ലാഹു വെളിപ്പെട്ടു. അതുവഴി ദൈവം ഒരിക്കൽക്കൂടി അവന്റെ മുഖം ലോകത്തിനു കാണിച്ചു കൊടുത്തു. തിരുനബി(സ) 'സംസം' കിണറ്റിലെ വെള്ളം കൊണ്ടു വരാൻ പറഞ്ഞു. അതിൽ നിന്നു അദ്ദേഹം അൽപം കുടിക്കുകയും ബാക്കി കൊണ്ട് 'വുളു' ചെയ്യുകയും ചെയ്തു. തിരുനബിയുടെ വ്യക്തിത്വത്തോടു മുസ്ലിംകൾക്കുള്ള അളവറ്റ ഭക്ത്യാദരങ്ങൾ കാരണം അവർ ഒരൊറ്റ തുള്ളി വെള്ളം പോലും പുറത്തു പോകാത്ത നിലയിൽ അവയെ തങ്ങളുടെ കൈകുമ്പിളുകളിൽ ശേഖരിക്കുകയും തങ്ങളുടെ ശരീരം നനയ്ക്കുകയും ചെയ്തു. ഈ സംഭവങ്ങൾ കണ്ടു നിന്ന വിഗ്രഹാരാധകർ, ആവർത്തിച്ചാവർത്തിച്ചു പറഞ്ഞു. സ്വന്തം ജനങ്ങളുടെ ഭക്തി ബഹുമാനങ്ങൾക്ക് ഇത്രയേറെ പാത്രീഭൂതനായ ഒരു രാജാവിനെയും തങ്ങൾ ഭൂമിയിലൊരിടത്തും ഒരിക്കലും കണ്ടില്ലെന്നു!" (ഹൽബിയ്യ, വാള്യം 3, പു 99)

### പൊതുമാപ്പ്

എല്ലാം കഴിഞ്ഞ ശേഷം തിരുനബി(സ) മക്കക്കാരെ അഭിമുഖീകരിച്ചു സംസാരിച്ചു: "ദൈവത്തിന്റെ വാഗ്ദത്തങ്ങൾ എത്ര സത്യമായ തരത്തിലാണു പൂർത്തിയായിരിക്കുന്നതെന്ന് നിങ്ങൾ കണ്ടു കഴിഞ്ഞു. ഏകമാത്രനായ ആ സത്യ ദൈവത്തെ ആരാധിക്കാൻ നിങ്ങളെ ക്ഷണിച്ചുവെന്ന ഏകകുറ്റത്തിന് മുസ്ലിംകളോട് നിങ്ങൾ കാണിച്ച ക്രൂരകൃത്യങ്ങൾക്കും അതിക്രമങ്ങൾക്കും പകരമായി നിങ്ങൾക്ക് എന്തു ശിക്ഷയാണ് നൽകേണ്ടതെന്ന് പറയാമോ?"

ഇതിനു മക്കക്കാർ മറുപടി നൽകി: "യൂസുഫ് തന്റെ തെറ്റു ചെയ്ത സഹോദരരോട് എപ്രകാരം വർത്തിച്ചുവോ അപ്രകാരം

അങ്ങ് ഞങ്ങളോട് വർത്തിക്കുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു!"

മക്കാവിജയത്തിന് പത്തു കൊല്ലങ്ങൾക്കു മുമ്പ് വെളിപ്പെട്ട ഖുർആനിലെ 'യൂസുഫ്' എന്ന അധ്യായത്തിൽ പ്രയുക്തമായ അതേ വാക്കുകളാണ് തങ്ങൾക്ക് മാപ്പ് നൽകേണമെന്ന അഭ്യർത്ഥനയിൽ മക്കക്കാർ ഉപയോഗിച്ചതെന്നത് എത്രയും ആശ്ചര്യവഹമായ ആകസ്മിക സംഭവം തന്നെയാണ്. യൂസുഫ്(അ) തന്റെ പിഴച്ച സഹോദരൻമാരോടു പെരുമാറിയ പ്രകാരംതന്നെ തിരുനബി(സ) മർദ്ദകരായ മക്കക്കാരോടും പെരുമാറുമെന്ന് ഈ അധ്യായത്തിൽ പറയുന്നു.യൂസുഫ്നബി(അ) തന്റെ സഹചരരോട് പെരുമാറിയതുപോലെ പെരുമാറണമെന്നാവശ്യപ്പെട്ടു കൊണ്ട് നബി തിരുമേനി(സ) യൂസുഫ് നബിക്ക് സമമാണെന്നും യൂസുഫ് നബിക്ക് സ്വസഹോദരുടെ മേൽവിജയം ലഭിച്ചതുപോലെ നബി തിരുമേനിക്ക് വിജയംലഭിച്ചുകഴിഞ്ഞിരിക്കയാണെന്നും മക്കക്കാർ സമ്മതിച്ചു.

മക്കക്കാരുടെ ഈ അഭ്യർത്ഥന കേട്ട ഉടനെ തിരുനബി(സ) പ്രഖ്യാപിച്ചു, "അല്ലാഹുവാണെ, ഇന്നേ ദിവസം നിങ്ങളുടെ മേൽ യാതൊരു ശിക്ഷയും യാതൊരു കുറ്റാരോപണവുമില്ല!" (ഹിഷാം).

തിരുനബി(സ) അല്ലാഹുവിനു സ്തുതി പറഞ്ഞുകൊണ്ടിരിക്കുകയും കഅബക്കകത്ത് മറ്റു കർമ്മങ്ങൾ നടത്തിക്കൊണ്ടിരിക്കുകയും മക്കക്കാരോടു മറക്കുകയും പൊറുക്കുകയും ചെയ്തതായി പ്രഖ്യാപിച്ചു കൊണ്ടിരിക്കുകയും ചെയ്യവെ മദീനാ മുസ്ലിംകളായ 'അൻസാരി'കളുടെ ഹൃദയങ്ങളിൽ ആശങ്കകൾ ഉയർന്നു തുടങ്ങി. മക്കക്കാരായ മുസ്ലിംകൾ സ്വഭവനങ്ങളിലേക്ക് തിരിച്ചു വരുകയും, ആട്ടിപ്പായിച്ചവരും ആട്ടിപ്പുറത്താക്കപ്പെട്ടവരുമെല്ലാം അന്യോന്യം സൗമ്യമായി പെരുമാറിത്തുടങ്ങുകയും ചെയ്യുന്ന കാഴ്ചകൾ കണ്ടു മദീനക്കാരായ മുസ്ലിംകളിൽ പലരും അസ്വസ്ഥചിത്തരായി. ഇസ്ലാമിനു ഒന്നാമതായി ഒരഭയ കേന്ദ്രം നൽകിയവരും പിൽക്കാലത്തു തിരുനബിയുടെ കൂട്ടാളികളായിരുന്നവരുമായ തങ്ങളിൽ നിന്നു നബിവര്യൻ ദൂരപ്പെടുവാൻ പോകയാണോ? നബി തിരുമേനി(സ)ക്ക് മക്ക അധീനപ്പെടുകയും അദ്ദേഹത്തിന്റെ സ്വന്തം ഗോത്രം ഇസ്ലാമിനെ പുണരുകയും ചെയ്തിരിക്കുന്ന ഈ ഘട്ടത്തിൽ അവരുടെ ആശങ്കകൾ അസ്ഥാനത്തായിരുന്നില്ല.

നബി(സ) തിരുമേനി മക്കയിൽ തന്നെ താമസമാക്കാൻ ഒരുപക്ഷെ ആശിച്ചിരുന്നിരിക്കാം. അൻസാരികളുടെ ഈ ഭയാശങ്കകളെ കുറിച്ചു അല്ലാഹു തിരുനബി(സ) ക്ക് അറിവു നൽകി. അദ്ദേഹം അൻസാരികളെ നോക്കിക്കൊണ്ടു പറഞ്ഞു, "ജനിച്ചുവളർന്ന നഗരത്തോടുള്ള സ്നേഹാതിരേകവും സ്വന്തം ഗോത്രത്തോടുള്ള കെട്ടുപാടുകളും കാരണം മുഹമ്മദ് അസ്വസ്ഥനായിരിക്കയാണെന്നു നിങ്ങൾ കരുതുകയാണല്ലേ?"

"അതു വാസ്തവമാണ് നബിയേ! ഞങ്ങളതാണ് ആലോചിച്ചു പോയത്!" മദീനാ മുസ്ലിംകൾ മറുപടി നൽകി.

തിരുനബി(സ) പറഞ്ഞു: "ഞാനാരെന്നറിയാമോ? ദൈവത്തിന്റെ ദാസനും ദൂതനുമാണ് ഞാൻ! നിങ്ങളെ എനിക്കെങ്ങനെ ഉപേക്ഷിക്കാൻ കഴിയും? അല്ലാഹുവിന്റെ ദീനിനു ഭൂമിയിൽ രക്ഷയും സമാധാനവും ഇല്ലായിരുന്നപ്പോൾ നിങ്ങൾ എന്നോടൊപ്പം നിന്നു. നിങ്ങളെവിട്ടു ഞാനങ്ങനെ മറ്റൊരിടത്തു വാസമുറപ്പിക്കും. അല്ലയോ അൻസാർ! അതൊരിക്കലും സംഭവിക്കുകയില്ല. ഞാൻ അല്ലാഹുവിനു വേണ്ടിയത്രെ മക്ക വിട്ടത്. ഇനി വീണ്ടും അവിടെയ്ക്കു തന്നെ മടങ്ങിപ്പോരാൻ എനിക്കാവുകയില്ല. ഞാൻ നിങ്ങളോടൊപ്പം ജീവിക്കുകയും നിങ്ങളുടെ ഇടയിൽ വെച്ചു തന്നെ മരിക്കുകയും ചെയ്യും."

നിസ്വാർത്ഥമായ സ്നേഹത്തിന്റെയും നിഷ്കർഷമായ കൂറിന്റെയും ഈ ബഹിർപ്രകടനം മദീനാമുസ്ലിംകളെ രോമാഞ്ചം കൊള്ളിച്ചു. ദൈവത്തിലും നബിയിലും തങ്ങളിപ്രകാരം അവിശ്വാസം കാണിച്ചതിൽ അവർ ലജ്ജിച്ചു തലതാഴ്ത്തുകയും പൊട്ടിക്കരഞ്ഞു കൊണ്ട് മാപ്പിനിരക്കുകയും ചെയ്തു. നബി തിരുമേനി(സ) മദീന വിട്ടു പോകുന്ന പക്ഷം തങ്ങൾക്ക് മനഃശാന്തിയും സമാധാനവുമുണ്ടാകുകയില്ലെന്നവർ അറിയിച്ചു. മദീനക്കാരുടെ ഭയാശങ്കകൾ തനിക്ക് മനസ്സിലാക്കാൻ കഴിയുമെന്നും അവരുടെ വിശദീകരണത്തിൽ അല്ലാഹുവും റസൂലും തൃപ്തിപ്പെട്ടിരിക്കുന്നുവെന്നും അവരുടെ നിരപരാധിത്വവും ഹൃദയ ശുദ്ധിയും തനിക്ക് ബോധ്യപ്പെട്ടിരിക്കുന്നുവെന്നും നബി(സ) തിരുമേനി പറഞ്ഞു

ഈ അവസരത്തിൽ മക്കക്കാരുടെ ഹൃദയങ്ങളിൽ എന്തെന്തെല്ലാം വികാരങ്ങൾ അലയടിച്ചിരിക്കയില്ല! അവർ ആദരാശ്രു

ക്കൾ പൊഴിച്ചിരുന്നില്ലെന്നതു നേരാണ്. എന്നാൽ അവരുടെ ഹൃദയങ്ങൾ ഖേദവും പശ്ചാത്താപവും നിമിത്തം വിങ്ങി വിങ്ങി കൊണ്ടിരുന്നിരിക്കണം.

സ്വന്തം നാട്ടിന്റെ മണ്ണിൽ വിളഞ്ഞു കിട്ടിയ ഈ വിലമതിക്കാനാവാത്ത വൈഢൂര്യത്തെ സ്വന്തം കരങ്ങൾ കൊണ്ടു തന്നെ അവർ വലിച്ചെറിഞ്ഞുകളയുകയല്ലേ ചെയ്തത്?

അതെ, തിരുനബി(സ) മക്കയിലേക്ക് തിരിച്ചു വന്നിട്ടു വീണ്ടും മദീനയിലേക്ക് തന്നെ മടങ്ങിപ്പോകാൻ തീർച്ചയാക്കിയിരുന്നതിനാൽ അവർക്കു ദുഃഖിച്ചു കൊണ്ടിരിക്കാൻ വേണ്ടുവോളം കാരണമുണ്ടായിരുന്നു!

## ഇക്‌രിമയുടെ പരിവർത്തനം

പൊതുമാപ്പിൽ നിന്ന് ഒഴിവാക്കപ്പെട്ടതിൽ ചിലർക്ക് സഹാബിമാരുടെ ശുപാർശയനുസരിച്ച് മാപ്പ് നൽകിയിരുന്നു. അങ്ങനെ മാപ്പു നൽകപ്പെട്ടവരിൽ ഒരാളായിരുന്നു അബൂജഹലിന്റെ മകനായ ഇക്‌രിമ. ഇക്‌രിമയുടെ ഭാര്യ വിശ്വാസിനിയായിരുന്നു. ഇക്‌രിമക്ക് പൊറുത്തു കൊടുക്കേണമെന്നു അവർ തിരുമേനിയോടപേക്ഷിച്ചു. അങ്ങനെ തിരുനബി(സ) മാപ്പ് നൽകി. ആ അവസരത്തിൽ ഇക്‌രിമ അബ്സീനിയയിലേക്ക് ഓടിപ്പോകാൻ വട്ടം കൂട്ടുകയായിരുന്നു. ഭാര്യ അദ്ദേഹത്തെ പിന്തുടർന്നു. കപ്പലിൽ കയറാൻ ഭാവിക്കുകയായിരുന്നപ്പോൾ ഭാര്യ തടുത്തുകൊണ്ടു പറഞ്ഞു: "നബിയെപ്പോലെ മൃദുല ഹൃദയനായ ഒരാളിൽ നിന്നും താങ്കൾ ഓടിപ്പോവുകയാണോ?"

ഇക്‌രിമ സാശ്ചര്യം ചോദിച്ചു, നബി(സ) തനിക്ക് മാപ്പു നൽകുമെന്നു ഹൃദയപൂർവ്വം വിശ്വസിക്കുന്നുണ്ടോ എന്നു ഇക്‌രിമയെപ്പോലുള്ള ഒരാൾക്ക് കൂടിയും മാപ്പു നൽകാൻ നബി തിരുമേനി(സ) തയ്യാറായിരിക്കുമെന്നു ഭാര്യ ഉറപ്പ് നൽകി. യഥാർത്ഥത്തിൽ അവർ നേരത്തെ തന്നെ തിരുമേനിയിൽ നിന്നും ഈ കാര്യത്തിൽ ഉറപ്പ് വാങ്ങിയിട്ടുണ്ടായിരുന്നു. അബ്സീനിയയിലേക്ക് ഓടിപ്പോകാനുള്ള ആലോചന ഇക്‌രിമ ഉപേക്ഷിച്ചു. നബി തിരുമേനിയുടെ ദിവ്യ സവിധത്തിൽ ഹാജരായി.

"എന്നെപ്പോലെയുള്ള ഒരുത്തനു കൂടി അങ്ങ് മാപ്പ് നൽകിയിരിക്കയാണെന്ന് എന്റെ ഭാര്യ മുഖേന ഞാൻ അറിഞ്ഞു." ഇക്‌രിമ

പറഞ്ഞു.

"അതെ, നിങ്ങളുടെ ഭാര്യ പറഞ്ഞത് നേരാണ്; ഞാൻ യഥാർത്ഥത്തിൽ നിങ്ങൾക്ക് മാപ്പാക്കിയിരിക്കുന്നു!"

തന്റെ ഒരു ബദ്ധവൈരിക്കു പോലും മാപ്പ് നൽകാൻ കഴിവുള്ള ഒരാൾ ഒരിക്കലുമൊരിക്കലും ഒരു കള്ളവാദിയായിരിക്കാവതല്ലെന്നു ഇകരിമ മനസ്സിലാക്കുകയും അതോടെ താൻ ഇസ്‌ലാം മതം സ്വീകരിച്ചതായി പ്രഖ്യാപിക്കുകയും ചെയ്തു. "ദൈവം ഏകനാണെന്നും അവനുപങ്കുകാരനില്ലെന്നും അങ്ങ് അവന്റെ ദാസനും ദൂതനുമാണെന്നും ഞാൻ സാക്ഷ്യം ചൊല്ലുന്നു." എന്നു ഇക്‌രിമ ഏറ്റു പറഞ്ഞു. ലജ്ജാഭാരത്താൽ അദ്ദേഹം നമ്രമുഖനായി. തിരുനബി(സ) അദ്ദേഹത്തെ ആശ്വസിപ്പിച്ചു കൊണ്ട് പറഞ്ഞു: "ഇക്‌രിമ ഞാൻ നിങ്ങൾക്ക് പൊറുത്തു തന്നിരിക്കുന്നു! എന്നു മാത്രമല്ല നിങ്ങളോടുള്ള ബഹുമാനത്തിന്റെ സൂചനയായി എന്നിൽ നിന്നും ഒരു വരം ആവശ്യപ്പെട്ടു കൊള്ളാമെന്നു കൂടി അറിയിക്കുന്നു!"

ഇക്‌രിമ ഉത്തരം പറഞ്ഞു; "എനിക്കു വേണ്ടി അങ്ങ് ദൈവത്തോടു പ്രാർത്ഥിക്കുകയും ഞാൻ അങ്ങയോടു ചെയ്തു പോയിട്ടുള്ള അതിക്രമങ്ങളും കഠിനക്രിയകളും എന്തു തന്നെയായലും അവയെല്ലാം എനിക്ക് പൊറുത്തു തരാനായി അല്ലാഹുവിനോട് അർത്ഥിക്കുകയും ചെയ്യേണമെന്നല്ലാതെ ഈയുള്ളവൻ എന്താവശ്യപ്പെടാനാണ്!"

ഈ അഭ്യർത്ഥന കേട്ടമാത്രയിൽ തിരുദൂതൻ(സ)കൈകളുയർത്തിക്കൊണ്ടു പ്രാർത്ഥിച്ചു: "ഓ ദൈവമേ, എനിക്കെതിരായി ഇക്‌രിമ വെച്ചു പുലർത്തിയ ശത്രുതയ്ക്ക് നീ തന്നെ മാപ്പ് കൊടുത്താലും. ഇക്‌രിമയുടെ അധരങ്ങളിൽ നിന്നുതിർന്ന എല്ലാ ചീത്ത വാക്കുകൾക്കും നീ അദ്ദേഹത്തിന് മാപ്പ് നൽകിയാലും!"

പിന്നീടു തിരുനബി(സ) എഴുന്നേറ്റു തന്റെ മേലങ്കി ഊരി ഇക്‌രിമയെ പുതപ്പിച്ചു കൊണ്ടു പറഞ്ഞു: "ദൈവത്തിൽ വിശ്വസിച്ച നിലയിൽ എന്നക്കൊള്ളെ ആരുതന്നെവന്നാലും അയാൾ എന്നോടു കൂടിയുള്ളവനാകുന്നു. എന്റെ ഭവനം എന്റേതെന്ന പോലെ അയാളുടെതുമാകുന്നു."

ഇക്‌രിമയുടെ ഈ മാനസാന്തരം അനേകം കൊല്ലങ്ങൾക്കു മുമ്പ് തിരുനബി(സ) അരുളിയ ഒരു പ്രവചനത്തിന്റെ പൂർത്തീകര

ണമായിരുന്നു. നബി(സ) സഹാബികളോടു ഒരിക്കൽ അരുളുക യുണ്ടായി: ”ഞാനൊരിക്കൽ ഒരു ദർശനത്തിൽ ഇപ്രകാരം കണ്ടു. ഞാൻ സ്വർഗ്ഗത്തിലായിരുന്നു. ഞാൻ അവിടെ ഒരു കൂട്ടം മുന്തിരി ങ്ങാക്കുലകൾ കണ്ടു. ആ മുന്തിരിക്കുലകൾ ആർക്കു വേണ്ടിയാ ണെന്നു അന്വേഷിച്ചപ്പോൾ, 'അബൂജഹ്‌ലിനുവേണ്ടി' എന്നു ആരോ മറുപടി നൽകി.” ഇക്‌രിമയുടെ പരിവർത്തനമുണ്ടായപ്പോൾ ഈ ദർശനത്തെ അനുസ്മരിപ്പിച്ചു കൊണ്ടു തിരുമേനി(സ) പറയുക യുണ്ടായി, “തനിക്ക് ആദ്യം ആ ദർശനത്തിന്റെ അർത്ഥം മനസ്സി ലായിരുന്നില്ലെന്നു. സത്യവിശ്വാസികളുടെ പ്രഖ്യാപിത ശത്രുവായ അബൂജഹൽ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയും അയാൾക്കു മുന്തി രിങ്ങാക്കുലകൾ ലഭിക്കുകയും ചെയ്യുന്നതെങ്ങനെ?” തിരുന ബി(സ) പറഞ്ഞു: “എന്നാലിപ്പോൾ എന്റെ സ്വപ്നം സാക്ഷാത്ക്ക രിക്കപ്പെട്ടു. മുന്തിരിങ്ങാക്കുലകൾ ഇക്‌രിമക്ക് വേണ്ടിയുള്ളതായി രുന്നു. മകനു പകരം പിതാവിനെയാണ് ഞാൻ കണ്ടതെന്നു മാത്രം. ദർശനത്തിലും സ്വപ്നങ്ങളിലും ഇതു സാധാരണമാണ്.” (ഹൽബി യ്യ, വാള്യം 3,പു,104)

പൊതുമാപ്പിൽ നിന്ന് ഒഴിച്ചു നിർത്തുകയും വധശിക്ഷയ്ക്കു വിധിക്കപ്പെടുകയും ചെയ്തിട്ടുള്ളവരിൽ ഒരാൾ തിരുനബിയുടെ പ്രിയ പുത്രി സൈനബുടെ ദാരുണമായ കൊലപാതകത്തിനുത്ത രവാദിയായ ആളുമായിരുന്നു. ഇയാളുടെ പേർ ഹബ്ബാർ എന്ന ത്രെ. സൈനബിന്റെ ഒട്ടകത്തിന്റെ ജീനി ഇയാൾ അറുത്തുകളഞ്ഞ തിനെ തുടർന്നു അവർ നിലത്തു വീണു. അതോടെ സൈനബ യുടെ ഗർഭം അലസിപ്പോയി. കുറച്ചു കഴിഞ്ഞപ്പോൾ ചരമം പ്രാപി ക്കുകയും ചെയ്തു. ഈ മനുഷ്യത്വരഹിതമായ നിഷ്ഠൂരകൃത്യത്തിന് കൊല തന്നെയാണ് അയാൾക്ക് ശിക്ഷ നൽകേണ്ടിയിരുന്നത്. ഇയാൾ തിരുനബിയുടെ അടുക്കൽ വന്നു പറഞ്ഞു: “നബിയേ, ഞാൻ ഓടിപ്പോയതിനു ശേഷം ഇറാനിലെത്തി. പക്ഷെ. ദൈവം ഞങ്ങളുടെ ബഹുദൈവാരാധനപരമായ വിശ്വാസങ്ങളെല്ലാം അകറ്റുകയും ആത്മീയമരണത്തിൽ നിന്നു രക്ഷിക്കുകയുമാണ് ചെയ്തിട്ടുള്ളതെന്ന ബോധം എനിക്കുണ്ടായി. ആകയാൽ മറ്റാരു ടെയെങ്കിലും അടുക്കൽ പോയി രക്ഷ തേടുന്നതിനു പകരം തിരു സവിധത്തിൽ ഹാജരായി എന്റെ തെറ്റുകുറ്റങ്ങളേറ്റ് പറഞ്ഞു മാപ്പി രക്കുകയാണ് വേണ്ടതെന്നു എനിക്കു തോന്നി.”

തിരുനബി(സ) ഇതുകേട്ടപ്പോൾ പറഞ്ഞു: "ഹബ്ബാർ! അല്ലാഹു നിങ്ങളുടെ ഹൃദയത്തിൽ ഇസ്‌ലാമിനോടുള്ള സ്നേഹം നട്ടിരിക്കെ ഞാനെങ്ങനെയാണ് പൊറുത്തു തരാതിരിക്കുക? ഇതിനു മുമ്പ് നിങ്ങൾ ചെയ്ത എല്ലാ കടുംകൈകളും ഞാനിതാ പൊറുത്തിരിക്കുന്നു."

ഇസ്‌ലാമിനും മുസ്‌ലിംകൾക്കും എതിരായി മക്കക്കാർ ചെയ്ത നിഷ്ഠൂര കൃത്യങ്ങളും അതിക്രമങ്ങളും വിവരിക്കാൻ പ്രയാസം! എന്നിട്ടും എത്ര ക്ഷണത്തിലാണ് തിരുനബി(സ) ഇവർക്കെല്ലാം പൊറുത്തുകൊടുത്തത്! ഈ ഹൃദയ വിശാലതയും ഈ ആർദ്രതയും തന്നെയാണ് ശിലാഹൃദയരായ ശത്രുക്കളെ പോലും തിരുനബിയുടെ ഭക്തശിഷ്യരാക്കി മാറ്റിയത്.

### ഹുനൈൻ യുദ്ധം

തിരുനബിയുടെ മക്കാ പ്രവേശം പെട്ടെന്നാണുണ്ടായത്. മക്കയുടെ സമീപവാസികളായ ഗോത്രക്കാർ പ്രത്യേകിച്ചു തെക്കു ഭാഗത്തുള്ളവർ കുറേകഴിഞ്ഞപ്പോഴാണ് സംഭവങ്ങളെല്ലാമറിഞ്ഞത്. വിവരമറിഞ്ഞപ്പോൾ അവർ സൈന്യശേഖരം ചെയ്തു. മുസ്‌ലിംകളുമായി യുദ്ധത്തിനൊരുങ്ങി. ഹവാസീൻ, തഖീഫ് എന്നീ രണ്ടു ഗോത്രക്കാരായിരുന്നു അവർ. അവർ തങ്ങളുടെ പരാക്രമശാലിത്വത്തിൽ ഊറ്റം കൊള്ളുന്നവരായിരുന്നു. അവരെല്ലാം ഒരുമിച്ചിരുന്നു കൂടിയാലോചനകൾ ചെയ്തശേഷം മാലിക്ക്ബിൻ ഔഫിനെ തങ്ങളുടെ നേതാവായി തിരഞ്ഞെടുത്തു. തദനന്തരം ചുറ്റുമുള്ള ഗോത്രങ്ങളെ തങ്ങളോടൊപ്പം ചേരാൻ ക്ഷണിച്ചു. അങ്ങനെ ക്ഷണിക്കപ്പെട്ട ഗോത്രങ്ങളിലൊന്നു ബനൂസഅദും ആയിരുന്നു. തിരുനബിയുടെ പോറ്റമ്മ ഹലീമാബീബി ഈ ഗോത്രത്തിൽപെട്ടവരാണ്. ഇവരുടെ ഇടയിലാണ് തിരുമേനി(സ) ശിശുപ്രായം കഴിച്ചുകൂട്ടിയിരുന്നത്. ഈ ഗോത്രത്തിലെ ആളുകളും സംഘടിച്ചു യുദ്ധത്തിനൊരുങ്ങി. ഭടൻമാർ മക്കളെയും ഭാര്യമാരെയും എല്ലാം കൂട്ടി കുടുംബസമേതം മക്കയിലേക്ക് മാർച്ച് ചെയ്യുകയാണുണ്ടായത്. അങ്ങനെ എന്തിനാണ് കുഞ്ഞുകുട്ടികളെയും മറ്റും കൂട്ടിയതെന്നു ചോദിച്ചപ്പോൾ പറഞ്ഞത് പിന്തിരിഞ്ഞോടുകയാണെങ്കിൽ മക്കളും ഭാര്യമാരും ബന്ധുജനങ്ങളും ശത്രുക്കളാൽ തടവുകാരായി പിടിക്കപ്പെടുകയും തങ്ങളുടെ സകല മുതലുകളും കൊള്ള ചെയ്യപ്പെ

ടുകയും ചെയ്യുമെന്നു ഭടൻമാർക്ക് താക്കീതായിരിക്കാൻ വേണ്ടി തന്നെയാണെന്നായിരുന്നു. മുസ്ലിംകളെ എന്നെന്നേക്കുമായി ഒതുക്കണമെന്നു അവർ ദൃഢപ്രതിജ്ഞയെടുത്തിരുന്നു. ഈ സൈന്യം ഔത്താസ് താഴ്വരയിൽ താവളമടിച്ചു. ഈ പ്രദേശം ഒരു യുദ്ധത്തിന് പറ്റിയ സ്ഥമായിരുന്നു. പ്രകൃതിസിദ്ധമായ രക്ഷാസങ്കേതങ്ങളും, ശാഡ്വലങ്ങളും, നീർധാരകളും കുതിരപ്പട്ടാളത്തിനു നീങ്ങാൻ പറ്റിയ സ്ഥലങ്ങളും ധാരാളം ഉള്ള ഒരു പ്രദേശമായിരുന്നു അത്. ഈ വിവരം തിരുനബി(സ) അറിഞ്ഞപ്പോൾ, സൈന്യനീക്കങ്ങളെ പറ്റി അന്വേഷിച്ചു റിപ്പോർട്ട് ചെയ്യുന്നതിനു അബ്ദുല്ലാഹിബ്നു അബീഹദ്റദിനെ അയച്ചു. സൈനിക നീക്കങ്ങളുണ്ടായിട്ടുണ്ടെന്നും കൊല്ലുവാനും കൊല്ലപ്പെടുവാനുമുള്ള ദൃഢനിശ്ചയം അവരിലെല്ലാം കാണപ്പെടാനുണ്ടെന്നും അബ്ദുല്ലാഹ് റിപ്പോർട്ട് ചെയ്തു. അസ്ത്രവിക്ഷേപത്തിൽ പ്രസിദ്ധരായിരുന്നു യുദ്ധോദ്യരായ ഈ ഗോത്രങ്ങൾ. അവർ താവളമടിക്കാൻ തിരഞ്ഞെടുത്ത സ്ഥലമാകട്ടെ, സർവഥാ സഹായകവുമായിരുന്നു. മക്കയിലെ ഒരു ധനാഢ്യനും തലവനുമായ സഫ്വാനെ തിരുനബി(സ) സമീപിച്ചു. പടച്ചട്ടകളും ആയുധസാമഗ്രികളും വായ്പ നൽകാൻ അഭ്യർത്ഥിച്ചു.

സഫ്വാൻ പറഞ്ഞു, "നിങ്ങൾ എന്റെമേൽ സമ്മർദ്ദം ചെലുത്തുകയാണെന്നു തോന്നുന്നു. നിങ്ങളുടെ വർദ്ധമാനമായ ശക്തി പ്രഭാവത്തിൽ ഞാൻ മയങ്ങിപ്പോകുമെന്നും നിങ്ങൾ ചോദിക്കുന്നതൊക്കെ തരാൻ ഞാൻ തയ്യാറായിരിക്കുമെന്നും ആണോ കരുതുന്നത്?"

തിരുനബി(സ) മറുപടി നൽകി: "നിങ്ങളിൽ നിന്നു ഒന്നും പിടിച്ചെടുക്കാൻ ഞങ്ങളുദ്ദേശിച്ചിട്ടില്ല. ഈ സാധനങ്ങൾ ഞങ്ങൾക്ക് വായ്പയായി നൽകണമെന്നു മാത്രമെയുള്ളൂ. അതിനു ന്യായമായ ഉറപ്പ് നൽകാനും ഞങ്ങൾ തയ്യാറുണ്ട്."

സഫ്വാൻ ഒടുവിൽ സന്തോഷത്തോടെ സാധനങ്ങൾ നൽകാൻ ഏറ്റു. നൂറ് പടച്ചട്ടയും വേണ്ടത്ര ആയുധങ്ങളും അദ്ദേഹം നൽകി. നബിതിരുമേനി(സ) തന്റെ ഒരു മച്ചൂനൻ ആയ നൗഫിൽബിൻ ഹാരിസിൽ നിന്നു മൂവായിരും വാളുകളും അബ്ദുല്ലാഹിബ്നു റബീആയിൽ നിന്ന് മൂവായിരം ദിർഹമും കടം വാങ്ങി.

(മുഅത്താ, മുസ്നദ്, ഹൽബിയ്യ). മുസ്‌ലിംസൈന്യം ഹവാസീന്റെ നേരെ പുറപ്പെട്ടപ്പോൾ മക്കക്കാർ മുസ്‌ലിംകളുടെ ഭാഗം ചേരാൻ ആഗ്രഹം പ്രകടിപ്പിച്ചു. അവർ മുസ്‌ലിംകളായിക്കഴിഞ്ഞിരുന്നില്ലെങ്കിലും മുസ്‌ലിം ഭരണത്തിൽ ജീവിച്ചു കൊള്ളാമെന്നു സമ്മതിച്ചിട്ടുള്ളവരായിരുന്നു. ഇങ്ങനെ രണ്ടായിരം മക്കക്കാർ മുസ്‌ലിംകളോടൊപ്പം ചേർന്നു. അവർ മാർച്ച് ചെയ്തുകൊണ്ടിരിക്കെ, "ദാത്ത് അൻവാത്ത്" എന്ന ഒരു പ്രസിദ്ധ അറബ് ക്ഷേത്രത്തിന്റെ അടുത്തെത്തി. ഇവിടെ അറബികൾ പുണ്യമായിക്കരുതിവന്ന ഒരു ജൂജൂബ് വൃക്ഷം ഉണ്ടായിരുന്നു. അറബികൾ ആയുധങ്ങൾ വിലക്കു വാങ്ങിയാൽ അവർ ആദ്യം ദാത്ത് അൻവാത്തിൽ ചെന്നു അവ അവിടെ തൂക്കിയിടുക പതിവായിരുന്നു, അതുവഴി ആയുധങ്ങൾ അനുഗ്രഹമേൽക്കുന്നതായി അവർ വിശ്വസിച്ചിരുന്നു. മുസ്‌ലിം സൈന്യം ഈ ക്ഷേത്രത്തിനടുത്തെത്തിയപ്പോൾ, ചില ഭടൻമാർ വിളിച്ചു പറഞ്ഞു. തിരുമേനി, ഞങ്ങൾക്കും ഒരു ദാത്ത്അൻവാത്ത് വേണം!"

തിരുമേനി(സ) അനിഷ്ടം കാണിച്ചു കൊണ്ടു പറഞ്ഞു: "നിങ്ങൾ മൂസാനബിയുടെ അനുയായികൾ പറഞ്ഞതു പോലെ പറയുകയാണോ? മൂസാനബി(അ) കൻആനിലേക്കു പോവുകയായിരുന്നപ്പോൾ വഴിക്കൽ ജനങ്ങൾ വിഗ്രഹാരാധന നടത്തുന്നത് അനുയായികൾ കാണുകയും, ഓ മൂസാ, അവർക്കുള്ള ദൈവങ്ങളെപ്പോലെ ഞങ്ങൾക്കും ഒരു ദൈവത്തെ ഉണ്ടാക്കിത്തരൂ എന്നു പറയുകയുമുണ്ടായി."(വി.ഖു: 7:138)

അല്ലാഹു മാത്രമാണ് വലിയവനെന്ന് ഓർത്തിരിക്കുകയും പൂർവസമുദായങ്ങളിലെ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും തങ്ങളെ പിടികൂടാതിരിക്കാൻ അല്ലാഹുവിനോടു പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും വേണമെന്നു തിരുനബി(സ) മുസ്‌ലിംകളെ ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. മുസ്‌ലിം സൈന്യം ഹുനൈനിലെത്തുന്നതിനു മുമ്പു തന്നെ ഹവാസീനും പക്ഷവും മുസ്‌ലിംകളെ പെട്ടന്നു ആക്രമിക്കുന്നതിനു സാധിക്കത്തക്കവണ്ണം പല സ്ഥലങ്ങളിലും ഒളിപ്പോരാളികളെ നിർത്തിയിട്ടുണ്ടായിരുന്നു. ആധുനീക കാലത്തും ഇത്തരം ഒളിയുദ്ധങ്ങൾ നടത്താറുണ്ട്. തങ്ങളുടെ നില ഭദ്രമാക്കുന്നതിന് ശത്രുക്കൾ ചുറ്റും പ്രതിരോധ ഭിത്തികൾ നിർമ്മിച്ചിട്ടുണ്ടായിരുന്നു. ആ ഭിത്തികൾകൾക്കു പിന്നിൽ മുസ്‌ലിംക

ളെയുംകാത്ത് ഒളിസേനകൾ പതിയിരുന്നു. മുസ്‌ലിംകൾക്ക് ഒരു ഇടവഴിയിലൂടെ കടന്നുപോകേണ്ടിയിരുന്നു. സൈന്യത്തിൽ വലിയൊരു വിഭാഗത്തെ ശത്രുക്കൾ ഇരു പാർശ്വങ്ങളിലും ഇങ്ങനെ കാവലിരുത്തുകയും ചെറിയൊരു വിഭാഗത്തെ മാത്രം ഒട്ടകങ്ങൾക്കു മുമ്പിൽ അണിനിരത്തുകയുമാണ് ചെയ്തത്. തങ്ങൾ കണ്ടത്ര മാത്രമെ ശത്രുക്കൾക്ക് സൈന്യബലമുള്ളൂ എന്ന് മുസ്‌ലിംകൾ ധരിച്ചുവശായി. അങ്ങനെ അവർ മുമ്പോട്ടു ചെന്നു ആക്രമണം നടത്തി. അവർ കുറേ ഉള്ളോട്ടു കടന്നു എന്നു കണ്ടപ്പോൾ തങ്ങൾക്ക് ശീഘ്രം മുസ്‌ലിംകളെ ആക്രമിച്ചൊടുക്കാനാകുമെന്നു ശത്രുക്കൾ ഉറപ്പിക്കുകയും അതോടെ ഒട്ടകങ്ങൾക്കു മുമ്പിലണിനിരന്ന മുന്നണി പോരാളികൾ മുസ്‌ലിംകളുടെ നേർക്കു ബാണങ്ങൾ വിട്ടു തുടങ്ങുകയും ചെയ്തു. മുസ്‌ലിം സൈന്യവ്യൂഹത്തിന്റെ കേന്ദ്രത്തെ ലക്ഷ്യമാക്കി അവർ ആക്രമണം നടത്തി. അതോടൊപ്പം തന്നെ പാർശ്വങ്ങളിൽ ഇരിപ്പുറപ്പിച്ച ഒളിഭടൻമാർ ഇരുഭാഗങ്ങളിൽ നിന്നുമായി ശരമാരി പെയ്യിക്കുകയുമായി. തങ്ങളുടെ വീരപരാക്രമങ്ങൾ പ്രദർശിപ്പിക്കാൻ വേണ്ടി മാത്രം മുസ്‌ലിംകളോടൊപ്പം യുദ്ധംചെയ്യാൻ വന്ന മക്കക്കാർ ഈ ദ്വിമുഖമായ ആക്രമണത്തെ തടുക്കാനാവാതെ പിന്തിരിഞ്ഞോടി. മുസ്‌ലിംകൾ സന്ദിഗ്ദ്ധമായ പല അപകട സന്ധികളെയും നേരിട്ടുട്ടുള്ളവരാണെങ്കിലും ജാംഘികാരൂഢരും അശ്വാരൂഢരുമായ രണ്ടായിരം ഭടൻമാർ മുസ്‌ലിംസൈന്യവ്യൂഹത്തെ താറുമാറാക്കിക്കഴിഞ്ഞപ്പോൾ അവരും അന്തം വിട്ടു പോയി! യഥാർത്ഥത്തിൽ മുസ്‌ലിംകൾ ഭയവിഹ്വലരായിക്കഴിഞ്ഞിരുന്നു. മൂന്നു ഭാഗത്തു നിന്നുമുള്ള സമ്മർദ്ദം ഉണ്ടായപ്പോൾ മുസ്‌ലിം സൈന്യവും പരക്കെ പിന്തിരിഞ്ഞോടിത്തുടങ്ങി. തിരുനബിയും പന്ത്രണ്ടു സഹാബിമാരും മാത്രം ഒരിടത്ത് ഉറച്ചുനിന്നു. എല്ലാ സഹാബിമാരും ഓടിക്കളഞ്ഞിരുന്നില്ല. അവരിൽ ഏതാണ്ട് നൂറോളം പോർ യുദ്ധക്കളത്തിൽ തന്നെയുണ്ടായിരുന്നു. എങ്കിലും അവർ തിരുമേനിയുടെ സ്ഥാനത്തുനിന്നും അകലെയായിരുന്നു. നബിതിരുമേനിയെ രക്ഷിക്കാനായി 12 സഹാബിമാർ പൊതിഞ്ഞുകൂടി. കുതിരകളെ വീണ്ടും യുദ്ധകേന്ദ്രത്തിലേക്ക് തിരിച്ചു വിടുന്നതിന് താനും തന്റെ സ്നേഹിതൻമാരും പഠിച്ച പണി പതിനെട്ടും നോക്കിയെന്നു ഒരു സഹാബി വിവരിക്കുന്നു. മക്കക്കാരുടെ ഒട്ടകങ്ങളുടെയും കുതിരകളുടെയും

നെട്ടോട്ടം മുസ്‌ലിംകളുടെ യുദ്ധമൃഗങ്ങളെയും പേടിപ്പെടുത്തി. അവരുടെ എല്ലാ പ്രയത്നങ്ങളും അവതാളത്തിലായി, അവർ കുതിരകളുടെ കടിഞ്ഞാണുകൾ പിടിച്ചു വലിച്ചു കൊണ്ടിരുന്നു. പക്ഷെ, അവ തിരിയാൻ കൂട്ടാക്കിയില്ല. ചിലപ്പോൾ അവർ അവയുടെ മുഖങ്ങൾ വളച്ചൊടിക്കുകയും ഞെരിക്കുകയും ചെയ്തു നോക്കി. പക്ഷെ, കുതിമുള്ളടിച്ചു യാത്രക്കു ശ്രമിക്കുമ്പോൾ അവ പിന്നെയും നിശ്ചലങ്ങളാവും. മൃഗങ്ങൾ പിന്തിരിയുവാൻ ശ്രമിച്ചു കൊണ്ടിരുന്നു. ഒരുസഹാബി പറയുന്നു: "ഞങ്ങളുടെ ഹൃദയം പേടികൊണ്ടു തുടിക്കുന്നുണ്ടായിരുന്നു. നബി തിരുമേനിയുടെ രക്ഷയെക്കുറിച്ചുള്ള പേടി. എന്നാൽ, ഞങ്ങൾ നിസ്സഹായരായിരുന്നു. ഇത്തരത്തിലുള്ള ഒരു സന്ദിഗ്ദ്ധഘട്ടത്തിലാണ് സഹാബാകൾ അകപ്പെട്ടിരുന്നത്. തിരുനബി(സ) ഏതാനും സഖാക്കളൊടൊപ്പം നിൽക്കുകയായിരുന്നു. അവിടം ലക്ഷ്യമാക്കി മൂന്നു ഭാഗത്തുനിന്നും ശരങ്ങൾ വന്നു വീണു കൊണ്ടിരുന്നു. ഒരേ അവസരത്തിൽ ഏതാനുമാളുകൾക്കു മാത്രം കടന്നു പോകാനാവുന്ന ഇടുങ്ങിയ ഒരു തുറസ്സ് മാത്രമെ അവർക്ക് രക്ഷപ്പെടാൻ മാർഗ്ഗമുണ്ടായിരുന്നുള്ളൂ. ആ നിസ്സഹായഘട്ടത്തിൽ ഹദ്റത്ത് അബൂബക്കർ(റ) കഴുതപ്പുറത്തു നിന്നു ഊരിയിറങ്ങി തിരുനബിയുടെ കഴുതയുടെ കവിക പിടിച്ചുകൊണ്ട് പറഞ്ഞു., അല്ലാഹുവിന്റെ റസൂലേ, നമുക്ക് മടങ്ങാം. മുസ്‌ലിം സൈന്യം ഒന്നു ഒരുമിച്ചു കൂടട്ടെ!

അബൂബക്കർ, കടിഞ്ഞാൺ വിടൂ എന്നു പറഞ്ഞുകൊണ്ട് തിരുനബി കുതിമുള്ളടിച്ചു. തന്റെ കഴുതയെ മുന്നോട്ടു ചലിപ്പിച്ചു തുടങ്ങി. വില്ലാളി വീരൻമാരായ ശത്രുഭടൻമാരുടെ ഒളിസങ്കേതങ്ങളിൽ നിന്നു തുരെതുരെ ഉതിർക്കപ്പെട്ടു കൊണ്ടിരുന്ന ഘോരശരങ്ങൾക്കിടയിലൂടെ തന്റെ കഴുതയെ കുതിപ്പിക്കവെ തിരുമേനി(സ) പറഞ്ഞു:

"അനന്നബിയ്യു ലാ കദിബ്
അനബ്നു അബ്ദിൽ മുത്തലിബ്"

"ഞാനൊരു പ്രവാചകനാണ്, കള്ളവാദിയല്ല! ഞാൻ അബ്ദുൽമുത്തലിബിന്റെ പുത്രനാണ്!!"(ബുഖാരി)

അപകടപൂർണ്ണമായ ഈ പ്രതിസന്ധിയിൽ തിരുനബി(സ)

ഉച്ചരിച്ച ഈ വാക്കുകൾ എത്രയും പ്രധാനന്യമർഹിക്കുന്നതായി രുന്നു. തിരുനബി(സ) ഒരു സത്യപ്രവാചകൻ തന്നെയെന്ന വസ്തു തയെ അതു സ്ഥിരീകരിച്ചു; അതെ, ദൈവത്തിന്റെ ഒരു സത്യദൂ തൻ! ഇക്കാര്യം ഊന്നിപ്പറയുന്നതു കൊണ്ട് അദ്ദേഹം ഉദ്ദേശിച്ചി രുന്നത് താൻ മരണത്തെയോ പരാജയത്തെയോ തെല്ലും ഭയപ്പെ ടുന്നില്ലെന്നായിരുന്നു. വില്ലാളികളാൽ വലയം ചെയ്യപ്പെട്ടിട്ടും താൻ സുരക്ഷിതനായിരിക്കുന്നുണ്ടെങ്കിൽ, തന്നിൽ എന്തെങ്കിലും ദിവ്യത്വം ഉള്ളതു കൊണ്ടാണതെന്നു മുസ്ലിംകളാരും ധരിക്കേ ണ്ടതില്ല. എന്തെന്നാൽ താൻ ഒരു മർത്ത്യൻ മാത്രമാകുന്നു; അബ്ദുൽമുത്തലിബിന്റെ ഒരു പുത്രൻ! സത്യവിശ്വാസവും അന്ധ വിശ്വാസവും തമ്മിലുള്ള വ്യത്യാസത്തെ തന്റെ അനുയായികൾക്ക് ബോധ്യപ്പെടുത്തി കൊടുക്കാൻ തിരുനബി(സ) എത്ര കണ്ടു കരു തൽ കാണിച്ചിരിക്കുന്നു എന്നൊന്നു നോക്കുക! ഈ അവിസ്മര ണീയമായ വാക്കുകൾ ഉദീരണം ചെയ്തശേഷം തിരുനബി(സ) ഹദ്റത്ത് അബ്ബാസിനെ വിളിച്ചു. അബ്ബാസ്(റ) നല്ല ശബ്ദമുള്ളയാളാ യിരുന്നു. തിരുനബി(സ) പറഞ്ഞു: “അബ്ബാസ്! ഹുദൈബിയായിലെ വൃക്ഷച്ചോട്ടിൽവെച്ചു തങ്ങൾ ചെയ്ത പ്രതിജ്ഞയെക്കുറിച്ചും ‘സൂറാ ബഖറ’ ഇറങ്ങിയപ്പോൾ തങ്ങൾക്ക് നൽകിയ പാഠത്തെ ക്കുറിച്ചും മുസ്ലിംകളെ ഒന്നോർമ്മപ്പെടുത്തൂ. ‘അല്ലാഹുവിന്റെ പ്രവാചകൻ നിങ്ങളെ വിളിക്കുന്നു!’ എന്നവരോട് ചെന്നു പറയു ക. ഹദ്റത്ത് അബ്ബാസ്(റ) ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. “അല്ലയോ, മുസ്ലിംകളെ, അല്ലാഹുവിന്റെ പ്രവാചകൻ നിങ്ങളെ വിളിക്കുന്നു.” തിരുനബിയുടെ സന്ദേശം ഇടിനാദം കണക്കെ വിശ്വാസികളുടെ കർണ്ണപുടങ്ങളിൽ ചെന്നലച്ചു. അവ ബധിരങ്ങളായിരുന്നില്ല; സജീ വങ്ങളായിരുന്നു. ആശബ്ദത്തിന് ആലക്തിക ശക്തിയുടെ ഐന്ദ്ര ജാലികമായ പ്രതികരണമുണ്ടാക്കാൻ കഴിഞ്ഞു. രണാങ്കണത്തി ലേക്ക് തങ്ങളുടെ കുതിരകളെ തിരിച്ചുവിടാനാവാതെ നിസ്സഹാ യരായിക്കഴിയുകയായിരുന്ന അതേ സഖാക്കൾ ആ ശബ്ദം കേട്ട തോടെ ഒന്നാകെ മാറി. തങ്ങൾ ഈ ലോകത്തുള്ളവരല്ലെന്നും പരലോകത്ത് ന്യായവിസ്താരനാളിൽ സർവാധിനാഥനെ അഭിമു ഖീകരിച്ചിരിക്കയാണെന്നും അവർക്ക് തോന്നിപ്പോയി! അബ്ബാ സിന്റെ കൂറ്റു അബ്ബാസിന്റെ കൂറ്റായിട്ടല്ല അവർ കേട്ടത്. പിന്നെ യോ, തങ്ങളുടെ പ്രവൃത്തിയെക്കുറിച്ചു കണക്ക് പറയാനാവശ്യ

പ്പെട്ടു കൊണ്ടുള്ള മലക്കുകളുടെ ശബ്ദമായിട്ടു തന്നെ. അപ്പോൾ പിന്നെ, യുദ്ധമൈതാനിയിലേക്ക് കുതികുതിക്കുന്നതിൽ നിന്ന് അവരെ തടയാൻ ഭൂമിയിൽ ആർക്കു സാധ്യമാകും? അവരിൽ അനേകം പേർ മൃഗങ്ങളെ ഉപേക്ഷിച്ചു വാളും പരിചയും മാത്ര മായി രണാങ്കണത്തിലേക്ക് പറപറന്നു. മറ്റു ചിലർ അടങ്ങാക്കുതി രയിൽ നിന്നൂരി ഇറങ്ങി അവയെ വെട്ടിവീഴ്ത്തി തിരുദൂതരുടെ അടുക്കലേക്കു പാഞ്ഞെത്തി. ഒരു പെണ്ണൊട്ടകമോ തള്ളപ്പശുവോ കിടാവിന്റെ കരച്ചിൽ കേട്ടു പരിഭ്രാന്തമായി കിതച്ചോടുന്നതു പോലെയാണ് അൻസാരികൾ അന്നേ ദിവസം റസൂൽ തിരുമേനി യുടെ അടുക്കലേക്ക് ഓടിയെത്തിയിരുന്നതെന്നാണ് പറയുന്നത്. തെല്ലിട കഴിഞ്ഞപ്പോൾ ഭൂരിഭാഗവും അൻസാരികളായ ഒട്ടധികം സഖാക്കൾ തിരുദൂതരെ പൊതിഞ്ഞു. ശത്രുക്കൾ ഒരിക്കൽ കൂടി പരാജിതരായി.

നബി തിരുമേനിയുടെ അംഗരക്ഷയ്ക്ക് അന്നേ ദിവസം അബൂ സുഫിയാൻ സന്നദ്ധനായിരുന്നത് ഒരു മഹത്തായ ദിവ്യദൃഷ്ടാ ന്തമായിരുന്നു. ദൈവത്തിന്റെ ശക്തിമഹത്വത്തിന്റെയും തിരുനബി യുടെ വിമലീകരണ ശക്തിയുടെയും ഒരടയാളം! ഏതാനും ദിവസം മുമ്പ് മാത്രമാണ് അബൂസുഫിയാൻ മുസ്ലിംകളെ നശിപ്പിക്കാനു റച്ച ഒരു ശത്രുസേനയുടെ രക്തദാഹിയായ സേനാനിയായി പൊരു തിയിരുന്നത്. എന്നാൽ, ഇന്നു അതേ അബൂസുഫിയാൻ ഒരുറ്റ ചങ്ങാതിയും ശിഷ്യനും സഖാവുമെന്ന നിലയിൽ തിരുദൂതർക്ക് മെയ് കാവൽ നിൽക്കുകയത്രെ. ശത്രുക്കളുടെ ഒട്ടകങ്ങൾ ഓട്ടം തുടങ്ങിയപ്പോൾ ഒരു സമർത്ഥ സൈനികനായ അബൂസുഫിയാൻ തന്റെ കുതിരയും തിരിഞ്ഞോടാൻ തുടങ്ങുകയാണെന്നു കണ്ടു. ഉടനെ താഴത്തിറങ്ങി തിരുനബിയുടെ കഴുതയുടെ ജീനിത്തുമ്പ് പിടിച്ചു നടക്കുകയായി! ഊരിയ വാൾ കയ്യിലുയർത്തിപ്പിടിച്ചു കൊണ്ട്. തന്നെ കൊന്നിട്ടശേഷമേ തിരുനബിയുടെ അടുത്തു വരാ നാരെയും വിടൂ എന്ന കരുത്തുറ്റ നിശ്ചയത്തോടെ പുണ്യനബിക്ക് തൊട്ടടുത്തായി അബൂസുഫിയാനും നടന്നു നീങ്ങുന്നു! വഴിഞ്ഞൊ ഴുകുന്ന സന്തോഷത്തോടും ആശ്ചര്യത്തോടും കൂടി അബൂസൂഫി യാനിൽ വന്ന പരിവർത്തനത്തെ തിരുനബി(സ) നോക്ക്ക്കണ്ടു. ദൈവത്തിന്റെ മഹത്വത്തെ തിരുനബി(സ) വാഴ്ത്തി. പത്തു പതി നഞ്ചു ദിവസം മുമ്പ് മാത്രമാണ് ഇതേ അബൂസുഫിയാൻ,

ഇസ്ലാമികപ്രസ്ഥാനത്തെ വേരോടെ നശിപ്പിക്കാനായി ഒരു സൈന്യത്തെ ഒരുമിച്ചു കൂട്ടിയിരുന്നത്. എന്നാലത് മാറി! കടുത്തൊരു ശത്രുസേനാനി തിരുമേനിക്കരികിൽ ഒരു കാലാൾ ഭടനെപ്പോലെ തന്റെ കഴുതയുടെ ജീനിത്തുമ്പും പിടിച്ച് മരിക്കാൻ തയ്യാറായിക്കൊണ്ട് നിൽക്കുന്നു! നബി തിരുമേനിയുടെ നോട്ടത്തിൽ പ്രതിഫലിച്ച അത്ഭുതം അബ്ബാസ്(റ) നോക്കിക്കണ്ടു. അദ്ദേഹം പറഞ്ഞു: “നബിയേ, അങ്ങയുടെ പിതൃ സഹോദരപുത്രനായ അബൂസുഫിയാൻ ഇതാ! അങ്ങു ഇദ്ദേഹത്തിൽ സംതൃപ്തനല്ലയോ?”

തിരുനബി(സ) മറുപടി നൽകി: “അതെ ചെയ്തുപോയ കുറ്റങ്ങളെല്ലാം അല്ലാഹു പൊറുത്തു കൊടുക്കുമാറാകട്ടെ!” അബൂസുഫിയാന്റെ നേരെ തിരിഞ്ഞു കൊണ്ടു നബി(സ) ‘സഹോദരാ!’ എന്നുവിളിച്ചു. അബൂസുഫിയാനു തന്റെ ഹൃദയത്തിൽ നുരച്ചു പൊങ്ങിയ സനേഹാവേശത്തിന്റെ പതച്ചുമറിയൽ തടയാൻ കഴിഞ്ഞില്ല. അദ്ദേഹം കുനിഞ്ഞു തിരുനബിയുടെ പാദപത്മങ്ങൾ ചുംബിച്ചു! (ഹൽബിയ്യ)

ഹുനൈൽ യുദ്ധത്തിന് ശേഷം കടം വാങ്ങിയ യുദ്ധസാമഗ്രികൾ തിരുമേനി(സ) മടക്കിക്കൊടുത്തു. അതു തിരിച്ചു കൊടുത്തപ്പോൾ നഷ്ടപരിഹാരമായി എത്രയോ അധികമാണ് നൽകുകയുണ്ടായത്. സാധനങ്ങൾ തിരിച്ചു കൊടുക്കുന്നതിലും നഷ്ടപരിഹാരം നൽകുന്നതിലും തിരുനബി(സ) കാണിച്ച സൂക്ഷ്മതയും പരിഗണനകളും അവ വായ്പ നൽകിയവരുടെ ഉള്ളിൽതട്ടിച്ചു. നബി തിരുമേനി(സ) ഒരു സാധാരണക്കാരനല്ലെന്നും അവിടുത്തെ സ്വഭാവമേന്മ അപ്രതിമമാണെന്നും അവർക്ക് ദൃഢബോദ്ധ്യം വന്നു. ഉടനെ തന്നെ സഫ്‌വാൻ വിശ്വാസിയായിത്തീർന്നുവെങ്കിൽ എന്തൽഭുതം?

**ശൈബയുടെ മാനസാന്തരം**

ഹുനൈൻ യുദ്ധം പുരോഗമിച്ചു കൊണ്ടിരിക്കെ ഉണ്ടായ ഒരു സംഭവം ചരിത്രകാരൻമാരുടെ സ്മൃതിപഥത്തിൽ എപ്പോഴും ഉയർന്നു വരാറുള്ളതാണ്. മക്കാനിവാസിയും കഅബയുടെ ഊരാളനുമായിരുന്ന ശൈബ പ്രസ്തുത യുദ്ധത്തിൽ ശത്രു ഭാഗത്ത് പൊരുതുകയായിരുന്നു. യുദ്ധത്തിൽ തനിക്ക് ഒരേ ഒരു ലക്ഷ്യമാ

ണുണ്ടായിരുന്നതെന്നു അദ്ദേഹം പറയുന്നു: "രണ്ടു സേനകളും പരസ്പരം ഏറ്റുമുട്ടിയാൽ നബിയെ കൊല്ലുവാനുള്ള ഏറ്റവും നല്ല അവസരം പാഴാക്കാതെ ഉപയോഗപ്പെടുത്തുക എന്നതായിരുന്നു അത്! അറേബ്യ പോകട്ടെ, മുഴുലോകവും മുഹമ്മദുനബിയോ ടൊപ്പം ചേർന്നാലും താനൊറ്റയ്ക്ക് ഇസ്‌ലാമിനെതിരിൽ പോരാ ടുക തന്നെ ചെയ്യുമെന്നു അദ്ദേഹം ദൃഢനിശ്ചയം ചെയ്തിട്ടുണ്ടാ യിരുന്നു. യുദ്ധം കൊടുംപിരിക്കൊള്ളവെ ശൈബ വാളൂരിപ്പിടിച്ചു കൊണ്ട് തിരുനബിക്ക് നേരെ നീങ്ങിക്കൊണ്ടിരുന്നു. വളരെ അടു ത്തെത്തിക്കഴിയുകയും വാൾ ഓങ്ങി ഓങ്ങിയില്ല എന്ന നിലയി ലാവുകയും ചെയ്തപ്പോൾ പെട്ടന്നദ്ദേഹം വിഗതവീര്യനായി ത്തീർന്നു. ദൃഢനിശ്ചയം ചാപല്യമായി മാറി. ശൈബ ഇങ്ങനെ യാണതു വിവരിച്ചത്: 'ഞാൻ തിരുനബിയുടെ വളരെ അടുത്തെ ത്തിക്കഴിഞ്ഞപ്പോൾ എന്നെ ആകപ്പാടെ കരിച്ചു ചാമ്പലാക്കിക്കള യുമാറുള്ള ഒരു തീജ്ജ്വാല എന്നെക്കൊള്ളെ നീങ്ങുന്നതായിട്ടാണ് എനിക്കു തോന്നിയത്. പിന്നീടു, 'ശൈബാ' എന്റെ അടുത്തേക്കു വരൂ! എന്നു തിരുനബി(സ) വിളിച്ചു പറയുന്നതായി ഞാൻ കേട്ടു. അടുത്തണഞ്ഞപ്പോൾ തിരുനബി സ്നേഹവായ്പടെ എന്റെ നെഞ്ചത്ത് തൊട്ടു തടവി. 'ഓ ദൈവമേ, എല്ലാ പൈശ്ചാചിക വിചാരങ്ങളിൽ നിന്നും ശൈബയെ നീ മോചിപ്പിക്കണേ!' എന്നു നബി(സ) പ്രാർത്ഥിക്കുകയും ചെയ്തു."

ഈ സ്നേഹോദാരമായ ചാരു സ്പർശം ശൈബയിൽ പെട്ടെ ന്നൊരു പരിവർത്തനമുണ്ടാക്കി. അദ്ദേഹത്തിന്റെ എതിർപ്പും ശത്രു തയും എങ്ങോ പോയിമറഞ്ഞു. ആ നിമിഷം മുതൽ ശൈബയ്ക്ക് തിരുനബിയേക്കാൾ ലോകത്ത് ഒരു വസ്തുവും പ്രിയപ്പെട്ടതല്ലാ തായിത്തീർന്നു. ശൈബയിൽ ഈ മാറ്റം വന്നതിനു ശേഷം തന്നോടു പോരിനു വരാൻ തിരുനബി(സ) അദ്ദേഹത്തെ ക്ഷണിച്ചു! ശൈബ പറയുകയാണ് . അന്നേരമാകട്ടെ, എന്റെ മന സ്സിൽ ഒരൊറ്റ വിചാരമെ ഉണ്ടായിരുന്നുള്ളൂ. തിരുനബിയുടെ രക്ഷക്കു വേണ്ടി മരിച്ചു വീഴുക! "എന്റെ എതിരിൽ എന്റെ പിതാ വാണപ്പോൾ വന്നുപെട്ടതെങ്കിൽ കൂടി ആ വിരിമാറിലും എന്റെ വാൾമുന കുത്തിയിറക്കാൻ അൽപം പോലും മടിയുണ്ടായിരുന്നി ല്ല." (ഹൽബിയ്യ)

പിന്നീടു നബി തായിഫിലേക്ക് യാത്രയായി. തന്നെ കല്ലെ

റിഞ്ഞു പരിക്കേൽപ്പിക്കുകയും അടിച്ചോടിക്കുകയും ചെയ്ത നഗരത്തിലേക്ക്! തിരുനബി(സ) നഗരത്തിനു നേരെ ഉപരോധം ഏർപ്പെടുത്തിയെങ്കിലും ചില സ്നേഹിതൻമാരുടെ നിർദ്ദേശം അംഗീകരിച്ചു ആ ഉപരോധം ഉടൻ പിൻവലിച്ചു. അതിൽ പിന്നെ തായിഫ് നിവാസികൾ ഒന്നടക്കം സ്വമേധയാ ഇസ്ലാംമതാവലംബികളായി.

### ഗനീമത്ത് വിതരണം

മക്കാവിജയത്തിനും ഹുനൈൻ യുദ്ധത്തിനും ശേഷം 'ഗനീമത്ത്' (യുദ്ധോപഭോഗങ്ങൾ) പങ്കിട്ടു കൊടുക്കുകയെന്ന കൃത്യം തിരുനബിക്ക് നിർവഹിക്കേണ്ടി വന്നു. ശത്രുക്കൾ രണാങ്കണത്തിൽ ഇട്ടേച്ചു പോയതോ മോചനമൂല്യമെന്നോണം ശത്രുഭാഗത്ത് നിന്ന് ലഭിച്ചതോ ആയ ധനവും മുതലുകളും ഉപഭോഗങ്ങളുമാണ് ഈ 'ഗനീമത്ത്'. അതുവരെ തുടർന്നു വന്ന സമ്പ്രദായപ്രകാരം യുദ്ധത്തിൽ നേരിട്ടു പങ്കെടുത്ത മുസ്ലിംപടയാളികൾക്കിടയിലാണ് ഇത് വിതരണം ചെയ്യേണ്ടിയിരുന്നത്. എന്നാൽ, ഇത്തരുണത്തിൽ അത്തരം മുസ് ലിംകൾക്കിടയിൽ ഈ യുദ്ധഭോഗങ്ങൾ വിതരണം ചെയ്യുന്നതിനു പകരം മക്കക്കാർക്കും പരിസരവാസികൾക്കുമിടയിലാണ് വിതരണം ചെയ്തത്. മുസ്ലിംകൾ കാണിച്ച ഔദാര്യങ്ങൾക്ക് തുല്യമായി അങ്ങോട്ടും ഉദാരമായി പെരുമാറുന്നതിനു പകരം അവർ കൂടുതൽ അത്യാഗ്രഹികളും അസൂയാലുക്കളുമായി പ്രത്യക്ഷപ്പെടുകയാണുണ്ടായത്. അവരുടെ 'ഡിമാന്റുകൾ' കൂടിക്കൂടി വന്നു. അവർ ഒരിക്കൽ തിരുനബിയെ 'ഘെരാവോ' ചെയ്തു. നബിയെ ഒരു മരച്ചോട്ടിലേക്ക് തള്ളിത്തള്ളി കൊണ്ടു പോയി നിർത്തി. അവിടുത്തെ മേലങ്കി ചുമൽ ഭാഗത്ത് അവർ വലിച്ചു കീറി! ഒടുവിൽ, ആ അക്രമിക്കൂട്ടത്തോടു നബി പറഞ്ഞു: ' 'നിങ്ങൾക്ക് തരാനായി എന്റെ പക്കൽ ഒന്നും തന്നെയില്ല. ഉണ്ടെങ്കിൽ തന്നേക്കാമായിരുന്നു. ഞാൻ പിശുക്കു കാണിച്ചിട്ടില്ല, ഞാനൊരു കൃപണനുമല്ല."

പിന്നീടു നബി(സ) തന്റെ ഒട്ടകത്തിന്റെ അടുത്തേക്ക് ചെന്നു ഒരു രോമം പറിച്ചെടുത്തു ഉയർത്തിക്കാണിച്ചു കൊണ്ട് ജനക്കൂട്ടത്തോടായി പറഞ്ഞു: "ഈ സ്വത്തിൽനിന്നും ധനത്തിൽ നിന്നും എനിക്കൊന്നും തന്നെ ആവശ്യമില്ല ഇതാ, ഈ രോമത്തിന്റെ അത്ര

പോലും! അഞ്ചിലൊരോഹരി മാത്രമെ ഞാനിതിൽ നിന്നെടുക്കൂ. അതും സ്റ്റേറ്റിനു വേണ്ടി. അതാകട്ടെ, അറബ് സമ്പ്രദായമനുസരിച്ച്, ന്യായമായ ഒരവകാശമായി അംഗീകരിക്കപ്പെട്ടതാണ്. ആ അഞ്ചിലൊന്നും എനിക്കു വേണ്ടിയല്ല ചെലവിടുക. മറിച്ചു, നിങ്ങൾക്കു വേണ്ടിയും പൊതു ആവശ്യങ്ങൾക്കായും തന്നെ. പൊതു മുതൽ അപഹരിക്കുന്നവരും പൊതുമുതൽ ധൂർത്തടിക്കുന്നവരും ന്യായവിസ്താര നാളിൽ ദൈവ ദൃഷ്ടിയിൽ എളിമയിലാക്കപ്പെടുന്നുവെന്നു ഓർത്തു കൊള്ളുവിൻ."

അസൂയാലുക്കളായ വിമർശകർ തിരുനബിയെ അദ്ദേഹം രാജാവായിത്തീരാനും സാമ്രാജ്യം വെട്ടിപ്പിടിക്കാനും കൊതിച്ചൊരാളായി ചിത്രീകരിക്കാറുണ്ട്. മദീനയിൽ ഒരു രാജാവായി വാഴുമ്പോൾ തന്നെ നീചബുദ്ധികളായ ഒരു കൂട്ടം ആളുകളെ ഈ വിധത്തിൽ അഭിമുഖീകരിക്കേണ്ടി വന്ന തിരുനബിയെക്കുറിച്ചു ഒന്നു നിരൂപിച്ചു നോക്കുക! ഒരു രാജാവാകാൻ അവിടുന്നു ആഗ്രഹിച്ചിരുന്നുവെങ്കിൽ, ഒരു സാമ്രാജ്യം തന്റെ വരുതിയിൽ വരാൻ കൊതിച്ചിരുന്നുവെങ്കിൽ, മക്കക്കാരായ ആ നീചൻമാരെ ഇപ്രകാരമാണോ നേരിടുമായിരുന്നത്? തന്നെ വളഞ്ഞിട്ടതുപോലെ വളഞ്ഞിടാൻ ജനക്കൂട്ടത്തെ അദ്ദേഹം അനുവദിക്കുമായിരുന്നുവോ? ന്യായവാദം ചെയ്യാനും വിശദീകരണങ്ങൾ നൽകാനും അദ്ദേഹം നിൽക്കുമായിരുന്നുവോ? പ്രവാചകൻമാർക്കും ദൈവദൂതൻമാർക്കുമല്ലാതെ ഈ രീതിയിൽ വിനയബുദ്ധി കാണിക്കാനൊക്കുകയില്ലെന്നതാണ് സത്യം. 'ഗനീമത്തു' മുതൽ മുഴുവൻ - ധനവും വിലപ്പെട്ട വസ്തുക്കളും മുതലുകളുമെല്ലാം - അർഹരായിട്ടുള്ളവർക്കും ദരിദ്രജനങ്ങൾക്കും അവിടുന്നു പങ്കിട്ടു കൊടുത്തു. എന്നിട്ടും അവിടെ അസംതൃപ്തൻമാർ അവശേഷിച്ചു. അവരാണ് നബിയെ വളഞ്ഞു കൂടിയതും ഗമീമത്ത് പങ്കിട്ടതിൽ അനീതി കാണിച്ചതായി ആരോപിച്ചതും.

ദിൽഖുവൈസിറ എന്നൊരുവൻ നബിയുടെ സമീപത്തു ചെന്നു തിരുമുഖത്ത് നോക്കി പറഞ്ഞു: "മുഹമ്മദ്! താനെന്തു ചെയ്തുവെന്ന് ഞാൻ കണ്ടുവല്ലോ!"

"ഞാനെന്താണ് ചെയ്തത്?" നബി(സ) ചോദിച്ചു.

"അനീതിയാണ് ചെയ്തത്!" ആ ദുർഭഗൻ തുടർന്നു.

“ഞാൻ അനീതി ചെയ്തുവെങ്കിൽ ഭൂമിയിൽ നീതിമാനായി മറ്റൊരുത്തനും തന്നെയില്ല!” തിരുനബി(സ) മറുപടി നൽകി. (മുസ്‌ലിം, കിതാബുസ്സകാത്ത്)

ഈ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ചുകൊണ്ടിരുന്ന സത്യ വിശ്വാസികളായ തിരുസഹാബത്ത് രോഷാകുലരായിക്കഴിഞ്ഞിരുന്നു. തിരുനബിയുടെ സാന്നിധ്യത്തിൽ അവർക്ക് മുൻകൈയെടുത്തു ഒന്നും പ്രവർത്തിച്ചുകൂടായിരുന്നു. ആ ദുർഭഗൻ അവിടെ നിന്നു കടന്നു പോയപ്പോൾ അവർ പറഞ്ഞു: “നബിയേ, അയാൾ കൊല്ലപ്പെടേണ്ടവനല്ലേ? അയാളെ കൊല്ലാൻ അങ്ങു അനുവദിക്കുമോ?”

“ഇല്ല! അയാൾ നമ്മുടെ നിയമങ്ങൾ അനുസരിച്ച് ജീവിക്കുകയും പ്രത്യക്ഷമായ കുറ്റങ്ങളൊന്നും പ്രവർത്തിക്കാതിരിക്കുകയും ചെയ്യുമ്പോൾ അയാളെ കൊല്ലാൻ പാടുള്ളതെങ്ങനെ?” തിരുനബി തിരിച്ചു ചോദിച്ചു.

“പക്ഷേ, ഒരാൾ ഒന്നു പറയുകയും മറ്റൊന്നു പ്രവർത്തിക്കുകയും ചെയ്യുമ്പോൾ അയാളോടു അങ്ങോട്ടും അപ്രകാരം തന്നെയല്ലേ വർത്തിക്കേണ്ടത്?” തിരുസഖാക്കൾ സംശയം ഉന്നയിക്കുകയായി.

തിരുനബി(സ) പറഞ്ഞു. “ഹൃദയത്തിൽ എന്തു വെച്ചു പുലർത്തുന്നു എന്നതിനെ അടിസ്ഥാനമാക്കി ഒരു കൂട്ടരോടു ഞാൻ എങ്ങനെ മറ്റൊരു തരത്തിൽ പെരുമാറും? അല്ലാഹു എന്നോടങ്ങനെ കൽപിച്ചിട്ടില്ല. ജനങ്ങൾ പ്രത്യക്ഷത്തിൽ പറയുന്നതും പ്രവർത്തിക്കുന്നതും അനുസരിച്ചുമാത്രം പെരുമാറാനാണ് എന്നോടു കല്പിച്ചിരിക്കുന്നത്.”

പ്രസ്തുത വ്യക്തിയും അയാളുടെ ചാർച്ചക്കാരും ഒരു നാൾ ഇസ്‌ലാമിൽ കലാപം സൃഷ്ടിക്കുമെന്നു തിരുനബി(സ) സഹാബിമാർക്ക് മുന്നറിയിപ്പ് നൽകി. നബിയുടെ ഈ വാക്കുകൾ അക്ഷരം പ്രതി പിന്നീടു പുലരുകയുമുണ്ടായി. നാലാം ഖലീഫ ഹദ്റത്ത് അലി(റ)യുടെ കാലത്ത് ഇയാളും ഇയാളുടെ കൂട്ടാളികളും ആണ് ഖലീഫക്കെതിരായി കലാപം സംഘടിപ്പിക്കുകയും ഇസ്‌ലാമിൽ കക്ഷിത്വത്തിനും ‘ഖാരിജിയ്യത്തിനും’ നേതൃത്വം നൽകുകയും ചെയ്തത്!

ഹവാസിൻ ഗോത്രക്കാരെ നിലക്ക് നിറുത്തിയ ശേഷം നബി തിരുമേനി(സ) മദീനയിൽ മടങ്ങിയെത്തി. മദീനാനിവാസികളെ സംബന്ധിച്ചേടത്തോളം മറ്റൊരു ഉത്സവദിനമായിരുന്നു അത്. മക്കക്കാരുടെ ദ്രോഹങ്ങളിൽനിന്ന് രക്ഷയും തേടി നബി(സ) മദീനയിൽ കാലുകുത്തിയതാണ് ഒരു സുദിനം. ഇപ്പോഴാകട്ടെ, മദീനയെ തന്റെ ഭവനമാക്കാനുള്ള വാഗ്ദാനമനുസരിച്ച്, അതേ ദൃഢനിശ്ചയത്തോടെ, ആഹ്ളാദഭരിതനായി നബി(സ) മദീനയിൽ വീണ്ടും പ്രവേശിക്കുകയായിരുന്നു.

## അബൂ ആമിറിന്റെ കുതന്ത്രങ്ങൾ

അബു ആമിർ മദനിയുടെ കുതന്ത്രങ്ങളിലേക്ക് നമുക്കിനി തിരിയാം. അയാൾ ഖസ്റജ് ഗോത്രത്തിലെ ഒരംഗമായിരുന്നു. ജൂതൻമാരും ക്രിസ്ത്യാനികളുമായുള്ള ദീർഘകാലത്തെ ബന്ധം കാരണം മൗനധ്യാനവും ദൈവനാമജപവും അയാൾ ശീലിച്ചിരുന്നു. തന്നിമിത്തം, യോഗി അബൂ ആമിർ എന്നാണയാളെ വിളിച്ചുവന്നിരുന്നത്. അയാൾ പക്ഷേ, വിശ്വാസത്തിൽ ഒരു ക്രിസ്ത്യാനിയായിരുന്നില്ല. ഹിജ്റയ്ക്ക് ശേഷം നബി തിരുമേനി(സ) മദീനയിലെത്തിയപ്പോൾ അയാൾ മക്കയിലേക്ക് നീങ്ങി. ഇസ്ലാമിന്റെ വർദ്ധമാനമായ സ്വാധീനശക്തിക്ക് മക്കയും അടിമപ്പെട്ടുവെന്നറിഞ്ഞപ്പോൾ അയാൾ അയാൾ ഇസ്ലാമിനെതിരിൽ ചില ഗൂഢാലോചനകൾ നടത്തിത്തുടങ്ങി. പേരും വേഷവും മാറ്റി അയാൾ മദീനക്കടുത്തുള്ള ഖുബാ ഗ്രാമത്തിൽ താമസമുറപ്പിച്ചു. മദീനയിൽ നിന്നു ഏറെക്കാലം വിട്ടുനിന്നതിനാലും വേഷവും പേരും മാറ്റിയിരുന്നതിനാലും അയാളെ മദീനക്കാർക്കു തിരിച്ചറിയാൻ കഴിഞ്ഞിരുന്നില്ല. രഹസ്യത്തിൽ അയാളുമായി ബന്ധം പുലർത്തിപ്പോന്ന കപടവിശ്വാസികൾക്കേ അയാളെ ശരിക്കും തിരിച്ചറിയാമായിരുന്നുള്ളൂ. മദീനയിലെ കപടവിശ്വാസികളെമാത്രം അയാൾ വിശ്വസിക്കുകയും അവരുടെ ആസൂത്രിത പരിപാടികളനുസരിച്ച് സിറിയയിൽ പോയി ക്രിസ്തീയ ഭരണാധിപൻമാരുമായും അറബ് ക്രിസ്തീയ മേധാവികളുമായും ബന്ധം പുലർത്തുകയും മദീനക്ക് നേരെ ആക്രമണം സംഘടിപ്പിക്കാൻ അവരെ പ്രേരിപ്പിച്ചു കൊണ്ടിരിക്കുകയും ചെയ്തു. സിറിയൻ സൈന്യങ്ങൾ മദീനക്കു നേരെ ആക്രമണം നടത്താൻ പോകുന്നുണ്ടെന്ന പ്രസ്താവന പരത്തിയതും അബൂആമിറിന്റെ കൂട്ടുകാരും കപടവിശ്വാസികളും തന്നെ

യായിരുന്നു. തന്റെ തന്ത്രം ഫലിച്ചാൽ മുസ്‌ലിംകളും സിറിയൻ ക്രിസ്ത്യാനികളും തമ്മിൽ യുദ്ധത്തിലേർപ്പെടുമെന്നു അബുആമിർ വിശ്വസിച്ചു. ഗൂഢാലോചന ഫലിച്ചില്ലെങ്കിൽ സിറിയയെ ആക്രമിക്കാൻ മുസ്‌ലിംകൾ പ്രചോദിതരാകുമെന്നാണ്  അയാൾ കരുതിയത്. സിറിയക്കാരും മുസ്‌ലിംകളും തമ്മിൽ സംഘട്ടനമുണ്ടായാൽ തനിക്കതിൽ സന്തോഷിക്കാനാകും. ഈ ഗൂഢാലോചനയ്ക്ക് രൂപം കൊടുത്ത ശേഷം അയാൾ സിറിയക്ക് പുറപ്പെട്ടു. അയാൾ നാടുവിട്ടപ്പോൾ മദീനയിലെ കപടവിശ്വാസികൾ, ഗൂഢാലോചനയനുസരിച്ചു തന്നെ, മദീനയെ ആക്രമിക്കാൻ പുറപ്പെട്ടു വരുന്ന ഒരു സൈന്യവിഭാഗത്തിന്റെ മുന്നണിക്കാരായ സാർത്ഥവാഹക സംഘത്തെ കണ്ടതായി ഊഹവാർത്ത പരത്തി വിട്ടു. വാർത്ത തികച്ചും അടിസ്ഥാന രഹിതമാണെന്ന് തെളിഞ്ഞപ്പോൾ അവർ അതുമിതും പറഞ്ഞൊപ്പിക്കുകയാണ് ചെയ്തത്.

## തബൂക്ക് യുദ്ധം

ഈ പ്രസ്താവനകൾ ശക്തിപ്പെട്ടപ്പോൾ സിറിയ്ക്കെതിരായി മുസ്‌ലിം സൈന്യത്തെ താൻ തന്നെ നയിക്കുന്നതിനു നബി(സ) തീരുമാനിച്ചു. വളരെ വിഷമം പിടിച്ച നാളുകളായിരുന്നു. അറേബ്യ ഒരു കൊടും ക്ഷാമത്തിന്റെ പിടിയിൽ അകപ്പെട്ടിരിക്കുകയായിരുന്നു. വളരെ മോശമായിരുന്നു മുൻ കൊല്ലത്തെ വിളയെടുപ്പ്. ധാന്യങ്ങളും പഴവർഗ്ഗങ്ങളും തീരെ കിട്ടാനില്ല. പുതിയ കൊയ്ത്തിനുള്ള സമയം വരുന്നതേയുള്ളൂ. സെപ്തംബർ അവസാനത്തിലോ ഒക്ടോബർ ആദ്യത്തിലോ ആണ് നബി(സ) യുദ്ധത്തിനു പുറപ്പെട്ടത്. ഈ യുദ്ധ ശ്രുതികളെല്ലാം തങ്ങൾ പറഞ്ഞു പരത്തിയതാണെന്ന് കപടവിശ്വാസികൾക്ക് നല്ലവണ്ണം അറിയാമായിരുന്നു. സിറിയക്കാർ മുസ്‌ലിംകളെ ആക്രമിക്കാൻ തയ്യാറാകുന്നില്ലെങ്കിൽ മുസ്‌ലിംകൾ സിറിയക്കാർക്കെതിരായി ആക്രമണത്തിനൊരുങ്ങുമാറ് അവരെ പ്രകോപിപ്പിക്കണമെന്നതായിരുന്നു കപടവിശ്വാസികളുടെ കുതന്ത്രം. ഏതു നിലയിലും റോമാസാമ്രാജ്യവുമായി ഒരു സംഘട്ടനം നടക്കണം. പ്രസ്തുത സംഘട്ടനത്തിൽ മുസ്‌ലിംകൾക്ക് തന്നെയാവും നാശം പറ്റുന്നത്. മുഅ്ത്താ യുദ്ധത്തിന്റെ അനുഭവങ്ങൾ മുമ്പിലുണ്ട്. മുസ്‌ലിംകൾക്ക് ശത്രുക്കളുടെ ഒരു വമ്പൻ പടയെയാണ് അവിടെ നേരിടേണ്ടി വന്നത്. പിൻവാങ്ങുവാൻ അവർക്ക് നന്നേ ക്ലേശിക്കേണ്ടി വന്നിരുന്നു. തിരുനബി(സ) പങ്കെടുക്കുകയും

മരണപ്പെടാനിടവരികയും ചെയ്യുന്ന ഒരു രണ്ടാം മുഅ്ത്താ യുദ്ധം നടന്നു കാണാനാണ് കപട വിശ്വാസികൾ ആഗ്രഹിച്ചത്. മുസ്ലിംകൾക്കെതിരായി സിറിയക്കാർ ആക്രമണത്തിനൊരുങ്ങി യിരിക്കയാണെന്ന ഊഹാപോഹങ്ങൾ പ്രചരിപ്പിക്കുകന്നതിനോ ടൊപ്പം മുസ്ലിംകൾക്കിടയിൽ ഭീതിയും സംഭ്രമവും പരത്താനും അവർ ശ്രമിച്ചു കൊണ്ടിരുന്നു. സിറിയക്കാരുടെ വൻസൈന്യത്തെ ചെറുക്കുവാൻ മുസ്ലിം സൈന്യത്തിനു ശക്തി പോരാ. അതി നാൽ സിറിയക്കാർക്കെതിരായ യുദ്ധത്തിൽ മുസ്ലിംകൾ പങ്കെടു ക്കാതിരിക്കുന്നതാണ് നല്ലതെന്നവർ അഭിപ്രായപ്പെട്ടു. സൈനിക നടപടികളിൽ മുസ്ലിം ഭാഗത്ത് അധികം പേർ പങ്കെടുക്കാതിരി ക്കണമെന്നതായിരുന്നു അവരുടെ ഉദ്ദേശ്യം. ചുരുക്കത്തിൽ, സിറി യക്കാർക്കെതിരിൽ മുസ്ലിംകൾ പരാജയപ്പെടണം. എന്നാൽ, സിറി യക്കെതിരായ യുദ്ധത്തിൽ മുസ്ലിം സൈന്യത്തെ താൻ തന്നെ യാണ് നയിക്കുകയെന്നു തിരുനബി(സ) പ്രഖ്യാപിച്ചപ്പോൾ മുസ്ലിംകളിൽ ആവേശം തിളച്ചുമറിയുകയാണുണ്ടായത്. ദീനി നുവേണ്ടി മരണം വരിക്കാൻ സന്നദ്ധത പ്രകടിപ്പിച്ചുകൊണ്ട് അവർ കൂട്ടംകൂട്ടമായി മുന്നോട്ടു വന്നു. അത്ര വലിയ യുദ്ധത്തിനുവേണ്ട ആയുധകോപ്പ് മുസ്ലിംകളുടെ ഭാഗത്തുണ്ടായിരുന്നില്ല. ഖജനാവ് കാലിയാണ്. യുദ്ധഫണ്ടിലേക്ക് സംഭാവന ചെയ്യാൻ കഴിവുള്ള ധനാഢ്യർ ഏതാനും ചിലർ മാത്രം. മുസ്ലിംകളായ സാധാരണ ക്കാർ ത്യാഗത്തിന്റെ കാര്യത്തിൽ പരസ്പരം മത്സരിച്ചു. യുദ്ധ യാത്ര ആരംഭിച്ചപ്പോൾ ഫണ്ടിനായി നബിതിരുമേനി(സ) ആവശ്യപ്പെ ട്ടു. ഉസ്മാൻ(റ) തന്റെ സമ്പത്തിന്റെ വലിയൊരു ഭാഗം സംഭാവന ചെയ്തു. ആയിരം സ്വർണ്ണനാണയങ്ങൾ (ദിർഹം) ആണ് അദ്ദേഹം നൽകിയത്. ഇരുപത്തിയ്യായിരം ഉറുപ്പികക്ക് സമമാണിത്. മറ്റു മുസ്ലിംകളും താന്താങ്ങളുടെ കഴിവിനൊത്ത് സംഭാവനകൾ നൽകി. ദരിദ്രരായ മുസ്ലിംകൾക്ക് സവാരിക്കുതിരകളും വാളും പരിചയും നൽകപ്പെട്ടു. വലിയ ആവേശപ്രകടനങ്ങളായിരുന്നു എങ്ങും. യമനിൽ കുടിപാർത്തിരുന്ന ഒരു സംഘം മുസ്ലിംകൾ മദീനയിൽ അക്കാലത്ത് താമസിച്ചു പോന്നിരുന്നു. അവർ വളരെ ദരിദ്രരുമായിരുന്നു. അവരിൽ ചിലർ നബിയെ സമീപിച്ചു തങ്ങൾ യുദ്ധത്തിനു പോകാൻ തയ്യാറാണെന്നു അറിയിക്കുകയുണ്ടായി. അവർ പറഞ്ഞു: "അല്ലയോ പ്രവാചകരെ! ഞങ്ങളെയും യുദ്ധ

ത്തിനു കൂട്ടിയാലും. ഞങ്ങൾക്കു യാത്രച്ചെലവ് നൽകിയാൽ മതിയാകും.” ഈ മുസ്‌ലിംകളെ പറ്റി ഖുർആനിൽ പരാമർശിക്കപ്പെട്ടിട്ടുണ്ട്.

“അവരുടെയും മേൽ കുറ്റമില്ല. തങ്ങളെ (വാഹനത്തിൽ) കയറ്റുന്നതിനാവശ്യപ്പെട്ടു നിന്നെ സമീപിച്ചപ്പോൾ നീ പറഞ്ഞു: ‘നിങ്ങളെ കയറ്റുന്നതിനു (വാഹനം) ഒന്നും ഞാൻ കാണുന്നില്ല.’ ചെലവഴിക്കാൻ ഞങ്ങളുടെ പക്കൽ പണമില്ലല്ലോ എന്നദുഃഖത്തോടെ അവർ കണ്ണീർ വാർത്തു കൊണ്ടു തിരിച്ചു പോയി.” (9:92)

തങ്ങളുടെ പക്കൽ ചെലവഴിക്കാനൊന്നും ഇല്ലാത്തതു കാരണം രണാങ്കണത്തിലേക്ക് പോകാൻ വാഹനച്ചെലവ് നൽകമെന്നപേക്ഷിച്ചു നബിയെ സമീപിച്ചവരെ അവർക്ക് യുദ്ധത്തിൽ പങ്കെടുക്കാൻ കഴിയാത്തതിനെ മുൻനിറുത്തി കുറ്റപ്പെടുത്തിക്കൂടെന്നാണ് ഖുർആൻ പ്രസ്താവിക്കുന്നത്.

അവർക്കാവശ്യമായ വാഹന സൗകര്യം ചെയ്തു കൊടുക്കാൻ നബിക്ക് കഴിഞ്ഞില്ല. അതിനാൽ അവർ തങ്ങൾക്ക് യുദ്ധച്ചെലവിന്റെ പങ്കുവഹിക്കാൻ കഴിയാതെ പോയതിൽ ദുഃഖിച്ചു നിരാശയോടെ മടങ്ങിപ്പോകുകയാണ് ചെയ്തത്. ഈ വിഭാഗത്തിന്റെ തലവനായിരുന്ന അബൂമൂസാ(റ) എന്താണ് ആവശ്യപ്പെട്ടിരുന്നതെന്നു അവരോടന്വേഷിച്ചപ്പോൾ അവർ പറഞ്ഞു: “ഞങ്ങൾ ഒട്ടകങ്ങൾക്കോ കുതിരകൾക്കോ വേണ്ടിയല്ല ചോദിച്ചത്. ഞങ്ങൾക്ക് ചെരിപ്പുകളില്ലെന്നും നഗ്നപാദനായി ഇത്രയും ദൂരംതാണ്ടിവരാൻ ആവുകയില്ലെന്നും ചെരിപ്പുകൾ കിട്ടിയെങ്കിൽ സഹോദരൻമാരോടൊപ്പം നടന്നു ചെന്നു യുദ്ധത്തിൽ പങ്കെടുക്കാൻ തയ്യാറാണെന്നും ആണ് ഞങ്ങൾ പറഞ്ഞത്.”

സൈന്യം സിറിയായിലേക്ക് പുറപ്പെട്ടപ്പോൾ മുഅ്ത്തയിൽ ഇതിനു മുമ്പ് തങ്ങൾക്കനുഭവപ്പെട്ടിരുന്നതെന്തെന്നു മുസ്‌ലിംകൾ മറന്നുകളഞ്ഞിരുന്നില്ല. തിരുനബിയുടെ ദേഹരക്ഷയുടെ കാര്യത്തിലായിരുന്നു എല്ലാവരുടെയും ഉത്കണ്ഠ. മദീനയിലെ സ്ത്രീകൾ അവരുടെ പങ്ക് വഹിച്ചു. അവർ ഭർത്താക്കൻമാരെയും മക്കളെയും യുദ്ധത്തിനു പ്രേരിപ്പിക്കുന്നതിൽ ശ്രദ്ധാബന്ധരായി. മദീനയിൽ നിന്ന് പുറത്തേക്ക് പോയിരുന്ന ഒരു സഹാബി തിരിച്ചെത്തിയ

പ്പോൾ നബിയും സൈന്യവും സിറിയയിലേക്ക് പുറപ്പെട്ടു കഴി ഞ്ഞിരുന്നു. ഏറെ നാളുകൾക്കു ശേഷം അങ്ങകലെ നിന്നു തിരിച്ചു വന്ന തന്നെ സ്വീകരിക്കാനും സ്വാഗതം പറഞ്ഞു ആശ്ലേഷിക്കാനും തന്റെ പ്രിയതമ കാത്തു നിൽക്കുന്നുണ്ടാകുമെന്നു മനസ്സിൽ നിരൂ പിച്ച് പ്രതീക്ഷാഭരിതനായി വീട്ടിൽ പ്രവേശിച്ച ആ സഹാബി ഉമ്മറ പടിക്കൾ ഉത്കണ്ഠാവിവശയായി കഴിയുന്ന തന്റെ ഭാര്യയെയാണ് കണ്ടത്. സ്വപത്നിയെ ആശ്ലേഷിച്ച് ചുംബിക്കാൻ തുനിഞ്ഞപ്പോൾ ആ സ്ത്രീ കൈകൾ രണ്ടും ഉയർത്തിക്കൊണ്ടു ഭർത്താവിനെ തള്ളിമാറ്റി. ഏറിയനാളുകൾക്ക് ശേഷം പുറം രാജ്യത്തുനിന്ന് വന്നെ ത്തിയ ഭർത്താവിനെ ഇപ്രകാരമാണോ സ്വീകരിക്കേണ്ടതെന്ന് അദ്ദേഹം ഭാര്യയോടു ചോദിച്ചു. അവർ മറുപടി നൽകിയതിങ്ങ നെയായിരുന്നു: “താങ്കൾക്ക് നാണം തോന്നുന്നില്ലേ? അല്ലാഹു വിന്റെ പ്രവാചകൻ അത്യാപൽക്കരമായ ഒരു യുദ്ധത്തിനു പുറപ്പെ ട്ടിരിക്കുന്ന ഘട്ടത്തിൽ താങ്കൾ പ്രിയതമയുമായി കിന്നാരം പറഞ്ഞു നിൽക്കുകയാണോ? ഉടൻ രണാങ്കണത്തിലേക്ക് തിരിച്ചു കൊൾക! എല്ലാ സംസാരവും പിന്നീടു മാത്രം!

പ്രസ്തുത സഹാബി ആ നിമിഷം തന്നെ വീട്ടിൽ നിന്നു പറ ത്തിറങ്ങി. തന്റെ കുതിരയുടെ ജീനിമുറുക്കി, കുതിമുള്ളടിച്ചു സിറി യൻ അതിർത്തിയിലേക്കുള്ള മുസ്ലിംസൈന്യത്തെ അനുഗമിക്കാൻ പറപറന്നു. മൂന്നു ദിവസത്തെ വഴിദൂരം പിന്നിലായിരുന്ന ആ സഹാബി നബിയുടെ സൈന്യത്തിന്റെ ഒപ്പമെത്തിയെന്നു പറ ഞ്ഞാൽ മതിയല്ലോ!

തങ്ങൾ പടച്ചു വിട്ട ഊഹാപോഹങ്ങളെ നിദാനമാക്കി പ്രവർത്തിച്ച നബി(സ) സിറിയക്കാരുടെ മേൽ ചാടിവീഴുമെന്നും അങ്ങനെ ഒരു കുരുക്കിലകപ്പെടുമെന്നും ആണ് അവിശ്വാസികളും കപടഭക്തൻമാരും കരുതിയിരുന്നത്. എന്നാൽ, വരും തലമുറ കൾക്കു വേണ്ടി മാതൃക സംഭാവന ചെയ്യുകയായിരുന്നു നബി തിരുമേനിയുടെ ഉദ്ദേശ്യമെന്നതു അവർക്കറിഞ്ഞു കൂടായിരുന്നു. സിറിയക്കടുത്തെത്തിയപ്പോൾ അതിർത്തികളിലെ സൈന്യനീക്ക ങ്ങളെക്കുറിച്ചറിഞ്ഞു റിപ്പോർട്ട് ചെയ്യാൻ നബി(സ) വിവിധ ഭാഗ ങ്ങളിലേക്ക് തന്റെ ആളുകളെ നിയോഗിച്ചയക്കുകയാണുണ്ടായത്. സിറിയൻ സൈന്യം അതിർത്തികളിലെവിടെയും കേന്ദ്രീകരിക്ക പ്പെട്ടിട്ടില്ലെന്നു അന്വേഷണത്തിനു ശേഷം അവർ റിപ്പോർട്ടു

ചെയ്തു. അതിനാൽ, മടങ്ങിപ്പോകാൻ തിരുനബി(സ) നിശ്ചയിച്ചു. എങ്കിലും നബി(സ) കുറച്ചു നാൾ കൂടി അവിടെ തങ്ങുകയും അതിർത്തികളിലെ ഗോത്രത്തലവൻമാരുമായി സംഭാഷണം നടത്തി ചില കരാറുകളിൽ ഒപ്പിടുകയുമുണ്ടായി. യാതൊരു യുദ്ധവും പോരാട്ടവും നടന്നില്ല.

രണ്ടര മാസക്കാലമാണ് നബി(സ) ഈ യുദ്ധയാത്രക്ക് വേണ്ടി വിനിയോഗിച്ചത്. മുസ്ലിംകളും സിറിയക്കാരും തമ്മിൽ യുദ്ധമുണ്ടാക്കുന്നതിനുള്ള തന്ത്രം ഫലിച്ചില്ലെന്നും നബി(സ) സുരക്ഷിതനായും സുഖമായും നാട്ടിൽ മടങ്ങിയെത്തിയെന്നും മദീനയിലെ 'മുനാഫിഖുകൾ' അറിഞ്ഞപ്പോൾ തങ്ങളുടെ ഗൂഢാലോചനകൾ പുറത്തായിപ്പോകുമെന്നു അവർക്കുറപ്പായി. തങ്ങൾ ശിക്ഷിക്കപ്പെടാതിരിക്കില്ലെന്നു അവർ ഭയപ്പെട്ടു തുടങ്ങി. എങ്കിലും തങ്ങളുടെ ഗൂഢതന്ത്രങ്ങളും ഗൂഢാലോചനകളും അവർ അവസാനിപ്പിച്ചില്ല. മദീനത്ത് നിന്ന് അല്പം അകലെ സ്ഥിതി ചെയ്യുന്ന ഒരു മലയിടുക്കിന്റെ ഇരുപാർശ്വങ്ങളിലും അവർ ആയുധധാരികളായ ആളുകളെ നിർത്തുകയുണ്ടായി. ഒറ്റയൊറ്റയായി ആളുകൾക്ക് നീങ്ങാമായിരുന്ന ഒരു ഇടുങ്ങിയ വഴിയാണത്. തിരുനബിയും മുസ്ലിം സൈന്യവും അതിനടുത്തെത്തിയപ്പോൾ, ശത്രുക്കൾ മലയിടുക്കിന്റെ ഇരുപാർശ്വങ്ങളിലും നിലയിറുപ്പിച്ചിട്ടുണ്ടെന്നു വെളിപാടുണ്ടായതനുസരിച്ചു സൈന്യത്തോട് അവിടെ തങ്ങുവാൻ നബി കൽപിക്കുകയും സ്ഥല പരിശോധന നടത്താൻ ഭടൻമാരെ നിയോഗിക്കുകയും ചെയ്തു. ആക്രമണത്തിനുള്ള ഉദ്ദേശ്യത്തോടെ ഒരു സംഘം ആളുകൾ അവിടെ പതിയിരിക്കുന്നുണ്ടെന്നു വിചയന സംഘം കണ്ടെത്തി. പരിശോധകഭടൻമാർ സമീപിക്കുന്നതു കണ്ടപ്പോൾ തന്നെ അവർ ഓടിമറഞ്ഞു. എന്നാൽ, അവരെ അനുധാവനം ചെയ്യേണ്ടതില്ലെന്നാണ് നബി(സ) നിർദ്ദേശം നൽകിയത്.

തിരുനബി(സ) മദീനയിൽ തിരിച്ചെത്തിയപ്പോൾ യുദ്ധത്തിൽ പങ്കെടുക്കാതെ മാറിനിന്ന കപട വിശ്വാസികൾ ഒരോരോ മുടന്തൻ ന്യായങ്ങൾ പറഞ്ഞു തടിതപ്പാൻ ശ്രമിച്ചു. അവരുടെ ഒഴികഴിവുകൾ നബി(സ) മുഖവിലയ്ക്കെടുക്കുകയാണുണ്ടായത്. ഈ കപടവിശ്വാസികളുടെ വിശ്വരൂപം തുറന്നു കാണിക്കേണ്ട സമയം അടുത്തിരിക്കുകയാണെന്നു നബിക്ക് തോന്നിത്തുടങ്ങിയിരുന്നു. രഹസ്യത്തിൽ സമ്മേളിക്കുന്നതിനും മറ്റുമായി കപടഭക്തൻമാർ

ഖുബായിൽ പണിത പള്ളി പൊളിച്ചു നീക്കണമെന്നു നബിക്ക് ദൈവ കൽപന ലഭിച്ചിട്ടുണ്ടായിരുന്നു. കപടവിശ്വാസികൾ മറ്റു മുസ്ലിംകളോടൊപ്പം ചേർന്നു തന്നെ നമസ്കരിക്കണമെന്ന നിർബന്ധം നടപ്പിൽ വന്നു. മറ്റു യാതൊരു ശിക്ഷയും അവർക്കെതിരിൽ നിർദ്ദേശിക്കപ്പെട്ടിരുന്നില്ല!

തബൂക്കിൽ നിന്നു മടങ്ങിയപ്പോൾ തായിഫ്നിവാസികൾ പൂർണ്ണമായും കീഴടങ്ങി. ഇതിനെതുടർന്ന് അറേബ്യയിലെ മറ്റു പല ഗോത്രങ്ങളും ഇസ്ലാമിൽ പ്രവേശിക്കുന്നതിനു അനുമതി നൽകാൻ നബി തിരുമേനിയോടു അപേക്ഷിച്ചു കൊണ്ടിരുന്നു. കുറഞ്ഞ കാലത്തിനിടയിൽ അറേബ്യയൊട്ടുക്കും ഇസ്ലാമിക പതാകയ്ക്ക് കീഴിലായി.

## ഹജ്ജത്തുൽവിദാഅ്

ഹിജ്റ 9-ാം കൊല്ലം തിരുനബി(സ) ഹജ്ജ് അനുഷ്ഠിക്കുന്നതിനു മക്കയിലേക്ക് പുറപ്പെട്ടു. ഹജ്ജ് ദിവസം തിരുമേനിക്ക് ഒരു വെളിപാടുണ്ടായി. സുപ്രസിദ്ധമായ ഒരു ഖുർആൻ വാക്യം അതിൽ അടങ്ങിയിരുന്നു. അതിപ്രകാരമാണ്:

“ഇന്നേ ദിവസം ഞാൻ നിങ്ങൾക്കായി നിങ്ങളുടെ മതത്തെ പൂർണ്ണമാക്കിത്തരികയും എന്റെ അനുഗ്രഹത്തെ നിങ്ങളിൽ പൂർത്തിയാക്കുകയും നിങ്ങൾക്കായി ഇസ്ലാമിനെ മതമായി ഞാൻ തൃപ്തിപ്പെടുകയും ചെയ്തിരിക്കുന്നു.”(5:4)

തിരുനബി(സ) ദൈവത്തിൽ നിന്നും കൊണ്ടു വന്നതും ഇക്കാലമത്രെയും നബി(സ) വാക്കും പ്രവൃത്തിയും മുഖേന ഉയർത്തിപ്പിടിച്ചതുമായ സന്ദേശം പൂർത്തീകരിക്കപ്പെട്ടു. ഈ സന്ദേശത്തിന്റെ ഓരോ ഭാഗവും അനുഗ്രഹമായിരുന്നു. മുനുഷ്യനു ദൈവത്തിൽ നിന്നു ലഭ്യമായിട്ടുള്ള അത്യുന്നതങ്ങളായ അനുഗ്രഹങ്ങളാണ് ഈ പൂർത്തീകരിക്കപ്പെട്ട സന്ദേശത്തിൽ അടങ്ങിയിരിക്കുന്നത്. ഈ സന്ദേശം ‘അൽ-ഇസ്ലാം’ എന്ന പേരിൽ അറിയപ്പെടുമാറായി. അതിന്റെ അർത്ഥം കീഴ്വണക്കം, സമർപ്പണം എന്നിങ്ങനെയത്രെ.കീഴ്വണക്കം അഥവാ സമർപ്പണം ആണ് മുസ്ലിംകളുടെ മതം! മനുഷ്യവംശത്തിന്റെ മതം!! തീർത്ഥാടകർ സമ്മേളിച്ച മുസ്ദലിഫ താഴ്വാരത്തിൽ വെച്ചു തിരുനബി(സ) ഈ വാചകം ഓതിക്കേൾപ്പിച്ചു. അവിടെ നിന്നു മടങ്ങിയ ശേഷം നബി(സ)

മിനായിൽ തങ്ങി. ദുൽഹജ്ജ് മാസം പതിനൊന്നാം ദിവസമായിരുന്നു അത്. മുസ്‌ലിംകളുടെ ഒരു വമ്പിച്ച സമ്മേളനത്തെ അഭിമുഖീരിച്ചു നബി(സ) ഒരു പ്രസംഗം ചെയ്തു. 'ഹജ്ജത്തുൽ വിദാഅ്' എന്നു ചരിത്രത്തിൽ പ്രസിദ്ധിയാർജ്ജിച്ച പ്രസംഗമാണത്. പ്രഭാഷണത്തിനിടയിൽ നബി(സ) ഇപ്രകാരം പറഞ്ഞു:

"അല്ലയോ ജനങ്ങളെ, ഞാൻ പറയുന്നതു നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുവിൻ! ഈ താഴ്‌വാരത്തിൽ നിങ്ങളെ ഇനിയുമൊരിക്കൽ അഭിമുഖീകരിക്കാനും ഞാനിന്നു നിങ്ങളോടു സംസാരിക്കുന്നതു പോലെ സംസാരിക്കാനും കഴിയുമോ എന്നെനിക്കറിഞ്ഞുകൂടാ. നിങ്ങളുടെ ജീവനും മുതലും പരസ്പരം ആക്രമിക്കപ്പെടാതിരിക്കുമാറ് ന്യായവിസ്താര നാൾവരെ അല്ലാഹു പാവനമാക്കിയിരിക്കുന്നു. പിന്തുടർച്ചാവകാശത്തിൽ ഓരോരുത്തർക്കും അല്ലാഹു പങ്കു നിശ്ചയിച്ചിട്ടുണ്ട്. ശരിയായ ഒരു പിന്തുടർച്ചാവകാശിയുടെ ന്യായമായ താൽപര്യങ്ങൾക്കു വിരുദ്ധമായി വരുന്ന ഒരു ഒസ്യത്തും മേലിൽ അനുവദിക്കപ്പെടുന്നതല്ല. ഒരു കുടുംബത്തിൽ ജനിക്കുന്ന ഏതു കുട്ടിയും ആ കുടുംബത്തിലെ പിതാവിന്റെ കുട്ടിയായി പരിഗണിക്കപ്പെടുന്നതാണ്. ആ കുട്ടിയുടെ രക്ഷാകർത്തൃത്വത്തെ എതിർക്കുന്നതു ആരായാലും അയാൾ ഇസ്‌ലാമിക നിയമമനുസരിച്ചു ശിക്ഷാർഹനായിരിക്കും. ഒരാളുടെ പിതൃത്വം മറ്റൊരാളുടെ പിതാവിൽ ആരോപിക്കുകയോ തന്റെ യജമാനൻ മറ്റൊരാളാണെന്നു കളവായി അവകാശപ്പെടുകയോ ചെയ്യുന്ന ഏതൊരാളുടെയും മേൽ അല്ലാഹുവും അവന്റെ മലക്കുകളും മുഴുവൻ മനുഷ്യവർഗ്ഗവും ശാപം ചൊരിയും.

"അല്ലയോ ജനങ്ങളേ, നിങ്ങൾക്ക് നിങ്ങളുടെ ഭാര്യമാരുടെ മേൽ ചില അധികാരവകാശങ്ങളുണ്ട്. അവർ ചാരിത്ര്യം സൂക്ഷിക്കുകയും ജനങ്ങൾക്കിടയിൽ ഭർത്താവിനു അപകീർത്തി ഉണ്ടാകുമാറ് പ്രവർത്തിക്കാതിരിക്കുകയും വേണമെന്നാണ് അവരുടെ മേൽ നിങ്ങൾക്കുള്ള അധികാരാവകാശം. ഇതനുസരിച്ചു അവർ ജീവിക്കുന്നില്ലെങ്കിൽ നിങ്ങൾക്ക് അവരെ ശിക്ഷിപ്പാൻ അവകാശമുണ്ട്. അർഹരായ ആളുകൾ മുഖേനയുള്ള യുക്തമായ അന്വേഷണത്തിനു ശേഷം നിങ്ങൾക്ക് അവരെ ശിക്ഷിക്കാം. അങ്ങനെ വന്നാലും അത്തരം ഒരു കാര്യത്തിലുള്ള ശിക്ഷ കഠിനമായിരിക്കരുത്. എന്നാൽ, നിങ്ങളുടെ ഭാര്യമാർ അപ്രകാരമുള്ളതൊന്നും

ചെയ്യുന്നില്ലെങ്കിലും അവരുടെ പെരുമാറ്റം തങ്ങളുടെ ഭർത്താക്കൻമാർക്ക് അപമാനം വരുത്തുന്ന തരത്തിലുള്ളതല്ലെങ്കിലും അവർക്ക് നിങ്ങളുടെ ജീവിത നിലവാരമനുസരിച്ചുള്ള ആഹാരവും വസ്ത്രവും പാർപ്പിടവും നൽകേണ്ടത് നിങ്ങളുടെ കടമയായിരിക്കും. നിങ്ങളുടെ ഭാര്യമാരോട് എല്ലായ്പ്പോഴും ഉത്തമരീതിയിൽ പെരുമാറണമെന്ന കാര്യം മറന്നു പോകരുത്. അവരെ നോക്കിപ്പാർക്കാൻ അല്ലാഹു നിങ്ങളെ ചുമതലപ്പെടുത്തിയിരിക്കുന്നു. സ്ത്രീ അബലയാണ്. സ്വന്തം അവകാശങ്ങൾ സംരക്ഷിക്കാൻ അവൾ ശക്തയല്ല. നിങ്ങൾ വിവാഹം ചെയ്യുന്നതോടെ നിങ്ങളെ ദൈവം ആ അവകാശങ്ങളുടെ സൂക്ഷിപ്പുകാരനായി നിശ്ചയിക്കുകയാണ്. നിങ്ങൾ നിങ്ങളുടെ ഭാര്യമാരെ ദൈവത്തിന്റെ നിയമപ്രകാരം നിങ്ങളുടെ വീടുകളിൽ കൊണ്ടു വന്നു. ആകയാൽ, നിങ്ങളുടെ കൈകളിൽ ദൈവം ഏൽപ്പിച്ച ആ സൂക്ഷിപ്പു മുതലിനെ നിങ്ങൾ വിലകെടുത്തരുത്.

“അല്ലയോ ജനങ്ങളേ, നിങ്ങളുടെ അധീനത്തിൽ ഇപ്പോഴും കുറേ യുദ്ധത്തടവുകാരുണ്ട്. നിങ്ങൾ ഉണ്ണുകയും ഉടുക്കുകയും ചെയ്യുന്ന രീതിയിൽ തന്നെ അവരെയും ഊട്ടുകയും ഉടുപ്പിക്കുകയും ചെയ്യാൻ ഞാൻ നിങ്ങളോടു കൽപിക്കുന്നു. നിങ്ങൾക്ക് പൊറുത്തുകളയാൻ വയ്യാത്ത വല്ലതും അവർ പ്രവർത്തിച്ചാൽ നിങ്ങൾ അവരെ കൈമാറിക്കൊള്ളുക. ദൈവത്തിന്റെ സൃഷ്ടികളിൽ ഒരു ഭാഗമാണവർ. അവർക്കു വേദനയും വിഷമവും ഉണ്ടാക്കുന്നതു ഒരിക്കലും ശരിയായിരിക്കില്ല.

“അല്ലയോ ജനങ്ങളേ, ഞാൻ പറയുന്നത് എന്തെന്നു നിങ്ങൾ കേൾക്കുകയും ഓർമ്മിക്കുകയും ചെയ്യുവിൻ! എല്ലാ മുസ്ലിംകളും പര്സപരം സഹോദരൻമാരാകുന്നു. നിങ്ങളെല്ലാവരും തുല്യരുമാകുന്നു. മനുഷ്യരെല്ലാം അവർ ഏതു രാഷ്ട്രത്തിലും ഗോത്രത്തിലും പെട്ടവരായാലും ജീവിതത്തിൽ ഏതുനില പുലർത്തുന്നവരായാലും തുല്യരാകുന്നു.”

ഇത്രയും പറഞ്ഞ ശേഷം നബി(സ) തന്റെ കൈകൾ ഉയർത്തി ഒരു കൈയ്യിലെ വിരലുകൾ മറ്റെ കൈയിലെ വിരലുകളോട് കോർത്തു പിടിച്ചുകൊണ്ട് പറഞ്ഞു:

“രണ്ടു കൈകളിലെയും വിരലുകൾ തുല്യമായിരിക്കുന്നതു

പോലെ മനുഷ്യരെല്ലാം തുല്യരാകുന്നു. ഒരാൾക്കും മറ്റൊരാളേക്കാൾ യാതൊരു അധികാരവും മേൻമയുമില്ല. നിങ്ങളെല്ലാം പരസ്പരം സഹോദരൻമാരെപ്പോലെയാകുന്നു!"

നബി (സ) ഇപ്രകാരം തുടർന്നു:

"ഇതു ഏതു മാസമാണെന്നു നിങ്ങൾക്കറിയാമോ? ഏതു സ്ഥലത്താണ് നാം നിൽക്കുന്നതെന്നു? കൊല്ലത്തിന്റെ ഏതു ദിനമാണ് ഇന്നെന്ന്?"

പരിശുദ്ധ മാസമാണെന്നും പരിശുദ്ധഭൂമിയാണെന്നും ഹജ്ജ് നാളാണെന്നും തങ്ങൾക്കറിയാമെന്ന് മുസ്ലിംകളെല്ലാം മറുപടി നൽകി. അപ്പോൾ നബി തുടർന്നു പറഞ്ഞു:

"ഈ മാസം പരിശുദ്ധമായിരിക്കുന്നതു പോലെ, ഈ ഭൂമി പവിത്രമായിരിക്കുന്നതുപോലെ ഈ ദിനം പാവനമായിരിക്കുന്നതു പോലെ ദൈവം നിങ്ങളെല്ലാവരുടെയും ജീവനും മുതലും പരിശുദ്ധമാക്കിയിരിക്കുന്നു. ആരുടെയെങ്കിലും ജീവനോ മുതലോ എടുത്തു കളയുകയോ ആരുടെയെങ്കിലും മാനം അപകടത്തിലാക്കുകയോ ചെയ്യുന്നത് ഈ ദിനത്തിന്റെയും ഈ മാസത്തിന്റെയും ഈ ഭൂമിയുടെയും പവിത്രതയെ ഭഞ്ജിക്കുന്നതു പോലെ തന്നെ അന്യായവും തെറ്റും ആയിരിക്കും. ഞാൻ ഇന്നു നിങ്ങളോടു കൽപിക്കുന്നതൊന്നും ഇന്നേയ്ക്കു മാത്രമുള്ളതല്ല. എക്കാലത്തേക്കും വേണ്ടിയുള്ളതാകുന്നു. നിങ്ങൾ ഈ ലോകം വിട്ടു പിരിയുകയും നിങ്ങളുടെ സൃഷ്ടാവിനെ മറ്റു ലോകത്തിൽ പ്രാപിക്കുകയും ചെയ്യുന്നതു വരെ ഇതോർമ്മ വെക്കുകയും ഇതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യാൻ നിങ്ങൾ ബാദ്ധ്യസ്ഥരാകുന്നു."

പ്രസംഗം അവസാനിപ്പിച്ചു കൊണ്ട് പറഞ്ഞു:

"ഞാൻ നിങ്ങളോട് ഇന്ന് പറഞ്ഞിരിക്കുന്നതെന്തോ അത് നിങ്ങൾ ഭൂമിയുടെ കോണുകളോളം എത്തിക്കണം. എന്റെ ഈ പ്രസംഗം കേട്ടിട്ടില്ലാത്തവർ ഒരുപക്ഷേ കേട്ടിട്ടുള്ളവരേക്കാൾ അതിൽ നിന്നു ഫലം എടുത്തെന്നു വരാം!"(സിഹാഹ് സിത്ത, തബരി, ഹിഷാം,ഖമീസ്)

ഇസ്ലാമിന്റെ മുഴുവൻ അധ്യാപനങ്ങളുടെയും അന്തസ്സത്തയും രത്നച്ചുരുക്കവുമാണിത്. തിരുനബിയുടെ ഈ പ്രസംഗം മനുഷ്യന്റെ

ക്ഷേമവും ലോക സമാധാനവും സംബന്ധിച്ചു നബിയുടെ ഉത്കണ്ഠ എത്രമാത്രം ആഴമേറിയതായിരുന്നുവെന്ന് തെളിയിച്ചു കാട്ടുന്നു. ഇതിനു പുറമെ, സ്ത്രീകളുടെയും മറ്റു ദുർബല വിഭാഗങ്ങളുടെയും അവകാശങ്ങളുടെ കാര്യത്തിൽ നബി(സ) എത്രത്തോളം ആദരവും പരിഗണനയും കാണിച്ചിരുന്നുവെന്നും ഇതു വ്യക്തമാക്കുന്നുണ്ട്. തന്റെ വിയോഗം അടുത്തു പോയെന്നു നബി(സ) അറിഞ്ഞിരുന്നു. ചരമത്തെപറ്റി ദൈവത്തിൽ നിന്നു സൂചനകൾ ലഭിച്ചിട്ടുണ്ടായിരുന്നു. പുരുഷൻമാരുടെ കയ്യാൽ സ്ത്രീകൾക്ക് അനുഭവപ്പെടുന്ന ദുരിതങ്ങൾ എത്രയാണെന്നു മനസ്സിലാക്കിയ തിരുനബി(സ) അവരോടുള്ള പെരുമാറ്റത്തിന്റെ കാര്യത്തിലാണ് വലുതായ ഉത്കണ്ഠ പ്രകടിപ്പിച്ചത്. സ്ത്രീകൾക്ക് അവകാശപ്പെട്ട പദവി അവർക്കായി ഉറപ്പിക്കപ്പെടുന്നതുവരെ താൻ ഈ ലോകത്തു നിന്ന് പരലോകത്തേക്കു യാത്ര പുറപ്പെട്ടുകൂടെന്നു അദ്ദേഹം ആഗ്രഹിച്ചിരുന്നു. പുരുഷൻ ജന്മനാൾ തൊട്ടേ സ്ത്രീയെ തന്റെ അടിമയും പരിചാരികയും ആയിട്ടാണ് പരിഗണിച്ചു പോന്നിട്ടുള്ളത്. ഇതാണ് നബി(സ) ശ്രദ്ധിച്ച കാര്യം. യുദ്ധത്തടവുകാരുടെ സ്ഥിതിയാണ് അവിടുത്തെ ചിന്താകുലനാക്കിയ മറ്റൊരു പ്രശ്നം. അവരോടു അന്യായമായിട്ടാണ് പെരുമാറി വന്നത്. അടിമകളെന്നോണം അവരോടു കൊടും ക്രൂരതകളും കടും കൈകളും പ്രവർത്തിച്ചുപോന്നു. യുദ്ധത്തടവുകാർക്ക് ദൈവ ദൃഷ്ടിയിലുള്ള യഥാർത്ഥമായ സ്ഥാനം അവർക്കു ഉറപ്പ് വരുത്തിക്കൊടുക്കുന്നതുവരെ താനീ ലോകം വിട്ടു പോകരുതെന്നും നബി(സ) ആഗ്രഹിച്ചു.

മനുഷ്യനും മനുഷ്യനും തമ്മിലുള്ള അസമത്വവും നബിക്കു മനോവിഷമങ്ങളുണ്ടാക്കിക്കൊണ്ടിരുന്നു. ഇതു സംബന്ധിച്ച വഴക്കുകളും ഭിന്നിപ്പുകളും അസഹനീയമായ അളവോളം തന്നെ നടമാടിയിട്ടുള്ളതാണ്.ചിലർ ആകാശത്തോളം ഉയർത്തപ്പെട്ടുവെങ്കിൽ മറ്റു ചിലർ പാതാളത്തോളം അടിച്ചമർത്തപ്പെട്ടു. ഈ അസമത്വങ്ങൾക്കിടയാക്കിയ സാഹചര്യങ്ങൾ ആണ് ജനവിഭാഗങ്ങൾ തമ്മിലുള്ള സ്പർദ്ധയ്ക്കും ശത്രുതക്കും അതോടൊപ്പം രാഷ്ട്രങ്ങൾ തമ്മിലുള്ള യുദ്ധങ്ങൾക്കും കാരണമായിത്തീർന്നത്. ഈ വിഷമങ്ങളും കഷ്ടതകളും തിരുനബിയെ വിചാരമഗ്നനാക്കിയിരുന്നു. അസമത്വ ദുർഭൂതത്തെ കൊല്ലുന്നതുവരെ, ഒരു വിഭാഗം മറ്റൊരു

വിഭാഗത്തിന്റെ അവകാശങ്ങളെ ചൂഷണം ചെയ്യുകയും അവരുടെ ജീവനും മുതലും അപഹരിക്കുകയും ആക്രമിക്കുകയും ചെയ്യുന്ന സ്ഥിതിക്രമങ്ങൾ അവസാനിപ്പിക്കുന്നതു വരെ, ധാർമ്മികാധഃപതനത്തിന്റെ കാലഘട്ടങ്ങളിൽ കൊടുംപിരികൊള്ളാറുള്ള ഇത്തരം ഉച്ചനീച ഭാവങ്ങൾ വേരറുക്കപ്പെടുന്നതുവര, ലോകത്ത് സമാധാനവും പുരോഗതിയും ഉറപ്പുവരുത്താനാവില്ലെന്ന് ആ മഹാത്മാവ് കണ്ടു. മനുഷ്യന്റെ ജീവനും മുതലും പരിശുദ്ധദിനങ്ങളെയും പരിശുദ്ധമായ മാസങ്ങളെയും പരിശുദ്ധമായ സ്ഥാനങ്ങളെയും പോലെ പരിശുദ്ധങ്ങളാണെന്ന് അവിടുന്ന പഠിപ്പിച്ചു. സ്ത്രീകളുടെ ക്ഷേമത്തെക്കുറിച്ചും ദുർബലരുടെ അവകാശങ്ങളെപറ്റിയും രാഷ്ട്രങ്ങൾ തമ്മിലുള്ള സുഹൃദ്ബന്ധങ്ങളെപറ്റിയും അങ്ങനെ പൊതുവെ ലോകസമാധാനത്തെക്കുറിച്ചും ഇത്രയധികം ഉത്കണ്ഠയും ശ്രദ്ധയും ലോകത്ത് മറ്റാരും തന്നെ പ്രകടിപ്പിക്കുകയുണ്ടായില്ല. മനുഷ്യർക്കിടയിലുള്ള സമഭാവന ഉറപ്പു വരുത്താനായി നബിയോളം പ്രവർത്തിച്ച മറ്റൊരാളില്ല തന്നെ. മനുഷ്യന്റെ നന്മയെ ചൊല്ലി നബി തിരുമേനിയെപ്പോലെ മറ്റൊരാൾക്കും അത്രയേറെ ആധി ഉണ്ടായിട്ടില്ല. ആ നിലക്ക്, സ്ത്രീയുടെ അവകാശങ്ങളെ ഉയർത്തിപ്പിടിക്കുകയും സ്ത്രീക്കു സ്വത്താവകാശം നേടിക്കൊടുക്കുകയും ചെയ്യുന്നതിൽ ഇസ്ലാം മറ്റേതൊരു പ്രസ്ഥാനത്തേക്കാളും മുന്നിലായിരിക്കുന്നതിൽ അൽഭുതപ്പെടാനില്ലല്ലോ. ഇസ്ലാം ആവിർഭവിച്ച് 1300 വർഷങ്ങൾ കഴിഞ്ഞാണ് യൂറോപ്യൻ രാഷ്ട്രങ്ങൾക്കു സ്ത്രീയുടെ സ്വത്താവകാശത്തെപറ്റി ബോധമുതിച്ചതു തന്നെ. ഇസ്ലാമിൽ പ്രവേശിക്കുന്ന ഓരോ ആളും മറ്റാരെയും പോലെ തുല്യനായിട്ട് ഗണിക്കപ്പെടുമാറാകുന്നു. ഒരാൾ ഉൾപ്പെട്ട സമൂഹം എത്ര താണതായി കരുതപ്പെട്ടിരുന്നാലും ഇസ്ലാമിലേക്കു വരുമ്പോൾ അയാൾക്കു സഹോദര നിർവിശേഷമായ സ്ഥാനങ്ങളും സമാവകാശങ്ങളും സിദ്ധിക്കുമാറാകുന്നു. ലോകത്തിന്റെ സംസ്കാര സമ്പത്തിൽ സ്വാതന്ത്ര്യവും സമഭാനയും ഇസ്ലാമിന്റെ സംഭാവനകളത്രെ. സ്വാതന്ത്ര്യത്തെയും സമഭാവനയെയും പറ്റി മറ്റു മതങ്ങൾ പുലർത്തി വന്നിട്ടുള്ള ധാരണകളും സങ്കൽപങ്ങളും ഇസ്ലാം പ്രബോധിപ്പിക്കുകയും പ്രയോഗത്തിൽ വരുത്തിക്കാണിക്കുകയും ചെയ്തിട്ടുള്ളതിനെ അപേക്ഷിച്ചു

എത്രയോ പിന്നിലാണെന്നു കാണാം. ഒരു മുസ്‌ലിം പള്ളിയിൽ രാജാവും മതനേതാവും സാധാരണക്കാരനും തുല്യപദവിയിലാണ്. അവർ തമ്മിൽ അവിടെ ഒരന്തരവും അംഗീകരിക്കപ്പെടുകയില്ല. മറ്റു മതക്കാരുടെ ആരാധനാലയങ്ങളിലും മറ്റു രാഷ്ട്രങ്ങളിലെ പാവനസ്ഥാനങ്ങളിലും ഇന്നും വ്യത്യസ്ഥ നിലകൾ നിലനിൽക്കുന്നു. സ്വാതന്ത്ര്യത്തിനും സമത്വത്തിനും വേണ്ടി ഇസ്‌ലാമിനെക്കാൾ കൂടുതൽ പ്രവർത്തിച്ചിട്ടുണ്ടെന്ന് ഇവർ അവകാശപ്പെടുന്നുണ്ടെങ്കിലും!

**അന്തിമദിനങ്ങൾ**

ഹജ്ജത്തുൽ വിദാഅ് കഴിഞ്ഞു മടങ്ങവെ റസൂൽ കരീം(സ) തന്റെ ചരമം അടുത്തിരിക്കുന്നതിനെ പറ്റി തിരുസഖാക്കളെ വീണ്ടും അറിയിച്ചു. തിരുമേനി(സ) ഇപ്രകാരം പറഞ്ഞു: "അല്ലയോ ജനങ്ങളേ, ഞാൻ നിങ്ങളെ പോലുള്ള ഒരുവൻ മാത്രമാണ്. എപ്പോഴെന്നില്ലാതെ ദൈവത്തിന്റെ 'വിളി' വരുമ്പോൾ ഞാൻ പോകാൻ നിർബന്ധിക്കപ്പെടും. പൂർവ പ്രവാചകന്റെ പകുതി ജീവിതകാലം മാത്രമെ ജീവിക്കുകയുള്ളൂ എന്നു എന്റെ നാഥൻ എന്നെ അറിയിച്ചിരിക്കുന്നു. എന്റെ സമയം അടുത്തു പോയെന്നാണ് തോന്നുന്നത്: 'വിളി' വരുമ്പോൾ ഞാൻ നിങ്ങളെ വിട്ടു പിരിയും. എന്റെ സഖാക്കളെ, ഞാൻ സർവാധിനാഥന്റെ മുമ്പിൽ ഉത്തരം പറയേണ്ടവനാണ്. നിങ്ങളും ചോദിക്കപ്പെടും, നിങ്ങൾ അപ്പോൾ എന്തു ഉത്തരമാണ് നൽകുക?"

തിരുസഖാക്കൾ പറഞ്ഞു, "അങ്ങ്, ഇസ്‌ലാമിന്റെ സന്ദേശം നല്ലവണ്ണം എത്തിച്ചുവെന്നും ജീവിതം മുഴുവനും സത്യത്തിനു വേണ്ടി അർപ്പിച്ചു എന്നും ഞങ്ങൾ പറയും. മനുഷ്യനു നന്മയും ക്ഷേമവും പുലർന്നു കാണാൻ അങ്ങേയറ്റത്തെ ആവേശം അങ്ങ് പ്രകടിപ്പിച്ചിട്ടുണ്ട്. ഞങ്ങൾ പറയും: 'ഞങ്ങളുടെ നാഥാ നീ നബിക്കു ഏറ്റവും മഹത്തായ പ്രതിഫലം നൽകേണമേ' എന്ന്."

തിരുനബി(സ) ചോദിച്ചു. "അല്ലാഹു ഏകനാണെന്നും മുഹമ്മദ് അവന്റെ ദാസനും പ്രവാചകനുമാണെന്നും, സ്വർഗ്ഗനരകങ്ങൾ സത്യമാണെന്നും മരണം നിശ്ചയമാണെന്നും മരണാന്തരം പരലോകജീവിതമുണ്ടെന്നും, വിധിനാൾ വരുമെന്നും, മരിച്ചവരെല്ലാം ഒരുനാൾ പുനരുത്ഥാനം ചെയ്യുമെന്നും ഒരുമിച്ചു കൂട്ടപ്പെടുമെന്നും

നിങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ടോ?"

"നിശ്ചയമായും നബിയേ, ഞങ്ങൾ ഈ സത്യങ്ങളിലെല്ലാം ഉറച്ചു വിശ്വസിക്കുന്നു!" അവർ ഏകകണ്ഠമായി മറുപടി നൽകി.

പിന്നെ, ദൈവത്തോടായി തിരുദൂതർ പറഞ്ഞു: "ഓ, ദൈവമേ നീയും സാക്ഷി നിൽക്കുക! ഇതാ ഞാൻ ഇസ്ലാമിന്റെ സന്ദേശം ഇവർക്കെല്ലാം വിവരിച്ചു കൊടുത്തിരിക്കുന്നു."

മദീനായിൽ തിരിച്ചെത്തിയതോടെ, മുസ്ലിംകളുടെ ധാർമ്മികമായ ശിക്ഷണ പ്രവർത്തനങ്ങളിൽ തിരുനബി(സ) മുഴുകുകയും തന്റെ ചരമത്തെ പറ്റി ഉറപ്പ് വരുത്തിക്കൊണ്ടിരിക്കുകയും ആ സംഭവത്തെ നേരിടാനായി അവരെ സന്നദ്ധരാക്കാൻ ശ്രമിച്ചു കൊണ്ടിരിക്കുകയുമാണ് ചെയ്തത്. ഒരിക്കൽ തന്റെ സഖാക്കളോടായി ഒരു ഖുത്ബ വേളയിൽ ആ പുണ്യപൂമാൻ ഇങ്ങനെ പറഞ്ഞു:

"ഇന്നു എനിക്കു ഇപ്രകാരം വെളിപാടുണ്ടായിരുന്നു. അല്ലാഹുവിന്റെ സഹായവും വിജയവും വന്നടുക്കുകയും അല്ലാഹുവിന്റെ മതത്തിൽ ജനങ്ങൾ കൂട്ടംകൂട്ടമായി പ്രവേശിക്കുകയും ചെയ്യുമ്പോൾ നിന്റെ നാഥന്റെ സ്തുതിയെ ഉയർത്തിക്കൊൾക; കീർത്തനങ്ങളെയും! പൊറുക്കലിനെ തേടുകയും ചെയ്യുക. നിശ്ചയമായും അല്ലാഹു വീണ്ടും വീണ്ടും പൊറുത്തുതരുന്നവനത്രെ."(110:2-4)

കൂട്ടം കൂട്ടമായി ആളുകൾ ഇസ്ലാംമതത്തിലേക്കു പ്രവേശിക്കുന്ന നാളുകൾ വരാൻ പോകുകയാണന്ന സൂചനയാണ് മേൽ ഖുർആൻ വചനങ്ങളിൽ അടങ്ങിയിരിക്കുന്നത്. ആകയാൽ, മതത്തിന്റെ പൂർണ്ണമായ സ്ഥാപനത്തിന്റെ മാർഗ്ഗത്തിൽ കാണപ്പെടുന്ന തടസ്സങ്ങളെല്ലാം ദുരീകരുക്കപ്പെടുന്നതിനായി അല്ലാഹുവിനോടു പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും ദൈവത്തെ സ്തുതിച്ചു കൊണ്ടിരിക്കുകയും ചെയ്യേണ്ടതു തിരുനബിയുടെയും അനുയായികളുടെയും കടമയാകുന്നു.

തിരുനബി(സ) ഈ അവസരത്തിൽ ഒരു ഉപമാ കഥയും പറയുകയുണ്ടായി: "ദൈവം തന്റെ നല്ല ഒരു ദാസനോടു ഇപ്രകാരം പറഞ്ഞു. 'നീ ഇഷ്ടപ്പെടുന്ന പക്ഷം എന്നിലേക്കു മടങ്ങിക്കൊൾക, അല്ലെങ്കിൽ, ലോകത്തെ നന്നാക്കാനായി കുറച്ചു കൂടി പ്രവർത്തിച്ചു കൊള്ളുക' എന്ന്. എന്നാൽ ഞാൻ നിന്റെ അടുക്കൽ വരാനാഗ്രഹിക്കുന്നു എന്നത്രെ ആ ദാസൻ മറുപടി നൽകിയത്."

ഹദ്റത്ത് അബൂബക്കർ(റ) ആ സദസ്സിൽ ഉണ്ടായിരുന്നു. അദ്ദേഹം പ്രസംഗം ഉത്കണ്ഠയോടും ഉദ്വേഗത്തോടും കൂടി ശ്രവിച്ചു കൊണ്ടിരിക്കുകയായിരുന്നു. ആ പ്രസംഗത്തിൽ തിരുനബിയുടെ വേർപാടിനെക്കുറിച്ചുള്ള സൂചനകളാടങ്ങിയിരിക്കുന്നതെന്നു മനസ്സിലാക്കിയ ആ ഭക്തശിഷ്യന്റെ ഹൃദയ വികാരങ്ങൾ അണകെട്ടി നിർത്തിയിരിക്കയായിരുന്നു. ആ ഉപമാ കഥകൂടി കേട്ടതോടെ അബൂബക്കറിന്റെ ഹൃദയം പൊട്ടിപ്പോയി. അതു നുറുങ്ങി നുറുങ്ങിക്കൊണ്ടിരുന്നു.

ഹദ്റത്ത് അബൂബക്കർ(റ) ഏങ്ങിക്കരയുന്നതു കണ്ട സഹാബിവര്യൻമാർ അൽഭുത പരതന്ത്രരായി. ആ സന്തോഷ വാർത്ത സകുതൂഹലം അവർ ശ്രവിക്കുകയായിരുന്നു. ഹദ്റത്ത് അബൂബക്കറിനെന്തായിപ്പോയി! ഇസ്ലാമിന്റെ വിജയങ്ങളെക്കുറിച്ച് തിരുനബി(സ) ശുഭവാർത്ത അറിയിക്കുമ്പോൾ ആഹ്ളാദിക്കുന്നതിനു പകരം ഹദ്റത്ത് അബൂബക്കർ കരയുകയാണോ? ഹസ്റത്ത് ഉമറിന് അതൊട്ടും പിടിച്ചില്ല! തിരുനബി(സ) സന്തോഷ വാർത്തയറിയിക്കുമ്പോൾ ഈ കിഴവൻ എന്തേ ഇരുന്നു കരയുന്നു?

എന്നാൽ, എന്താണ് സംഭവിച്ചു കൊണ്ടിരിക്കുന്നതെന്ന് പുണ്യ

നബി(സ) തികച്ചും നോക്കിക്കാണുന്നുണ്ടായിരുന്നു. താൻ പറഞ്ഞതെന്തോ അതിന്റെ പൊരുൾ അബൂബക്കർ മാത്രമെ ശരിക്കും മനസ്സിലാക്കിയുള്ളൂ എന്നു തിരുനബി(സ) അറിഞ്ഞു. അതെ, ആ ശുഭവാർത്തയിൽ പ്രവാചക പ്രഭുവിന്റെ ചരമസൂചന കൂടി അടങ്ങിയിരിക്കുന്നുവെന്ന പരമാർത്ഥം അബൂബക്കർ(റ) മാത്രമെ മനസ്സിലാക്കിയിരുന്നുള്ളൂ!

തിരുനബി(സ) തുടർന്നു: "അബൂബക്കർ എനിക്കു ഏറ്റവും പ്രിയപ്പെട്ടയാളാണ്. ഏറ്റവും ഉപരിയായുള്ള സ്നേഹം ആരോടെങ്കിലും പ്രകടിപ്പിക്കാൻ പാടുണ്ടെങ്കിൽ നിശ്ചയമായും ഞാൻ അബൂബക്കറിനെ അത്തരത്തിൽ സ്നേഹിക്കുമായിരുന്നു. എന്നാൽ, ആ സ്നേഹം അല്ലാഹുവിനോടു മാത്രമെ പാടുള്ളൂ. അല്ലയോ ജനങ്ങളേ, പള്ളിയിലേക്കുള്ള എല്ലാ കവാടങ്ങളും ഇന്നു മുതൽ പൂട്ടിക്കിടക്കും. എന്നാൽ അബൂബക്കറിന്റെ ഭവനത്തിന്റെ വാതിൽ മാത്രം തുറന്നു കിടക്കട്ടെ."

തിരുനബിക്ക് ശേഷം, ഹദ്റത്ത് അബൂബക്കർ(റ) ഒന്നാമത്തെ ഖലീഫയാകുമെന്ന ഒരു സൂചനയാണിതിൽ അടങ്ങിയിരുന്നതെന്നതിൽ സംശയമില്ല. നമസ്കാരത്തിനു 'ഇമാമത്ത്' വഹിപ്പാൻ ഹദ്റത്ത് അബൂബക്കറിനു ദിനേന പള്ളിയിൽ വരേണ്ടതുണ്ടായിരുന്നു. ആകയാൽ, അദ്ദേഹത്തിന്റെ ഭവന കവാടം എല്ലായിപ്പോഴും തുറന്നു കിടക്കേണ്ടതു തന്നെയാണ്.

ഈ സംഭവങ്ങൾ നടന്ന് ഏറെക്കാലം കഴിഞ്ഞ ശേഷം, ഹദ്റത്ത് ഉമറിന്റെ ഖിലാഫത്ത് കാലത്ത് ഒരിക്കൽ ഖലീഫാ തിരുമനസ്സുകൊണ്ടു സഹാബാക്കളോടൊപ്പം ഇരിക്കുകയായിരുന്നു. സൂറാ 'നസ്റി'ൽ അടങ്ങിയിരിക്കുന്നതെന്താണെന്നു തദവസരത്തിൽ ഖലീഫാ തിരുമനസ്സുകൊണ്ടു അവരോടു ചോദിച്ചു. ഈ സൂറത്തു ഓതിക്കൊണ്ടു തിരുനബി(സ) വിവരിച്ച സംഗതികൾ അദ്ദേഹത്തിന്റെ സ്മരണയിലുയർന്നു. ഈ വാക്യങ്ങളുടെ അർത്ഥം ഹദ്റത്ത് അബൂബക്കർ(റ) മാത്രമെ അന്നു മനസ്സിലാക്കിയിരുന്നുള്ളൂ എന്ന വസ്തുതയും അദ്ദേഹം ഓർത്തു കാണണം. ഈ സൂറത്തിന്റെ അർത്ഥം മുസ്ലിംകൾ എത്രകണ്ടു മനസ്സിലാക്കിയിട്ടുണ്ടെന്നു ഒന്നു പരീക്ഷിച്ചു നോക്കുകയായിരുന്നു അദ്ദേഹം. അതു വെളിപ്പെട്ട സന്ദർഭത്തിൽ നബി(സ) പ്രസ്താവിച്ച സംഗതികളുടെ പൊരുൾ അവർക്ക് മനസ്സിലാക്കാൻ സാധിച്ചിരുന്നില്ല. എന്നാൽ ഇപ്പോഴെങ്കിലും അവരതു ധരിച്ചു കഴിഞ്ഞിട്ടുണ്ടോ? ആ 'സൂറ' ഇറങ്ങിയ അവസരത്തിൽ ഹദ്റത്ത് ഇബ്നുഅബ്ബാസിനു പത്തോ പതിനന്നോ വയസ്സു മാത്രമെ പ്രായമുണ്ടായിരുന്നുള്ളൂ. ഇപ്പോൾ പതിനേഴോ പതിനെട്ടോ വയസ്സാണ്. അദ്ദേഹം ഉത്തരം നൽകാൻ ഒരുമ്പെട്ടു: "അമീറുൽ മുഅ്മിനീൻ! ഈ വാക്യങ്ങളിൽ തിരുനബിയുടെ ചരമത്തെക്കുറിച്ചുള്ള ഒരു പ്രവചനം അടങ്ങിയിരിക്കുന്നു. ഒരു പ്രവാചകന്റെ കർത്തവ്യങ്ങൾ അവസാനിച്ചാൽ, അദ്ദേഹം പിന്നെ ഈ ലോകത്ത് നിൽക്കാൻ ആഗ്രഹിക്കുന്നില്ല. ഇസ്ലാമിനു ആസന്നഭാവിയിൽ വരുവാൻ പോകുന്ന വിജയങ്ങളെകുറിച്ചാണ് പ്രസ്തുതവാക്യങ്ങളിൽ പറഞ്ഞിരിക്കുന്നത് എങ്കിലും ഈ വിജയത്തിന് ദുഃഖകരമായ ഒരു മറുവശം ഉണ്ടായിരുന്നു, അതു തിരുനബിയുടെ വിയോഗം തന്നെയാണ്. ഹദ്റത്ത് ഉമർ(റ) ഇബ്നു അബ്ബാസിനെ പ്രശംസിച്ചു. "ഈ വാക്യങ്ങൾ ഇറങ്ങിയ അവസരത്തിൽ ഹസ്റത്ത് അബൂബക്കറിനു മാത്രമെ അതിന്റെ പൊരുൾ

മനസ്സിലാക്കാൻ കഴിഞ്ഞുള്ളൂ.” എന്നദ്ദേഹം പറഞ്ഞു.

അങ്ങനെ, ഒടുവിൽ ആ നാളും വന്നെത്തി. എല്ലാ ഓരോ മനുഷ്യനും അഭിമുഖീകരിക്കേണ്ടുന്ന ആ ദിനം. പ്രവാചകപ്രഭു തന്റെ കർത്തവ്യങ്ങളെല്ലാം നിർവഹിച്ചിരിക്കുന്നു. മനുഷ്യരുടെ നന്മക്കായി തിരുദൂതർ മുഖേന അല്ലാഹു വെളിപ്പെടുത്തേണ്ടിയിരുന്നതെല്ലാം വെളിപ്പെട്ടു. മുഹമ്മദ് നബി(സ) തിരുമേനിയുടെ ആത്മാവ് മുഖേന അദ്ദേഹത്തിന്റെ ജനത്തിനു പുതുജീവൻ പ്രദാനം ചെയ്യപ്പെട്ടിരിക്കുന്നു. ഒരു പുതിയ ജനത അഭ്യുത്ഥാനം ചെയ്തിരിക്കുകയാണ്. ഒരു പുതിയ ആകാശവും പുതിയ ഭൂമിയും രൂപമെടുത്തിരിക്കുന്നു. ഒരു പുതിയ ജീവിതക്രമത്തിന്റെ അടിസ്ഥാനമിടപ്പെട്ടുകഴിഞ്ഞു. വിതക്കുന്നവൻ ഭൂമി ഉഴുതുമറിച്ചു; വിത്തിറക്കി വെള്ളം നനച്ചു. ബീജം മുളച്ചു പൊന്തി. വിളകൾ കൊയ്യാറായി. എന്നാൽ കൊയ്യേണ്ടതു അദ്ദേഹമല്ല! ഒരു കർഷകത്തൊഴിലാളിയുടെ നിലയിലാണ് അദ്ദേഹം ഈ ലോകത്ത് വന്നത്; ജീവിച്ചതും അങ്ങനെ തന്നെ ഇനി തിരിച്ചു പോകേണ്ടതും അപ്രകാരം തന്നെയാണ്. ഈ ലോകത്തിലുള്ള വിഭവങ്ങളൊന്നും അദ്ദേഹത്തിനു വേണ്ടായിരുന്നു. ആ മഹാത്മാവിനു ലഭിക്കേണ്ട പ്രതിഫലം തന്റെ നാഥന്റെ തൃപ്തി ഒന്നുമാത്രമായിരുന്നു. വിള കൊയ്യേണ്ടവർ അതു കൊയ്തെടുത്തു കൊള്ളും. വിളകൾ തയ്യാറായപ്പോൾ, തന്നെ മേലോകത്തേക്ക് എടുത്തു കൊള്ളുവാനായിട്ടത്രെ ആ പുണ്യാത്മാവ് തന്റെ നാഥനോട് അർത്ഥന ചെയ്തത്!

സുഖക്കുറവുണ്ടായിട്ടും തിരുനബി(സ) പള്ളിയിൽ വന്നു നമസ്കാരം നയിച്ചു കൊണ്ടിരുന്നു. ഒടുവിൽ, പള്ളിയിലേക്കു വരാൻ കഴിയാത്ത അവസ്ഥയും വന്നെത്തി. തിരുനബി(സ) ചരമം പ്രാപിച്ചു പോകുമെന്ന കാര്യം സഹാബിമാർ ഓർക്കുക പോലും ചെയ്തിരുന്നില്ല. ആകയാൽ, അവർ തിരുനബിയെ സാധാരണ പോലെ വന്നു കണ്ടു കൊണ്ടിരുന്നു. എന്നാൽ, ആ ദിവ്യാത്മാവകട്ടെ, തന്റെ ചരമത്തെ പറ്റി വീണ്ടും വീണ്ടും അവരെ ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു. ഒരിക്കൽ, ഇതു സംബന്ധമായിതന്നെ, തിരുമേനി(സ) ഇപ്രകാരം പറഞ്ഞു; “ആരാകിലും ഒരു തെറ്റ് ചെയ്തു പോയിട്ടുണ്ടെങ്കിൽ, പരലോകത്തുവെച്ച് ചോദ്യം ചെയ്യപ്പെടുന്നതിനു മുമ്പായി ഈ ലോകത്തു വെച്ചു തന്നെ ആ തെറ്റ് തിരുത്തുകയും കുറ്റം പൊറുക്കുമാറാകുകയും ചെയ്യുന്നതാണ് ഉത്തമം. ആക

യാൽ, ഞാൻ പറഞ്ഞു കൊള്ളട്ടെ, നിങ്ങളിൽ ആരോടെങ്കിലും ഞാൻ വല്ലോരപരാധവും ചെയ്തു പോയിട്ടുണ്ടെങ്കിൽ അയാൾക്ക് മുമ്പോട്ടു വന്നു എന്നോടു പകരം ചോദിച്ചു കൊള്ളാവുന്നതാണ്. പരലോകത്ത് ഞാൻ ദൈവത്തിന്റെ മുമ്പിൽ ലജ്ജിതനാകാൻ ആഗ്ര ഹിക്കുന്നില്ല."

ഇതു കേട്ടപ്പോൾ ആ സഹാബിമാരുടെ ഹൃദയം ഉരുകിപ്പോയി! അവരുടെ മനോപഥത്തിലൂടെ ആ ഭൂതകാലസ്മരണകൾ ഒന്നൊന്നായി കടന്നു പോവുകയായിരുന്നു. തങ്ങളുടെ ക്ഷേമത്തിനും നന്മക്കുമായി ആ പുണ്യാത്മാവ് എന്തെന്തു കഷ്ടപ്പാടുകൾ വരിച്ചില്ല! എത്രയെത്ര പട്ടിണികൾ സഹിച്ചില്ല! സ്വയം പട്ടിണി കിടന്നു അവിടുന്നു മറ്റുള്ളവരെ തീറ്റി. സ്വന്തം കൈകൊണ്ട് വസ്ത്രം അലക്കുകയും ചെരിപ്പു തുന്നുകയും ചെയ്തു. ആരെയും ബുദ്ധിമുട്ടിക്കാതിരിക്കാനും താൻമുഖേന മറ്റുള്ളവർ ആശ്വസിക്കാനും വേണ്ടി. എന്നിട്ടും, ഈ പൊന്നു തിരുമേനി അരുളുകയാണ്, താൻ ആരോടെങ്കിലും അറിഞ്ഞോ അറിയാതേയോ വല്ല തെറ്റും ചെയ്തു പോയിട്ടുണ്ടെങ്കിൽ അവർ തന്നോടു പകരം ചോദിച്ചു കൊള്ളട്ടയെന്നു! അന്യരുടെ അവകാശങ്ങളുടെ നേരെ എന്തൊരാദരവാണിതു! ആ സഹാബിമാരുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞു.

ശോകമൂകമായിരുന്നു ആ രംഗം. ആ നിശബ്ദതയെയും പ്രശാന്തതയെയും ഭഞ്ജിച്ചു കൊണ്ടു ഒരു സഹാബി മുന്നോട്ടു വന്നു പറഞ്ഞു: "റസൂലുല്ലാഹ്! അങ്ങയിൽ നിന്നു എനിക്കൊരിക്കൽ ഒരു കുത്തേൽക്കേണ്ടി വന്നിട്ടുണ്ട്. ഒരു യുദ്ധ വേളയിൽ എല്ലാവരും അണിനിന്നിരക്കവെ അങ്ങു അണി പരിശോധിക്കുന്നതിനു എന്റെ മുമ്പിലൂടെ കടന്നു പോയപ്പോൾ അങ്ങയുടെ കൈമുട്ട് എന്റെ പള്ളക്കു കൊണ്ടു പോയിട്ടുണ്ടായിരുന്നു. അതു അറിയാതെ വന്നതാണ്. എങ്കിലും, അതിനുകൂടി പകരം ചോദിച്ചു കൊള്ളാമെന്നല്ലോ അങ്ങു അരുളിയത്. ആകയാൽ, ഈ 'തെറ്റിനു' പ്രതികാരം ചെയ്യാൻ ഞാൻ ആഗ്രഹിക്കുകയാണ്!"

അടക്കിപ്പിടിച്ച വികാരങ്ങളോടെ തിരുദൂതരുടെ വാക്കുകൾ ഭക്തിപൂർവം ശ്രവിച്ചു കൊണ്ടിരുന്ന ആ സഹാബികൾ രോഷാകുലരായി! അവരുടെ കണ്ണുകളിലൂടെ കോപത്തിന്റെ തീപ്പൊരികൾ പറക്കുകയാണ്. "എന്തൊരു ധിക്കാരം!"

ആ നിമിഷത്തിൽ തന്നെ ആ സഹാബിയുടെ കഥ കഴിക്കാൻ അവർ ഒരുങ്ങിക്കഴിഞ്ഞു. തിരുദൂർ(സ) പറഞ്ഞതെന്തു? ഇയാൾ ധരിച്ചെതെന്തു? തങ്ങളുടെ കൺമുന്നിൽവെച്ചു പ്രതാകാരബദ്ധ നായ ഒരു അവിവേകിയുടെ അവഹേളനത്തിനു തിരുനബി(സ) പാത്രീഭവിക്കുകയോ? ഇല്ല! അതൊരിക്കലും സംഭവിക്കുകയില്ല!

പക്ഷെ, ആ സഹാബി പിൻമാറാൻ ഭാവമില്ല! എന്നാൽ, പരി ശുദ്ധരിൽ പരിശുദ്ധനായ പുണ്യനബി പകരം ചെയ്തു കൊള്ളാൻ അദ്ദേഹത്തെ അനുവദിച്ചിരിക്കുന്നു!!!

"ഓ പകരം ചെയ്യാമല്ലോ!" തിരുമേനി തന്റെ പുറം കാണിച്ചു കൊണ്ടു പറഞ്ഞു: "ഞാൻ കുത്തിയതു പോലെ എന്നെയും കുത്തി ക്കൊള്ളുക!"

"പക്ഷേ, അങ്ങു എന്നെ കുത്തിയപ്പോൾ എന്റെ മേനി നഗന മായിരുന്നു. ഞാനന്നു ദേഹം മറച്ചിരുന്നില്ല." ആ സഹാബി തുടർന്നു.

"എന്റെ ഷർട്ട് ഉയർത്തു. അദ്ദഹം കൈമുട്ടു കൊണ്ടു എന്നെ കുത്തിക്കൊള്ളട്ടെ." തിരുനബി (സ) സ്വശിഷ്യരിൽ ചിലരോടായി ആജ്ഞാപിച്ചു.

അവർ ആ ഷർട്ട് ഉയർത്തി. എന്തൊരു സുന്ദര കളേബരം! ആ പാവനപ്പൂവുടലിൽ കുത്തേൽക്കാൻ പോവുകയാണോ?

ആ സഹാബി പിന്നെയും മുന്നോട്ടു കുനിയുകയാണ്. നിറഞ്ഞ കണ്ണുകളോടെ അദ്ദേഹം ആ പൂമേനിയിൽ ഒരു ചുംബനമർപ്പിച്ചു!

"ഇതെന്തു?" തിരുമേനി ചോദിച്ചു.

"അങ്ങയുടെ സമയം അടുത്തു പോയി എന്നല്ലേ പറഞ്ഞത്? അങ്ങയുടെ പൂവുടൽ സ്പർശിക്കാനും അങ്ങയോടുള്ള സ്നേഹാ തിരേകം പ്രകടിപ്പിക്കാനും ഞങ്ങൾക്കെന്നിനി കഴിയും? അങ്ങു എന്നെ കൈമുട്ടു കൊണ്ടു കുത്തിയതു വാസ്തവം തന്നെ. പക്ഷെ, ആരാണതിനു പകരം ചെയ്യാൻ പോകുന്നത്? എനിക്കിങ്ങനെയി പ്പോൾ തോന്നി. പകരം ചെയ്തു കൊള്ളാൻ അങ്ങ് അനുവദിച്ചു. ഈ അവസരം ഇപ്രകാരം ഉപയോഗപ്പെടുത്താമെന്നു ഞാനും കരുതി!"

അതുവരെയ്ക്കും രോഷാകുലരായിരുന്ന ആ

സഹാബികളെല്ലാം ഉൾപ്പുളകമണിഞ്ഞു. ആ സ്നേഹിതന്റെ ബുദ്ധി തങ്ങൾക്കു തോന്നിയിരുന്നെങ്കിൽ! തങ്ങൾക്കും ഒരവസരം ലഭിച്ചെങ്കിൽ! അവർ അസൂയപ്പെട്ടു.

**ചരമം**

തിരുനബിക്കു സുഖക്കേടും പിന്നെയും വർദ്ധിച്ചു. മരണം അടുത്തെടുത്തു വരികയാണ്. സഹാബാക്കളുടെ ഹൃദയതലങ്ങളിൽ ശോകത്തിന്റെ കാർമേഘങ്ങൾ അടിഞ്ഞുകൂടി. മുമ്പെന്നത്തെയും പോലെ അന്നും മദീനാ നഗരത്തിനു മേലെ സൂര്യൻ സമുജ്ജ്വലമായി പ്രകാശിച്ചു കൊണ്ടിരുന്നു. എന്നാൽ, മുഹമ്മദ് നബി(സ)യുടെ പുണ്യ സഖാക്കൾക്ക് അന്നു അർക്കൻ നിഷ്പ്രഭമായി കാണപ്പെട്ടു. പ്രഭാതം വീണ്ടും പുലർന്നു. എന്നാൽ എങ്ങും ഇരുട്ടു നിറഞ്ഞതായിട്ടാണ് മദീനാവാസികൾക്ക് തോന്നിയത്. എവിടെയും വെളിച്ചം കാണപ്പെടുന്നില്ല. ഒടുവിൽ ആ അന്തിമ നിമിഷവും വന്നടുത്തു. തിരുനബി(സ)യുടെ ശരീരപഞ്ജരത്തിൽ നിന്ന് പ്രാണൻ പറന്നുപോയ ആ നിമിഷം. ശ്വാസോച്ഛ്വാസം കൂടുതൽ കൂടുതൽ വിഷമകരമായി അനുഭവപ്പെട്ടു തുടങ്ങി. ഹദ്റത്ത് ആയിശായുടെ ഭവനത്തിലായിരുന്നു തിരുമേനി(സ) തന്റെ അന്തിമ ദിനങ്ങൾ കഴിച്ചു കൂട്ടിയത്. തിരുനബി(സ) ഹദ്റത്ത് ആയിശയോടു പറഞ്ഞു. “എന്റെ തല കുറച്ചു കൂടി ഭവതിയോടടുപ്പിച്ചു ഉയർത്തി വെക്കൂ. എനിക്ക് ശ്വാസം കഴിക്കാൻ വിഷമം തോന്നുന്നു.” ആയിശാ(റ) കുറച്ചു കൂടി കയറിയിരുന്നു തിരുനബി(സ)യുടെ ശിരസ്സ് താങ്ങിപ്പിടിച്ചു. നബി തിരുമേനി(സ) പരിഭ്രമം നിമിത്തം ചിലപ്പോൾ അപ്പുറവും ചിലപ്പോൾ ഇപ്പുറവും മുഖമിട്ടു കൊണ്ടിരുന്നു. ആ പുണ്യാത്മാവ് ഇപ്രകാരം പറഞ്ഞു: “യഹൂദികളെയും ക്രിസ്ത്യാനികളെയും അല്ലാഹു വെറുത്തിരിക്കുന്നു. അവർ തങ്ങളുടെ പ്രവാചകൻമാരുടെ മൃതകുടീരങ്ങളെ ആരാധിച്ചു തുടങ്ങി.” ഇതു ആ ദിവ്യാത്മാവ് തന്റെ അനുയായികൾക്ക് നൽകിയ അന്തിമ സന്ദേശമായിരുന്നു.

ആ ചരമശയ്യയിൽ കിടന്നു കൊണ്ടു നബി നായകർ(സ) തിരുമേനി തന്റെ അനുയായികളോടു ഇപ്രകാരം പറയുന്നതു പോലെ തോന്നി;

“ഞാൻ എല്ലാ പ്രവാചകൻമാരെക്കാളും ശ്രേഷ്ഠനും അവരി

ലാരെക്കാളും വിജയശ്രീലാളിതനും ആണെന്നു നിങ്ങൾ അറിയുമാറാകും. എന്നാൽ, എന്റെ മൃതകുടീരം നിങ്ങൾ ആരാധിച്ചു തുടങ്ങരുത്. എന്റെ കബർ ഒരു വെറും കബർ ആയിരിക്കട്ടെ! മറ്റുള്ളവർ തങ്ങളുടെ പ്രവാചകൻമാരുടെ കബറുകളെ പൂജിക്കുകയോ അവിടം തീർത്ഥാടനകേന്ദ്രമാക്കുകയോ ചെയ്തുകൊള്ളട്ടെ! അവിടെ അവർ നിവേദ്യം അർപ്പിക്കുകയും അർച്ചനകൾ നടത്തുകയും ചെയ്തുകൊള്ളട്ടെ. എന്നാൽ, നിങ്ങൾ അപ്രകാരമൊന്നും ചെയ്യരുതേ! നിങ്ങൾ ഏക ഇലാഹിനെ, അല്ലാഹുവിനെ മാത്രമേ ആരാധിക്കാവൂ."

ഇങ്ങനെ, യാതനകളും വേദനകളും സഹിച്ചു കൊണ്ടു ഉയർത്തിപ്പിടിച്ച തൗഹീദിന്റെ വിജയപതാകയെ കാത്തുസൂക്ഷിക്കുകയെന്ന തങ്ങളുടെ കടമയെപറ്റി മുസ്‌ലിംകളെ ഉണർത്തിക്കഴിഞ്ഞ ശേഷം ആ നേത്രദ്വയം കൂമ്പി. അവ എന്നന്നേയ്ക്കുമായി അടഞ്ഞു. അപ്പോൾ ആ പവിത്രാധരങ്ങളിൽ നിന്ന് അടർന്നു വീണ വാക്കുകൾ "ഇലർറഫീഖുൽ അഅ്‌ലാ, ഇലർറഫീഖുൽ അഅ്‌ലാ" (അത്യുന്നതനായ സ്നേഹിതന്റെ അടുക്കലേക്ക്) എന്നു മാത്രമായിരുന്നു. ഇതു പറഞ്ഞു കൊണ്ടു ആ മഹാത്മാവ് തന്റെ ആത്മാവിനെ വെടിഞ്ഞു.

### തീരാത്ത ദുഃഖം

തിരുനബി(സ)യുടെ ചരമവാർത്ത പള്ളിയിൽ എത്തി. നിരവധി സഹാബിമാർ തങ്ങളുടെ ജോലികളെല്ലാം ഉപേക്ഷിച്ചു പള്ളിയിൽ ഒരുമിച്ചുകൂടിയിരുന്നു. നല്ല വാർത്തക്ക്‌വേണ്ടി ദാഹിച്ചുകൊണ്ടിരുന്ന അവർക്ക് തിരുനബി(സ)യുടെ വിയോഗ വിവരമാണ് കേൾക്കേണ്ടി വന്നത്. അതു തികച്ചും അപ്രതീക്ഷിതമായിരുന്നു. അബൂബക്കർ(റ) അക്കൂട്ടത്തിലുണ്ടായിരുന്നില്ല. ഉമർ(റ) പള്ളിയിൽ തന്നെ ഉണ്ടായിരുന്നെങ്കിലും ദുഃഖം അദ്ദേഹത്തെ ചിന്താവിവശനാക്കിക്കളഞ്ഞു! നബി(സ) അന്തരിച്ചുവെന്നു കേൾക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. അതദ്ദേഹത്തെ കോപാന്ധനാക്കുകയാണുണ്ടായത്. തിരുനബി(സ) നിര്യാതനായെന്നു ആരെങ്കിലും പറഞ്ഞാൽ താനവനെ ഗളച്ഛേദം ചെയ്യുമെന്നു വാളൂരിപ്പിടിച്ചുകൊണ്ടു ഗർജിക്കുകയായിരുന്നു അദ്ദേഹം. പ്രവാചകൻ ചെയ്തുതീർക്കേണ്ട ഇനിയുമെത്രയോ കാര്യങ്ങളുണ്ട്. അതുകൊണ്ട്

അദ്ദേഹം മരിച്ചുകൂടാ! നബിതിരുമേനി(സ)യുടെ ആത്മാവ് ശരീരപഞ്ജരം വിട്ടു സ്വസ്രഷ്ടാവിന്റെ അടുക്കലേക്ക് പോയിരിക്കയാണ്: മൂസാനബി തന്റെ സ്രഷ്ടാവിനെ കാണാൻ പുറപ്പെട്ടുപോയതുപോലെ! അദ്ദേഹം കുറച്ചിട കഴിഞ്ഞു തിരിച്ചുവന്നതു പ്രകാരം നബി(സ)യും പൂർത്തിയാക്കാനിരിക്കുന്ന കാര്യങ്ങൾ ചെയ്തു തീർക്കാനായി തിരിച്ചു വരും! 'മുനാഫിക്കുകൾ' (കപട വിശ്വാസികൾ) ഇവിടെ ഇപ്പോഴും നിലനിൽക്കുന്നു. അവരെ കൈകാര്യം ചെയ്യേണ്ടതുണ്ട്. ഉമർ(റ) മിക്കവാറും ഒരു ഭ്രാന്തനെപോലെ ഊരിയ വാളും ചുഴറ്റിക്കൊണ്ടലറുകയായിരുന്നു. നബിതിരുമേനി(സ) മരിച്ചു എന്നു പറയുന്നവനെ ഉമറിന്റെ വാൾ വകവരുത്തും. ക്ഷുഭിതനായ ഉമർ ഗർജിച്ചു കൊണ്ടു അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുകയായിരുന്നു. ഉമർ(റ) പറഞ്ഞതു പലർക്കും പകുതി വിശ്വാസമായി. പ്രവാചകൻ മരിക്കാൻ പാടില്ല! എന്തോ അപാകത സംഭവിച്ചിരിക്കാം. ഇതിനിടയിൽ ചിലർ ഹദ്റത്ത് അബൂബക്കറിനെ തിരക്കി ചെന്നു. അവർ അദ്ദേഹത്തെ കണ്ടുമുട്ടി സംഭവങ്ങളെല്ലാം വിവരിച്ചു കൊടുത്തു. അബൂബക്കർ സിദ്ദീഖ്(റ) മദീനത്തെ പള്ളിയിലേക്കു കുതിച്ചു. ആരോടും ഒന്നും ഉരിയാടാതെ നേരെ ആയിശായുടെ മുറിയിലേക്കാണ് അദ്ദേഹം പ്രവേശിച്ചത്. "തിരുമേനി അന്തരിച്ചുവോ?" എന്നു തന്നെ ആയിശയോടദ്ദേഹം ചോദിക്കുകയും ചെയ്തു!

"അതെ!" ഹദ്റത്ത് ആയിശ(റ) മറുപടി നൽകി. പിന്നെ തിരുനബി(സ)യുടെ മൃതശരീരം സൂക്ഷിച്ച സ്ഥലത്തേക്ക് അദ്ദേഹം നീങ്ങി. മുഖമറ നീക്കി നോക്കി. കുനിഞ്ഞു നിന്നു തിരുനെറ്റിയിൽ ഒരു മുത്തം വെച്ചു കൊടുത്തു. അബൂബക്കറിന്റെ കണ്ണുകളിൽനിന്നു സ്നേഹത്തിന്റെയും ദുഃഖപാരവശ്യത്തിന്റെയും നീർകണങ്ങൾ തുളുമ്പി. ഗദ്ഗദത്തോടെ അദ്ദേഹം പറഞ്ഞു: "അല്ലാഹു സാക്ഷി! അങ്ങേയ്ക്ക് ഒരിക്കലും രണ്ടു മരണമില്ല."

അർത്ഥഗർഭമായിരുന്നു ആ വാക്കുകൾ! ദുഃഖാന്ധനായി മാറിയ ഉമർ പറഞ്ഞ കാര്യങ്ങൾക്കുള്ള മറുപടിയായിരുന്നു യഥാർത്ഥത്തിൽ അബൂബക്കർ നൽകിയത്. തിരുനബി(സ) ദിവംഗതനായിരിക്കുന്നു; അവിടുത്തെ ഭൗതികമായ മരണം! എല്ലാവർക്കും സംഭവിക്കുന്ന അതേ മരണം തന്നെ. അവിടുത്തേക്ക് ഇനി ഒരു രണ്ടാം മരണം വരാനില്ല. ആത്മീയ മരണം ഒരിക്കലും സംഭവിക്കില്ല. അവി

ടുന്ന് പാടുപെട്ടു അനുയായികളുടെ ഹൃദയതടങ്ങളിൽ സ്ഥാപിച്ചുറപ്പിച്ച ആ സത്യവിശ്വാസങ്ങൾക്കും മരണമില്ല. ആ വിശ്വാസങ്ങളിലൊന്നു -(അതിപ്രധാനമായ വിശ്വാസങ്ങളിലൊന്ന്) പ്രവാചകൻമാർ പോലും മനുഷ്യർ മാത്രമാണെന്നും അവരും മരിക്കുമെന്നുമത്രെ. തിരുനബി(സ)യുടെ മൃത്യുവിന്റെ കാര്യത്തിൽതന്നെ ആ പാഠം മുസ്ലിംകൾ വിസ്മരിക്കുകയോ? തിരുനബി(സ)യുടെ മയ്യത്തിനടുത്തു വെച്ചു അത്രയും പറഞ്ഞു പള്ളിയിലേക്ക് നീങ്ങിയ അബൂബക്കർ സിദ്ദിഖ്(റ) സത്യവിശ്വാസികളുടെ നിരകൾ മുറിച്ചു കടന്നു. മിമ്പറിന്റെ മേൽ കയറി നിന്നു; ഉമർ(റ) തന്റെ തൊട്ടരികത്ത് നിൽക്കുന്നുണ്ടായിരുന്നു; ഊരിപ്പിടിച്ച വാളുമായി തന്നെ! നബി(സ) മരിച്ചു എന്നു അബൂബക്കർ പറഞ്ഞാൽ അബൂബക്കർ സിദ്ദീഖിന്റെയും തലകൊയ്യും എന്ന ഉഗ്രനിശ്ചയവുമായി. അബൂബക്കർ സംസാരിക്കാൻ പുറപ്പെട്ടപ്പോൾ ഉമർ(റ) ഷർട്ട് പിടിച്ചു വലിച്ചു; സംസാരിക്കാൻ വിടുകയില്ലെന്നു! ഹദ്റത്ത് അബൂബക്കർ കുതറിമാറി. സംസാരം നിർത്താൻ അദ്ദേഹം കൂട്ടാക്കിയില്ല. അബൂബക്കർ(റ) ഖുർആൻ ആയത്ത് ഓതിക്കേൾപ്പിച്ചു:

وَمَا مُحَمَّدٌ إِلَّا رَسُولٌ قَدْ خَلَتْ مِن قَبْلِهِ الرُّسُلُ ۚ أَفَإِن مَّاتَ
أَوْ قُتِلَ انقَلَبْتُمْ عَلَىٰ أَعْقَابِكُمْ ۚ وَمَن يَنقَلِبْ عَلَىٰ عَقِبَيْهِ فَلَن
يَضُرَّ اللَّهَ شَيْئًا ۗ وَسَيَجْزِي اللَّهُ الشَّاكِرِينَ

(മുഹമ്മദ് ഒരു റസൂൽ മാത്രമാണ്. നിശ്ചയമായും അദ്ദേഹത്തിനു മുമ്പും പ്രവാചകൻമാർ കഴിഞ്ഞു കടന്നിട്ടുണ്ട്. അദ്ദേഹം മരിക്കുകയോ കൊല്ലപ്പെടുകയോ ചെയ്താൽ നിങ്ങൾ പിൻതിരിഞ്ഞുകളയുമോ? ആർ തന്റെ കുതികാലിൽ തിരിഞ്ഞുകളയുന്നുവോ അവൻ അല്ലാഹുവിനു ഒരുദ്രോഹവും ചെയ്യുന്നില്ല. നന്ദിയുള്ളവനു അവൻ നിശ്ചയമായും പ്രതിഫലം നൽകുന്നു (3:144)

എന്നു വെച്ചാൽ, മുഹമ്മദ്(സ) ദൈവത്തിൽ നിന്നുള്ള സന്ദേശവുമായി വന്ന ഒരു മനുഷ്യൻ മാത്രമാണ്. ദൈവത്തിൽനിന്നുള്ള സന്ദേശവുമായി എത്രയോ പേർ വന്നിട്ടുണ്ടായിരുന്നു. അവരെല്ലാം മരിച്ചു പോയി! മുഹമ്മദ്(സ) മരിച്ചു പോകയാണെങ്കിൽ തങ്ങൾക്കു ഇതുവരെ പഠിപ്പിക്കപ്പെട്ടതും തങ്ങൾ ഇതുവരെ പഠിച്ചിട്ടുള്ളതുമെല്ലാം ഉപേക്ഷിച്ചു അവർ അവിശ്വാസത്തിലേക്ക് മടങ്ങിക്കള

യുമോ? ഉഹ്ദിൽ വെച്ചാണ് ഈ ഖുർആൻ വാക്യം ഇറങ്ങിയത്. തിരുനബി(സ) ശത്രുക്കളുടെ അമ്പേറ്റ് ദിവംഗതനായി എന്നൊരു അപശ്രുതി അന്നു പരന്നിരുന്നു. അനേകം മുസ്‌ലിംകൾ അന്നു ഹൃദയം തകർന്നു യുദ്ധക്കളത്തിൽ നിന്നു പിൻമാറിക്കളഞ്ഞു. അവ രിൽ വിശ്വാസം പ്രബലപ്പെടുത്താനാണ് ഈ വാക്യമിറങ്ങിയത്. ഈ അവസരത്തിലും അതേ പ്രതികരണങ്ങൾതന്നെ ഉണ്ടായി. ദൈവവചനം കേൾപ്പിച്ചതിനോടൊപ്പം അബൂബക്കർ(റ) സ്വന്ത ത്തിൽ ഇപ്രകാരവും പറഞ്ഞു:

“നിങ്ങളിൽ ആരെങ്കിലും അല്ലാഹുവിനെ ആരാധിക്കുന്നുവെ ങ്കിൽ അവർ അറിയട്ടെ, അല്ലാഹു ജീവിച്ചിരിക്കുന്നു; അവൻ എന്നും ജീവിച്ചിരിക്കുന്നവൻ തന്നെ. നിങ്ങളിൽ ആരെങ്കിലും മുഹമ്മദിനെ ആരാധിക്കുന്നുവെങ്കിൽ അവരോടു ഞാനിതാ പറയുന്നു, മുഹ മ്മദ് മരിച്ചു പോയിരിക്കുന്നു!”

ഈ സമയോചിതമായ പ്രസംഗം കേട്ടപ്പോഴാണ് സഹാബി കൾക്ക് മാനസികമായ സമനില വീണ്ടെടുക്കാൻ കഴിഞ്ഞത്. അബൂ ബക്കർ സിദ്ദീഖ്(റ) മേൽ ഉദ്ധരിച്ച ഖുർആൻവാക്യങ്ങൾ കേട്ടപ്പോൾ തന്നെ ഉമർ(റ) മാറിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിനു ബോധോദ യമുണ്ടായി! ശരിയായ തീർപ്പിലെത്തിച്ചേർന്നു. അബൂബക്കർ ഖുർ ആൻ ഓതിക്കഴിഞ്ഞപ്പോഴേക്കും ഹദ്റത്ത് ഉമറിന്റെ ആത്മീയ നേത്രങ്ങൾ തുറക്കപ്പെട്ടു. നബി തിരുമേനി(സ) ചരമം പ്രാപിച്ചി രിക്കുന്നു. അതൊരു യാഥാർത്ഥ്യം തന്നെ! ഉമറിന്റെ കാലുകൾ വിറക്കാൻ തുടങ്ങി. അദ്ദേഹം കുഴഞ്ഞു വീണു പോയി! ഊരിയ വാളുമായി ഭീകരരംഗം സൃഷ്ടിച്ചു കൊണ്ടിരുന്ന ആളിൽ അബൂ ബക്കറിന്റെ പ്രഭാഷണം വരുത്തിയ മാസ്മരപരിവർത്തനം! അന്നേ ദിവസം ആദ്യമായി അവതരിച്ച ദിവ്യവചനമാണതെന്നു സഹാ ബിമാർക്ക് തോന്നിപ്പോയി. അത്രയ്ക്കേറെ ശക്തവും അതിനൂത നവുമായ ഒരാകർഷണം അതിനുണ്ടായിരുന്നു. ദുഃഖ മൂർച്ഛയിൽ അവർ ഈ ദിവ്യവചനം ഖുർആനിലടങ്ങിയിട്ടുണ്ടെന്ന കാര്യം പോലും മറന്നു പോയിരുന്നു!

നബിതിരുമേനി(സ)യുടെ ചരമം കാരണമായി മുസ്‌ലിംകളെ പിടികൂടിയ ആധി പലരും പല രൂപത്തിലും പ്രകടിപ്പിച്ചിട്ടുണ്ട്. എന്നാൽ, ആദ്യകാല മുസ്‌ലിം കവിയായിരുന്ന ഹസ്സാന്റെ കവി

താശകലത്തിൽ ഉൾക്കൊണ്ട വികാരവീര്യം അനശ്വരമായി തന്നെ നിലക്കൊള്ളുന്നു.

“കുൻതസ്സവാദുലിനാളിരി
ഫഉമിയ അലൈക്കന്നാളിറു
മൻശാഅ ബഅ്ദക്ക ഫൽയമുത്
ഫഅലൈക്ക കുൻതു ഉഹാദ്ദിറൂ”

(കൺമണിയായിരുന്നല്ലോ ഭവാനെന്റെ
കൺകളിന്നന്ധമായ് പോയല്ലോ;
ആരോമരിച്ചോട്ടെയാരാകിലെന്തിനി
എൻപേടിയങ്ങയെതൊട്ടായിരുന്നു!)

ഓരോ മുസ്ലിമിന്റെയും ഹൃദയത്തുടിപ്പാണ് ഈ വരികളിലൂടെ കേൾക്കുമാറാകുന്നത്! മദീനത്തെ തെരുവുകളിൽ, അനേക നാൾ പുരുഷൻമാരും ,സ്ത്രീകളും കുട്ടികളും കുരുടനായ ഹസ്സാനിബ്നുസാബിത്തിന്റെ ഈ കവിതാശകലം ഉരുവിട്ടു കൊണ്ടിരിക്കുമായിരുന്നു!

********************************************

# തിരുനബി(സ)യുടെ സ്വഭാവചിത്രം

തിരുനബി(സ)യുടെ സ്വഭാവചിത്രത്തിലേക്ക് നമുക്കൊന്നു കണ്ണോടിക്കാം. ഇക്കാര്യത്തിൽ, പ്രവാചകത്വം വാദിക്കുന്നതിനു മുമ്പ് തിരുനബി(സ)യെപറ്റി അവിടത്തെ ജനം നൽകിയ സാക്ഷ്യങ്ങൾ നമ്മുടെ മുമ്പിലുണ്ട്. അക്കാലത്ത് ജനത്തിനിടയിൽ അവിടുന്ന് വിശ്വസ്തൻ (അൽ-അമീൻ) എന്നും സത്യസന്ധൻ(അൽ-സദൂഖ്) എന്നുമുള്ള പേരുകളിലാണ് അറിയപ്പെട്ടിരുന്നത് (ഹിശാം). എല്ലാ കാലത്തും ജനങ്ങൾക്കിടയിൽ, വിശ്വാസഘാതകം ആരോപിക്കപ്പെട്ടിട്ടില്ലാത്ത ഒരു വലിയ വിഭാഗം ആളുകൾ ഉണ്ടാകും. കഠിനമായ പരീക്ഷകൾക്കും പ്രലോഭനങ്ങൾക്കും വിധേയരായിട്ടില്ലാത്തവരും, സാധാരണ ഇടപാടുകളിലും പെരുമാറ്റങ്ങളിലും തികഞ്ഞ വിശ്വസ്തതയും ആർജവവും പാലിക്കുന്നവരും ആയ ധാരാളം ആളുകളും ഉണ്ട്. എന്നാൽ, അക്കാരണത്താൽ മാത്രം അത്തരക്കാർ സവിശേഷമായ ബഹുമതി അർഹിക്കുന്നതായി പരിഗണിക്കപ്പെടുന്നില്ല. ഒരാളുടെ ജീവിതത്തിൽ ചില ഉന്നത ധാർമിക ഗുണങ്ങൾ വെട്ടിത്തിളങ്ങുമാറ് വലിയൊരളവിൽ പ്രത്യക്ഷപ്പെട്ടു കാണുമ്പോഴാണ് സവിശേഷമായ ബഹുമതിക്ക് അയാൾ അർഹനായിത്തീരുന്നത്. യുദ്ധത്തിനു പുറപ്പെടുന്ന ഓരോ ഭടനും തന്റെ ജീവൻ അപകടത്തിൽപ്പെടുത്തിയാണ് പ്രവർത്തിക്കുന്നതെങ്കിലും ഓരോ ബ്രിട്ടീഷ് സൈനികനും 'വിക്ടോറിയ ക്രോസ്സിനോ' ഓരോ ജർമൻ ഭടനും 'ഐയേൺ ക്രോസ്സിനോ' അർഹനായിത്തീരുന്നില്ല. ധൈഷണികമായ പരിശ്രമങ്ങളിൽ ഏർപ്പെട്ടിട്ടുള്ള ലക്ഷക്കണക്കിന് ആളുകൾ ഫ്രാൻസിലുണ്ട്. എന്നാൽ അവർ ഓരോരുത്തരും 'ലീജിയൻ ഓഫ് ഓണർ' എന്ന

ബഹുമതിക്ക് അർഹനായിത്തീരുന്നില്ല. ഒരാൾ വിശ്വസ്തനാണ് അഥവാ, സത്യസന്ധനാണ് എന്ന യാഥാർത്ഥ്യം മാത്രം അയാൾ ഏതു മണ്ഡലത്തിൽ ഔന്നത്യം പുലർത്തുന്നു എന്നതിനു ഒരടി സ്ഥാനമായിരിക്കുന്നില്ല. എന്നാൽ, ഒരു ജനത മുഴുവനും തന്നെ ഒരാളിൽ വിശ്വസ്തൻ എന്നും സത്യസന്ധൻ എന്നുമുള്ള ബഹുമതികൾ നൽകി അയാളെ ആദരിക്കുമ്പോൾ അനന്യസാധാരണമായ മഹിതഗുണങ്ങളുടയ ആളാണെന്നതിലേക്ക് അത് തെളിവായിത്തീരുന്നു. ഓരോ തലമുറയിലും ഓരോ ആൾക്ക് അങ്ങനെയൊരു പ്രത്യേക വ്യക്തിമുദ്ര നൽകുന്നതു മക്കക്കാരുടെ ഒരു രീതി ആയിരുന്നെങ്കിൽ അത്തരത്തിലുള്ള ഓരോ ആളും തന്നെയും ഉന്നതസ്ഥാനീയനായി കണക്കാക്കാവുന്നതാണ്. എന്നാൽ, മക്കക്കാരുടെ ചരിത്രം അല്ലെങ്കിൽ അറേബ്യയുടെ ചരിത്രം അങ്ങനെ ഓരോ തലമുറയിലും അത്തരത്തിൽ പ്രത്യേക വ്യക്തികളെ ബഹുമതി നൽകി ആദരിച്ചിരുന്നതിലേക്ക് ഒരു തെളിവും നൽകുന്നില്ല. അതിന്പകരം, നൂറ്റാണ്ടുകളിലെ അറേബ്യൻ ചരിത്രത്തിൽ നബിതിരുമേനി(സ)യുടെ കാര്യത്തിൽ മാത്രമെ ഇത്തരത്തിൽ 'വിശ്വസ്തൻ' എന്നും 'സത്യസന്ധൻ' എന്നുമുള്ള വ്യക്തി മുദ്ര നൽകി ആദരിച്ചിട്ടുള്ളൂ എന്നും നാം കാണുന്നു. നബിതിരുമേനി(സ) ഇപ്പറഞ്ഞ ഗുണങ്ങളിൽ അത്രയും ഉന്നതനിലവാരം പുലർത്തിയിരുന്നു എന്ന യാഥാർത്ഥ്യത്തെ ഇത് ഉദ്ഘോഷിക്കുന്നു. തിരുനബി(സ)യുടെ ജനതയുടെ അറിവിലും ഓർമയിലും അതിനു മുമ്പ് മറ്റൊരാളും തന്നെ അവിടുത്തോട് സദൃശ്യനായി ഉണ്ടായിരുന്നില്ല എന്നും ഇതു വ്യക്തമാക്കിത്തരുന്നു. അറബികളാകട്ടെ, ബുദ്ധിവൈഭവത്തിലും മനഃശക്തിയിലും പേരുകേട്ടവരുമത്രെ. അവർ അപൂർവമായി കരുതിട്ടുള്ളത് അപൂർവവും അപ്രതിമവും തന്നെയാണ്.

തിരുനബി(സ) പ്രവാചകത്വത്തിന്റെ ഉത്തരവാദിത്വങ്ങളും ഭാരങ്ങളും തന്റെ മേൽ അർപ്പിക്കപ്പെട്ടപ്പോൾ അവിടുത്തെ മഹനീയ ഗുണങ്ങളെപ്പറ്റി സഹധർമിണി ഖദീജ(റ) സാക്ഷ്യം നൽകി. ഇക്കാര്യം ഈ ജീവചരിത്രത്തിന്റെ തുടക്കത്തിൽ എടുത്തു പറഞ്ഞിട്ടുള്ളതാണ്. അവിടുത്തെ സ്വഭാവശീലങ്ങളുടെ പൊതുവെ അറിയപ്പെടാത്ത ചില ഉദാത്തവശങ്ങൾക്കൂടി ഇവിടെ വിവരിച്ചുകൊണ്ട് തിരുമേനി(സ)യുടെ ചില മഹനീയ ഗുണങ്ങളെക്കൂടി

വായനക്കാർക്ക് പരിചയപ്പെടുത്തിക്കൊള്ളാം.

തിരുനബി(സ)യുടെ സംസാരരീതി സദാ വിശുദ്ധമായിരുന്നു. സമകാലീനരായ മറ്റ് ഭൂരിപക്ഷം ആളുകളിൽ നിന്നും വ്യത്യസ്ത മായി, സത്യം ചെയ്യുന്ന ശീലം അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല (തിർമദി). ഒരറബിയെ സംബന്ധിച്ചിടത്തോളം ഇതൊരു പ്രത്യേ കത തന്നെയാണ്. തിരുനബി(സ)യുടെ കാലത്ത് അറബികൾ ദുഷിച്ച സംസാര രീതിയാണ് കൈകൊണ്ടിരുന്നതെന്നല്ല ഇവിടെ സൂചിപ്പിക്കുന്നത്. സംസാരത്തിൽ അടിക്കടി സത്യംചെയ്യുന്ന പതിവ് അവർക്കുണ്ടായിരുന്നു. അത് പൊതുവെ ഒരളവോളം ഇന്നും അവരിൽ കാണപ്പെടുന്നു. എന്നാൽ, ന്യായമായ ആവശ്യമുള്ളപ്പോ ഴല്ലാതെ സംസാരത്തിൽ തിരുമേനി(സ) ദൈവനാമം ഉച്ചരിക്കാറു ണ്ടായിരുന്നില്ല. ദൈവനാമത്തോട് അവിടുന്നു അത്രയും ആദരം പുലർത്തിയിരുന്നു.

## ശുചിത്വം

ശാരീരികമായി ശുചിത്വത്തിന്റെ കാര്യത്തിൽ തിരുനബി(സ) വളരെ നിഷ്കർഷ പുലർത്തിയിരുന്നു. ദിവസവും പലതവണ പല്ലു തേക്കുമായിരുന്നു. മുസ്ലിംകൾക്ക് പൊതുവെ വിഷമമുണ്ടാക്കു മെന്ന് ഭയന്നിട്ടില്ലെങ്കിൽ ദിവസേനയുള്ള അഞ്ച് നേരത്തെ ഓരോ നമസ്കാരത്തിന് മുമ്പും ബ്രഷിട്ട് പല്ല് തേക്കണമെന്ന കൽപ്പന താൻ നിർബന്ധമാക്കുമായിരുന്നു എന്ന് അവിടുന്ന് പറയാറുണ്ടാ യിരുന്നു. ആഹാരം കഴിക്കുന്നതിന് മുമ്പും പിമ്പും കൈകൾ കഴുകി വൃത്തിയാക്കുക തിരുമേനി(സ)യുടെ ശീലമായിരുന്നു. വേവിച്ച എന്തും കഴിച്ച ശേഷം എപ്പോഴും അവിടുന്ന് വായ കൊപ്ലിച്ചു ശുദ്ധിയാക്കുമായിരുന്നു. വേവിച്ച എന്തെങ്കിലും കഴിച്ചാൽ നമസ്കാ രങ്ങളിൽ പങ്കെടുക്കുന്നതിന് മുമ്പെ വായകൊപ്ലിച്ചു ശുദ്ധി വരു ത്തുന്നത് അഭിലഷണീയമായാണെന്ന് അവിടുന്ന് കരുതിയിരുന്നു. (ബുഖാരി)

മുസ്ലിംകൾക്ക് ഒരുമിച്ചു കൂടാൻ നിർദേശിക്കപ്പെട്ട സ്ഥലമാണ് പള്ളി. അതുകൊണ്ട് പള്ളി എപ്പോഴും വളരെ ശുദ്ധമാ ക്കിവെക്കുന്നതിൽ തിരുമേനി (സ) പ്രത്യേക നിർബന്ധം പുലർത്തിയിരുന്നു. ജനങ്ങൾ ഒന്നിച്ചു കൂടുന്ന സന്ദർഭങ്ങളിൽ പ്രത്യേകിച്ചും. അത്തരം അവസരങ്ങളിൽ പള്ളിക്കുള്ളിൽ സുഗന്ധം

പുകയിച്ചു വായുമണ്ഡലം ശുദ്ധീകരിക്കണമെന്ന് അവിടുന്ന് നിർദേശിച്ചിരുന്നു(അബൂദാവൂദ്). കൂട്ടനമസ്കാരം നടക്കുമ്പോഴോ മറ്റെന്തിനെങ്കിലുമോ പള്ളിയിൽ ആളുകൾ കൂടിയ അവസരത്തിൽ ദുർഗന്ധം പരത്തുന്ന എന്തെങ്കിലും വസ്തു കഴിച്ചിരിക്കരുതെന്ന് അവിടുന്ന് നിർദേശിക്കുകയുണ്ടായി(ബുഖാരി).

പൊതു നിരത്തുകൾ എപ്പോഴും ശുചിയാക്കി വെക്കണമെന്നും കാട്ടവും ചണ്ടിയും അതുപോലെതന്നെ ജനങ്ങൾക്ക് തടസ്സങ്ങളുണ്ടാക്കുന്നതും വിഷമങ്ങൾ സൃഷ്ടിക്കുന്നതുമായ വസ്തുക്കൾ നീക്കം ചെയ്യണമെന്നും അവിടുന്ന് നിഷ്കർഷിച്ചുപോന്നിരുന്നു. അത്തരം വസ്തുക്കൾ നിരത്തുകളിൽ കണ്ടാൽ താൻ തന്നെ അത് നീക്കം ചെയ്യാൻ മടിച്ചിരുന്നില്ല. തെരുവുകളും നിരത്തുകളും വൃത്തിയിൽ സൂക്ഷിക്കാൻ സഹായിക്കുന്നത് ദൈവദൃഷ്ടിയിൽ പുണ്യമുള്ള കാര്യമാണെന്നും അവിടുന്ന് പഠിപ്പിച്ചു. പൊതു വഴികൾ പൊതുജനങ്ങൾക്ക് തടസ്സങ്ങൾ സൃഷ്ടിക്കുമാറ് ഉപയോഗപ്പെടുത്താൻ പാടില്ലെന്നും മാലിന്യങ്ങളും അഹിതവസ്തുക്കളും നിരത്തുകളിലേക്ക് വലിച്ചെറിയരുതെന്നും അത്തരത്തിൽ റോഡുകൾ വൃത്തിഹീനമാക്കുന്നതും തടസ്സപ്പെടുത്തുന്നതും ദൈവത്തിന് അനിഷ്ടകരമാമെന്നും തിരുനബി(സ) ഉദ്ബോധിപ്പിച്ചു. മനുഷ്യോപയോഗത്തിനുള്ള ജലത്തിന്റെ വിതരണം അത് മലിനപ്പെടുത്താതെ പ്രത്യേക സുരക്ഷിതത്വം ഉറപ്പാക്കണമെന്നും നബി(സ) നിർദേശിച്ചു പോന്നു. കുളങ്ങളിലേക്കോ ജലസംഭരണികളിലേക്കോ എന്തെങ്കിലും വലിച്ചെറിഞ്ഞു ജലം അശുദ്ധപ്പെടുത്തുന്നതിനെ അവിടുന്ന് വിരോധിക്കുക തന്നെ ചെയ്തു. (ബുഖാരി, മുസ്ലിം, കിത്താബുൽ ബിർറ് വൽസിലാ)

### ആഹാര മര്യാദ

ആഹാരപാനീയങ്ങളുടെ കാര്യത്തിൽ തിരുനബി(സ) അങ്ങേയറ്റം ലാളിത്യം പാലിച്ചുപോന്നിരുന്നു. ആഹാരം പാകം ചെയ്യുന്നതിൽ എന്തെങ്കിലും പിഴവോ വീഴ്ചയോ വന്നു പോയെങ്കിൽ അനിഷ്ടം പ്രകടിപ്പിക്കുമായിരുന്നില്ല. ഭക്ഷിക്കാൻ പറ്റിയതാണെങ്കിൽ ഭക്ഷിക്കും. അല്ലെങ്കിൽ അത് കഴിക്കാതിരിക്കും. ഭക്ഷണം തയ്യാറാക്കിയവർക്ക് നിരാശയുണ്ടാക്കുമാറ് അനിഷ്ടം പ്രകടിപ്പിക്കാതിരിക്കാൻ സൂക്ഷിച്ചു പോന്നിരുന്നു. ആഹാരം കഴിക്കാതിരു

ന്നാൽ തന്റെ മുമ്പിലുള്ളതിൽ മാത്രം ശ്രദ്ധിക്കും. ആഹാരപാനീയങ്ങളിൽ പ്രതിപത്തിയില്ലാത്തവിധം അവയ്ക്കെല്ലാം അതീതനാണ് താനെന്ന് വരുത്തുമാറ് അവയിൽ വിരക്തി പ്രകടിപ്പിക്കന്നത് തനിയ്ക്കിഷ്ടമല്ലെന്ന് നബി(സ) പറയാറുണ്ടായിരുന്നു. ഖാദ്യപദാർത്ഥങ്ങൾ എന്തു കിട്ടിയാലും തന്നോടൊപ്പം സന്നിഹിതരായിട്ടുള്ളവരിലും അത് പങ്കു വെയ്ക്കും. ഒരിക്കൽ നബി(സ)യുടെ മുമ്പിൽ ആരോ അല്പം ഈത്തപ്പഴം കൊണ്ടുവെച്ചു. ചുറ്റും നോക്കി അവിടെ കൂടിയിരുന്നവരുടെ എണ്ണം കണക്കാക്കിയ ശേഷം അത് എല്ലാവർക്കും സമമായി വീതിച്ചു നൽകി. ഓരോ ആൾക്കും ഏഴേഴു ചുളകൾ ഉണ്ടായിരുന്നു. ബാർലി അപ്പം പോലും തിരുമേനി വയർ നിറച്ചും കഴിക്കാറില്ലെന്ന് ഹദ്റത്ത് അബൂ ഹുറൈറ (റ) നിവേദനം ചെയ്തിരിക്കുന്നു.(ബുഖാരി)

ഒരിക്കൽ തിരുനബി(സ) വഴി നടന്നു പോകുമ്പോൾ ഒരു പൊതു സ്ഥലത്തു ഒരു കൂട്ടം ആളുകൾ ഒത്തു കൂടി ഒരു കുഞ്ഞാടിന്റെ മാംസം പൊരിച്ച് സദ്യ നടത്താൻ വട്ടം കൂട്ടുകയായിരുന്നു. തിരുമേനിയെ (സ) കണ്ടപ്പോൾ അവർ നബിയെ കൂടി സൽക്കരിച്ചു. എന്നാൽ അവിടുന്ന് അവരോടൊപ്പം ചേരാൻ ഇഷ്ടപ്പെടാതെ മാറി നിന്നു. പൊരിച്ച ഇറച്ചിയോട് ഇഷ്ടമില്ലാഞ്ഞിട്ടല്ല, മറിച്ച് തുറന്ന സ്ഥലത്തുവെച്ച് അപ്രകാരം സദ്യവട്ടം നടത്തുന്നതിനോട് തിരുനബി(സ)ക്ക് ആഭിമുഖ്യമില്ലായിരുന്നു എന്നതാണ് കാരണം. വേണ്ടുവോളം ആഹരിക്കാൻ ലഭിക്കാത്ത പാവങ്ങൾക്ക്കൂടി നോക്കിക്കാണാനാകുന്ന തുറന്ന സ്ഥലത്ത് വെച്ച് അങ്ങനെ ഭക്ഷിക്കുന്നത് ശരിയാണെന്ന് അവിടുന്ന് കരുതിയില്ല. പൊരിച്ച ഇറച്ചി മറ്റു ചില അവസരങ്ങളിൽ മറ്റു ചിലരോടൊപ്പം ചേർന്ന് കഴിച്ചിരുന്നതായി നിവേദനമുണ്ട്. മൂന്നു ദിവസം തുടർച്ചയായി തിരുമേനി(സ) വയറു നിറയെ ആഹാരം കഴിച്ച അനുഭവം മരിക്കുന്നതു വരെ ഉണ്ടായിട്ടില്ലെന്ന് ഹദ്റത്ത് ആയിശ(റ) നിവേദനം ചെയ്തിരിക്കുന്നു. ക്ഷണിക്കപ്പെടാത്ത നിലയിൽ മറ്റൊരാളുടെ വീട്ടിൽ സൽക്കാരത്തിന് ചെല്ലരുതെന്ന കാര്യത്തിൽ തിരുമേനി(സ) കണിശക്കാരനായിരുന്നു. ഒരിക്കൽ ആരോ അദ്ദേഹത്തെ ഒരു സൽക്കാരത്തിന് ക്ഷണിക്കുകയും വേറെയും നാലുപേരെ കൂടി ഒപ്പം കൂട്ടാവുന്നതാണെന്ന് അറിയിക്കുകയുമുണ്ടായി. ആതിഥേയന്റെ വീട്ടിനടുത്തെത്തിയപ്പോൾ ആറാമതൊരാൾ കൂടി ഒപ്പം ചേർന്നിട്ടു

ണ്ടെന്ന് തിരുനബി(സ) കണ്ടു. ആതിഥേയൻ വരവേൽക്കാൻ പുറത്തെ വാതിക്കൽ വന്നു നിന്നപ്പോൾ തങ്ങൾ ആകെക്കൂടി ആറു പേർ ഉണ്ടെന്നും ആറാമത്തെയാളെയും സൽക്കാരത്തിന് ക്ഷണി ക്കുന്നുവോ അതോ അയാൾ മടങ്ങിപ്പോകണമോ എന്ന് ആതിഥേയൻ തീരുമാനിക്കട്ടെ എന്നും തിരുമേനി(സ) പറഞ്ഞു. ആതിഥേയൻ ഉടൻ തന്നെ ആറാമത്തെ ആളെയും സഹർഷം സ്വാഗതം ചെയ്യുകതന്നെയുണ്ടായി.(ബുഖാരി, കിത്താബുൽഅത്ത് ഇമ).

തിരുനബി(സ) ഭക്ഷിക്കാനിരുന്നാൽ ആദ്യം 'ബിസ്മില്ലാഹിർറ ഹ്മാനിർറഹീം' എന്നു ചൊല്ലിക്കൊണ്ടു ദൈവാനുഗ്രഹം തേടും. ഭക്ഷണം കഴിച്ചു കഴിഞ്ഞാൽ ദൈവത്തിന് സ്തുതി പറയുകയും ചെയ്യും. അവിടുന്ന് ഇപ്രകാരം പ്രാർത്ഥിക്കുമായിരുന്നു: "സർവ സ്തുതിയും അല്ലാഹുവിനത്രെ. അവനാണ് നമുക്കാഹാരം നൽകി യത്. അവന് ആത്മാർത്ഥത നിറഞ്ഞ അധികമധികം സ്തുതികൾ! വേണ്ടുവോളം സ്തുതി ആയി എന്ന വിചാരം ഇല്ലാതിരിക്കുമാറ് എണ്ണമറ്റതും ഓരോ ദൈവിക പ്രവൃത്തിയും സ്തുതിക്കർഹമാ ണെന്നും സ്തുതിക്കപ്പെടേണ്ടതുമാണെന്നും വിചാരിക്കുമാറ് അവ നിൽ സ്തുതികൾ ചൊരിയട്ടെ. ഓ, അല്ലാഹുവേ, നീ ഞങ്ങളുടെ ഹൃദയങ്ങളിൽ ഈ സ്തുതി വികാരം നിറക്കേണമേ!" ചിലപ്പോൾ അവിടുന്ന് ഇപ്രകാരവും സ്തുതി പറയും: "എല്ലാ സ്തുതികളും അല്ലാഹുവിനത്രെ. അവൻ നമ്മുടെ വിശപ്പും ദാഹവും തീർത്തു തന്നു.നമ്മുടെ ഹൃദയങ്ങൾ അവന്റെ സ്തുതികൾ കൊണ്ടു നിറ യുമാറാകട്ടെ. അവനോടു നന്ദിയില്ലാത്തവരാകാതിരിക്കട്ടെ!"

വയറു നിറയുന്നതിനു മുമ്പെ ഭക്ഷിക്കുന്നത് നിറുത്തുവാൻ തിരു നബി(സ) ഉപദേശിക്കുമായിരുന്നു. ഒരാളുടെ ആഹാരം രണ്ടാൾക്ക് പങ്കുവെക്കാനാകണമെന്ന് അവിടുന്ന് എപ്പോഴും പറയുകയും ചെയ്യുമായിരുന്നു. തന്റെ ഭവനത്തിൽ സവിശേഷമായ ആഹാരം തയ്യാറാക്കപ്പെട്ടാൽ അതിലൊരു ഭാഗം അയൽപക്കത്തേക്ക് കൊടു ത്തയക്കണമെന്ന് അവിടുന്ന് നിർദേശിച്ചുപോന്നിരുന്നു. ആഹാര സാധനങ്ങളും മറ്റു വസ്തുക്കളും അയൽക്കാർക്ക് കൊടുത്തയ ക്കുക അദ്ദേഹത്തിന്റെ പതിവ് തന്നെയായിരുന്നു. (മുസ്‌ലിം, ബുഖാ രി-കിത്താബുൽ ആദാബ്)

തന്റെ കൂടെയുള്ളവരിൽ ആർക്കെങ്കിലും വിശക്കുന്നുവോ, അവർ എന്തെങ്കിലും ആവശ്യമുള്ളവരാണോ എന്ന് അവരുടെ മുഖം നോക്കി തിരുനബി(സ) മനസ്സിലാക്കുമായിരുന്നു. ഹദ്റത്ത് അബൂ ഹുറൈറ(റ) ഒരു സംഭവം ഇപ്രകാരം നിവേദനം ചെയ്യുന്നു: ഒരിക്കൽ താൻ മൂന്നു ദിവസമായി ആഹാരം കഴിക്കാതെ വിഷണ്ണനായി കഴിയുകയായിരുന്നു. പള്ളിയുടെ പടിവാതിക്കൽ നിൽക്കെ ഹദ്റത്ത് അബൂബക്കർ(റ) കയറി വരുന്നതായി ഞാൻ കണ്ടു. പാവങ്ങൾക്ക് ഭക്ഷണം നൽകേണ്ടതിനെ പറ്റി ഉദ്ബോധിപ്പിക്കുന്ന ഒരു ഖുർആൻ സൂക്തം ഉദ്ധരിച്ചു കൊണ്ട് അതിന്റെ അർത്ഥമെന്താണെന്ന് ഹദ്റത്ത് അബൂബക്കറിനോട് താൻ തിരക്കി. അബൂബക്കർ(റ) അതിന്റെ അർത്ഥം പറഞ്ഞു കൊടുത്തു കൊണ്ടു കടന്നു പോയി. ഹദ്റത്ത് അബൂബക്കറിനെ പോലെ തനിക്കും അതിന്റെ അർത്ഥം അറിയാവുന്നതേയുള്ളൂവല്ലോ എന്ന് താൻ മനസ്സിൽ വിചാരിച്ചു. ആ വാക്യത്തിന്റെ അർത്ഥം ചോദിച്ചപ്പോൾ തനിക്ക് വിശക്കുന്നുണ്ടെന്നും ആഹാരത്തിന് വഴിയൊരുക്കണമെന്നും അദ്ദേഹം മനസ്സിലാക്കുമെന്നാണ് താൻ കരുതിയിരുന്നത്. കുറച്ചു കഴിഞ്ഞപ്പോൾ ഹദ്റത്ത് ഉമർ(റ) കടന്നു വന്നു. ആ വാചകത്തിന്റെ അർത്ഥമെന്താണെന്ന് ഹദ്റത്ത് ഉമറിനോടും അദ്ദേഹം ചോദിച്ചു നോക്കി. ഹദ്റത്ത് ഉമറും ഖുർആൻ സൂക്തത്തിന്റെ അർത്ഥം പറഞ്ഞു കൊടുത്ത ശേഷം നടന്നു നീങ്ങി. മറ്റെല്ലാ തിരുസഹാക്കളെയും പോലെതന്നെ ഹദ്റത്ത് അബൂഹുറൈറയും തുറന്ന നിലയിൽ അപേക്ഷകൾ സമർപ്പിക്കാൻ മടിച്ചു പോന്ന ആളായിരുന്നതിനാൽ തന്റെ അവസ്ഥയിലേക്ക് ശ്രദ്ധ ക്ഷണിക്കാനുള്ള ശ്രമങ്ങൾ പരാജയപ്പെട്ടതിൽ കുണ്ഠിതം പൂണ്ടു അദ്ദേഹം തളർന്നു കഴിഞ്ഞിരുന്നു. അപ്പോൾ അതാ, വളരെ പതുങ്ങിയ സ്വരത്തിൽ ഒരാൾ തന്റെ പേർ വിളിക്കുന്നു! വിളികേട്ട ഭാഗത്തേക്ക് മുഖം തിരിച്ചപ്പോൾ വിടർന്ന പുഞ്ചിരിയുമായി തിരുനബി(സ) തന്റെ വീട്ടു പടിക്കൽ നിൽക്കുകയായിരുന്നു. അവിടുന്നു ചോദിച്ചു: "അബൂഹുറൈറാ, വിശക്കുന്നു അല്ലേ?" 'അതെ. അല്ലാഹുവിന്റെ റസൂലെ എനിക്കു വിശക്കുന്നു.' 'പക്ഷേ, എന്റെ വീട്ടിലും ഭക്ഷിക്കാൻ ഒന്നുമില്ല. എന്നാൽ, ആരോ ഇപ്പോൾ മാത്രം ഒരു പാത്രത്തിൽ പാൽ കൊണ്ടു വന്നിട്ടുണ്ട്. പള്ളിയിൽ വിശക്കുന്നവരായി മറ്റാരെങ്കിലുമുണ്ടോ എന്നന്വേഷിക്കുക!" അബൂഹുറൈറ(റ) ഇപ്ര

കാരം തുടർന്നു: “പാത്രത്തിലെ മുഴുവൻ പാലും ഞാൻ തന്നെ കുടിക്കണമെന്ന് തോന്നുമാറ് എനിക്ക് വിശക്കുന്നുണ്ടായിരുന്നു. എന്നെപോലെ വിശക്കുന്നവരായി മറ്റാരെങ്കിലുമുണ്ടെങ്കിൽ അവരെയും ക്ഷണിക്കണമെന്ന് തിരുമേനി(സ) അരുളിയിരിക്കയാൽ എനിക്ക് വളരെ കുറച്ചേ ഇനി കിട്ടൂ എന്നിങ്ങനെ ഞാൻ ആശങ്കപ്പെടുകയായിരുന്നു. എങ്കിലും തിരുമേനി(സ)യുടെ കൽപ്പന അനുസരിക്കേണ്ടതുണ്ടായിരുന്നതിനാൽ ഞാൻ പള്ളിയിൽ ചെന്നു നോക്കി. അവിടെ അപ്പോൾ ആറുപേർ ഇരിക്കുന്നുണ്ടായിരുന്നു. ഞാൻ അവരെയെല്ലാം എന്നോടൊപ്പം തിരുമേനി(സ)യുടെ വീട്ടിലേക്ക് കൂട്ടിക്കൊണ്ടു പോയി. ആ ആറു പേരിലൊരാൾക്ക് തിരുനബി(സ) പാൽ പാത്രം നൽകിക്കൊണ്ട് കുടിച്ചുകൊള്ളുവാൻ പറഞ്ഞു. അയാൾ കുടിച്ചു കഴിഞ്ഞപ്പോൾ പിന്നെയും കുടിക്കാൻ പറഞ്ഞു. മൂന്നാം തവണയും കുടിക്കാൻ നിർദേശിച്ചു. അയാളുടെ വയർ നിറഞ്ഞു. ഇപ്രകാരം തന്നെ അവരിൽ ഓരോരുത്തരോടും പറഞ്ഞതനുസരിച്ച് ഓരോ ആളും വയർ നിറയെ പാൽ കുടിച്ചു. ഓരോ ആളോടും പിന്നെയും പിന്നെയും കുടിക്കാൻ നിർദേശിച്ചപ്പോൾ എനിക്കിനി പാത്രത്തിൽ ഒന്നും അവശേഷിച്ചിരിക്കില്ലെന്ന് ഞാൻ ഭയപ്പെട്ടു. എല്ലാവരും കുടിച്ചു കഴിഞ്ഞപ്പോൾ നബി(സ) ആ പാത്രം എനിക്ക് നൽകി. അപ്പോൾ അതിൽ ഇനിയും വേണ്ടുവോളം പാൽ ഉണ്ടെന്ന് കണ്ടു. എന്റെ കാര്യത്തിലും രണ്ടാമതും മൂന്നാമതും കുടിക്കാൻ തിരുമേനി(സ) നിർദേശിച്ചു. ഒടുവിൽ തിരുമേനി(സ) തന്നെ ആ പാത്രം വാങ്ങി അതിൽ അവശേഷിച്ച പാൽ മുഴുവനും കുടിക്കുകയും ദൈവത്തിന് നന്ദി പ്രകടിപ്പിച്ച ശേഷം വാതിലടക്കുകയും ചെയ്തു.” (ബുഖാരി കിത്താബുർരിഖാഖ്). ഹദ്റത്ത് അബൂഹുറൈറക്ക് എല്ലാവർക്കും ഒടുവിലായി പാൽ നൽകിയത് അദ്ദേഹം ദൈവത്തിൽ വിശ്വാസമർപ്പിച്ചു കൊണ്ട് , വിശപ്പിന്റെ യാതനകൾ കൂടുതൽ സഹിക്കണമെന്നും പരോക്ഷമായിട്ടു പോലും തന്റെ കാര്യത്തിലേക്ക് ശ്രദ്ധ ക്ഷണിക്കരുതായിരുന്നുവെന്നും സൂചിപ്പിക്കാനായിരുന്നിരിക്കാം.

എപ്പോഴും വലതുകൈകൊണ്ടു തന്നെയാണ് തിരുനബി(സ) ഭക്ഷണപാനീയങ്ങൾ കഴിക്കാറുണ്ടായിരുന്നത്. എന്തെങ്കിലും കഴിക്കുമ്പോൾ ഇടക്ക് മൂന്ന് തവണയെങ്കിലും ശ്വാസം വിടാനായി നിറുത്തും. ദാഹിച്ച ഒരാൾ ഒറ്റയടിക്ക് വെള്ളം കുടിക്കുമ്പോൾ,

ദഹനത്തെ കുഴക്കുമാറ് കൂടുതൽ വെള്ളം കുടിച്ചു പോകാൻ ഇടയുണ്ട് എന്നതായിരിക്കാം ഇങ്ങനെ നിർദേശിക്കാനുള്ള ഒരു കാരണം. ശുദ്ധവും അനുവദനീയവുമായ എല്ലാം തിന്നുക എന്നതാണ് അവിടുന്ന് ആഹാരത്തിന്റെ കാര്യത്തിൽ സ്വീകരിച്ചു പോന്ന മര്യാദ. രുചിയുള്ളതിൽ കൂടുതൽ താൽപര്യം കാണിക്കുന്ന സ്വഭാവം ഇല്ലായിരുന്നു. മറ്റുള്ളവർക്ക് അവരുടെ ന്യായമായ പങ്ക് നഷ്ടപ്പെടുത്തും വിധം അവിടുന്ന് ഒന്നും തിന്നുമായിരുന്നില്ല. നേരത്തെ പ്രസ്താവിച്ചതു പോലെ, അദ്ദേഹത്തിന്റെ ആഹാരം വളരെ ലളിതമായിരുന്നു. വിശേഷ വിഭവം വല്ലതും തയ്യാറാക്കി തിരുമേനി(സ)ക്ക് കൊടുത്തയച്ചാൽ അത് കഴിക്കാൻ മടിക്കാറുണ്ടായിരുന്നില്ല. നല്ല രുചിയുള്ള ആഹാരം തന്നെ കിട്ടണമെന്ന നിർബന്ധം ഉണ്ടായിരുന്നില്ല. എങ്കിലും തേനും ഈത്തപ്പഴവും കഴിക്കുന്നതിൽ തിരുമേനി(സ) പ്രത്യേകം പ്രതിപത്തി കാണിച്ചിരുന്നു. ഈത്തപ്പഴത്തെ സംബന്ധിച്ചിടത്തോളം ഒരു മുസ്‌ലിമിനു അതിനോട് പ്രത്യേക ബന്ധമുണ്ടെന്ന് അവിടുന്ന് പറയാറുണ്ടായിരുന്നു. ഈത്തപ്പനയുടെ ഇലകളും തൊലിയും പച്ചയോ പഴുത്തതോ ആയ കായയും ഉണങ്ങിപ്പിരിഞ്ഞ കാരക്കയും എല്ലാം തന്നെ എന്തെങ്കിലും ഉപകാരത്തിനുള്ളതാണ്. അതിന്റെ ഒരു ഭാഗവും പ്രയോജനരഹിതമല്ല. ഒരു യഥാർത്ഥ മുസ്‌ലിം ഇങ്ങനെ ആയിരിക്കണം. അവന്റെ ഒരു പ്രവൃത്തിയും ഉപകാരമില്ലാത്തതാവരുത്. മനുഷ്യരുടെ ക്ഷേമത്തെ ഉന്നമാക്കിയാവണം അവന്റെ എല്ലാ നീക്കങ്ങളും അനക്കങ്ങളും (ബുഖാരി, മുസ്‌ലിം).

### വസ്ത്രധാരണം

വസ്ത്രധാരണത്തിലും തിരുനബി(സ) ലാളിത്യത്തെയാണ് ഇഷ്ടപ്പെട്ടിരുന്നത്. ഒരു കുപ്പായവും 'ഇസാറുമാണ്' അവിടുത്തെ സാധാരണ ഉടുപ്പ്. അല്ലെങ്കിൽ കമ്മീസും കാക്കുപ്പായവും. ഇസാറും കാക്കുപ്പായവും ആണ് സാധാരണ ധരിക്കാറുണ്ടായിരുന്നത്. വളരെ അത്യാവശ്യമായിട്ടുള്ള അവസരങ്ങളിലല്ലാതെ മുട്ടോ മുട്ടിനു മുകളിലുള്ള ശരീരഭാഗമോ വിവസ്ത്രമാകാൻ അവിടുന്ന് ഇഷ്ടപ്പെട്ടിരുന്നില്ല. ദേവീദേവൻമാരുടെയും ആരാധനാമൂർത്തികളുടെയും മറ്റും രൂപങ്ങൾ ചിത്രണം ചെയ്തതും തുന്നിച്ചേർത്തതുമായ വസ്ത്രങ്ങളും ആവരണങ്ങളും ഉപയോഗിക്കുന്നത് അവിടുന്ന് അനിഷ്ടപ്പെട്ടിരുന്നു. വലിയ രൂപങ്ങൾ വരച്ചിട്ട കർട്ടൻ തന്റെ വീട്ടിൽ തൂക്കി

യിട്ടത് കണ്ടപ്പോൾ അതുടൻ നീക്കിക്കളയാൻ തിരുമേനി(സ) കൽപിക്കയുണ്ടായി. എന്നാൽ, അത്തരത്തിലല്ലാത്ത ചെറിയ ചെറിയ ചിത്രങ്ങൾ മുദ്രണം ചെയ്ത വസ്ത്രങ്ങൾ ഉപയോഗിക്കുന്നതിൽ ദോഷമൊന്നും കണ്ടിരുന്നില്ല. സിൽക്ക് വസ്ത്രങ്ങൾ അവിടുന്ന് ഒരിക്കലും ധരിച്ചിരുന്നില്ല. മുസ്‌ലിം പുരുഷൻമാർ സിൽക്ക് വസ്ത്രങ്ങൾ ധരിക്കുന്നത് അനുവദനീയമായി നബി(സ) കരുതിയതുമില്ല. ചില രാജാക്കൻമാർക്ക് അവരെ ഇസ്‌ലാമിലേക്ക് ക്ഷണിച്ചു കൊണ്ട് അവിടുന്ന് അയച്ച കത്തുകളിൽ ആധികാരികതയ്ക്കുവേണ്ടി മുദ്രണം ചെയ്യുന്നതിന് ഒരു മോതിരം ഉണ്ടാക്കിച്ചപ്പോൾ അത് വെള്ളി കൊണ്ടല്ലാതെ സ്വർണംകൊണ്ട് നിർമിക്കരുതെന്ന് നിർദേശിച്ചിരുന്നു. പുരുഷന്മാർ സ്വർണം ധരിക്കുന്നത് വിരോധിക്കപ്പെട്ടതാണെന്ന് തിരുമേനി(സ) പറഞ്ഞു. മുസ്‌ലിം സ്ത്രീകൾ സിൽക്കും സ്വർണാഭരണങ്ങളും ധരിക്കുന്നതിനെ തിരുമേനി(സ) വിലക്കിയിരുന്നില്ലെങ്കിലും ആഭരണങ്ങൾ ആവശ്യത്തിലധികം ധരിക്കരുതെന്ന് നിഷ്കർഷിച്ചുപോന്നിരുന്നു. പാവങ്ങളുടെ ക്ഷേമ സംരക്ഷണത്തിനുള്ള ഒരു ഫണ്ടിലേക്ക് സംഭാവന നൽകാൻ അവിടുന്ന് ഒരിക്കൽ ആവശ്യപ്പെട്ടപ്പോൾ ഒരു സ്ത്രീ തന്റെ വള അഴിച്ചെടുത്ത് തിരുമേനി(സ)യുടെ മുമ്പിൽ സമർപ്പിച്ചു. ആ സ്ത്രീയോട് തിരുമേനി(സ) "നിങ്ങളുടെ മറ്റേ കൈ അഗ്നിയിൽ നിന്നും സുരക്ഷിതമായിരിക്കണമെന്ന് ആഗ്രഹിക്കുന്നില്ലേ?" എന്നു പറഞ്ഞപ്പോൾ ആ സ്ത്രീ മറ്റേകയ്യിൽ നിന്നും വളയൂരി അതും നബി(സ)യുടെ മുമ്പിൽ സമർപ്പിക്കുകയുണ്ടായി. തിരുനബി(സ)യുടെ ഭാര്യമാരിൽ ആർക്കും തന്നെ കാര്യമായ ആഭരണങ്ങളുണ്ടായിരുന്നില്ല. മറ്റു മുസ്‌ലിംസ്ത്രീകളും അപൂർവമായേ ആഭരണങ്ങൾ ധരിച്ചു പോന്നിരുന്നുള്ളൂ. ഖുർആന്റെ അധ്യാപനമനുസരിച്ച് ധനം അഥവാ സ്വർണനാണയങ്ങൾ സ്വരൂപിച്ചു കൂട്ടുന്നതിനെ അവിടുന്ന് നിരുത്സാഹപ്പെടുത്തി. സമുദായത്തിലെ ദരിദ്ര വിഭാഗത്തിന്റെ താൽപര്യങ്ങൾക്ക് ഹാനികരമാണെന്നും സമുദായത്തിന്റെ സാമ്പത്തിക ഭദ്രതയെ അപകടപ്പെടുത്തുമെന്നുള്ളതിനാൽ അതൊരു പാപമാണെന്നും നബി(സ) തിരുമേനി കരുതിയിരുന്നു.

വലിയ വലിയ രാജാക്കൻമാരുടെ പ്രതിപുരുഷൻമാരെ തിരുനബി(സ)ക്ക് സ്വീകരിക്കേണ്ടി വരുമായിരുന്നതിനാൽ അത്തരം

സന്ദർഭങ്ങളിൽ അണിയുന്നതിനായി വിലപിടിച്ച ഒരു മേലങ്കി തയ്യാറാക്കണമെന്ന് ഹദ്റത്ത് ഉമർ(റ) ഒരിക്കൽ അഭിപ്രായപ്പെടുകയുണ്ടായി. ഈ അഭിപ്രായത്തോട് തിരുനബി(സ) യോജിച്ചില്ല. അവിടുന്നു പറഞ്ഞു: "ഇത്തരത്തിലുള്ള വഴി ഞാൻ സ്വീകരിച്ചുകൊണ്ട് ദൈവത്തെ പ്രീതിപ്പെടുത്താൻ എനിക്ക് സാധിക്കുന്നതല്ല. സാധാരണ ധരിക്കുന്ന വസ്ത്രം ധരിച്ചുകൊണ്ടു തന്നെ എല്ലാവരെയും ഞാൻ സ്വീകരിക്കുന്നതാണ്." ഒരിക്കൽ അവിടുത്തേയ്ക്ക് പട്ടുവസ്ത്രങ്ങൾ ആരോ സമ്മാനിക്കുകയുണ്ടായി. അവയിലൊന്ന് അവിടുന്ന് ഹദ്റത്ത് ഉമറിന്(റ) കൊടുത്തയച്ചു. ഉമർ(റ) ചോദിച്ചു: "അങ്ങു തന്നെ പട്ടു വസ്ത്രങ്ങൾ അണിയുന്നത് അനിഷ്ടപ്പെട്ടിരിക്കെ ഞാനെങ്ങനെയാണിത് ധരിക്കുക?" തിരുനബി(സ) മറുപടി നൽകി, "എല്ലാ ഉപഹാരങ്ങളും സ്വന്തത്തിൽ ഉപയോഗിച്ചു കൊള്ളാൻ ഉദ്ദേശിച്ചുള്ളതല്ലല്ലോ?" പട്ടു വസ്ത്രമാകയാൽ അതദ്ദേഹം തന്റെ ഭാര്യക്കോ, മകൾക്കോ സമ്മാനിക്കുകയോ മറ്റെന്തെങ്കിലും കാര്യത്തിന് ഉപയോഗിക്കുകയോ ചെയ്തു കൊള്ളണമെന്നാണ് തിരുമേനി(സ) അപ്രകാരം പറഞ്ഞു കൊണ്ട് സൂചിപ്പിച്ചത്. (ബുഖാരി, കിത്താബുൽലിബാസ്).

തിരുനബി(സ)യുടെ കിടക്കയും സാധാരണമട്ടിലുള്ളതായിരുന്നു. എന്നുവെച്ചാൽ ഒരു കട്ടിലോ കോച്ചോ അവിടുന്ന് ഉപയോഗിച്ചിരുന്നില്ല. തിരുനബി(സ) നിലത്താണ് എപ്പോഴും കിടന്നുറങ്ങിയിരുന്നത്. ഒരു കഷണം തോലോ ഒട്ടകരോമം കൊണ്ടുണ്ടാക്കിയ വിരിപ്പോ ആയിരിക്കും അവിടുത്തെ കിടക്ക. ഹദ്റത്ത് ആയിശ(റ) പറയുന്നു: "ഞങ്ങളുടെ കിടക്ക വളരെ ചെറുതായിരുന്നു. രാത്രി തിരുമേനി(സ) നമസ്ക്കരിക്കാനെണീറ്റാൽ ഞാൻ ഒരു ഭാഗത്ത് ചുരുണ്ടുകൂടും. അവിടുന്നു നമസ്കാരത്തിന്റെ നിൽപിലായിരിക്കെ ഞാൻ ചിലപ്പോൾ കാലുകൾ നീട്ടും. തിരുമേനി(സ) കുമ്പിടുമ്പോൾ എന്റെ കാലുകൾ പിന്നെയും പിന്നോട്ടു മടക്കി വെയ്ക്കും. (മുസ്ലിം, തിർമിദി, ബുഖാരി, കിത്താബുൽഅത്ഇമ).

തിരുനബി(സ)യുടെ പാർപ്പിട സംവിധാനവും വളരെ ലളിതമായിരുന്നു. ഒരു മുറിയും ഒരു ചെറിയ മുറ്റവും ചേർന്നാൽ പുരയിടമായി. മുറിയുടെ മധ്യത്തിൽ ഒരു കയറിൽ തൂക്കിയിട്ട തുണി മുറിയെ രണ്ടു ഭാഗമാക്കി തിരിക്കും. ഒരു വശം അവിടുന്ന് അതിഥികളെ സ്വീകരിക്കാൻ ഉപയോഗിക്കും. മറ്റെ പകുതി ഭാര്യക്ക് പെരു

മാറാനുള്ളതാണ്. അവിടുത്തെ ജീവിതവും വളരെ സരളമായിരുന്നു. തിരുനബി(സ)യുടെ ജീവിതകാലത്ത് പലപ്പോഴും അവർക്ക് ഈത്തപ്പഴവും വെള്ളവും കൊണ്ടു മാത്രംകഴിഞ്ഞു കൂടേണ്ടി വന്നിരുന്നുവെന്നും അവിടുന്ന് ചരമം പ്രാപിക്കുമ്പോൾ വീട്ടിൽ ഏതാനും ഈത്തപ്പഴച്ചുളകൾ ഒഴിച്ചു ആഹാരമായി ഒന്നും ഉണ്ടായിരുന്നില്ലെന്നും ആശിയ(റ) നിവേദനം ചെയ്തിരിക്കുന്നു (ബുഖാരി).

തിരുനബി(സ)യുടെ ജീവിതത്തിലെ ഓരോ വശവും അവിടുത്തെ ദൈവ സ്നേഹവും ഭക്തിയും കൊണ്ട് വർണപ്പെടുത്തിയതായിരുന്നു. തന്റെ ചുമലിൽ കനത്ത ഉത്തരവാദിത്വങ്ങൾ വെക്കപ്പെട്ടിരുന്നെങ്കിലും പകലിന്റെ വലിയൊരംശവും രാത്രി നേരവും ദൈവാരാധനയിലും ദൈവസ്തുതി കീർത്തനത്തിലും ധ്യാനത്തിലുമാണ് അവിടുന്ന് കഴിച്ചുകൂട്ടിയിരുന്നത്. രാത്രി പാതിരാനേരത്ത് കിടക്കയിൽ നിന്ന് എണീറ്റ് നമസ്കാരത്തിൽ ലയിക്കും. സുബഹ് നമസ്കാരത്തിനായി പള്ളിയിലേക്ക് പോകേണ്ടുന്ന സമയംവരെ ഉറക്കമിളച്ച് പ്രാർത്ഥനയിലും ധ്യാനത്തിലും ലയിച്ചിരിക്കും. രാത്രിയുടെ അന്ത്യയാമങ്ങളിൽ അവിടുന്ന് നമസ്കാരത്തിൽ ദീർഘനേരം നിന്നാൽ കാലുകൾ രണ്ടും വീങ്ങിത്തുടിക്കും. ആ അവസരത്തിൽ അദ്ദേഹത്തെ കണ്ടവർക്കാർക്കും അനുകമ്പ തോന്നുമായിരുന്നു. ഒരിക്കൽ ഹദ്റത്ത് ആയിശ(റ) അവിടുത്തോട് പറഞ്ഞു: “ദൈവം അവന്റെ സ്നേഹവും വരപ്രസാദവും കൊണ്ട് അങ്ങയെ അനുഗ്രഹിച്ചിരിക്കുന്നു. പിന്നെന്തിനാണിങ്ങനെ ഇത്രയധികം ക്ലേശിക്കുന്നത്?” അവിടുന്ന് മറുപടി നൽകി. “അല്ലാഹു എന്നിൽ സ്നേഹവും കാരുണ്യവും ചൊരിഞ്ഞിട്ടുണ്ടെങ്കിൽ, അവനോട് എന്നും കൃതജ്ഞത പ്രകടിപ്പിക്കേണ്ടത് എന്റെ ധർമമല്ലേ, ആയിശാ! അനുഗ്രഹത്തിന്റെ ആധിക്യത്തിനൊത്ത് നന്ദിഭാവവും കൂട്ടണം.” (ബുഖാരി, കിത്താബുൽകുസൂഫ്).

## എല്ലാം ദൈവ കൽപ്പന പ്രകാരം

ദൈവികമായ കൽപ്പനയും അനുവാദവും കൂടാതെ അവിടുന്ന് ഒരു കാര്യവും നടത്തുകയില്ലായിരുന്നു. മക്കക്കാർ എത്രതന്നെ കഠിനമായ മർദനങ്ങൾ നബി(സ)യുടെ മേൽ ഏൽപ്പിച്ചിട്ടും ദൈവത്തിന്റെ കൽപ്പന ലഭിക്കുന്നതുവരെ നഗരം വിട്ടു പോകാൻ അവിടുന്ന് തയ്യാറായിരുന്നില്ല. മർദനം ഗുരുതരമായപ്പോൾ അവിടുന്ന്

തന്റെ അനുയായികൾക്ക് നാടു വിടാനും അബ്സീസ്സീനിയയിൽ കുടിയേറിപ്പാർത്തുകൊള്ളാനും അനുവാദം നൽകി. തങ്ങളോടൊപ്പം തിരുമേനി(സ)യും സമാഗതനാവണമെന്ന് അവർ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ, അക്കാര്യത്തിൽ തനിക്ക് ദൈവകല്പന ലഭിച്ചിട്ടില്ലെന്ന മറുപടിയാണ് നൽകിയത്. ദുരിതങ്ങളുടെയും ക്ലേശങ്ങളുടെയും മർദനങ്ങളുടെയും നാളുകളിൽ ഉറ്റവരുടെയും ബന്ധുക്കളുടെയും കൂടെ കഴിയാനാണ്, ആളുകൾ ഇഷ്ടപ്പെടാറുള്ളതെങ്കിലും അബിസ്സീനിയയിൽ അഭയം തേടിക്കൊള്ളാൻ അവിടുന്ന് തന്റെ അനുയായികളെ ഉപദേശിക്കുകയും താൻ മക്കയിൽ തന്നെ മർദനങ്ങൾ സഹിച്ചു കൊണ്ട് ദൈവ കൽപ്പന വരുന്നതു വരെ കഴിഞ്ഞു കൂടുവാൻ തീരുമാനിക്കുകയുമാണ് ചെയ്തത്.

### ഖുർആനോടുള്ള ആദരം

ദൈവവചനം ഓതിക്കേൾക്കുമ്പോൾ തിരുനബി(സ) വികാരതരളിതനാകുകയും അവിടുത്തെ കണ്ണുകൾ നിറയുകയും ചെയ്യുമായിരുന്നു; പ്രത്യേകിച്ചും തന്റെ ഉത്തരവാദിത്വങ്ങളെ കുറിച്ച് ഊന്നിപ്പറയുന്ന വാക്യങ്ങൾ കേൾക്കുമ്പോൾ. അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: “ഒരിക്കൽ ഖുർആൻവചനങ്ങൾ ഓതിക്കേൾപ്പിക്കാൻ തിരുമേനി(സ) എന്നോട് പറഞ്ഞു. ഞാൻ പറഞ്ഞു: ‘അല്ലാഹുവിന്റെ റസൂലേ, ഖുർആൻ അങ്ങേയ്ക്ക് ഇറങ്ങിയതല്ലെ? (ഖുർആൻ ഏറെ അറിയുന്നത് തിരുനബിയാണല്ലോ എന്ന അർത്ഥത്തിൽ) പിന്നെ ഞാനെങ്ങനെയാണ് ഓതുക!’ തിരുനബി(സ) പറഞ്ഞു: ‘മറ്റുള്ളവർ ഓതുന്നത് കേൾക്കാൻ എനിക്ക് ആഗ്രഹമാണ്. അപ്പോൾ ഞാൻ ‘സൂറ അന്നിസായിലെ’ വരികൾ ഓതാൻ തുടങ്ങി: ‘എന്നാൽ നാം ഓരോ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ കൊണ്ടു വരികയും ഇവർക്ക് സാക്ഷിയായ നാം നിന്നെ കൊണ്ടുവരികയും ചെയ്യുമ്പോൾ (ഇവരുടെ) സ്ഥിതി എന്തായിരിക്കും?’ (4:42) ഇത്രയും ഓതിത്തുടങ്ങിയപ്പോൾ തിരുനബി(സ) പറഞ്ഞു. മതി!മതി’ ഞാൻ അവിടുത്തെ മുഖാരവിന്ദത്തിൽ ദൃഷ്ടി പതിപ്പിച്ചപ്പോൾ അവിടുത്തെ രണ്ട് കണ്ണുകളിൽ നിന്നും കുടുകുടാ അശ്രുകണങ്ങൾ വീഴുകയായിരുന്നു!” (ബുഖാരി, കിത്താബുൽ ഫസായിലുൽ ഖുർആൻ).

## ജമാഅത്ത് നമസ്കാരം

ജമാഅത്ത് നമസ്കാരങ്ങളിൽ പങ്കെടുക്കാൻ അവിടുന്ന് വലിയ നിഷ്കർഷ പുലർത്തിപ്പോന്നിരുന്നു. സ്വന്തം സ്ഥലത്തു വെച്ച് നമസ്കരിക്കാനും കിടക്കയിൽ കിടന്നു കൊണ്ടുപോലും നമസ്കരിക്കാനും പാടുള്ള തരത്തിൽ കഠിനമായ അസുഖം ബാധിച്ചാലും അവിടുന്ന് പള്ളിയിൽ ചെന്ന് നമസ്കാരത്തിന് ഇമാമത്ത് വഹിക്കാൻ ബദ്ധപ്പെടുമായിരുന്നു. ഒരിക്കൽ പള്ളിയിൽ പോകാൻ കഴിയാതെ വന്നപ്പോൾ ഹദ്റത്ത് അബൂബക്കറിനോട് ഇമാമത്ത് നിൽക്കാൻ അവിടുന്ന് കൽപ്പിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ, അൽപം ആശ്വാസം തോന്നി. പള്ളിയിലേക്ക് പോകാൻ ആഗ്രഹിക്കുകയാൽ തിരുമേനി(സ)യെ താങ്ങിപ്പിടിച്ചു പള്ളിയിലെത്തിച്ചു. രണ്ടാളുകളുടെ ചുമലിൽ ഊന്നിനീങ്ങിയ അവിടുന്ന് അത്യന്തം അവശനായിരുന്നുവെന്നും കാലുകൾ നിലത്ത് ഇഴയുകയായിരുന്നുവെന്നും ആയിശ(റ) പറയുന്നു. (ബുഖാരി)

സന്തോഷം പ്രകടിപ്പിക്കാനും എന്തെങ്കിലും കാര്യത്തിലേക്ക് ആളുകളുടെ ശ്രദ്ധ ക്ഷണിക്കാനും കൈ അടിക്കുക പതിവാണല്ലോ. അറബികളിൽ ഇത് സാധാരണമായിരുന്നു. ദൈവസ്മരണയെ നിലനിർത്താൻ ആഗ്രഹിച്ചു പോന്നിരുന്ന നബി(സ) അപ്രകാരം കയ്യടിക്കേണ്ടി വരുന്ന ഘട്ടങ്ങളിൽ അതിനു പകരം ദൈവകീർത്തനമുയർത്താൻ നിർദ്ദേശിക്കയാണ് ചെയ്തത്. ഒരിക്കൽ തിരുമേനി(സ) പ്രധാനപ്പെട്ട ഒരു കാര്യത്തിൽ മുഴുകിപ്പോയതിനാൽ അടുത്ത നമസ്കാരമടുത്തപ്പോൾ അബൂബക്കറിനോട് ഇമാമത്ത് വഹിക്കാൻ നിർദ്ദേശിക്കുകയുണ്ടായി. അൽപം കഴിഞ്ഞപ്പോൾ, തിരുമേനി(സ) തന്റെ ജോലി കഴിഞ്ഞു വളരെ വേഗം പള്ളിയിലെത്തി. ഹദ്റത്ത് അബൂബക്കർ(റ)ന്റെ ശ്രദ്ധ ക്ഷണിക്കാനായി ശിഷ്യർ കൈയടിച്ചു തുടങ്ങി. തിരുനബി(സ) വന്നിരിക്കയാണെന്ന് ഹദ്റത്ത് അബൂബക്കറിനെ ഉണർത്തുകയായിരുന്നു അവർ. അബൂബക്കർ(റ) ഉടനെ പുറകോട്ടു മാറി. നമസ്കാരം കഴിഞ്ഞപ്പോൾ തിരുമേനി(സ) ഹസ്റത്ത് അബൂബക്കറിനെ സംബോധന ചെയ്തുകൊണ്ട് പറഞ്ഞു: 'നമസ്കാരം നയിക്കാൻ ഞാൻ നിർദ്ദേശിച്ചിരുന്നിരിക്കെ താങ്കൾ എന്തിനാണ് പുറകോട്ട് മാറിയത്?' അബൂബക്കർ(റ) പറഞ്ഞു: "അല്ലാഹുവിന്റെ റസൂൽ കൂട്ടത്തിലുണ്ടായിരിക്കുമ്പോൾ അബൂഖുഹാഫയുടെ മകൻ എങ്ങനെ ഇമാമത്ത്

വഹിക്കും?" അപ്പോൾ, എല്ലാവരെയും സംബോധന ചെയ്തു കൊണ്ട് തിരുമേനി(സ) പറഞ്ഞു: "നിങ്ങളെന്തിനാണ് കയ്യടിച്ചത്? ദൈവസ്മരണയിലായിരിക്കെ നിങ്ങൾ അപ്രകാരം കയ്യടിക്കുന്നത് ഉചിതമല്ല. നിങ്ങളപ്പോൾ ദൈവനാമം ഉയർത്തുകയാണ് വേണ്ടിയിരുന്നത്. മറ്റുള്ളവരുടെ ശ്രദ്ധ ക്ഷണിക്കാൻ അപ്രകാരമാണ് ചെയ്യേണ്ടത്." (ബുഖാരി).

പ്രാർത്ഥനകളോ ആരാധനയോ ശിക്ഷയെന്നോണമോ ആയാസപ്പെട്ടോ നിർവഹിക്കുന്നതിനെ തിരുനബി(സ) അംഗീകരിച്ചിരുന്നില്ല. ഒരിക്കൽ അവിടുന്ന് വീട്ടിൽ വന്നപ്പോൾ രണ്ട് തൂണുകൾക്കിടയിൽ ഒരു കയർ തൂങ്ങിക്കിടക്കുന്നതു കണ്ടു. അത് എന്താണെന്ന് അന്വേഷിച്ചപ്പോൾ ഭാര്യ സൈനബ, നമസ്കാരത്തിനിടയിൽ വളരെ തളർന്നു പോകുമ്പോൾ ഊന്നു കിട്ടാൻ വേണ്ടിയാണത് കെട്ടിയതെന്ന് മനസ്സിലാക്കാൻ കഴിഞ്ഞു. കയർ അഴിച്ചു മാറ്റണമെന്നും നമസ്കാരം വളരെ പ്രസന്നമായും അനായാസമായും നടത്തേണ്ടതാണെന്നും ഒരാൾ തളർന്നു പോകുന്നുവെങ്കിൽ അപ്രകാരം പ്രയാസപ്പെടേണ്ടതില്ലെന്നും ഇരുന്നു കൊണ്ട് നമസ്കരിക്കാവുന്നതാണെന്നും അവിടുന്ന് നിർദ്ദേശിക്കയുണ്ടായി. നമസ്കാരം ഒരു ശിക്ഷയല്ല. ശരീരം തളർന്നു അവശമായിരിക്കയാണെങ്കിൽ പിന്നെ അതിന്റെ ഉദ്ദേശ്യം തന്നെ നിഷ്ഫലമായിത്തീരുന്നതാണെന്നും അവിടുന്ന് ചൂണ്ടിക്കാട്ടി (ബുഖാരി, കിത്താബുൽ കുസുഫ്)

ബഹുദൈവാരാധനയോടു വിദൂരമായെങ്കിലും ബന്ധമുള്ള പ്രവൃത്തികളോടും ആചാരങ്ങളോടും അവിടുന്നു അറപ്പും വെറുപ്പും കാണിച്ചിരുന്നു. ആസന്നമരണനായിരിക്കുമ്പോൾ അസ്വാസ്ഥ്യം കൊണ്ട് ഇടത്തും വലത്തും ചരിഞ്ഞുകൊണ്ടിരുന്നപ്പോൾ അവിടുന്ന് പറയും: "ജൂതരുടെയും ക്രിസ്ത്യാനികളുടെയും മേൽ അല്ലാഹു ശാപം ചൊരിയട്ടെ. അവർ തങ്ങളുടെ പ്രവാചകന്മാരുടെ ഖബറുകളെ ആരാധനാ കേന്ദ്രങ്ങളാക്കി മാറ്റിയിരിക്കുന്നു." (ബുഖാരി). ജൂതരും ക്രിസ്തീയരും അവരുടെ പ്രവാചകന്മാരുടെയും പുണ്യാത്മാക്കളുടെയും മൃതകുടീരങ്ങളിൽ സാഷ്ടാംഗം ചെയ്യുകയും അവരെ വിളിച്ചു പ്രാർത്ഥിക്കുകയും ചെയ്യുന്ന കാര്യം മനസ്സിൽ വെച്ചു കൊണ്ടാണിങ്ങനെ പറഞ്ഞത്. മുസ്‌ലിംകളും ഇതേ ജൂതക്രൈസ്തവാചാരങ്ങളെ പിന്തുടരുകയാ

ണെങ്കിൽ തന്റെ പ്രാർത്ഥനകൾക്ക് അവർ അർഹരായിരിക്കുന്നതല്ല. അവർ തന്നിൽ നിന്നും മുറിച്ചു നീക്കപ്പെടുകയും ചെയ്യും.

ദൈവത്തിന്റെ പേരിൽ അവിടുന്നു പുലർത്തിപ്പോന്ന അഭിമാനബോധവും ദൈവത്തോടുള്ള കൂറും ജീവചരിത്രഭാഗത്ത് വിവരിച്ചിട്ടുണ്ടല്ലോ. വിഗ്രഹാരാധനയുടെ നേരെ നബി(സ) പുലർത്തിപ്പോന്ന എതിർപ്പുകൾ ഉപേക്ഷിക്കുന്നതിനു വേണ്ടി മക്കക്കാർ സർവപ്രകാരേണയും പ്രേരണ ചെലുത്തിക്കൊണ്ടിരുന്നിട്ടുണ്ട്. അവിടുത്തെ മുമ്പിൽ എല്ലാവിധ പരീക്ഷകളും വലിച്ചിടുകയും ചെയ്തിരുന്നു (തബരി). വിഗ്രഹാരാധനയുടെ നേരെയുള്ള എതിർപ്പുകളിൽ നിന്നും വിരമിപ്പിക്കുന്നതിന് മൂത്താപ്പ അബൂത്വാലിബും ശ്രമിക്കാതിരുന്നില്ല. അതു തുടരുന്ന പക്ഷം തനിക്ക് തന്റെ സഹോദരപുത്രനെ കയ്യൊഴിയേണ്ടി വരുമെന്ന് അദ്ദേഹം ഭയപ്പെടുകയും ചെയ്തിരുന്നു. അതിനു പ്രവാചകൻ (സ)നൽകിയ ഒരേയൊരു മറുപടി ഇതായിരുന്നു: "ഇക്കൂട്ടർ എന്റെ വലതു കയ്യിൽ സൂര്യനെയും ഇടതു കയ്യിൽ ചന്ദ്രനെയും വച്ചു തന്നാൽ പോലും തൗഹീദിന്നുവേണ്ടിയുള്ള ഈ പോരാട്ടത്തിൽ നിന്നും ഞാൻ അണുകിടപിൻവാങ്ങുകയില്ല (സർഖാനി). ഉഹ്ദ് യുദ്ധത്തിൽ മുറിവേറ്റു വീണ ഏതാനും പേർ ഒരു കുന്നിൻ ചെരിവിൽ ഒരുമിച്ചു കൂടുകയും ശത്രുക്കൾ വിജയാട്ടഹാസങ്ങൾ മുഴക്കിക്കൊണ്ടിരിക്കുകയും ചെയ്ത നിസ്സഹായ ഘട്ടത്തിൽ ശത്രുനേതാവായിരുന്ന അബൂസുഫ്യാൻ "ഹുബൽ സിന്ദാബാദ്, ഹുബൽ സിന്ദാബാദ്" എന്ന് ജയഭേരി മുഴക്കിത്തുടങ്ങിയപ്പോൾ, തന്റെ ജീവൻ ഏറെ അപകടത്തിലാണെന്നറിഞ്ഞിട്ടും സർവാധിനാഥനായ അല്ലാഹുവിന്റെ നാമം അപമാനിക്കപ്പെടുന്നതു കൊണ്ട് അതിനു മറുപടി നൽകാൻ തിരുമേനി വീറോടെ ആജ്ഞാപിച്ചു. 'അല്ലാഹുവിനത്രെ സകല വിജയ കീർത്തികളും' എന്ന് ഉച്ചത്തിൽ വിളിച്ചു പറയാൻ അവിടുന്ന് നിർദ്ദേശിക്കുകയും ചെയ്തു. (ബുഖാരി)

ജനങ്ങളിൽ ദുഃഖമോ സന്തോഷമോ സൃഷ്ടിക്കുന്ന സംഭവങ്ങൾ ഉണ്ടാകുമ്പോൾ, ആകാശതലത്തിലെ ഗോളങ്ങളുടെ ചലനങ്ങളിൽ അതു പ്രതിഫലിക്കുമെന്നു ഇസ്ലാമിനു മുമ്പുള്ള വിവിധ മതക്കാർ വിശ്വാസം വച്ചു പുലർത്തിയിരുന്നു. പ്രത്യേകിച്ചും, പ്രവാചകൻമാർക്കും പുണ്യാത്മാക്കൾക്കും ഉണ്ടാകുന്ന സുഖദുഃഖങ്ങളിൽ ഖേചരങ്ങൾ പ്രതികരിക്കുമെന്ന് അവർ വിശ്വസിച്ചിരുന്നു.

സൂര്യന്റെ ചലനം നിർത്തിക്കാണിക്കുക, ചന്ദ്രന്റെ ഭ്രമണം നിശ്ചല മാക്കുക, ജലപ്രവാഹം തടഞ്ഞു നിർത്തുക തുടങ്ങിയ അത്ഭുത കൃത്യങ്ങൾ പ്രവാചകൻമാർ കാണിച്ചതായും വിവരിക്കപ്പെട്ടു പോന്നിരുന്നു. ഇതെല്ലാം അടിസ്ഥാനരഹിതങ്ങളാണെന്നും പുണ്യ ഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ട ഇത്തരം അത്ഭുത പ്രവർത്തികൾ ആലങ്കാരികങ്ങളോ അന്ധവിശ്വാസങ്ങളോ ആണെന്നും നബി(സ) പഠിപ്പിച്ചു. ചില മുസ്ലിംകൾ തന്നെയും ഇത്തരം അത്ഭുത പ്രവൃ ത്തികൾ പ്രവാചകൻമാരിൽ ആരോപിച്ചിരുന്നു. തിരുനബി(സ) യുടെ ചരമത്തോടടുത്തു തിരുമേനിയുടെ രണ്ടര വയസ്സുള്ള പുത്രൻ ഇബ്രാഹിം എന്ന കുട്ടി മരണപ്പെട്ടു. അന്നേ ദിവസം തന്നെ ഒരു സൂര്യഗ്രഹണം സംഭവിച്ചിട്ടുണ്ടായിരുന്നു. സൂര്യന് ഗ്രഹണംപറ്റി യത് തിരുനബിയുടെ പുത്രൻ ഇബ്രാഹിമിന്റെ ചരമത്തിൽ അനു ശോചനം പ്രകടിപ്പിച്ചു കൊണ്ടാണെന്നൊരു പ്രസ്താവം മുസ്ലിംകൾക്കിടയിൽ തന്നെ പരന്നതറിഞ്ഞപ്പോൾ അവിടുന്നു അനിഷ്ടം പ്രകടിപ്പിക്കുകയും ആ ധാരണയെ കഠിനമായി ആക്ഷേ പിക്കുകയും ചെയ്തു. സൂര്യന്റെയും ചന്ദ്രന്റെയും മറ്റു ഗോളങ്ങളു ടെയും ചലനങ്ങൾ ദൈവിക നിയമങ്ങളനുസരിച്ചു നടക്കുന്നതാ കയാൽ ആരുടെയെങ്കിലും മരണവുമായും ജീവിതവുമായും അതിനെ ബന്ധിപ്പിച്ചു കൂടന്നും അവിടുന്ന് ഉദ്ബോധിപ്പിച്ചു.

അറേബ്യ ഉഷ്ണാധിക്യമുള്ള ഒരു നാടാണ്. മഴയെ ഏവരും ആഗ്രഹിച്ചു കൊണ്ടിരിക്കുകയും ചെയ്യും. നക്ഷത്രങ്ങളാണ് മഴയെ നിയന്ത്രിക്കുന്നതെന്നു അറബികൾ വിശ്വസിച്ചു പോന്നിരുന്നു. ഇപ്ര കാരം പറയുന്നതിനെ നബി(സ) വിലക്കി. ദൈവം അത്തരം അനു ഗ്രഹങ്ങൾ തന്നരുളുന്നതിനെ മറ്റു ചിലതിനോടു ചേർത്തു കെട്ടു ന്നതും പ്രകൃതി നിയമങ്ങളനുസരിച്ചുള്ള പ്രവർത്തനങ്ങളെ ദേവീ ദേവൻമാരുടെ പ്രസാദ വിഷാദങ്ങളായി വിവരിക്കുന്നതും തിരു നബി (സ) വിരോധിച്ചു (മുസ്ലിം, കിതാബുൽ ഈമാൻ)

നബി തിരുമേനിക്ക് ദൈവത്തിൽ ദൃഢവിശ്വാസമായിരുന്നു. യാതൊരു വിഷമ സാഹചര്യത്തിനും ആ വിശ്വാസത്തെ ഇളക്കു വാൻ കഴിയുമായിരുന്നില്ല. ഒരിക്കൽ അവിടുന്നു ഒരു തുറന്ന സ്ഥലത്ത് അംഗരക്ഷകന്മാരോ കാവൽക്കാരോ ഇല്ലാതെ കിടന്നു റങ്ങുകയായിരുന്നപ്പോൾ ഒരു ശത്രു ഊരിപ്പിടിച്ച വാളുമായി അവി ടുത്തെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. നിഗ്രഹിക്കാൻ തയ്യാറായ നില

യിൽ അയാൾ നിലകൊണ്ടു. “മുഹമ്മദ്, തന്നെയിപ്പോൾ ആർ രക്ഷിക്കും?“ എന്നു ആ ശത്രു ചോദിച്ചു. ഞെട്ടിയുണർന്ന നബി(സ) യാതൊരു സ്തോഭവുമില്ലാതെ ശാന്തഗംഭീരമായി ഉത്തരമരുളി, “അല്ലാഹു!.” ആ മറുപടിയിൽ മുഴങ്ങിയ വിശ്വാസവീര്യം ആ ശത്രുവിന്റെ മനോബലത്തെ തളർത്തിക്കളഞ്ഞു. അയാളുടെ കയ്യിൽ നിന്ന് അറിയാതെ വാൾ നിലം പതിച്ചു. ഒരു നിമിഷം മുമ്പ് ഉഗ്രമൂർത്തിയായി ജ്വലിച്ചു നിന്ന ആ ശത്രു ശിക്ഷാവിധി കാത്തുനിന്ന ഒരു കുറ്റവാളിയെപ്പോലെ നിലകൊണ്ടു. (മുസ്ലിം, കിത്താബുൽ ഫസായിൽ; ബുഖാരി, കിത്താബുൽ ജിഹാദ്).

ദിവ്യമായ പ്രഭാവം ഒരു വശത്തെങ്കിൽ അവിടുന്നു വിനയത്തിന്റെ നിറകുടമായി മറ്റൊരു വശത്ത് തിളങ്ങിനിന്നു. അബൂഹുറയ്റ(റ) പറയുന്നു: “ഒരിക്കൽ നബി(സ) തിരുവരുൾ ചെയ്യുന്നതായി ഞാൻ കേട്ടു. ‘സ്വന്തം കർമ്മങ്ങൾ മൂലം ആരും മോക്ഷം പ്രാപിക്കുകയില്ല.’ ഞാനപ്പോൾ പറഞ്ഞു: ‘ദൈവദൂതനായുള്ളോവേ, അവിടുത്തെ പുണ്യകൃത്യങ്ങൾ കാരണം അങ്ങു സ്വർഗത്തിൽ പ്രവേശിക്കുക തന്നെ ചെയ്യും.’ അവിടുന്ന് അപ്പോൾ മറുപടി നൽകി: ‘ഇല്ല ഞാനും എന്റെ കർമ്മങ്ങൾ കൊണ്ടു മാത്രം സ്വർഗത്തിൽ പോകയില്ല; അല്ലാഹുവിന്റെ അനുഗ്രഹം എന്നെ പൊതിയുന്നെങ്കിലല്ലാതെ.”(ബുഖാരി, കിതാബുർരിഖാഖ്)

നേർവഴി കണ്ടെത്തി അതിലൂടെ ചരിക്കാൻ നബി(സ) എപ്പോഴും ജനങ്ങളെ ഉപദേശിക്കുമായിരുന്നു. അദ്ധ്വാനിച്ച് ഉപജീവനമാർഗം തേടുകയും അങ്ങനെ ദൈവത്തിൽ സായൂജ്യം നേടുകയും ചെയ്യണമെന്നു അവിടുന്നു ജനങ്ങളെ ഉദ്ബോധിപ്പിച്ചിരുന്നു. ആരും തന്നെ മരണത്തെ ആഗ്രഹിക്കരുത്. നന്മയുള്ളവനാണെങ്കിൽ, കൂടുതൽ കാലം ജീവിച്ച് കൂടുതൽ നന്മനേടുവാൻ സാധിക്കുമാറാകും. കുറ്റവാളിയാണെങ്കിൽ കൂടുതൽ കാലം ജീവിച്ചാൽ പശ്ചാത്തപിക്കാനും പ്രായശ്ചിത്തം ചെയ്യാനും അവസരം കിട്ടും. നബിയുടെ ദൈവസ്നേഹവും ഭക്തി പ്രശ്രയവും പല രൂപത്തിലും പ്രകടിപ്പിക്കപ്പെട്ടു പോന്നു. ഏറെ നാളത്തെ വരണ്ട കാലാവസ്ഥക്കു ശേഷം പുതുമഴ ചാറിയാൽ അവിടുന്ന് തുറന്ന സ്ഥലത്ത് വന്ന്നിന്ന് നാവുനീട്ടി മഴത്തുള്ളി അകത്താക്കിക്കൊണ്ട് ആഹ്ളാദിച്ചു പറയും, “ഇതാ എന്റെ നാഥന്റെ പുതിയ അനുഗ്രഹബിന്ദു!” അവിടുന്നു സദാ ദൈവത്തിന്റെ അനുഗ്രഹവായ്പിനായും പൊറുക്ക

ലിനായും പ്രാർത്ഥനയിൽ ലയിച്ചിരിക്കും. തന്റെ അനുചരൻമാർക്കിടയിലായിരിക്കുമ്പോൾ പ്രത്യേകിച്ചും. മുസ്‌ലിംകൾക്ക് വേണ്ടി പൊതുവായ നിലയിൽ അവർക്ക് പൊറുത്തു കൊടുക്കുമാറാകുന്നതിനും അവർ ദൈവക്രോധത്തിനിരയാകാതിരിക്കുന്നതിനും അവരിൽ അനുഗ്രഹം വർഷിക്കുന്നതിനും വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരിക്കും. താൻ എപ്പോഴും ദൈവസന്നിധിയിലാണെന്ന ദൃഢവിശ്വാസം അവിടുന്ന് ഒരിക്കലും കൈവിട്ടിരുന്നില്ല. അവിടുന്നു ഉറങ്ങാൻ കിടക്കുന്നേരം പ്രാർത്ഥിക്കും: "അല്ലാഹുവേ, നിന്റെ നാമം എന്റെ ആധരങ്ങളിൽ കളിയാടവെ നീ എന്നെ ഉറക്കുകയും നിന്റെ നാമം എന്റെ അധരങ്ങളിലായിരിക്കെ നീ എന്നെ ഉണർത്തുകയും ചെയ്യേണമേ!" ഉറക്കിൽ നിന്ന് ഉണരുമ്പോൾ തിരുമേനി പ്രാർത്ഥിക്കും. "മരണത്തിൽ നിന്ന് (ഉറക്കത്തിൽ നിന്ന്) എന്നെ ഉണർത്തിയ ദൈവത്തിനത്രെ എല്ലാ സ്തുതികളും! ഒരു നാൾ നമ്മളെല്ലാം അവന്റെ മുമ്പിൽ ഒരുമിച്ചു കൂട്ടപ്പെടും." (ബുഖാരി)

ദൈവത്തിന്റെ സന്നിധിപൂകാൻ അവിടുന്നു നിരന്തരം പ്രാർത്ഥിച്ചു കൊണ്ടിരിക്കും. അവിടുത്തെ സന്തത പ്രാർഥനകളിൽ ഒന്നിതാണ്: "അല്ലാഹുവെ, നീ എന്നെ പ്രകാശംകൊണ്ടു നിറക്കേണമേ; നീ എന്റെ കണ്ണുകളിൽ പ്രകാശം നിറക്കേണമേ, നീ എന്റെ കാതുകളിൽ പ്രകാശം നിറക്കേണമേ, നീ എന്റെ വലത്തും എന്റെ ഇടത്തും എന്റെ മുകളിലും എന്റെ കീഴെയും പ്രകാശം ചൊരിയേണമേ, ഓ, അല്ലാഹുവേ എന്നെയാകെ പ്രകാശമാക്കിത്തീർക്കേണമേ!" (ബുഖാരി)

ഇബ്നു അബ്ബാസ്(റ) ഇപ്രകാരം നിവേദനം ചെയ്യുന്നു: "തിരുനബിയുടെ ചരമത്തിനു അൽപം മുമ്പ് കള്ളപ്രവാചകനായ മുസൈലിമ മദീനത്ത് വന്നു ഒരു പ്രഖ്യാപനം നടത്തി. മുഹമ്മദ് അദ്ദേഹത്തിന്റെ പിൻഗാമിയായി തന്നെ നിയമിക്കുമെന്നു പ്രഖ്യാപിക്കുന്ന പക്ഷം അദ്ദേഹത്തെ സ്വീകരിക്കാൻ താൻ തയ്യാറാണെന്ന്! മുസൈലിമയോടൊപ്പം അപ്പോൾ ഒരു വലിയ സൈന്യം ഉണ്ടായിരുന്നു. മുസൈലിമയുമായി ബന്ധപ്പെട്ട ഗോത്രം അറേബ്യയിലെ ഗോത്രങ്ങളിൽ വെച്ച് ഏറ്റവും വലിയ ഗോത്രമായിരുന്നു. അയാൾ മദീനയിൽ വന്നെത്തിയ വിവരം തിരുമേനി(സ) അറിഞ്ഞപ്പോൾ അവിടുന്നു സാബിത് ബിൻ ഖൈസിബ്നു ശംസിനെയും കൂട്ടി അയാളെ നേരിൽ കാണുന്നതിനു പുറപ്പെട്ടു. അവിടുന്നു ഉണങ്ങിയ ഈത്ത

പ്പനയുടെ ഒരോലത്തുമ്പ് കയ്യിൽ എടുത്തിരുന്നു. മുസൈലിമയുടെ ക്യമ്പിലെത്തി തിരുനബി(സ) അയാളുടെ മുന്നിൽ നില കൊണ്ടു. ഇതിനിടയിൽ വേറെയും സഖാക്കൾ അവിടെ വന്നെത്തിയിരുന്നു. അവർ തിരുമേനിയുടെ ചുറ്റും നിന്നു. തിരുനബി(സ) മുസൈലിമയെ സംബോധന ചെയ്തുകൊണ്ടു പറഞ്ഞു: "ഞാൻ നിങ്ങളെ എന്റെ പിൻഗാമിയായി നിശ്ചയിക്കുമെങ്കിൽ എന്നെ പിന്തുടർന്നു കൊള്ളാമെന്നു നിങ്ങൾ പറഞ്ഞതായി എനിക്കറിവ് കിട്ടി. എന്നാലിതാ ഈ ഉണക്കപ്പുല്ലിൻ തുമ്പ് കണ്ടോ? ഇതുപോലും ദൈവ കല്പനക്കെതിരായി ഞാൻ നിങ്ങൾക്ക് നൽകാൻ പോകുന്നില്ല! നിങ്ങളുടെ അന്ത്യം ദൈവം വിധിച്ചതു പോലെ തന്നെയായിരിക്കും. നിങ്ങൾ എനിക്ക് നേരെ തിരിഞ്ഞാൽ ദൈവം നിങ്ങളെ നശിപ്പിക്കുക തന്നെ ചെയ്യും! ദൈവം എനിക്ക് വെളിപ്പെടുത്തി തന്നതുപോലെ അവൻ നിങ്ങളോടു പെരുമാറുന്നതായി ഞാൻ വ്യക്തമായി കാണുന്നു." അവിടുന്നു തുടർന്നു: "ഞാനിതാ മടങ്ങിപ്പോകുന്നു! എന്തെങ്കിലും പറയാനുണ്ടെങ്കിൽ സാബിത്തിബ്നുഖൈസിനോടു സംസാരിച്ചു കൊള്ളുക! അദ്ദേഹം എന്റെ പ്രതിനിധിയായി പ്രവർത്തിക്കും." തിരുമേനി(സ) ഇതും പറഞ്ഞു അവിടെ നിന്നു വിട്ടു പോന്നു. ഹദ്റത്ത് അബൂഹുറയ്റ(റ) യും കൂടെ ഉണ്ടായിരുന്നു. മുസൈലിമയോട് അല്ലാഹു തനിക്ക് വെളിപ്പെടുത്തിത്തന്നതു പോലെ എന്നു പറഞ്ഞതിന്റെ അർത്ഥം എന്താണെന്ന് ചിലർ തിരുമേനിയോട് ചോദിച്ചു. തിരുമേനി(സ) അറിയിച്ചു; "എന്റെ കൈകളിൽ രണ്ടുവളകൾ അണിഞ്ഞതായി ഒരു സ്വപ്നത്തിൽ ഞാൻ കണ്ടു. അതു ഞാൻ ഇഷ്ടപ്പെട്ടിരുന്നില്ല. സ്വപ്നത്തിൽ തന്നെ ആ വളകളിൽ ഊതുവാൻ ദൈവം കൽപിച്ചു. ഊതിയപ്പോൾ ആ രണ്ടു വളകളും അപ്രത്യക്ഷമായി. രണ്ടു കള്ള പ്രവാചകൻമാർ പ്രത്യക്ഷപ്പെടുമെന്നു ഞാൻ ഈ സ്വപ്നങ്ങൾക്ക് അർത്ഥം ധരിച്ചു." (ബുഖാരി, കിത്താബുൽ മഗാസി).

തിരുനബിയുടെ അന്തിമ നാളുകളിലാണ് മുസൈലിമായുടെ ഈ സംഭവം ഉണ്ടായത്. മക്കത്തെ ഒടുവിലത്തെ ഏറ്റവും വലിയ ഗോത്രക്കാർ ഇനിയും വഴിപ്പെട്ടുകഴിഞ്ഞിരുന്നില്ല. അപ്പോഴാണ് ആ ഗോത്രത്തിന്റെ നായകനായ തന്നെ പിൻഗാമിയായി പ്രഖ്യാപിക്കണമെന്ന ഒരു നിർദ്ദേശം മുസൈലിമ മുന്നോട്ടു വെക്കുന്നത്. നബി(സ) വ്യക്തിപരമായ കാര്യത്തിനാണ് പ്രവാചകവാദവുമായി

ഇറങ്ങിപ്പുറപ്പെട്ടതെങ്കിൽ അറേബ്യയുടെ മുഴുവൻ ഐക്യവും സുര ക്ഷിതത്വവും ഉറപ്പിക്കപ്പെടുമാറ് അറേബ്യയിലെ ഏറ്റവും വലിയ ഗോത്രത്തിലെ നായകനുമായി അപ്രകാരമൊരു ധാരണയിലെ ത്തുവാൻ നിശ്ചയമായും ഒരുങ്ങുമായിരുന്നു. തിരുനബിക്ക് പിന്തു ടർച്ചാവകാശിയായി സ്വന്തം പുത്രനുണ്ടായിരുന്നില്ല. വംശീയമായ ഒരു ഉദ്ദേശ്യ

ലക്ഷ്യമുണ്ടായിരുന്നെങ്കിൽ അത്തരമൊരു ഒത്തു തീർപ്പുണ്ടാക്കു ന്നതിന് ഒരു തടസ്സവുമുണ്ടായിരുന്നില്ല. ഏറ്റവും നിസ്സാരമായ ഒരു വസ്തുപോലും തന്റേതായി അവകാശപ്പെടാൻ നബി(സ) തയ്യാ റുണ്ടായിരുന്നില്ല. തന്റെ ഇഷ്ടത്തിനൊത്തു കൈകാര്യം ചെയ്യാ വുന്ന ഒന്നും തനിക്ക് ഉള്ളതായി അവിടുന്ന് നടിച്ചുമില്ല. തന്നിമി ത്തം, മുസ്‌ലിംകളുടെ നേതൃത്വത്തിന്റെ പ്രശ്നത്തിൽ തനിക്കിഷ്ടം പോലെ ഒന്നും ചെയ്യാമായിരുന്നില്ല. അതു തന്റെ പക്കൽ ഏൽപ്പി ക്കപ്പെട്ട പാവനമായ ഒരു സൂക്ഷിപ്പുമുതലായി അവിടുന്നു കരുതി പ്പോന്നു. അതിനു അർഹനായിട്ടുള്ളതാരോ അയാളിൽ ദൈവം തന്നെ അതു ഏൽപ്പിക്കുമെന്ന് അവിടുന്നു വിശ്വസിച്ചിരുന്നു. അതി നാൽ മുസൈലിമയുടെ വാഗ്ദാനം അദ്ദേഹം പുച്ഛത്തോടെ നിര സിക്കുക തന്നെ ചെയ്തു. എന്നിട്ടും, മുസൈലിമയോട്, മുസ്‌ലിംക ളുടെ നേതൃത്വം അവിടെ നിൽക്കട്ടെ, ഒരു ഉണക്കപ്പുൽക്കൊടി പോലും തരാൻ തയ്യാറില്ലെന്ന് അവിടുന്ന് മറുത്തു പറഞ്ഞു. ദൈവത്തെക്കുറിച്ച് പരാമർശിക്കുമ്പോഴും വിവരിച്ചു പറയുമ്പോ ഴും, ദൈവഭക്തി തുളുമ്പി നിന്ന അവിടുന്നു സർവസ്വവും ദൈവ ത്തോടുള്ള സ്നേഹവായ്പിൽ വിലയിച്ചതായി കാണിച്ചു തന്നു.

ദൈവാരാധനയിൽ എപ്പോഴും ലാളിത്യവും വിനയവും കാണി ക്കാൻ അവിടുന്നു ഉപദേശിച്ചു പോന്നു. മദീനയിൽ അദ്ദേഹം പണി തതും എപ്പോഴും നമസ്കാരത്തിനു പോകുന്നതുമായ പള്ളി മണ്ണിട്ട് നിരപ്പാക്കിയതും മേൽപ്പുര തീർത്തിട്ടില്ലാത്തതും മച്ചില്ലാത്തതു മായ ഒരു നാലു കെട്ടായിരുന്നു. അതിൽ പായ വിരിച്ചിട്ടുണ്ടായി രുന്നില്ല. ഈത്തപ്പനയോലകൊണ്ടു മറച്ച ആ പള്ളി മഴ പെയ്യു മ്പോൾ അകത്തടം കുതിർന്നൊലിച്ചു ചെളി കെട്ടും. പ്രാർത്ഥന നടന്നു കൊണ്ടിരിക്കെ തിരുമേനിയും സഹാക്കളും പലപ്പോഴും മഴയും ചെളിയും കുതിർന്നു കാണപ്പെടുമായിരുന്നു. അപ്പോ ഴൊന്നും നമസ്കാരം മാറ്റി വെക്കാനോ കൂടുതൽ ഭദ്രമായ സ്ഥല

ത്തേക്ക് മാറ്റാനോ ഉള്ള സൂചനപോലും നൽകിയിരുന്നില്ല (ബുഖാരി, കിത്താബുൽ സൗം)

തിരുനബി(സ) തന്റെ ശിഷ്യരെ എപ്പോഴും നിരീക്ഷിച്ചുകൊണ്ടിരിക്കുമായിരുന്നു. ഹദ്റത്ത് അബ്ദുല്ലാഹിബ്നു ഉമർ(റ) ഭക്തിയും പരിശുദ്ധിയും ഏറെയുള്ള ആളായിരുന്നു. ഒരിക്കൽ തിരമേനി(സ) അദ്ദേഹത്തെപറ്റി പറഞ്ഞു: അബ്ദുല്ലാഹിബ്നു ഉമർ തഹജ്ജൂദിന്റെ കാര്യത്തിൽ കൂടുതൽ നിഷ്ഠ കാണിക്കുമെങ്കിൽ ഏറെനല്ലയാൾ ആകുമായിരുന്നു. ഇതറിഞ്ഞപ്പോൾ അബ്ദുല്ലാഹിബ്നു ഉമർ(റ) പിന്നീടൊരിക്കലും തന്നെ തഹജ്ജൂദ് നമസ്കാരങ്ങളിൽ വീഴ്ച വരുത്തിയില്ല. പുത്രി ഫാത്തിമയുടെ വീട്ടിൽ താമസിക്കുകയായിരുന്നപ്പോൾ, തന്റെ പുത്രി ഫാത്തിമയെയും ജാമാതാവ് അലിയെയും പറ്റി അവരിരുവരും തഹജ്ജൂദിന്റെ കാര്യത്തിൽ കൃത്യനിഷ്ഠയുള്ളവരാണോ എന്ന് ഒരിക്കൽ അന്വേഷിക്കുകയുണ്ടായി. അലി(റ) മറുപടി നൽകി: “അല്ലാഹുവിന്റെ റസൂലേ, തഹജ്ജൂദിന് എഴുന്നേൽക്കാൻ ഞങ്ങൾ ശ്രമിക്കാറുണ്ട്!ചിലപ്പോൾ ദൈവേച്ഛയാ ഞങ്ങൾക്ക് എഴുന്നേൽക്കാൻ ആവാത്തപ്പോൾ വിട്ടുപോകാറുണ്ട്.” അവിടുന്ന് മടങ്ങിപ്പോകുമ്പോൾ വഴിക്കു വെച്ചു പലവുരു ഖുർആനിൽ നിന്നുള്ള ഒരു വചനം ഉരുവിട്ടു കൊണ്ടിരുന്നു. മനുഷ്യൻ അവന്റെ തെറ്റ് സമ്മതിക്കാൻ വിമുഖനാണ്. വീഴ്ചകളെ മുടന്തൻ ന്യായങ്ങൾകൊണ്ട് മൂടി വെയ്ക്കാൻ ശ്രമിക്കുന്നു എന്നാണ് പ്രസ്തുത ഖുർആൻ വാചകത്തിന്റെ അർത്ഥം(ബുഖാരി, കിതാബുൽ കുസുഫ്). ദൈവേച്ഛയാ തങ്ങൾക്ക് എണീക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ എന്നു പറഞ്ഞു കൊണ്ട് അലി, തന്റെ കുറ്റം ദൈവത്തിന്റെ മേൽ വെച്ചു കെട്ടാൻ ശ്രമിക്കുന്നതിന് പകരം തന്റെ വീഴ്ച ഏറ്റു പറയുകയായിരുന്നു വേണ്ടിയിരുന്നത് എന്നാണ് ഇതുകൊണ്ട് അവിടുന്ന് ഉദ്ദേശിച്ചത്.

ആരാധനയുടെ കാര്യത്തിൽ ചിട്ടകൾക്ക് ഊന്നൽ നൽകുന്നതിനെ അവിടുന്ന് ഇഷ്ടപ്പെട്ടിരുന്നില്ല. ആരാധാനാരൂപമെന്നോണം സ്വയം ദണ്ഡനങ്ങൾ ഏൽപ്പിക്കുന്നതിനെ അപലപിക്കുകയും ചെയ്തിരുന്നു. ഒരു മനുഷ്യനു ദൈവം നൽകിയ കഴിവുകളെ അനുഗ്രഹപ്രദമായി ഉപയോഗപ്പെടുത്തുന്നതാണ് യഥാർത്ഥ ആരാധന എന്നു അവിടുന്നു പഠിപ്പിച്ചു. മനുഷ്യന് ദൈവം കാഴ്ചശക്തി നൽകിയിരിക്കെ കണ്ണുകൾ പൂട്ടിയിടുകയോ കാഴ്ചശക്തി നശി

പ്പിക്കുകയോ ചെയ്യുന്നത് ആരാധനയല്ല. മറിച്ച്, ദൈവത്തോടുള്ള ധിക്കാരമാണ്. കാഴ്ചശക്തിയെ ന്യായമായി ഉപയോഗപ്പെടുത്തുന്നത് പാപമല്ല, മറിച്ച് അതിന്റെ അന്യായമായ ഉപയോഗമാണ് പാപമായിത്തീരുന്നത്. ശ്രവണശക്തിയെ സ്വയം നഷ്ടപ്പെടുത്തുന്നതും നന്ദികേടാകുന്നു. മനുഷ്യൻ പരദൂഷണവും ഏഷണി വാക്കുകളും കേൾക്കാൻ കാതുകളെ ഉപയോഗപ്പെടുത്തുന്നതാണ് പാപകരമായ പ്രവൃത്തി. നിരാഹാരം (അതിനു നിർദ്ദിഷ്ടമായ അവസരത്തിലും അഭിലഷണീയമായിരിക്കുമ്പോളും അല്ലാത്തപ്പോൾ) ആത്മഹത്യാപരമാണ്. അതിനാൽ പൊറുക്കാനാവാത്ത പാപമത്രെ. ഒരാൾ തീറ്റയിലും കുടിയിലും മുഴുകിയിരിക്കയും വിരോധിക്കപ്പെട്ടതും അവിഹിതവുമായ ആഹാരപാനീയങ്ങളിൽ ആസക്തി കാണിക്കുകയും ചെയ്യുന്നുവെങ്കിൽ അതു പാപമാണ്. തിരുനബി (സ) പഠിപ്പിച്ചതും ഊന്നിപ്പറഞ്ഞതുമായ ഒരു സുവർണതത്വമാണിത്. മുൻപ്രവാചകൻമാർ ആരും തന്നെ ഉദ്ബോധിപ്പിച്ചിട്ടില്ലാത്ത ഒരു സുവർണ്ണ പാഠം.

പ്രകൃതിദത്തമായ കഴിവുകളെ ശരിയാംവണ്ണം ഉപയോഗപ്പെടുത്തുന്നതാണ് ഉന്നതധാർമ്മികത. ആ ശക്തികളെ നശിപ്പിച്ചു കളയുകയോ നിഷ്ക്രിയമാക്കുകയോ ചെയ്യുന്നത് വങ്കത്തമാണ്. അവയുടെ അവിഹിത വിനിയോഗമാണ് തിന്മയും പാപവുമായിത്തീരുന്നത്. മറിച്ച്, ശരിയായ ഉപയോഗം നന്മയാകുന്നു. തിരുനബി(സ) മുന്നോട്ടു വെച്ച ധാർമ്മിക സിദ്ധാന്തങ്ങളുടെ പൊരുൾ അതാണ്. അവിടുത്തെ ജീവിതത്തിന്റെയും കർമ്മങ്ങളുടെയും ചിത്രം ഇതായിരുന്നു. ഹദ്റത്ത് ആയിശ(റ)പറയുന്നു: “ഒരു കാര്യത്തിൽ രണ്ടു മാർഗങ്ങളിലൊന്ന് തിരഞ്ഞെടുക്കേണ്ടി വരുമ്പോൾ ഏറ്റവും പ്രയാസരഹിതമായിട്ടുള്ളതിനെയാണ്, അതു സംശയങ്ങൾക്കും തെറ്റുകൾക്കും അതീതമാണെങ്കിലും പാപകരമല്ലെങ്കിലും അവിടുന്നു തിരഞ്ഞെടുക്കുക. ഇനി ഒരു പ്രവർത്തന മാർഗം സംശയം ഉളവാക്കുന്നതാണെന്നുവരികിൽ അതിനും വിശാലമായ ഒരർത്ഥതലം കണ്ടെത്തും”. (മുസ്‌ലിം, കിത്താബുൽ ഫസായിൽ). മനുഷ്യന് മുമ്പിൽ തുറന്നു കിടക്കുന്ന ഉദാത്തവും സ്പൃഹണീയവുമായ ഒരു രീതി തന്നെയാണിത്. പലരും തന്നെ ശരീരത്തിൽ സ്വയം വേദനയും പീഢനവും ഏൽപ്പിക്കാൻ ബദ്ധപ്പെടുന്നു. എന്നാലതു ദൈവത്തിന്റെ ഇഷ്ടം സമ്പാദിക്കാനല്ല. തന്നത്താൻ പീഢനങ്ങൾ

ഏൽപ്പിച്ചതു കൊണ്ടും ദുരിതങ്ങളും നോവുകളും ഏറ്റുകൊണ്ടും ദൈവത്തിന്റെ പ്രീതി നേടാൻ ആവില്ല. മറ്റുള്ളവരെ വഞ്ചിക്കാൻ വേണ്ടി ഇത്തരം സാഹസങ്ങൾ കാണിക്കുന്നു എന്നു മാത്രം! ഇത്തരക്കാരിൽ തനതായ ഒരു നന്മയുമില്ല. തങ്ങളുടെ തെറ്റുകളെ മറച്ചു വെച്ചു ജനങ്ങളുടെ മുന്നിൽ കപടവേഷം കെട്ടി പുണ്യവാളൻ ചമയുക മാത്രമാണ് ഇവർ ചെയ്യുന്നത്!

യഥാർത്ഥമായ നന്മ കൈവരിക്കുകയും ദൈവതൃപ്തി നേടുകയുമായിരുന്നു തിരുനബിയുടെ ലക്ഷ്യം. അതുകൊണ്ട് അവിടുന്നു എല്ലാ അഭിനയങ്ങളിൽ നിന്നും നാട്യഭാവാദികളിൽ നിന്നും അതീതനായിരുന്നു. ലോകർ തന്നെകുറിച്ച് നല്ലതു പറയുന്നുവോ അതോ തന്നെ പഴിക്കുന്നുവോ എന്ന കാര്യത്തിൽ അവിടുന്നു അൽപം പോലും ശ്രദ്ധിച്ചിരുന്നില്ല. താൻ എങ്ങനെ പെരുമാറുന്നു; ദൈവം തന്നെ കുറിച്ചു എന്തു വിധിക്കുന്നു എന്ന കാര്യം മാത്രമെ അവിടുന്നു ഗൗനിച്ചിരുന്നുള്ളൂ. സ്വന്തം മനസ്സാക്ഷിയുടെ സാധൂകരണത്തിനും ദൈവത്തിന്റെ അംഗീകാരത്തിനുമപ്പുറം ജനങ്ങളും സാക്ഷ്യം നൽകുന്നുണ്ടെങ്കിൽ നന്ദിയുള്ളവനായിരിക്കും. എന്നാൽ ജനങ്ങൾ മറ്റൊരു കണ്ണുകൊണ്ടാണിതെല്ലാം നോക്കിക്കാണുന്നതെങ്കിൽ അവരോട് തനിക്ക് അനുകമ്പ മാത്രമെയുള്ളൂ! അവരുടെ അഭിപ്രായങ്ങൾക്ക് ഒരു വിലയും കല്പിക്കയില്ല.

### ഭാര്യമാരോടുള്ള പെരുമാറ്റം

അവിടുന്നു തന്റെ ഭാര്യമാരോടു അങ്ങേയറ്റത്തെ കാരുണ്യത്തോടും ഉദാരമായും പെരുമാറിയിരുന്നു. അവിടുത്തോട് ആർക്കെങ്കിലും എന്തെങ്കിലും ഒരു വിപരീതാഭിപ്രായം ഉണ്ടായിരുന്നെങ്കിൽ, പുഞ്ചിരിതൂകികൊണ്ട് അത് പരിഹരിക്കാൻ ശ്രമിക്കും. ഒരിക്കൽ, ആയിശയോടു അവിടുന്നു പറഞ്ഞു: "ആയിശാ! ഭവതി എന്നോട് എന്തെങ്കിലും കാര്യത്തിൽ വിയോജിക്കുന്നുവെങ്കിൽ അതു ഞാൻ വേഗത്തിലറിയും." ആയിശ(റ) ചോദിച്ചു: "അതെങ്ങനെയാണ്?" അവിടുന്ന് ഉത്തരം പറഞ്ഞു: "ഭവതി എന്നോടു സംസാരമധ്യേ ദൈവത്തെ പരാമർശിക്കേണ്ടി വന്നാൽ മുഹമ്മദിന്റെ നാഥൻ എന്നു പറയും. വിയോജിപ്പും വെറുപ്പും ഉള്ളപ്പോൾ ദൈവത്തെപ്പറ്റി ഇബ്രാഹീമിന്റെ നാഥൻ എന്നാണ് പറയുക." ഇതുകേട്ടപ്പോൾ ആയിശ ചിരിച്ചു; അതിനെ ശരിവെയ്ക്കുകയും ചെയ്തു. (ബുഖാരി, കിത്താ

ബുന്നികാഹ്) ഖദീജ(റ) ആയിരുന്നു തിരുനബിയുടെ ആദ്യഭാര്യ. അവർ അവിടുത്തേയ്ക്കു വേണ്ടി ഏറെ ത്യാഗങ്ങൾ സഹിച്ചിരുന്നു. തിരുനബിയേക്കാൾ വയസ്സുമൂപ്പും ഉണ്ടായിരുന്നു. അവരുടെ ചരമത്തിനുശേഷം വയസ്സ് ഇളപ്പമുള്ളവരെയും തിരുനബി(സ) വിവാഹം ചെയ്തു. എന്നാലും, ഖദീജയെക്കുറിച്ചുള്ള സ്മരണ മങ്ങിപ്പോകാൻ അനുവദിച്ചില്ല. ഖദീജ(റ)യുടെ ബന്ധുക്കളാരെങ്കിലും വന്നെത്തിയാൽ അവരെ എഴുന്നേറ്റ്നിന്ന് സ്വീകരിക്കും. ഖദീജയുടെയോ ഖദീജയുമായി ഏതെങ്കിലുംവിധത്തിൽ ബന്ധപ്പെട്ടിരിക്കുകയോ ചെയ്യുന്ന ഒരു വസ്തുവെ കണ്ടാൽ അവിടുന്നു പെട്ടെന്നു വികാര തരളിതനാകും. ബദർ യുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെട്ടവരുടെ കൂട്ടത്തിൽ തിരുനബിയുടെ ഒരു ജാമാതാവും ഉൾപ്പെട്ടിരുന്നു. മോചനമൂല്യം നൽകി സ്വതന്ത്രനാവാൻ അദ്ദേഹത്തിന്റെ പക്കൽ ഒന്നുമില്ലായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ സൈനബ(തിരുനബിയുടെ പുത്രി) തന്റെ മാതാവിന്റെ (ഖദീജയുടെ) ഒരു 'നെക്ലേസ്' മദീനയിലേക്കയച്ചു കൊടുക്കുകയും തന്റെ ഭർത്താവിനെ മോചിപ്പിക്കാനുള്ള മോചനമൂല്യമായി അതു നൽകുകയും ചെയ്തു. 'നെക്ലേസ്' നബി(സ) തിരുമേനി കണ്ടപ്പോൾ അതു തിരിച്ചറിയുകയും വളരെ വികാരംകൊള്ളുകയും ചെയ്തു. തന്റെ സഖാക്കളോട് അവിടുന്നു പറഞ്ഞു: "ഇക്കാര്യത്തിൽ എന്തെങ്കിലും നിർദ്ദേശം നൽകാൻ ഞാൻ ആളല്ല. എന്നാൽ ഈ കണ്ഠാഭരണം തന്റെ മരിച്ചു പോയ മാതാവിന്റെ സ്മാരകമെന്ന നിലയിൽ സൈനബ വളരെയേറെ കൊതിച്ചു പോന്നിരുന്നതാണ്. നിങ്ങൾക്ക് സമ്മതമുണ്ടെങ്കിൽ അതു സൈനബയ്ക്ക് നഷ്ടപ്പെടാതിരിക്കണമെന്നും അവർക്കുതന്നെ തിരിച്ചെത്തിക്കുന്നത് നന്നായിരിക്കുമെന്നും എനിക്കഭിപ്രായമുണ്ട്. അതു മടക്കിക്കൊടുക്കുന്നതിൽ തങ്ങൾക്ക് അതീവ സന്തോഷമേയുള്ളൂവെന്ന് തിരുസഖാക്കൾ അറിയിക്കുകയും അതു അവർക്കു തിരിച്ചു നൽകുകയുമുണ്ടായി" (ഹൽബിയ്യ, വാ.2). മറ്റു ഭാര്യമാരോട് ഖദീജയെകുറിച്ച് ഏറ്റം സ്തുതിച്ചു പറയുകയും ചെയ്തു

പോന്നു. അവർ ഇസ്ലാമിനുവേണ്ടി വളരെ വലിയ സേവനങ്ങൾ ചെയ്തിട്ടുണ്ടായിരുന്നതിനെ അനുസ്മരിക്കുകയും അവരുടെ നന്മകൾ പുറത്തു പറയുകയുകയും ചെയ്തിരുന്നു. ഒരവസരത്തിൽ ആയിശ(റ) മുറുമുറുത്തു: "അല്ലാഹുവിന്റെ റസൂലെ, എന്തിനാണ്

ആ വൃദ്ധയെകുറിച്ചിങ്ങനെ പറഞ്ഞു കൊണ്ടിരിക്കുന്നത്. അല്ലാഹു അവിടുത്തേക്ക് നല്ലവരും വയസ്സ് കുറഞ്ഞവരും സുന്ദരികളുമായ സ്ത്രീകളെ നൽകി അനുഗ്രഹിച്ചില്ലേ?" നബി തിരുമേനി (സ) ഇതു കേട്ടപ്പോൾ വികാരവിജൃംഭിതനായി പ്രതിഷേധിച്ചു കൊണ്ടു പറഞ്ഞു. "അല്ല, അങ്ങനെയല്ല, ആയിശാ! ഖദീജ എനിക്ക് എത്ര നല്ലവളാണെന്ന് ഭവതിക്ക് അറിഞ്ഞു കൂടാ?" (ബുഖാരി).

## ഉദാത്തമായ ധാർമിക ഗുണങ്ങൾ

പ്രതികൂലസാഹചര്യങ്ങളെ നബി(സ) എത്രയും സഹനബുദ്ധിയോടെയാണ് നേരിട്ടിരുന്നത്. തന്റെ വ്യക്തിപരമായ ആഗ്രഹങ്ങൾ തന്നെ കീഴ്പെടുത്തിക്കളയാൻ അവിടുന്നു അനുവദിച്ചിരുന്നില്ല. തന്റെ ജനനത്തിനു മുമ്പുതന്നെ തന്റെ പിതാവ് ചരമം പ്രാപിച്ചിരുന്നു. ശൈശവത്തിൽതന്നെ മാതാവും പരലോകപ്രാപ്തയായി. എട്ടാം വയസ്സുവരെ ഉപ്പാപ്പയുടെ (പിതാമഹന്റെ) സംരക്ഷണയിലായിരുന്നു. ഉപ്പാപ്പ മരിച്ചപ്പോൾ മൂത്താപ്പയായ അബൂത്വാലിബിന്റെ സംരക്ഷണത്തിലായി. സ്വാഭാവികമായ വാത്സല്യത്താലും പിതാവ് പ്രത്യേക നിലയിൽ നിർദ്ദേശിച്ചതു കാരണമായും അബൂത്വാലിബ് സഹോദരപുത്രനെ പ്രത്യേകനിലയിൽ മേൽനോട്ടം ചെയ്തു പോന്നിരുന്നു. എന്നാൽ മൂത്തമ്മ അതായതു അബൂത്വാലിബിന്റെ ഭാര്യ അത്രയും അളവിൽ പരിഗണന നൽകിയിരുന്നില്ല. അവർ കുട്ടികൾക്ക് ആഹാരം നൽകുമ്പോൾ ഈ ഇളയകുട്ടിയെ പ്രത്യേകം മാറ്റിനിറുത്തി തന്റെ കുട്ടികൾക്ക് മാത്രമായി നൽകുമായിരുന്നു. ഇപ്രകാരം വിവേചനം കാണിക്കുന്നതു അബൂത്വാലിബിന്റെ ശ്രദ്ധയിലും പെടാതിരുന്നില്ല. മുഹമ്മദ് വേറിട്ടു ഒരിടത്തു അന്തസ്സിൽ ഇരുന്നു ശാന്തനായി മുഖത്ത് ഒരു വിമ്മിഷ്ടവും കാണിക്കാതെ മാറിയിരിക്കുന്നത് അദ്ദേഹം കാണാറുണ്ടായിരുന്നു. അബൂത്വാലിബ് നിറഞ്ഞ വാത്സല്യവും ഉത്തരവാദിത്തബോധവുംകൊണ്ട് തന്റെ സഹോദര പുത്രന്റെ അടുത്തേക്ക് ഓടിയെത്തും. കുഞ്ഞിന്റെ കവിൾത്തടം തടവിക്കൊണ്ട് പറയും, "എന്റെ ഈ ഓമനയെ ശ്രദ്ധിച്ചാലും. എന്റെ ഈ കുഞ്ഞിന് ആഹാരം നൽകിയാലും!" ഇത്തരം സംഭവങ്ങൾ അപൂർവമായിരുന്നില്ല. ഇതിനു സാക്ഷ്യം വഹിച്ചവർ ഏറ്റു പറയുന്നതെന്തെന്നാൽ മുഹമ്മദ് ഒരിക്കലും ഇക്കാര്യങ്ങൾ ഗൗനിച്ചിരുന്നില്ലെന്നും തന്റെ മച്ചുനൻമാരോട് ഒരു വൈരാഗ്യവും അസൂയയും പുലർത്തിയിരുന്നില്ലെന്നുമത്രെ. അങ്ങനെ, പിന്നീട്

അവിടുന്നു വളർന്നു പ്രാപ്തനായി തീർന്നപ്പോൾ തന്റെ മൂത്താപ്പയുടെ രണ്ടു മക്കളായ അലിയെയും ജഅ്ഫറിനെയും സ്നേഹപൂർവം സംരക്ഷിച്ചു വളർത്താൻ ഭാഗ്യമുണ്ടായപ്പോൾ ആ കർത്തവ്യം വളരെ ഭംഗിയായിത്തന്നെ നിർവഹിക്കുകയുണ്ടായി.

കടുത്ത ദുരനുഭവങ്ങളെ ജീവതത്തിലുടനീളം നേരിട്ടിരുന്ന വ്യക്തിയായിരുന്നു തിരുനബി(സ). ഒരു അനാഥനായി ജനിച്ചു. നബിയുടെ മാതാവ് താൻ ഒരു കൊച്ചുകുഞ്ഞായിരിക്കെ മരണപ്പെട്ടു. എട്ടാം വയസ്സിൽ ഉപ്പാപ്പയും ചരമമടഞ്ഞു. വിവാഹത്തിനു ശേഷം ഒന്നിൻ പിന്നൊന്നായി കുട്ടികളുടെ മരണം കാണേണ്ടി വന്നു. പിന്നെ, പ്രിയപ്പെട്ട ഭാര്യ ഖദീജയും മരിച്ചു. ഖദീജയുടെ ചരമശേഷം വിവാഹം ചെയ്ത ചിലരും ജീവിതകാലത്തു തന്നെ മരണപ്പെട്ടു. മരിക്കാനടുത്തപ്പോൾ പ്രിയപ്പെട്ട പുത്രൻ ഇബ്രാഹിം വിട്ടുപിരിയുന്നതും അനുഭവിച്ചറിഞ്ഞു. ഈ എല്ലാ ദുരിതങ്ങളെയും ദുഃഖസംഭവങ്ങളെയും അവിടുന്നു ധീരമായും പ്രസന്നമായും നേരിട്ടു. അവരുടെ ആരുടെയും വേർപാട് തന്റെ ദൗത്യത്തെയും നിശ്ചയദാർഢ്യത്തെയും അശേഷം ബാധിക്കാനനുവദിച്ചില്ല. സന്തോഷത്തോടെ എല്ലാംനേരിട്ടു. തന്റെ സ്വകാര്യദുഃഖം അവിടുന്നു ഒരിക്കലും പുറത്തു കാണിച്ചില്ല. അവിടുന്നു കണ്ടുമുട്ടുന്നവരോടെല്ലാം പ്രസന്നതയോടും ഉദാരമായും പെരുമാറിയിരുന്നു. എല്ലാവരോടും തുല്ല്യമായ സ്നേഹവും അനുകമ്പയും കാണിച്ചു. ഒരിക്കൽ ഒരു സ്ത്രീ തന്റെ കുഞ്ഞു മരിച്ചു പോയതു കാരണം ഖബറിടത്തിൽ വെച്ചു വാവിട്ടുകരയുന്നതു അവിടുന്നു കണ്ടു. ആ സ്ത്രീയെ സ്വാന്തനപ്പെടുത്തി നിലവിളിക്കാതിരിക്കാനും ദൈവത്തിന്റെ വിധിക്ക് തലകുനിച്ചു കൊണ്ട് സഹനം കൈക്കൊള്ളുവാനും ഉപദേശിച്ചു. പ്രവാചകനാണ് തന്നോട് സംസാരിക്കുന്നതെന്നറിയാതെ ആ സ്ത്രീ പറഞ്ഞു: “അങ്ങേയ്ക്ക് എന്റെ അനുഭവമുണ്ടായെങ്കിൽ ഒരു കുഞ്ഞിന്റെ വിരഹമോർത്തുകരയുന്ന എന്റെ നില എത്ര അസഹ്യമാണെന്നു അറിയാൻ കഴിയുമായിരുന്നു.” അപ്പോൾ പ്രവാചകൻ(സ) അവരെ അറിയിച്ചു: “ഞാൻ ഒരു കുഞ്ഞിന്റെയല്ല തുടരെ തുടരെ ഏഴുമക്കളുടെ വിരഹദുഃഖം അനുഭവിച്ചവനാണ്.” ഇതു പറഞ്ഞുകൊണ്ട് അദ്ദേഹം അവിടെ നിന്നും മാറി നിന്നു. ഇപ്രകാരം തന്റെ ദൗർഭാഗ്യത്തെ സ്മരിക്കേണ്ടി വന്നപ്പോഴല്ലാതെ മറ്റൊരിക്കലും തന്റെ കദനകഥകൾ ഓർക്കുകയോ തന്റെ കർത്തവ്യ

ധർമ്മങ്ങൾ നിർവഹിക്കുന്നതിലും ലോകത്തിന്റെ ദുഃഖഭാരം പേറുന്നതിലും അമാന്തം കാണിക്കുകയോ ഉണ്ടായില്ല.

### ആത്മനിയന്ത്രണം

തിരുനബി(സ) പൂർണ്ണമായനിലയിൽ സ്വയം നിയന്ത്രിച്ചുപോന്നിരുന്നു. ഒരു പരമാധികാരിയായിത്തീർന്നപ്പോഴും അദ്ദേഹം ക്ഷമയോടും സഹനത്തോടും കൂടി എല്ലാവരെയും ശ്രവിക്കുകയും ആരെങ്കിലും അവിഹിതമായി സംസാരിച്ചെങ്കിൽതന്നെ പ്രതികാരത്തിനു ശ്രമിക്കാതിരിക്കുകയും ചെയ്തിരുന്നു. പൂർവദേശത്ത് ഒരു വ്യക്തിയോട് ആദരംകാട്ടുന്ന രീതി സംബോധന ചെയ്യപ്പെടുന്ന വ്യക്തിയെ അയാളുടെ പേർ പറഞ്ഞു വിളിക്കാതിരിക്കുകയാണ്. മുസ്‌ലിംകൾ നബിയെ സംബോധന ചെയ്തിരുന്നത്: 'ഓ, അല്ലാഹുവിന്റെ റസൂലേ' എന്നാണെങ്കിൽ അമുസ്‌ലിംകൾ അദ്ദേഹത്തെ 'ഓ, അബുൽകാസിം' എന്നു വിളിച്ചു. ('കാസിമിന്റെ പിതാവേ' എന്നാണതിന്റെ അർത്ഥം. കാസിം തിരുനബിയുടെ ഒരു പുത്രനായിരുന്നു) ഒരിക്കൽ ഒരു ജൂതൻ മദീനയിൽ തിരുനബിയെ കാണാൻ എത്തി. സംഭാഷണമധ്യേ അയാൾ ആവർത്തിച്ചാവർത്തിച്ച് 'മുഹമ്മദേ മുഹമ്മദേ' എന്നു വിളിച്ചു കൊണ്ടിരുന്നു. ഈ വിളി രൂപം തിരുനബി(സ) ശ്രദ്ധിച്ചതേയില്ല. അവിടുന്നു സംഭാഷണ വിഷയത്തിൽമാത്രം ശ്രദ്ധയൂന്നിയിരുന്നു. എന്നാൽ, നബിയുടെ തിരുസഖാക്കൾ ഈ മര്യാദകെട്ട സംഭാഷണശൈലിയെ സഹിക്കാനാവാതെ ആ ജൂതനോട് തിരുമേനിയെ സ്വന്തം പേരിൽ വിളിക്കരുതെന്നും അബുൽകാസിം എന്നു വിളിക്കണമെന്നും ഇടയിൽ കടന്നു പറഞ്ഞു. എന്നാൽ, നബിക്കു അദ്ദേഹത്തിന്റെ മാതാപിതാക്കൾ നൽകിയ പേരിൽ മാത്രമേ താൻ വിളിക്കുകയുള്ളൂവെന്ന് ആ ജൂതൻ മറുപടി പറഞ്ഞു. ഇത് കേട്ട് നബി(സ) പുഞ്ചിരിപൊഴിക്കുകയും തനിക്ക് മാതാപിതാക്കൾ നൽകിയ പേർ വിളിച്ചുകൊണ്ടു തന്നോട് സംസാരിച്ചു കൊള്ളട്ടെ എന്നും അതിലൊരു തെറ്റുമി ല്ലെന്നും പറഞ്ഞുകൊണ്ട് ആ ജൂതനെയും തന്റെ ശിഷ്യരെയും ആശ്വസിപ്പിച്ചു.

ചിലപ്പോൾ ആളുകൾ നബിയെ വഴിക്കൽ തടഞ്ഞുനിർത്തി സംസാരിക്കാറുണ്ടായിരുന്നു. അവർ തങ്ങളുടെ വിഷമതകളും പരാതികളും അറിയിക്കുകയും അപേക്ഷകൾ സമർപ്പിക്കുകയും ചെയ്തി

രുന്നു. ഒരിക്കൽ സംസാരിച്ചുതുടങ്ങിയ ഒരാൾ കൈകൊടുത്തപ്പോൾ കൈ പിടിച്ചു. ഏറെ നേരം വിടാതെ നിന്നു. തിരുനബിക്ക് ഇത് അൽപം അലോസരമുണ്ടാക്കി. വിലയേറിയസമയം വൃഥാ നീങ്ങുകയായിരുന്നു. എങ്കിലും തിരുമേനി, കൈകൊടുത്തു കഴിഞ്ഞാൽ ആദ്യം കൈ വലിക്കുന്ന സ്വഭാവക്കാരനായിരുന്നില്ല. ആളുകൾ നബിയെ നിർബാധം സമീപിക്കുകയും തങ്ങളുടെ വിഷമങ്ങളും പരാതികളും അറിയിക്കുകയും സഹായത്തിന് അഭ്യർത്ഥിക്കുകയും ചെയ്തിരുന്നു. സഹായിക്കാനാവുന്നതാണെങ്കിൽ ഒരിക്കലും വിമുഖത കാണിക്കുമായിരുന്നില്ല. ഒരിക്കൽ ഭക്തനായ ഒരു മുസ്ലിം അവിടുത്തോട് പണത്തിനു ആവശ്യപ്പെട്ടു. ഒരോ തവണയും ആവശ്യപ്പെട്ടപ്പോഴെല്ലാം നൽകിക്കൊണ്ടിരുന്നു. അവസാനം അവിടുന്നു പറഞ്ഞു, ഏറ്റവും നല്ല മാർഗം ഒരാൾ തന്റെ ആവശ്യങ്ങൾ ദൈവത്തിനു മുമ്പിൽ സമർപ്പിക്കുകയും മറ്റുള്ളവരുടെ മുമ്പിൽ കൈനീട്ടാതിരിക്കുകയും ആണെന്ന്. ചോദിച്ച ആൾ ആത്മാർത്ഥതയുള്ള ആളായിരുന്നു. തിരുമേനിയോടു ചോദിച്ചു വാങ്ങിയത് തിരുമേനിയിലുള്ള ഭക്ത്യാദരം നിമിത്തം തിരിച്ചു നൽകിയെങ്കിലും താനിനിയൊരിക്കലും ആരോടും ഒന്നിനു വേണ്ടിയും ഒരു പരിതസ്ഥിതിയിലും ആവശ്യപ്പെടുന്നതല്ല എന്ന് ശപഥം ചെയ്തു. ഏറെ കൊല്ലത്തിന് ശേഷം ഒരു യുദ്ധത്തിൽ പൊരുതിക്കൊണ്ടിരിക്കെ, കടുത്ത പോരാട്ടത്തിനിടയിൽ കുതിരപ്പുറത്തേറിയിരുന്ന അയാളുടെ കയ്യിൽ നിന്ന് കൊരടാവ് തെറിച്ചുപോയി. ഈ നിസ്സഹായാവസ്ഥയിൽ ഇതു നോക്കിക്കണ്ട ഒരു പടയാളി കുനിഞ്ഞ് അത് എടുത്തു കൊടുക്കാൻ ശ്രമിച്ചപ്പോൾ കുതിരപ്പുറത്തുനിന്നു താഴെയിറങ്ങി അരുതെന്നു വിലക്കുകയും സ്വയംതന്നെ അതെടുക്കുകയും ചെയ്തു. താൻ ഒരു പരിതസ്ഥിതിയിലും മറ്റൊരാളോടുംതന്നെ ഒരാവശ്യവും ഉന്നയിക്കില്ലെന്ന് ശപഥം ചെയ്തിട്ടുള്ളതായി അദ്ദേഹം അറിയിച്ചു. അങ്ങനെ വീണുപോയ തന്റെ കൊരടാവ് എടുക്കാൻ മറ്റൊരാളോട് ആവശ്യപ്പെട്ടാൽ താൻ നബിയുടെ മുന്നിൽ വെച്ചു ചെയ്ത ശപഥം ലംഘിക്കുകയാവുമെന്നു അയാൾ പറഞ്ഞു.

## നീതിനിഷ്ഠ

അറബികൾ സ്വജനപക്ഷപാതത്തിൽ വിശ്വസിക്കുന്നവരായിരുന്നു. വിവിധ ജനങ്ങൾക്ക് വ്യത്യസ്തങ്ങളായ അളവുകോ

ലുകളും അവർക്കുണ്ടായിരുന്നു. ഇക്കാലത്ത് പരിഷ്കൃതരാഷ്ട്ര ങ്ങളെന്നു പറയപ്പെടുന്നവർ ഉന്നതസ്ഥാനീയരും ഉന്നതഉദ്യോഗ സ്ഥരുമായ ആളുകളെ അവരുടെ ചെയ്തികളെ പറ്റി ചോദ്യം ചെയ്യാൻ മടിക്കുന്നതായി കാണാവുന്നതാണ്. എന്നാൽ സാധാര ണക്കാരായ പൗരൻമാരുടെ നേരെ നിയമം കർശനമായി നടപ്പാ ക്കുകയും ചെയ്യും. നീതിന്യായം എല്ലാവർക്കും തുല്യമായ നില യിൽ ബാധകമാക്കുന്നതിന് ഏകീകൃതമായ ഒരു നിലവാരം പുലർത്താൻ നബി തിരുമേനി(സ) നിഷ്കർഷിച്ചിരുന്നു. ഉന്നത കുലത്തിൽപെട്ട ഒരു യുവതിയുടെ പേരിൽ കളവ് കുറ്റം ആരോ പിക്കപ്പെട്ട ഒരു സംഭവം തിരുനബിയുടെ മുന്നിലെത്തി. സാധാ രണ നിലയിൽ കളവു കുറ്റത്തിനുള്ള ശിക്ഷ ഈ യുവതിക്ക് നൽകി യാൽ അവരുടെ ബഹുമാന്യ കുടുംബത്തിന് അതൊരു വലിയ അപമാനവും തീരാകളങ്കവുമായിരിക്കും. കുറ്റവാളിയുടെ പക്ഷത്ത് നബിയുടെ മുമ്പിൽ ശുപാർശയുമായി ചെല്ലാൻ ആരും ധൈര്യ പ്പെട്ടില്ല. എങ്കിലും ഈ ദൗത്യം എറ്റെടുക്കാൻ ഉസാമാ(റ) ഉദ്യു ക്തനായി. അങ്ങനെ ഉസാമ തിരുനബിയുടെ അടുക്കലെത്തി. ഉസാമ എന്തിനാണ് തന്റെ അടുക്കൽ വരുന്നതെന്ന് മനസ്സിലാ ക്കിയ നബി തിരുമേനി ധർമ്മ സങ്കടത്തിലായി. എങ്കിലും ഉസാമ യോടവിടുന്നു പറഞ്ഞു: “താങ്കൾ ഇതിനു തുനിയാതിരിക്കുകയാണ് ഉത്തമം. ഉന്നതൻമാരോട് ഇളവ് കാട്ടുകയും സാധാരണക്കാരോട് കർശനമായി പെരുമാറുകയും ചെയ്തതിന്റെ ഫലമായി രാഷ്ട്ര ങ്ങൾക്ക് നാശം സംഭവിച്ചിട്ടുണ്ട്. ഇസ്ലാം ഇതനുവദിക്കുന്നില്ല. ഞാനൊരിക്കലും ഈ അനീതി ചെയ്യില്ല. തീർച്ചയായും എന്റെ മകൾ ഫാത്തിമ ആണ് ഈ കുറ്റം ചെയ്തതെങ്കിൽ തക്കശിക്ഷ നൽകുന്നതിൽ ഞാൻ ഒരു മടിയും കാണിക്കുന്നതല്ല.”(ബുഖാരി, കിത്താബുൽഹുദൂദ്)

ബദ്ർ യുദ്ധത്തിൽ തിരുനബിയുടെ പിതൃസഹോദരനായ അബ്ബാസ് തടവുകാരനായി പിടിക്കപ്പെട്ടിരുന്നു. മറ്റു തടവുകാരെ യെന്നപോലെ അദ്ദേഹത്തെയും കയറു കൊണ്ടു വരിഞ്ഞു കെട്ടി യിരുന്നു. തടവുകാർ ഓടിരക്ഷപ്പെട്ടുകളയാതിരിക്കാനാണ് ഇങ്ങനെ ബന്ധിച്ചിരുന്നത്. നല്ലവണ്ണം മുറുക്കിക്കെട്ടിയിരുന്നതിനാൽ രാത്രി നേരം വേദനകൊണ്ട് നബിയുടെ പിതൃസഹോദരനും ഞരങ്ങു ന്നുണ്ടായിരുന്നു. അബ്ബാസിന്റെ ഞരക്കം തിരുനബിയുടെ കർണ

പുടങ്ങളിൽ അലച്ചുകൊണ്ടിരുന്നു. തിരുനബിക്ക് അസ്വാസ്ഥ്യം കൊണ്ട് ഉറക്കം വരുന്നുണ്ടായിരുന്നില്ല. ഇതു മനസ്സിലാക്കിയ തിരുസഖാക്കൾ അബ്ബാസിനെ കെട്ടിയിരുന്ന കയർ അൽപം അയച്ചു കെട്ടി. അൽപം കഴിഞ്ഞു അബ്ബാസിന്റെ ഞരക്കം കേൾക്കാതായപ്പോൾ തിരുമേനി(സ) വിവരം അന്വേഷിച്ചു. നബിയുടെ അസ്വാസ്ഥ്യം കണ്ടറിഞ്ഞ തങ്ങൾ കയറല്പം അയച്ചു കെട്ടിയതാണെന്ന് ശിഷ്യർ അറിയിക്കുകയുണ്ടായി. അപ്പോൾ അവിടുന്ന് ആ ചെയ്തിയെ അപലപിക്കുകയും ഒന്നുകിൽ അബ്ബാസിന്റെ കെട്ട് പഴയനിലയിൽ മുറുക്കി കെട്ടുകയോ അഥവാ എല്ലാ തടവുകാരുടെയും കെട്ടുകൾ അയച്ചിടുകയോ വേണമെന്ന് തിരുദൂതർ ആജ്ഞാപിക്കുകയും ചെയ്തു. തന്റെ ബന്ധുവിനെ പോലെതന്നെ മറ്റുള്ളവരുടെയും ബന്ധുക്കൾ തടവുകാരിലെ കൂട്ടത്തിലുണ്ടെന്നും അനീതി ചെയ്യാൻ പാടില്ലെന്നും നബി ശിഷ്യരെ ഉദ്ബോധിപ്പിച്ചു. അബ്ബാസിന്റെയെന്ന പോലെ മറ്റുള്ളവരുടെയും കെട്ടുകൾ അയച്ചു കൊണ്ട് ശിഷ്യർ എല്ലാവർക്കും ആശ്വാസം നൽകുകയും സെക്യൂരിറ്റി ശക്തമാക്കുകയും ചെയ്തു.(സർഖാനി, വാ.3.പുറം.279)

യുദ്ധം നടന്നു കൊണ്ടിരിക്കെ അംഗീകരിക്കപ്പെട്ട എല്ലാ വ്യവസ്ഥകളും ചട്ടങ്ങളും കർശനമായി പാലിക്കുന്നത് നബി തിരുമേനിക്ക് നിർബന്ധമായിരുന്നു. ഒരിക്കൽ തിരുനബി(സ) സുരക്ഷാ പ്രവർത്തനങ്ങൾക്കായി മുസ്‌ലിംകളുടെ ഒരു പടനിരയെ നിയോഗിച്ചയച്ചു. വിശുദ്ധറജബ്മാസത്തിന്റെ അവസാന ദിവസമായിരുന്നു. അവർ ശത്രുക്കളിൽ ഒരു വിഭാഗവുമായി ഏറ്റുമുട്ടി. രക്ഷപ്പെടുന്നതു വളരെ ആപൽക്കരമാണെന്നു മനസ്സിലാക്കിയ മുസ്‌ലിംകൾ അവരെ ആക്രമിക്കുകയും ശത്രുക്കളിലൊരാൾ കൊല്ലപ്പെടുകയും ചെയ്തു. പരിശോധകസംഘം മക്കയ്ക്ക് വളരെ അടുത്താണ് ക്യാമ്പ് ചെയ്തിട്ടുള്ളതെന്നവിവരം ഇവർ മക്കത്തേക്ക് എത്തിച്ചേക്കുമെന്ന ഭയത്താലാണ് അവർ ശത്രുസംഘത്തെ ആക്രമിക്കാൻ മുതിർന്നത്. പിന്നീട് മുസ്‌ലിം പടയാളികൾ മദീനത്തേക്ക് മടങ്ങി. തുടർന്നു മുസ്‌ലിംകൾ വിശുദ്ധമാസത്തിൽ തങ്ങളുടെ ആൾക്കാരെ ആക്രമിച്ചു കൊലപ്പെടുത്തിയതറിഞ്ഞപ്പോൾ അവർ പ്രതിഷേധം ഉയർത്തി. ഇതിനു മുമ്പ് മക്കക്കാർ വിശുദ്ധമാസത്തിന്റെ പവിത്രതയെ പലതവണ ലംഘിച്ചിട്ടുണ്ടായിരുന്നു. ഈ നിലക്ക് മക്കക്കാരും ചെയ്യാറുള്ള ഒരു ലംഘനമായി കരുതി പ്രതിഷേധത്തെ

അവഗണിച്ചു കളയാമായിരുന്നു. എന്നാൽ, നബി(സ) അത്തരമൊരു സമീപനം സ്വീകരിച്ചില്ല. മക്കക്കാർ വ്യവസ്ഥ ലംഘിച്ചിരിക്കുന്നു എന്നുവെച്ച് വിശുദ്ധമാസത്തെ സംബന്ധിച്ച പൊതുതത്വം കാറ്റിൽ പറത്താൻ അവിടുന്നു തയ്യാറായില്ല, മറിച്ച്, തന്റെ മുസ്‌ലിം പടയാളികളെ കഠിനമായി ശാസിക്കുകയും പിടിച്ചെടുത്ത യുദ്ധോപഭോഗങ്ങൾ സ്വന്തമാക്കാൻ അനുവദിക്കാതിരിക്കുകയുമാണ് ചെയ്തത്. ചില നിവേദനങ്ങൾപ്രകാരം ഏറ്റുമുട്ടലിൽ കൊല്ലപ്പെട്ടവർക്കുള്ള രക്തമൂല്യം നൽകുകയുമുണ്ടായി. പിന്നീട് ഇതു സംബന്ധിച്ചിറങ്ങിയ ഖുർആൻ വചനത്തിൽ (2:218) എല്ലാ കാര്യങ്ങളും വ്യക്തമാക്കപ്പെട്ടു. (തബരി, ഹൽബിയ്യ)

തങ്ങളുടെ ചങ്ങാതിമാരുടെയും ബന്ധുക്കളുടെയും വികാരങ്ങൾ വ്രണപ്പെടുത്തപ്പെടാതിരിക്കാൻ പൊതുവെ എല്ലാവരും ശ്രമിക്കാറുണ്ട്. എന്നാൽ, തന്റെ എതിരാളികളെ സംബന്ധിച്ചിടത്തോളവും തിരുനബി(സ) ഇതേ നയമാണ് സ്വീകരിച്ചു പോന്നത്. ഒരിക്കൽ ഒരു ജൂതൻ തിരുനബിയുടെ അടുക്കൽ ഒരു പരാതിയുമായി എത്തി. ദൈവം മോശയെക്കാൾ മുഹമ്മദ് നബിയെ ഉയർത്തിയിരിക്കുന്നു എന്നു ഹദ്റത്ത് അബൂബക്കർ താനുമായുള്ള സംസാരമധ്യേ തന്നോട് പറഞ്ഞു കൊണ്ട് തന്റെ മതവികാരത്തെ വ്രണപ്പെടുത്തിയിരിക്കുന്നു എന്നായിരുന്നു പരാതി. തിരുനബി(സ) ഹദ്റത്ത് അബൂബക്കറിനെ വിളിച്ചു വരുത്തി. എന്താണുണ്ടായതെന്ന് വിസ്തരിച്ചു. അബൂബക്കർ ധരിപ്പിച്ചു: “ദൈവം സകല മനുഷ്യരിലും വെച്ച് ഉത്കൃഷ്ടനാക്കിയ മോശെയുടെ പേരിൽ താൻ സത്യംചെയ്യുന്നു എന്നു ഇദ്ദേഹം പറഞ്ഞു തുടങ്ങിയപ്പോൾ ദൈവം മോശയെക്കാളും ഉന്നതനാക്കിയ മുഹമ്മദിന്റെ പേരിൽ ഞാൻ സത്യം ചെയ്യുന്നു എന്നു ഞാൻ പറഞ്ഞു.” ഇതിന് തിരുനബി(സ) മറുപടി നൽകിയത് ഇപ്രകാരമായിരുന്നു: മറ്റുള്ളവരുടെ വികാരങ്ങളെ മാനിക്കേണ്ടതുണ്ടെന്നതിനാൽ താങ്കൾ അപ്രകാരം പറയരുതായിരുന്നു. ആരും എന്നെ മോശയെക്കാൾ ഉന്നതനായി ഉയർത്തിക്കാണിക്കേണ്ടതില്ല. (ബുഖാരി, കിത്താബുൽ തൗഹീദ്) തിരുനബി(സ) യഥാർത്ഥത്തിൽ മൂസാനബിയേക്കാൾ ഉന്നത സ്ഥാനീയനല്ലെന്നു ഇതിന് അർഥമില്ല. എന്നാൽ, ഒരു ജൂതനോടു ഇപ്രകാരം മൂസാനബിക്കാൾ തിരുനബിയെ ഉയർത്തി പറഞ്ഞപ്പോൾ അയാൾക്ക് മനോവേദന ഉണ്ടായേക്കാമെന്നതിനാലാണ് ഇപ്രകാരം

പറഞ്ഞത്.

### പാവങ്ങളുടെ നേരെ പരിഗണന

ദരിദ്രവിഭാഗത്തിന്റെ ദുരവസ്ഥകൾക്ക് പരിഹാരമുണ്ടാക്കുന്നതിലും അവരുടെ സ്ഥിതി സമൂഹത്തിൽ ഉയർത്തുന്നതിലും തിരുനബി(സ) സദാ ഉത്കണ്ഠ പ്രകടിപ്പിച്ചുപോന്നു. ഒരിക്കൽ സഹാക്കളോടൊത്ത് ഒരിടത്ത് ഇരിക്കുമ്പോൾ ഒരു ധനാഢ്യൻ ആ വഴി കടന്നുനീങ്ങി. അയാളെപറ്റി എന്താണ് കരുതുന്നതെന്ന് തിരുമേനി(സ) തന്റെ ഒരു സഹചരനോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു: “അയാൾ ഒരു ധനികനും പല ബന്ധങ്ങളുമുള്ള ഒരാളാണ്. അയാൾ ഒരു പെൺകുട്ടിയെ വിവാഹം ചെയ്യാൻ ആഗ്രഹിച്ചാൽ അതു ഉടൻ പരിഗണിക്കപ്പെടും. അയാൾ എന്തെങ്കിലും കാര്യത്തിൽ ഇടപെട്ടാൽ അയാളുടെ അഭിപ്രായപ്രകാരം കാര്യം നടക്കും.” കുറച്ചു കഴിഞ്ഞു മറ്റൊരാൾ അതേവഴി കടന്നുപോയി. അയാളെപറ്റി എന്താണ് അഭിപ്രായമെന്ന് അതേ സഹചരനോടു തന്നെ നബി തിരുമേനി(സ) ചോദിച്ചു. “ഓ, തിരുദൂതരായുള്ളോവേ, അതൊരു പാവം മനുഷ്യനാണ്. അയാൾ ഒരു പെൺകുട്ടിയെ കല്യാണം കഴിക്കണമെന്നു ആഗ്രഹിച്ചാൽ ആരും അത് പരിഗണിക്കില്ല. അയാൾ ഒരു കാര്യത്തിൽ ശുപാർശ നടത്തിയാൽ അതു നിരസിക്കപ്പെടും. ആരോടെങ്കിലും അയാൾ സംസാരിക്കാൻ തുനിഞ്ഞാൽ അതാരും ശ്രദ്ധിക്കുകയില്ല.” ഇതുകേട്ടപ്പോൾ തിരുമേനി(സ) പറഞ്ഞു “പാവപ്പെട്ട ഈ മനുഷ്യനുള്ള വില പ്രപഞ്ചമാകെ നിറക്കാൻ പറ്റുന്നത്ര സ്വർണ്ണത്തിന്റെ വിലയിലും കൂടുതലാണ്.” (ബുഖാരി, കിത്താബുർരിഖാഖ്).

മദീനത്തെ പ്രവാചകന്റെ പള്ളിയിൽ എപ്പോഴും തൂപ്പ്ജോലി നടത്തിപ്പോന്ന ഒരു സ്ത്രീ ഉണ്ടായിരുന്നു. കുറച്ചു ദിവസം തിരുമേനി ആ സ്ത്രീയെ കാണാതെയായി. ആ സ്ത്രീയെപറ്റി തിരുമേനി അന്വേഷിച്ചു. അപ്പോൾ ആ സ്ത്രീ മരിച്ചു പോയെന്നു സഹാക്കൾ അറിയിച്ചു. “ആ സ്ത്രീ മരിച്ചപ്പോൾ എന്നെ എന്തുകൊണ്ടറിയിച്ചില്ല? ആ സ്ത്രീയുടെ ജനാസ നമസ്കാരത്തിൽ ചേരാൻ ഞാൻ ആഗ്രഹിക്കുന്നു. അവളൊരു പാവമായതുകൊണ്ട് നിങ്ങൾ അവളുടെ വില അറിയുന്നില്ലായിരിക്കാം. ഇതു ശരിയല്ല; ആ സ്ത്രീയുടെ ഖബറിടം എനിക്ക്കാണിച്ചുതരൂ.” പിന്നീട് തിരുമേ

നി(സ) ആ സ്ത്രീയെ സംസ്കരിച്ച സ്ഥലം സന്ദർശിച്ച് അവർക്ക് വേണ്ടി പ്രാർത്ഥിച്ചു.(ബുഖാരി,കിത്താബുസ്സലാത്ത്). “ജഢമുടിയും പൊടിനിറഞ്ഞ ശരീരവുമായി കഴിയുന്ന ചിലരുണ്ടാകും. ധനികരായിട്ടുള്ളവർ അത്തരക്കാരെ ഗൗനിക്കില്ല. എന്നാലവർ ദൈവദൃഷ്ടിയിൽ ഉയർന്ന സ്ഥാനത്തായിരിക്കും. എന്തെങ്കിലും കാര്യത്തിൽ ദൈവത്തിന്റെ പേരിൽ അവർ ആണയിട്ടൊന്നു പറഞ്ഞാൽ, അതുപോലെ സംഭവിക്കുന്നതിന് ദൈവം അവർക്ക് തുണ നൽകിയെന്നുവരും.” (മുസ്‌ലിം, കിത്താബുൽ ബിർറ്വൽസില). ഒരിക്കൽ മോചനം നേടിയ ഏതാനും അടിമകൾ ഒന്നിച്ചൊരിടത്ത് ഇരിക്കവെ അബൂസുഫ്‌യാൻ അതിലൂടെ കടന്നു പോയി (അബൂസുഫ്‌യാൻ ഖുറൈശികളുടെ നേതാവായിരുന്നു. മുസ്‌ലിംകൾക്കെതിരിൽ യുദ്ധം ചെയ്ത ആളുമായിരുന്നു. മക്കാവിജയനാളിൽ ആണ് അദ്ദേഹം മുസ്‌ലിം ആയി മാറിയത്.) ഏതാനും സഖാക്കൾ അദ്ദേഹത്തെ സംബോധന ചെയ്തു കൊണ്ട് ഇസ്‌ലാമിനു ദൈവം നൽകിയ വിജയത്തെക്കുറിച്ച് അനുസ്മരിപ്പിക്കുകയുണ്ടായി. കൂട്ടത്തിലുണ്ടായിരുന്ന ഹദ്റത്ത് അബൂബക്കറിനു ഇതത്ര പിടിച്ചില്ല. ഖുറൈശികളുടെ ഒരു നേതാവിനെ പിടിച്ചുനിർത്തി മാനക്കേടുണ്ടാക്കുന്ന പഴയ അനുഭവങ്ങളെ കുറിച്ചു അനുസ്മരിപ്പിക്കുന്നത് ശരിയല്ലെന്നും അദ്ദേഹം അവിടുന്നു ശാസിച്ചു പറഞ്ഞു. പിന്നീട് അദ്ദേഹം തിരുനബിയുടെ അടുക്കൽ ചെന്നു നടന്നതെല്ലാം വിവരിച്ചു. തിരുനബി(സ) പറഞ്ഞു. അബൂബക്കർ! താങ്കൾ ഈ ദൈവദാസരുടെ വികാരങ്ങളെ വ്രണപ്പെടുത്തിയെന്നു തോന്നുന്നു അതു ശരിയാണെങ്കിൽ അല്ലാഹു താങ്കളിൽ അതൃപ്തനായിരിക്കും. അബൂബക്കർ (റ) ഉടൻ തന്നെ ആ സഖാക്കളുടെ അടുക്കലേക്ക് ഓടിച്ചെന്ന് അവരോടു ചോദിച്ചു: “സഹോദരങ്ങളെ, ഞാൻ പറഞ്ഞതിൽ നിങ്ങൾക്ക് മനോവേദനയുണ്ടായോ?'' അവർ പറഞ്ഞു: “താങ്കൾ പറഞ്ഞ കാര്യങ്ങളിൽ ഞങ്ങൾക്കൊരു മനോവേദനയുമുണ്ടായിട്ടില്ല. അല്ലാഹു അങ്ങേയ്ക്കു പൊറുത്തു തരട്ടെ.” (മുസ്‌ലിം കിത്താബുൽ മസായിൽ).

ദരിദ്ര ജനങ്ങളെ ബഹുമാനിക്കണമെന്നും അവരുടെ വികാരങ്ങളെ വ്രണപ്പെടുത്തരുതെന്നും അവരുടെ ആവശ്യങ്ങൾ നിർവഹിച്ചു കൊടുക്കാൻ ശ്രമിക്കണമെന്നും സഹചരരോടു ഉദ്ബോധിപ്പിക്കുമ്പോൾതന്നെ അവരിൽ ആത്മാഭിമാനം നിറക്കണമെന്നും,

ആനുകൂല്യങ്ങൾക്കുവേണ്ടി ആരോടും യാചിക്കരുതെന്നും സഹനം കൈക്കൊള്ളുന്നതാണ് ഏറ്റവും ഉത്തമമെന്നും അവരെ ഉപദേശിക്കണമെന്നും തിരുമേനി(സ) നിർദ്ദേശിച്ചുപോന്നിരുന്നു. (ബുഖാരി, കിത്താബുൽ കുസൂഫ്) തിരുനബി(സ) പറയാറുണ്ടായിരുന്നു. പാവങ്ങൾ ക്ഷണിക്കപ്പെട്ടിട്ടില്ലാത്ത ഒരു ആഘോഷവും അനുഗ്രഹകരമല്ല എന്ന്. ആയിശ(റ) പറയുന്നു: "ഒരിക്കൽ ഒരു പാവപ്പെട്ട സ്ത്രീ അവളുടെ രണ്ടു ചെറിയ പെൺകുട്ടികളോടൊപ്പം തന്റെ അടുക്കൽ വന്നു. അവൾക്ക് കൊടുക്കാനായി തന്റെ പക്കൽ ഒരൊറ്റ ഈത്തപ്പഴച്ചുളയല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല. അത് അവർ ആ സ്ത്രീക്ക് നൽകി. ആ സ്ത്രീ അതു രണ്ടു ചീളുകളാക്കി തന്റെ രണ്ടു കുട്ടികൾക്കും വീതിച്ചു കൊടുത്തു. അങ്ങനെ അവരെല്ലാം പിരിഞ്ഞുപോയി. പിന്നീട് തിരുനബി(സ) വീട്ടിലേക്ക് തിരിച്ചെത്തിയപ്പോൾ ഈ സംഭവം അവർ തിരുമേനിക്ക് വിവരിച്ചു കൊടുത്തു. നബി(സ) അരുൾ ചെയ്തു. "പാവപ്പെട്ട ഒരാൾക്ക് പെൺകുട്ടികളുണ്ടായിരിക്കുകയും അയാൾ അവരെ പരിഗണിക്കുകയും ചെയ്യുന്നതായാൽ ദൈവം അയാളെ നരകശിക്ഷയിൽ നിന്ന് മോചിപ്പിക്കും." തുടർന്ന് പറഞ്ഞു: "ആ സ്ത്രീക്ക് അല്ലാഹു സ്വർഗം നൽകും. തന്റെ പെൺകുട്ടികളേടു തുല്യപരിഗണന നൽകി പെരുമാറിയതിന്." (മുസ്ലിം). തന്റെ ഒരു സഹചരനും ധനികനുമായ സഅദ്, മറ്റുള്ളവർക്ക് വേണ്ടി താൻചെയ്തകാര്യങ്ങൾ എടുത്തു പറഞ്ഞതായി തിരുമേനി(സ) അറിയാനിടയായി. പ്രവാചകൻ(സ) പറഞ്ഞു: "ഒരിക്കൽ സ്വായത്തമായിട്ടുള്ള സമ്പത്തും സ്ഥാനമാനങ്ങളും അധികാരവും സ്വന്തം ശക്തിസ്വാധീനങ്ങൾ കൊണ്ട് നേടിയെടുത്തതാണെന്ന് ആരും അഹങ്കരിച്ചു പറയരുത്. അങ്ങനെയല്ല യാഥാർത്ഥ്യം. നിങ്ങളുടെ എല്ലാ അധികാരങ്ങളും നിങ്ങളുടെ നിലയുംവിലയും സമ്പത്തും സ്ഥാനമാനങ്ങളുമെല്ലാം സ്വന്തം പരിശ്രമങ്ങളും അദ്ധ്വാനങ്ങളുംകൊണ്ടു നേടീട്ടുള്ളതല്ല എല്ലാം ദരിദ്രജനങ്ങളിലൂടെ നേടിയെടുത്തവയാകുന്നു." തിരുമേനി(സ) പ്രാർത്ഥിക്കാറുണ്ടായിരുന്നു: "ദൈവമേ, ഞാൻ ജീവിച്ചിരിക്കുമ്പോൾ എന്നെ വിനീതനാക്കേണമേ, ഞാൻ മരിക്കുമ്പോഴും നീ എന്നെ വിനീതനാക്കേണമേ, ഞാൻ മരിച്ചു എഴുന്നേൽപ്പിക്കപ്പെടുമ്പോൾ നീ എന്നെ വിനീതരോടൊപ്പമാക്കേണമേ."(തിർമിദി, അബ്വാബുസ്സുഹ്ദ്)

ഒരു ഗ്രീഷ്മത്തിൽ ഒരിക്കൽ തിരുമേനി ഒരു തെരുവിലൂടെ നടന്നു നീങ്ങവെ ഒരു പാവപ്പെട്ട മുസ്ലിം കനത്ത ചുമടും കട ത്തിക്കൊണ്ടു പോവുകയായിരുന്നു. അയാൾ കുപ്പായമിട്ടിരുന്നി ല്ല. ശരീരമാകെ വിയർപ്പിൽ കുളിച്ചിരിക്കയുമായിരുന്നു. ചെളിയും പുരണ്ടിരുന്നു. അയാളുടെ മുഖത്ത് ഖിന്നതയാർന്ന ഭാവം പരന്നി രുന്നു. തിരുനബി(സ) പിൻഭാഗത്തൂടെ തന്റെ കൈകൾ രണ്ടും നീട്ടി സാധാരണ കുട്ടികൾ ചെയ്യാറുള്ളതു പോലെ ആ ചുമട്ടുതൊഴിലാളിയുടെ രണ്ടുകണ്ണുകളും പൊത്തി, ആരാണ് കണ്ണ് പൊത്തിയതെന്ന് ഊഹിച്ചു പറയാൻ ആവശ്യപ്പെട്ടു. ആ പാവം മനുഷ്യൻ തന്റെ രണ്ടു കണ്ണുകളും പിമ്പുറം പായിച്ചു കൊണ്ട് തിരുകളേബരത്തിൽ മുറുക്കി ഉരസി. അതു ചെയ്തതു മുഹമ്മദ് നബി തിരുമേനി(സ) തന്നെയെന്ന് ഉറപ്പിക്കുകയും ചെയ്തു. ഇപ്ര കാരം തന്നെപ്പോലൊരു പാവത്തിനെ അത്രയും സ്നേഹവാത്സ ല്യങ്ങളോടെ കെട്ടിപ്പുണരാൻ ഭൂമിയിൽ മറ്റാരുണ്ട് എന്ന് അയാൾ ചിന്തിച്ചിരിക്കാം. അതീവ സന്തുഷ്ടനും ഉത്സാഹഭരിതനുമായി ത്തീർന്ന അയാൾ തിരുമേനിയെ അമർത്തിപിടിച്ചു. അയാളുടെ വിയർപ്പ് മൂടിയ ശരീരം തിരുമേനിയുടെ വസ്ത്രത്തിൽ ഉരസി തന്റെ ആമോദം പ്രകടിപ്പിച്ചു. ആ ചുമട്ടുതൊഴിലാളി തിരുമേനി തന്റെ സ്വന്തമാണെന്ന ഭാവത്തിലാണ് പെരുമാറിയത്. തിരുമേനി യാകട്ടെ, അയാളുടെയാ ആഹ്ളാദത്തിൽ ഹൃദയപൂർവം പങ്കുചേർന്നു. അവിടുന്നു സുസ്മേരവദനനായി അയാളുടെ സ്നേഹപ്രകടനത്തിന് നിന്നു കൊടുത്തു. ആനന്ദതുന്ദിലനായ ആ സഹോദരനോട് തിരുമേനി പറഞ്ഞു: “എനിക്കൊരു അടിമ യുണ്ട്. അയാളെ ആരെങ്കിലും വിലക്കെടുക്കാൻ തയ്യാറുണ്ടോ?” തന്നിലെന്തെങ്കിലും ഗുണമുണ്ടെന്നു കണ്ടെത്തുവാൻ ലോകത്താ കെയും, തിരുമേനിയല്ലാതെ മറ്റാരുമുണ്ടാകില്ലെന്ന് മനസ്സിലാക്കിയ അയാൾ ഒരു ദീർഘനിശ്വാസത്തോടെ പറഞ്ഞു: “തിരുനബിയെ, എന്നെ വിലക്കെടുക്കാൻ അങ്ങല്ലാതെ ഭൂമിയിൽ മറ്റാരുണ്ടാകാ നാണ്?“ തിരുമേനി (സ) പറഞ്ഞു: “അല്ല, അല്ല, അങ്ങനെ പറ യരുത്. ദൈവത്തിന്റെ ദൃഷ്ടിയിൽ താങ്കൾക്ക് വലിയ വിലയുണ്ട്.” (ശറഹൽസുന്ന).

പാവങ്ങളുടെ ക്ഷേമകാര്യങ്ങളിൽ സ്വയം ദത്തശ്രദ്ധ നായിരിക്കെ മറ്റുള്ളവരും അപ്രകാരം ശ്രദ്ധാലുക്കളായിരിക്കണ

മെന്ന് നബി(സ) ഉദ്ബോധിപ്പിച്ചു. ഹദ്റത്ത് അബൂമൂസാ അശ്അരി(റ) നിവേദനം ചെയ്യുന്നു; "ആരെങ്കിലും തിരുമേനിയെ സമീപിച്ചു എന്തെങ്കിലും അപേക്ഷ ചെയ്താൽ തനിക്കു ചുറ്റുമുള്ളവരോടു തിരുമേനി പറയും. അദ്ദേഹത്തിന്റെ അപേക്ഷയെ നിങ്ങളും പിന്താങ്ങണം. നല്ലകാര്യം ചെയ്യുന്നതിൽ നിങ്ങളും പങ്കാളികളായിക്കൊണ്ട് നന്മ നേടണം." (ബുഖാരി, മുസ്ലിം). പാവങ്ങളെ സഹായിക്കാനുള്ള മനോഭാവം തന്റെ സഹചരരിൽ വളർത്തുന്നതിനൊപ്പം ധനികരായിട്ടുള്ളവർ ദരിദ്രരുടെ നേരെ സ്നേഹവും അനുഭാവവും പുലർത്തുന്നുണ്ടെന്നു ആ ദിരിദ്രജനം അറിഞ്ഞിരിക്കണമെന്നും ഇതു മുഖേന തിരുമേനി(സ) ഉദ്ദേശിച്ചിരിക്കാം.

**പാവങ്ങളുടെ അവകാശ സംരക്ഷണം**

അറേബ്യയുടെ വലിയ ഭാഗങ്ങളിലും ഇസ്ലാം പൊതുവെ സ്വീകരിക്കപ്പെട്ടുതുടങ്ങിയ ഘട്ടത്തിൽ, തിരുനബി(സ) തനിക്കു ലഭിച്ചു കൊണ്ടിരുന്ന ധാരാളം വസ്തുക്കളും വിഭവങ്ങളും ധനവും അപ്പപ്പോൾതന്നെ ആവശ്യക്കാരിൽ വീതിച്ചു നൽകിക്കൊണ്ടിരുന്നു. ഒരിക്കൽ പ്രിയപുത്രി ഫാത്തിമ(റ) ധ്യാനം പൊടിച്ചു തഴമ്പിച്ച കൈകൾ നീട്ടിക്കാണിച്ചുകൊണ്ട് തന്റെ അധ്വാനഭാരം കുറക്കാനായി തനിക്കൊരു വേലക്കാരിയെ വെച്ചു തരണമെന്നു അപേക്ഷിക്കുകയുണ്ടായി. തിരുനബി(സ) മറുപടി പറഞ്ഞു. "ഒരു അടിമയേക്കാളും വിലയുള്ളതായി അനുഭവപ്പെടുന്ന ഒരു കാര്യം ഞാൻ പറഞ്ഞു തരാം. രാത്രിയിൽ ഉറങ്ങാൻ കിടക്കുമ്പോൾ 33 തവണ സുബ്ഹാനല്ലാഹ് എന്നും 33 തവണ അൽഹംദുലില്ലാഹ് എന്നും 34 തവണ അല്ലാഹു അക്ബർ എന്നും ഉരുവിടുക. ഒരു വേലക്കാരിയെ ലഭിക്കുന്നതിനേക്കാൾ ഇതു നിനക്ക് സഹായകമായിരിക്കും." (ബുഖാരി).

ഒരിക്കൽ യുദ്ധോപഭോഗങ്ങൾ വീതിക്കുന്നതിനിടയിൽ ഒരു നാണയം വീണുരുണ്ടു അപ്രത്യക്ഷമായി. വിതരണം പൂർത്തിയാക്കിയ ശേഷം നബി(സ) പള്ളിയിലേക്ക് നീങ്ങി. നമസ്കാരത്തിന് ഇമാമത്ത് വഹിച്ചു. നമസ്കാരത്തിനു ശേഷം പള്ളിയിൽ അൽപ്പനേരം ധ്യാനനിരതനായിരിക്കയും ആളുകൾ തന്നോട് എന്തെങ്കിലും ചോദിക്കുകയോ ആവശ്യങ്ങൾ ഉന്നയിക്കുകയോ ചെയ്തു കൊള്ളാനനുവദിക്കുകയും ചെയ്യുക പതിവായിരുന്നു. ഇപ്പോൾ

നമസ്കാരം സലാം വീട്ടിയ ഉടനെ ബദ്ധപ്പെട്ട് വീട്ടിലേക്കു പോയി. കാണാതായ നാണയത്തുട്ടു തിരഞ്ഞുകൊണ്ടിരുന്നു. അതു കണ്ടെടുത്തു പള്ളിയിൽ തിരിച്ചു ചെന്നു ആവശ്യക്കാരനായ ഒരാൾക്ക് അതു നൽകി. അതിനു ശേഷം, നാണയം വീണുരുണ്ട് അപ്രത്യക്ഷമായ കാര്യം താൻ മറന്നു പോയിരുന്നുവെന്നും അതു ഓർമ്മ വന്നപ്പോൾ തിരക്കിട്ടു ചെന്നു അതു കണ്ടെടുത്തുവെന്നും കണ്ടെടുക്കാതെ നഷ്ടപ്പെട്ടു പോകുകയും ആവശ്യക്കാർ ഉണ്ടായിരിക്കെ അങ്ങനെ നൽകാനാകാതെ താൻ മരിച്ചു പോകുകയുമാണെങ്കിൽ ദൈവത്തിന്റെ മുമ്പിൽ താൻ എന്തുത്തരം നൽകുമെന്ന കാര്യത്തിൽ താൻ അസ്വസ്ഥചിത്തനായിരുന്നുവെന്നും അതാണ് താൻ ധൃതിപ്പെട്ടു വീട്ടിലേക്കു പോയതെന്നും തിരുമേനി(സ) വിശദീകരിച്ചു. (ബുഖാരി, കിത്താബുൽ കുസൂഫ്).

സക്കാത്ത് മുതൽ വീതിച്ചു നൽകുമ്പോൾ തന്റെ പിന്തുടർച്ചക്കാരാരുംതന്നെ ആ ദാനധർമ്മങ്ങളിൽ ഭാഗവാക്കാകരുതെന്ന് നബിക്ക് നിഷ്കർഷ ഉണ്ടായിരുന്നു. തന്നോടുള്ള ഭക്തിസ്നേഹങ്ങൾ കാരണം ഏറെക്കാലം കഴിഞ്ഞാൽ ദാനമുതലുകൾ വീതിച്ചു നൽകുമ്പോൾ തന്റെ പിന്തുടർച്ചക്കാരോട് പ്രത്യേക നിലയിൽ താൽപര്യം കാണിച്ചു പാവങ്ങൾക്കവകാശപ്പെട്ട ആ മുതൽ തന്റെ ബന്ധുക്കൾക്ക് നൽകാൻ ബദ്ധപ്പെട്ടേക്കുമെന്ന ഉത്കണ്ഠ നബിയെ പിടികൂടിയിരുന്നു. ഒരിക്കൾ ഒരാൾ കുറേ കാരക്കപ്പഴം ദാനമായി തന്റെ മുമ്പിൽ ഹാജരാക്കി. തന്റെ പൗത്രനായ ഇമാം ഹസനു അന്നു രണ്ടര വയസ്സ് പ്രായമായിരുന്നു. തിരുമേനിയുടെ മടിയിൽ കളിച്ചുകൊണ്ടിരുന്ന കുട്ടി കാരക്ക കൂമ്പാരത്തിൽ കയ്യിട്ട് ഒരു കാരക്കയെടുത്തു വായിലിട്ടു. തിരുനബി(സ) ഉടനെ തന്നെ തന്റെ വിരൽ കുട്ടിയുടെ വായിൽ കടത്തിക്കൊണ്ടു കാരക്ക പുറത്തെടുത്തു പറഞ്ഞു: "മകനേ, നമുക്ക് ഈ ദാനമുതലിൽ അവകാശമില്ല. ഇതു ദൈവത്തിന്റെ സൃഷ്ടികളിൽ പാവങ്ങളായിട്ടുള്ളവർക്കുള്ളതത്രെ." (ബുഖാരി, കിത്താബുൽ കുസൂഫ്)

### അടിമകളോടുള്ള പെരുമാറ്റം

അടിമകളുടെ നേരെ ഉദാരമായും ഉത്തമരീതിയിലും പെരുമാറുവാൻ അവരെ സ്വന്തമാക്കീട്ടുള്ളവരോടു തിരുനബി(സ) നിരന്തരം ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. ഒരു അടിമയെ ഉടമസ്ഥൻ

അടിക്കുകയോ അന്യായമായ നിലയിൽ അടിമയോടു പെരുമാറുകയോ ചെയ്താൽ ആ അടിമയെ താൻ സ്വതന്ത്രമാക്കുകയാണ് ഒരേയൊരു പ്രായശ്ചിത്തമെന്ന നിശ്ചയം നബി തിരുമേനി(സ) നടപ്പിലാക്കി. (മുസ്‌ലിം കിത്താബുൽ ഈമാൻ) അത്തരം ഓരോ ഘട്ടത്തിലും അടിമ സ്വതന്ത്രനാക്കപ്പെടണമെന്ന ഉപാധിവച്ചു കൊണ്ട് അടിമകളുടെ മോചനത്തെ പ്രോത്സാഹിപ്പിച്ചു. അവിടുന്നു പറഞ്ഞു: "ഒരു അടിമയെ ഉടമസ്ഥൻ സ്വതന്ത്രനാക്കിയാൽ ദൈവം അതിനു പകരമായി ആ ഉടമസ്ഥന്റെ ശരീരത്തിന്റെ ഓരോ ഭാഗത്തെയും അടിമയുടെ ശരീരഭാഗത്തിനു തുല്യമായി നരകശിക്ഷയിൽ നിന്നും ഒഴിവാക്കുന്നതാണ്. ഒരടിമയ്ക്ക് സ്വന്തത്തിൽ നിരായാസം ചെയ്തു തീർക്കേണ്ട ജോലികൾ മാത്രമേ അയാളെ ഏൽപ്പിക്കാവൂ എന്നും ഏൽപ്പിച്ച ജോലി ചെയ്യുവാൻ തുടങ്ങുമ്പോൾ യജമാനൻ അയാളെ ആ ജോലിയിൽ സഹായിച്ചുകൊണ്ട് അയാളിൽ മാനക്കേടോ അപകർഷബോധമോ ഉണ്ടാവാതിരിക്കാൻ ശ്രദ്ധിക്കണമെന്നും തിരുമേനി(സ) കൽപ്പിച്ചു."(മുസ്‌ലിം). ഒരു യജമാനൻ അടിമയെയും കൂട്ടി യാത്രക്ക് പുറപ്പെട്ടാൽ ഇരുവരും ഒന്നിച്ചു സവാരി ചെയ്യുന്നതായാലും അല്ലെങ്കിൽ ഓരോരുത്തരും മാറി മാറി സവാരി ചെയ്യുന്നതായാലും ചുമടുകൾ വഹിക്കുന്നതിലും ഇരുവരും പങ്കാളികളായിരിക്കേണ്ടതാണ്. മുസ്‌ലിം ആയതിനു ശേഷം തിരുമേനിയോടൊപ്പം ഏതു സമയവും കഴിച്ചു കൂട്ടിയിരുന്നയാളും അടിമകളെകുറിച്ചുള്ള കൽപനകൾ ആവർത്തിച്ചാവർത്തിച്ചു കേട്ടു കൊണ്ടിരുന്നയാളുമായ ഹദ്റത്ത് അബൂഹുറയ്റ (റ) പറയുന്നു: ''എന്റെ ജീവൻ ആരുടെകയ്യിലാണോ ആ സത്യദൈവത്തെ സാക്ഷി നിറുത്തിക്കൊണ്ട് ഞാൻ പറയുന്നു: വിശുദ്ധ യുദ്ധങ്ങളിൽ പങ്കെടുക്കാനുള്ള അവസരം കിട്ടിയിട്ടില്ലെങ്കിൽ ഹജ്ജ് അനുഷ്ഠിക്കാനുള്ള ഭാഗ്യം ഉണ്ടായിട്ടില്ലെങ്കിൽ, എന്റെ വൃദ്ധയായ മാതാവിനെ സേവിക്കാനുള്ള അവസരമുണ്ടായിട്ടില്ലെങ്കിൽ ഒരു അടിമയായി മരിക്കാനാണ് ഞാൻ ഇഷ്ടപ്പെടുമായിരുന്നത്. എന്തുകൊണ്ടെന്നാൽ അടിമകളോടു അങ്ങേയറ്റം ഉദാരമായും ഉത്തമമായും പെരുമാറണമെന്നു തിരുനബി(സ) നിരന്തരം ഉദ്ബോധിപ്പിച്ചു പോന്നിരുന്നു." (മുസ്‌ലിം) മഅ്മൂറിബ്നുസുവൈദ്(റ) നിവേദനം ചെയ്യുന്നു: അബൂദർറുൽ ഗിഫ്ഫാരി (തിരുനബിയുടെ ഒരു സഹചരനാണിദ്ദേഹം) തന്റെ അടിമ ഉടുത്തുപോന്ന അതേ

തരത്തിലുള്ള വസ്ത്രമാണ് ഉടുത്തിരുന്നത്. ഇക്കാര്യത്തെപ്പറ്റി അന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'നബിയുടെ കാലത്ത് ഞാനൊരിക്കൽ അടിമയായ ഒരാളെ അയാളുടെ മാതാവിനോടൊപ്പം ഏറെ ഭർത്സിക്കുകയുണ്ടായി. ഇതു കണ്ടപ്പോൾ നബി (സ) എന്നെ ശാസിച്ചു കൊണ്ടു പറഞ്ഞു: 'അബൂദർറ്,' താങ്കൾ ഇപ്പോഴും ജാഹിലിയ്യത്തിന്റെ കാലത്തെ ധാരണകൾ വച്ചു പുലർത്തുന്നതായി തോന്നുന്നു. അടിമകൾ എന്നു വെച്ചാൽ എന്താണ്? അവർ നിങ്ങളുടെ ഭ്രാതാക്കളാണെന്നോർക്കണം. നിങ്ങളുടെ ശക്തിയുടെ സ്ത്രോതസ്സുകളാണ് അവർ. അവരുടെ മേൽ ദൈവം നിങ്ങൾക്ക് താൽക്കാലികമായ ഒരധികാരം തന്നിരിക്കുന്നു എന്നു മാത്രം.തന്റെ സഹോദരന്റെ മേൽ മേൽപ്രകാരം അധികാരം ലഭിച്ച ഒരാൾ അയാൾ ഭക്ഷിക്കുന്ന ആഹാരം തന്നെ അടിമക്കും നൽകണം. സ്വയം അണിയുന്ന തരത്തിലുള്ള വസ്ത്രം അയാളെയും ഉടുപ്പിക്കണം. അയാളുടെ കഴിവിൽകവിഞ്ഞ ഭാരം അയാളിൽ ഏൽപ്പിക്കരുത്. അയാൾക്ക് ഏൽപ്പിച്ച ജോലി ചെയ്തു തീർക്കുന്നതിന് അയാളെ സഹായിക്കുകയും വേണം." മറ്റൊരിക്കൽ തിരുമേനി(സ) പറഞ്ഞു: "നിങ്ങളുടെ അടിമ നിങ്ങൾക്കായി ഭക്ഷണം പാകം ചെയ്തു നിങ്ങളുടെ മുന്നിൽ വിളമ്പിത്തന്നാൽ നിങ്ങളുടെ കൂടെ അയാളെയും ഇരിക്കാൻ ക്ഷണിക്കണം. കുറഞ്ഞപക്ഷം അയാളെയും ആഹാരത്തിൽ നിങ്ങൾ പങ്കാളിയാക്കുകയെങ്കിലും വേണം. നിങ്ങൾക്ക് വേണ്ടി അയാളതു തയ്യാറാക്കിയപ്പോൾ അയാൾ ഒരവകാശം അതുവഴി സ്ഥാപിച്ചിരിക്കുന്നു." (മുസ്‌ലിം)

## സ്ത്രീകളോടുള്ള പെരുമാറ്റം

സമൂഹത്തിൽ സ്ത്രീകളുടെ പദവി ഉയർത്താനും അവരോട് ഉത്തമരീതിയിൽ സമഭാവനയോടെ പെരുമാറാനും നിർബന്ധമുള്ള ആളായിരുന്നു തിരുനബി(സ). സ്ത്രീകൾക്ക് പിന്തുടർച്ചാവകാശം അംഗീകരിച്ചു കൊടുത്ത ആദ്യത്തെ മതമാണ് ഇസ്‌ലാം. മാതാപിതാക്കൾ വിട്ടുവച്ച സ്വത്തുക്കളുടെ പിന്തുടർച്ചാവകാശം മറ്റ് അവകാശികൾക്കൊപ്പം പെൺമക്കൾക്കും ഇസ്‌ലാമിൽ ലഭിക്കുന്നു. ഒരു മകന്റെയോ മകളുടെയോ സ്വത്തിന് ഒരു മാതാവും അവകാശിയാണ്. അതുപോലെതന്നെ ഭർത്താവിന്റെ സ്വത്തിനു ഭാര്യയും അവ

കാശിയത്രെ. ഒരാളുടെ സ്വത്തിന് അയാളുടെ സഹോദരൻ അവകാശിയാണെങ്കിൽ സഹോദരിയും അവകാശിയാക്കപ്പെട്ടിരിക്കുന്നു. ഒരു സ്ത്രീയുടെ പിന്തുടർച്ചാവകാശം ഇത്രയും ശക്തമായും വ്യക്തമായും ഇസ്‌ലാമിനു മുമ്പ് മറ്റൊരു മതവും സ്ഥാപിച്ചിട്ടില്ല. ഇസ്‌ലാമിൽ ഒരു സ്ത്രീ അവളുടെ സ്വത്തിന്റെ കാര്യത്തിൽ പരമാധികാരമുള്ളവളാകുന്നു. ഭർത്താവിനു അതിൽ ഒരവകാശവുമില്ല. അതു കൈകാര്യം ചെയ്യാനോ നിയന്ത്രിക്കാനോ ഉള്ള യാതൊരധികാരാവകാശവും ഭർത്താവിനില്ല. ഒരു സ്ത്രീ അവളുടെ സ്വത്ത് അവളിഷ്ടപ്പെടുന്ന വിധം കൈകാര്യം ചെയ്യാൻ സ്വതന്ത്രയാകുന്നു.

സ്ത്രീകളോട് ആർദ്രതയോടെ പെരുമാറുന്ന കാര്യത്തിൽ തിരുനബി(സ) വളരെയേറെ നിഷ്കർഷിച്ചു പോന്നിരുന്നു. അതുവരെ സ്ത്രീകളെ തങ്ങളുടെ സഹായികളും പങ്കാളികളുമായി കരുതാതിരുന്നവർക്ക് തിരുനബി(സ) സ്ത്രീകൾക്ക് നൽകിയ സ്ഥാനത്തിന്റെ നിലവാരത്തിൽ അവരോടു പെരുമാറാൻ പ്രയാസം അനുഭവപ്പെട്ടിരുന്നു. ഉമർ(റ) നിവേദനം ചെയ്യുന്നു: “എന്റെ കാര്യത്തിൽ എന്റെ ഭാര്യ ഇടപെട്ടു സംസാരിക്കുമ്പോൾ ഞാൻ അവളെ ശാസിക്കുകയും അറബികൾ ഒരിക്കലും തങ്ങളുടെ കാര്യത്തിൽ ഭാര്യമാരെ അഭിപ്രായം പറയാൻ അനുവദിച്ചിരുന്നില്ലെന്നും ഉണർത്തുകയും ചെയ്യും. അപ്പോൾ ഭാര്യ മറുത്തു പറയും: ‘അതൊക്കെ പണ്ടു കാലം. നബി(സ) തിരുമേനി തന്റെ കാര്യങ്ങളിൽ അഭിപ്രായം പറയുന്നതിന് ഭാര്യമാരെ അനുവദിച്ചിട്ടുണ്ട്; ഒരിക്കലും തടഞ്ഞിട്ടില്ല. അവിടുത്തെ മാതൃകയെ അങ്ങ് എന്തുകൊണ്ട് സ്വീകരിക്കുന്നില്ല?’ അപ്പോൾ ഞാൻ പറയും ‘ആയിശയുടെ കാര്യം പോട്ടെ, ആയിശയോടു തിരുനബിക്ക് പ്രത്യേകം താൽപര്യമുണ്ടായിരുന്നു. എന്നാൽ, ഹഫ്സ (തന്റെ മകൾ) അപ്രകാരം അതിരുവിട്ടു പെരുമാറുന്നപക്ഷം അവൾക്ക് അതിന്റെ ഫലം അനുഭവിക്കേണ്ടി വരും.’ അതിനു ശേഷം അതു സംഭവിച്ചു. ഒരിക്കൽ തിരുനബി(സ) തന്റെ ഭാര്യമാരിൽ നിന്നു അകന്നു നിൽക്കാൻ തീരുമാനിക്കുകയുണ്ടായി. ഞാനിതറിഞ്ഞപ്പോൾ ഭാര്യയോടു പറഞ്ഞു. ‘കണ്ടില്ലേ, ഇതാ ഞാൻ ഭയപ്പെട്ടതു സംഭവിച്ചിരിക്കുന്നു.’ ഞാൻ ഹഫ്സയുടെ വീട്ടിൽ ചെന്നപ്പോൾ അവൾ കരയുകയായിരുന്നു. ഞാൻ ചോദിച്ചു. ‘എന്തു പറ്റി? തിരുനബി(സ) നിന്നെ മൊഴി ചൊല്ലിയോ?’ മകൾ ഹഫ്സ പറഞ്ഞു. ‘തലാഖിന്റെ കാര്യമൊന്നും എനിക്കറി

ഞ്ഞുകൂടാ. തിരുനബി(സ) ഞങ്ങളിൽനിന്ന് വിട്ടുനിൽക്കാൻ തീരുമാനിച്ചിരിക്കയാണ്.' അപ്പോൾ ഞാൻ മകളോടു പറഞ്ഞു: 'ഞാൻ നിന്നോടു പണ്ടേ പറഞ്ഞിട്ടില്ലേ? ആയിശയുടെ സ്വാതന്ത്ര്യമൊന്നും നീ തിരുനബിയുടെ മുമ്പിൽ പയറ്റേണ്ടാ എന്ന്. ആയിശയോടു നബിക്ക് പ്രത്യേക സ്നേഹമാണ്. എന്നാൽ ഞാൻ ഭയപ്പെട്ടതെന്തോ അതു നിന്നിൽ സംഭവിച്ചിരിക്കുന്നു.' പിന്നീടു ഞാൻ തിരുനബി(സ)യുടെ അടുക്കൽ ചെന്ന് അവിടുന്നു ഒരു മുരുമുരുത്ത പായയിൽ കിടക്കുകയായിരുന്നു. ഷർട്ടിട്ടിരുന്നില്ല. അതു കാരണം ശരീരത്തിൽ ഉരമുള്ള പായയുടെ വടുക്കൾ കാണാനുണ്ടായിരുന്നു. ഞാൻ അടുത്തിരുന്നു കൊണ്ടു പറഞ്ഞു: 'അല്ലയോ നബിയേ, കൈസറും കിസ്രയും ദൈവത്തിന്റെ പ്രത്യേക അനുഗ്രഹത്തിന് പാത്രീഭവിച്ചവരല്ല. എങ്കിലും അവർ കൂടുതൽ ആശ്വാസത്തിലും സുഖത്തിലും കഴിയുന്നു. അങ്ങ് അല്ലാഹുവിന്റെ റസൂലായിരിക്കെ എത്രമാത്രം വിഷമങ്ങളാണ് സഹിക്കേണ്ടി വരുന്നത്.' തിരുനബി(സ) മറുപടി നൽകി: 'അങ്ങനെയല്ല, അല്ലാഹുവിന്റെ പ്രവാചകൻമാർ സുഖസംതൃപ്തിയിൽ കഴിഞ്ഞു കൂടുന്നവരല്ല. സുഖസംതൃപ്തി ഭൗതിക രാജാക്കൻമാർക്ക് ചേർന്നതാണ്.' പിന്നീട് താനും ഭാര്യയും മകളും തമ്മിലുണ്ടായ സംസാരവും അതു സംബന്ധിച്ച കാര്യങ്ങളും തിരുമേനി(സ)യെ കേൾപ്പിച്ചു. തിരുനബി(സ) അതെല്ലാം കേട്ട് ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഞാൻ ഭാര്യമാരെ മൊഴി ചൊല്ലി പിരിച്ചു എന്നുള്ളതൊന്നും ശരിയല്ല. കുറച്ചിട അവരിൽ നിന്ന് അകന്നിരിക്കാൻ തോന്നിയെന്നേയുള്ളൂ." (ബുഖാരി, കിത്താബുൽ നിക്കാഹ്).

സ്ത്രീകളുടെ വികാരങ്ങളെ തിരുനബി(സ) പ്രത്യേക നിലയിൽ പരിഗണിച്ചു പോന്നിരുന്നു. ഒരിക്കൽ തിരുമേനി(സ) നമസ്കാരത്തിന് ഇമാമത്ത് വഹിച്ചു കൊണ്ടിരിക്കെ "ഒരു കുഞ്ഞിന്റെ കരച്ചിൽ കേട്ടു നമസ്കാരം വേഗത്തിൽ പൂർത്തിയാക്കി സലാം വീട്ടുകയുണ്ടായി. ഒരു കുഞ്ഞിന്റെ കരച്ചിൽ കേട്ടപ്പോൾ ആ കുഞ്ഞിന്റെ മാതാവിനു അനുഭവപ്പെട്ടിരിക്കാവുന്ന അസ്വാസ്ഥ്യത്തെ കുറിച്ചു ഞാനോർത്തു പോയി. അതുകൊണ്ടാണ് നമസ്കാരം വേഗത്തിൽ നിർവഹിച്ചത്. ഉമ്മക്ക് കുട്ടിയെ ആശ്വസിപ്പിക്കാമല്ലോ." എവിടെയെങ്കിലും യാത്ര പോകുമ്പോൾ ഒപ്പം സ്ത്രീകളുണ്ടെങ്കിൽ അവർക്ക് വിഷമം കൂടാതെ ഒന്നിച്ചു നീങ്ങാൻ

കഴിയുമാറ് യാത്രിക സംഘം പതുക്കെ ചുവടുവെക്കണമെന്ന് തിരുനബി(സ) കൽപ്പിക്കുമായിരുന്നു. മറ്റൊരിക്കൽ ആണുങ്ങൾ ധൃതിപ്പെട്ട് മുന്നോട്ടു കുതിക്കാൻ ശ്രമിച്ചപ്പോൾ, അവിടുന്നു പറഞ്ഞു: "പളുങ്കുകളെയും ശ്രദ്ധിക്കണേ!" പെണ്ണുങ്ങൾ ഉണ്ടെങ്കിൽ ഒട്ടകങ്ങളും കുതിരകളും വേഗത്തിൽ നീങ്ങുമ്പോൾ സ്ത്രീകൾക്ക് അതസഹ്യമായി വന്നേക്കാം. (ബുഖാരി, കിതാബുൽ അദബ്)

ഒരിക്കൽ ഒരു യുദ്ധത്തിൽ കുതിരപ്പടയാളികൾക്കിടയിൽ ഒരു കുഴപ്പമുണ്ടായി. കുതിരകൾ അനിയന്ത്രിതങ്ങളായി. തിരുനബി(സ) കുതിരപ്പുറത്തു നിന്ന് വീണു. ഏതാനും സ്ത്രീകളും കുതിരപ്പുറത്തുനിന്നിറങ്ങി. തിരുനബി(സ)ക്ക് തൊട്ടു പിന്നിലുള്ള ഒരു ഒട്ടകത്തിന്റെ മേൽ കയറിയിരുന്ന ഒരു ശിഷ്യൻ പെട്ടന്നു ചാടിയിറങ്ങി നബി(സ)യോടിപ്രകാരം പറഞ്ഞു: "അല്ലാഹുവിന്റെ നബിയേ, എന്റെ സർവസ്വവും അങ്ങേയ്ക്ക് ബലിയാണ്.'' തിരുമേനി (സ)യുടെ കാൽ അപ്പോൾ ജീനിയുടെ വളയത്തിലായിരുന്നു. കാൽ ഊരിയെടുത്തുകൊണ്ട് പറഞ്ഞു: "എന്നെക്കുറിച്ചു ഒട്ടും വിചാരപ്പെടേണ്ട. അതാ ആ സ്ത്രീകളുടെ ഭാഗത്തേക്ക് ചെല്ലൂ. അവർ അരക്ഷിതരാണ്. അവരെ സഹായിക്കൂ."

മരണത്തിനു അൽപം മുമ്പ് മുസ്‌ലിംകൾക്ക് അവിടുന്നു നൽകിയ ഉപദേശം സ്ത്രീകളോടു കാരുണ്യത്തോടും പ്രത്യേക പരിഗണനയോടും കൂടി പെരുമാറണമെന്നതായിരുന്നു. ഒരാൾക്ക് പെൺകുട്ടികളുണ്ടായിരിക്കയും അയാൾ അവർക്ക് ശരിയായ ശിക്ഷണം നൽകി ഉത്തമമായി വളർത്തുകയും ചെയ്താൽ അയാൾ നരക ശിക്ഷയിൽ നിന്നു രക്ഷിക്കപ്പെടും എന്നു നബി(സ) പലപ്പോഴായി ആവർത്തിച്ചു പറയാറുണ്ടായിരുന്നു.

ചെറിയ ചെറിയ കുറ്റങ്ങൾക്കു പോലും സ്ത്രീകളെ ശാരീരികമായി ശിക്ഷിക്കുന്നത് അറബികളുടെ പതിവായിരുന്നു. പുരുഷൻമാരെ പോലെ തന്നെ സ്ത്രീകളും ദൈവത്തിന്റെ സൃഷ്ടികളാണെന്നും അവർ പുരുഷൻമാരുടെ അടിമകളല്ലെന്നും അവരെ പ്രഹരിക്കരുതെന്നും തിരുനബി(സ) പഠിപ്പിച്ചു. ഇതറിഞ്ഞപ്പോൾ സ്ത്രീകൾ എല്ലാ കാര്യങ്ങളിലും പുരുഷൻമാരെ ധിക്കരിച്ചു തുടങ്ങി. പല ഭവനങ്ങളിലും ആഭ്യന്തരസമാധാനം അപകടത്തിലായി. ഹദ്റത്ത് ഉമർ (റ) ഇതു സംബന്ധിച്ചു തിരുനബി(സ)ക്ക് നിവേ

ദനം നടത്തി. സ്ത്രീകളെ ചിലപ്പോൾ അടിക്കേണ്ടിവരും. അടിക്കാതിരുന്നാൽ അവരെ നിയന്ത്രിക്കാനാവാതെവരുന്നതാണ്. സ്ത്രീകളെ സംബന്ധിച്ച മുഴുവൻ പാഠങ്ങളും ഇറങ്ങുന്നതിനു മുമ്പാണിത്. പ്രകടമായ വലിയ കുറ്റങ്ങൾ ചെയ്താൽ അതിനു ശിക്ഷ നൽകാവുന്നതാണെന്നു തിരുനബി(സ) നിർദ്ദേശിച്ചു. അപ്പോൾ പലരും അറബികളുടെ പഴയ രീതികൾ അനുവർത്തിക്കാൻ തുടങ്ങു. സ്ത്രീകൾ നബിയുടെ ഭാര്യമാരുടെ അടുക്കൾ ചെന്നു ആവലാതിപ്പെട്ടു. സ്ത്രീകളോടു കാരുണ്യപൂർവം പെരുമാറുന്നില്ലെങ്കിൽ ദൈവത്തിന്റെ അനുഗ്രഹങ്ങൾ നേടാൻ കഴിയുന്നതല്ലെന്ന് തിരുനബി(സ) വ്യക്തമാക്കി. അതോടെ സ്ത്രീകളുടെ അവകാശങ്ങൾ പുനഃസ്ഥാപിക്കപ്പെട്ടു. അവർ സ്വതന്ത്ര വ്യക്തികളായി കരുതപ്പെടുകയും ചെയ്തു. (അബൂദാവൂദ്, കിതാബുൽ നിക്കാഹ്)

മുആവിയ അൽ ഖുറൈശി നിവേദനം ചെയ്യുന്നു: തിരുനബി(സ) യോടു ഞാനൊരിക്കൽ ചോദിച്ചു: “എന്റെ മേൽ എന്റെ ഭാര്യക്ക് എന്തവകാശമാണുള്ളത്” തിരുനബി(സ) മറുപടി നൽകി: “ആഹാരത്തിന്റെയും വസ്ത്രത്തിന്റെയും കാര്യത്തിൽ നിങ്ങൾക്ക് നൽകപ്പെട്ടതിൽ നിന്ന് നിങ്ങൾ അവളെയും തീറ്റിപ്പോറ്റുകയും അവളെ ഉടുപ്പിക്കുകയും വേണം. അവളെ ശാരീരികമായി ശിക്ഷിക്കാതിരിക്കുകയും അവളെ ശകാരിക്കാതിരിക്കുകയും അവളെ വീട്ടിൽ നിന്ന് പുറന്തള്ളാതിരിക്കുകയും ചെയ്യുക.” സ്ത്രീകളുടെ വികാരവിചാരങ്ങളുടെ നേരെ തിരുമേനിക്ക് ഉത്കണ്ഠയുണ്ടായിരുന്നു. ആർക്കെങ്കിലും എന്തെങ്കിലും കാര്യത്തിനു വീടുവിട്ടു പുറത്തു പോകേണ്ടി വന്നാൽ കഴിയുന്നത്ര വേഗത്തിൽ തിരിച്ചു വന്നു ഭാര്യക്കും കുട്ടികൾക്കും ആശ്വാസം നൽകണമെന്നു അവിടുന്നു ശിഷ്യരെ ഉപദേശിച്ചു. പുറത്തു എപ്പോഴെങ്കിലും പോകേണ്ടി വന്നാൽ പകൽ സമയത്തു തന്നെ തിരിച്ചെത്താൻ അവിടുന്നു കൽപിച്ചു. യാത്രയുടെ മടക്കത്തിൽ രാത്രിയാവുമെന്നു കണ്ടാൽ പുറത്ത് തങ്ങുകയും, പിറ്റെന്നാൾ പകൽ വീട്ടിൽ പ്രവേശിക്കുകയും ചെയ്യണം. ദൂരസ്ഥലത്ത് പോയി തിരിച്ചു വന്നാൽ പെട്ടന്ന് വീട്ടിൽ ചെന്നു കയറരുത്. മറിച്ച്, മുന്നറിയിപ്പ് നൽകേണ്ടതാണ്(ബുഖാരി, മുസ്ലിം) സ്ത്രീ പുരുഷൻമാർ തമ്മിലുള്ള ബന്ധം അധികവും വൈകാരികമാണെന്നതിനാലാവണം തിരുമേനി(സ) ഈ

നിർദ്ദേശം നൽകിയത്. ഭർത്താവിന്റെ അസാന്നിധ്യത്തിൽ സ്വശരീരത്തിന്റെ കാര്യത്തിലും വസ്ത്രധാരണ കാര്യത്തിലും അശ്രദ്ധ കാണിച്ചേക്കാം. അപ്രതീക്ഷിതമായി ഭാര്യയുടെയോ ഭർത്താവിന്റെയോ മൃദുല വികാരങ്ങൾ ചിലപ്പോൾ കുഴപ്പത്തിലാകാൻ ഇടയുണ്ട്. മുൻകൂട്ടി അറിയിച്ച ശേഷം പകൽ നേരത്ത് വീട്ടിൽ പ്രവേശിക്കണമെന്ന് പറഞ്ഞത് അതുകൊണ്ടായിരിക്കണം. തിരിച്ചു വരുന്ന ആളെ സ്വീകരിക്കാനും ഒരുക്കങ്ങൾ യഥോചിതംപൂർത്തിയാക്കാനും കുടുംബാംഗങ്ങൾക്ക് സൗകര്യവും സന്നദ്ധതയും ഉണ്ടാക്കാൻ ഇതാവശ്യമാണല്ലോ.

### മൃതദേഹത്തോടു ആദരം

ഏതൊരാളും മരിക്കുന്നതിനു മുമ്പ് താൻ മരിച്ചാൽ കാര്യങ്ങൾ എങ്ങനെയിരിക്കണമെന്നതിനെപ്പറ്റി ഒരു ഒസ്യത്ത് തയ്യാറാക്കുന്നതു നന്നായിരിക്കുമെന്ന് നബി(സ) നിർദ്ദേശിച്ചു. മരണത്തിനു ശേഷം അയാളുടെ കാര്യത്തിൽ ഉണ്ടായേക്കാവുന്ന അസൗകര്യങ്ങൾ പരമാവധി ഒഴിവാക്കുന്നതിനാണ് ഇങ്ങനെ നിർദ്ദേശിച്ചത്. മരിച്ചു പോയ ഒരാളെ കുറിച്ച് ദോഷങ്ങൾ പറയരുതെന്ന് തിരുനബി(സ) കൽപിച്ചു. അയാൾ ചെയ്ത നന്മകളുണ്ടെങ്കിൽ അതെടുത്തു പറയുന്നത് നല്ലതാണ്. ദോഷം എടുത്തു വിളമ്പിയതുകൊണ്ട് ആർക്കും ഒരു നേട്ടവും ഉണ്ടാകാൻ പോകുന്നില്ല. മറിച്ച് നന്മകൾ എടുത്തു പറയുമ്പോൾ മരിച്ചു പോയ ആൾക്കു വേണ്ടി പ്രാർത്ഥിക്കാൻ പ്രചോദിതരാകും (ബുഖാരി). ഒരാളുടെ കടങ്ങൾ അയാളെ മറയടക്കുന്നതിന് മുമ്പായി തന്നെ കൊടുത്തു വീട്ടുന്നത് നന്നായിരിക്കും. മരിച്ച ആളുടെ ബാധ്യതകൾ തീർക്കാൻ നബി(സ) തിരുമേനി പലപ്പോഴും മുന്നോട്ടു വന്നിരുന്നു. എന്നാൽ സാധ്യമല്ലാതെ വരുമ്പോൾ മരിച്ച ആളുടെ അവകാശികളെയും ബന്ധുക്കളെയും കണ്ടെത്തി അവരോടു അയാളുടെ കടബാധ്യതകൾ തീർക്കാൻ നബി(സ) ആവശ്യപ്പെടും. അങ്ങനെ കടങ്ങളും ബാധ്യതകളും തീർത്തിട്ടില്ലാത്ത ഒരാളുടെ 'ജനാസ' നമസ്കരിക്കാൻ അവിടുന്ന് ബദ്ധപ്പെടുമായിരുന്നില്ല.

### അയൽക്കാരോടുള്ള പെരുമാറ്റം

അയൽക്കാരുടെ നേരെ തിരുമേനി(സ) അനുകമ്പയോടും ആദരവോടും ആണ് പെരുമാറിയിരുന്നത്. അയൽക്കാരുടെ നേരെ

അങ്ങേയറ്റം പരിഗണന കാട്ടണമെന്ന് ജിബ്രീൽ(അ) പ്രത്യേകം ഊന്നിപ്പറഞ്ഞുകൊണ്ടിരുന്നതായി നബി(സ) പലപ്പോഴും പറയാറുണ്ടായിരുന്നു. അങ്ങനെ ഊന്നിപ്പറഞ്ഞതു കാരണം അയൽവാസികൾ സ്വത്തുക്കളുടെ പിന്തുടർച്ചാവകാശികളിൽ ഉൾപ്പെടുത്തപ്പെടുമോ എന്നു താൻ കരുതിപ്പോയിരുന്നതായി നബി(സ)തിരുമേനി പറയുകയുണ്ടായി. അബൂസർറ്(റ) ഇപ്രകാരം നിവേദനം ചെയ്യുന്നു. "ഒരിക്കൽ തിരുമേനി(സ) പറഞ്ഞു. അബൂസർ, വീട്ടുകാർക്ക് വേണ്ടി സൂപ്പ് ഉണ്ടാക്കുമ്പോൾ അതിൽ അൽപം അധികം വെള്ളം ചേർത്ത് അതിൽ അയൽക്കാരെ കൂടി പങ്കാളികളാക്കണം.'' മറ്റെന്തെങ്കിലും വിശിഷ്ടാഹാരം ഉണ്ടാക്കുമ്പോൾ അയൽക്കാരെ ക്ഷണിക്കേണ്ടതില്ല എന്ന് ഇതിനർത്ഥമില്ല. അറബികൾ സൂപ്പ് ഇഷ്ടപ്പെടുന്നവരാകയാൽ ഇതിനെ ഒരു വിശിഷ്ടാഹാരമായി കരുതി അതിന്റെ രുചി കുറഞ്ഞു പോകുമെന്ന ആശങ്കയിൽ അയൽക്കാരെ കൂടി ക്ഷണിക്കാൻ മടിക്കേണ്ടതില്ല എന്നാണ് തിരുമേനി(സ) അതുകൊണ്ടുദ്ദേശിച്ചിരുന്നത്.

അബൂഹുറയ്റ(റ) പറയുന്നു: "ഒരിക്കൽ തിരുമേനി(സ) പറഞ്ഞു: ഞാൻ ദൈവത്തെ സാക്ഷ്യപ്പെടുത്തിപ്പറയുന്നു, അവൻ മുസ്ലിമല്ല. ഞാൻ ദൈവത്തെ സാക്ഷ്യപ്പെടുത്തിപ്പറയുന്നു, അവൻ മുസ്ലിമല്ല.ഞാൻ ദൈവത്തെ സാക്ഷ്യപ്പെടുത്തി പറയുന്നു അവൻ മുസ്ലിം അല്ല. അപ്പോൾ തിരുസഖാക്കൾ ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, ആരാണ് മുസ്ലിം അല്ലാത്തത്? അവിടുന്നു പറഞ്ഞു: ആരുടെ കൈകളാലുള്ള കഷ്ടനഷ്ടങ്ങളിൽ നിന്ന് അയാളുടെ അയൽക്കാർ സുരക്ഷിതരായിരിക്കുന്നില്ലയോ അവൻ തന്നെ.'' ഒരിക്കൽ തിരുനബി(സ) സ്ത്രീകളെ സംബോധന ചെയ്തു കൊണ്ടു പറഞ്ഞു: "ഒരാളുടെ വീട്ടിൽ ആട്ടിന്റെ കാൽ മാത്രമേ പാചകം ചെയ്തിട്ടുള്ളൂ എന്നു വന്നാലും അതു അയൽക്കാരിലും പങ്കു വെക്കണം. അയൽക്കാരൻ വീടിന്റെ ഭിത്തിയിൽ ആണിയടിക്കുകയോ മറ്റെന്തെങ്കിലും ഉപദ്രവകരമല്ലാത്ത പ്രവൃത്തി ചെയ്യുകയോ ചെയ്യുന്നുവെങ്കിൽ അതിൽ വിരോധം പറയരുത്" എന്ന് നബി(സ) ഒരിക്കൽ പറയുകയുണ്ടായി. അബൂഹുറയ്റ(റ) പറയുന്നു: "തിരുനബി(സ) അരുളുകയുണ്ടായി, അല്ലാഹുവിലും വിധിനാളിലും വിശ്വസിക്കുന്നവർ തന്റെ അയൽക്കാരന് ഒരു അസൗകര്യവും ഉണ്ടാക്കരുത്. ദൈവത്തിലും അന്ത്യനാളിലും വിശ്വസിക്കു

ന്നവർ തന്റെ അതിഥിക്ക് ഒരു അസൗകര്യവും ഉണ്ടാക്കരുത്. ദൈവ ത്തിലും അന്ത്യനാളിലും വിശ്വസിക്കുന്നവർ നന്മയുടെ വാക്കുകൾ മാത്രമെ പറയാവൂ അഥവാ, മൗനിയായിരിക്കണം."(മുസ്‌ലിം)

## ബന്ധുക്കളോടുള്ള പെരുമാറ്റം

അധികമാളുകളും വിവാഹം ചെയ്യുമ്പോഴോ തങ്ങൾക്കായി വീടുവെക്കുവാൻ പുറപ്പെടുമ്പോഴോ തങ്ങളുടെ മാതാപിതാക്കളെ അവഗണിക്കാൻ തുടങ്ങുന്നു. അതുകൊണ്ടു മാതാപിതാക്കളെ സേവിക്കുന്നതിലുള്ള നന്മയും അവരോടു കരുണാവായ്പും പ്രത്യേക പരിഗണനകളും കാട്ടുന്നതിനെയും കുറിച്ച് നബി(സ) ഊന്നിപ്പറഞ്ഞു കൊണ്ടിരുന്നു. അബൂഹുറയ്റ(റ) നിവേദനം ചെയ്യുന്നു: "ഒരാൾ തിരുനബിയുടെ അടുക്കൽ വന്നു ചോദിക്കുക യുണ്ടായി. 'താൻ ഏറ്റവുമധികം കാരുണ്യം കാണിക്കാൻ അർഹ തപ്പെട്ടത് ആരാണ്?' തിരുമേനി(സ) പറഞ്ഞു: 'നിങ്ങളുടെ മാതാവ്' അയാൾ വീണ്ടും ചോദിച്ചു. 'പിന്നെ ആരാണ്?' നബി(സ) മറു പടി പറഞ്ഞു.'നിങ്ങളുടെ മാതാവ്'. മൂന്നാം തവണയും അയാൾ ചോദിച്ചു 'പിന്നെ ആരാണ്?' 'നിങ്ങളുടെ മാതാവ്' എന്ന് തിരുന ബി(സ) അതേ ഉത്തരം നൽകി. നാലാം തവണയും അയാൾ ചോദിച്ചപ്പോൾ, അതിനുശേഷം നിങ്ങളുടെ പിതാവ് എന്നു മറു പടി നൽകി. അതിനുശേഷം നിങ്ങളുടെ അടുത്ത ബന്ധുക്കൾ. അവരെ കഴിഞ്ഞാൽ നിങ്ങളുടെ അകന്ന ബന്ധുക്കൾ! എന്നും കൂട്ടിച്ചേർത്തു." തിരുനബി(സ) ഒരു ശിശുവായിരിക്കുമ്പോൾ തന്നെ തിരുമേനിയുടെ മാതാപിതാക്കളും പിതാമഹനും ചരമം പ്രപിച്ചി രുന്നു. തന്റെ ഭാര്യമാരിൽ ചിലരുടെ പിതാക്കൾ ജീവിച്ചിരിക്കുന്നു ണ്ടായിരുന്നു. അവരുടെ നേരെ തിരുനബി(സ) വളരെ ആദരവോടും പ്രത്യേക പരിഗണനകളോടും കൂടിയാണ് വർത്തിച്ചിരുന്നത്. മക്കാ വിജയനാളിൽ തിരുനബി(സ) വിജയശ്രീലാളിതനായി, ഒരു സർവസൈന്യധിപനെന്ന നിലയിൽ മക്കയിൽ പ്രവേശിച്ച ഘട്ട ത്തിൽ, അബൂബക്കർ(റ) തന്റെ പിതാവിനെ തിരുനബിയുടെ അടു ക്കൽ അവിടുത്തെ സന്ദർശനാർത്ഥം കൂട്ടിക്കൊണ്ടു ചെന്നിരുന്നു. അബൂബക്കറിനോടു നബി(സ) പറഞ്ഞു: "അബൂബക്കർ! താങ്കൾ എന്തിനാണ് ഇത്രയും ബുദ്ധിമുട്ടിച്ചു താങ്കളുടെ പിതാവിനെ എന്റെ

അടുക്കൽ കൂട്ടിക്കൊണ്ടു വന്നത്? ഞാൻ അദ്ദേഹത്തിന്റെ അടുക്കൽ സന്തോഷത്തോടെ അങ്ങോട്ടു ചെല്ലുമായിരുന്നില്ലേ?" (ഹൽബിയ്യ, പു.3, പേ.99) 'വാർദ്ധക്യം പ്രാപിച്ച മാതാപിതാക്കളുണ്ടായിരിക്കെ സ്വർഗം നേടാൻ കഴിയാതിരിക്കുന്നവൻ നിർഭാഗ്യവാൻ തന്നെ!' എന്നു തിരുമേനി(സ) പറയാറുണ്ടായിരുന്നു. മാതാപിതാക്കൾക്കുള്ള സേവനം, പ്രത്യേകിച്ചും അവർ വാർധക്യം പ്രാപിച്ചു അവശരായിരിക്കുമ്പോൾ, അനുഷ്ഠിക്കുന്ന ഒരാൾ ദൈവത്തിൽ നിന്നുള്ള അനുഗ്രഹങ്ങൾക്ക് അർഹരായിരിക്കും. ആകയാൽ, വാർദ്ധക്യം പ്രാപിച്ച മാതാപിതാക്കളെ സേവിക്കാനുള്ള അവസരം പൂർണ്ണമായും ഉപയോഗപ്പെടുത്തുന്നവർ നന്മയുടെ പാതയിലാണെന്ന് ഉറപ്പ് ലഭിക്കുന്നതും അവർ ദൈവാനുഗ്രഹങ്ങൾക്ക് അവകാശിയാകുന്നതും ആണെന്നാണ് ഇപ്പറഞ്ഞതിന്റെ അർത്ഥം.

താൻ എത്രകണ്ടു തന്റെ ബന്ധുക്കളോടു ഔദാര്യം കാണിച്ചുവോ അതിലേറെ അവർ തന്നോടു ശത്രുത പുലർത്തുകയുണ്ടായെന്നും താൻ എത്ര കണ്ട് അവർക്ക് നന്മ ചെയ്തുവോ അത്ര കണ്ടു അവർ തന്നെ പീഡിപ്പിക്കുകയുണ്ടായെന്നും താൻ എത്ര കണ്ട് സ്നേഹവാത്സല്യങ്ങൾ പ്രദർശിപ്പിച്ചുവോ അതിലേറെ അവർ തന്നെ ഉപദ്രവിക്കുകയുണ്ടായെന്നും ഒരാൾ തിരുനബിയുടെ അടുക്കൽ പരാതിപ്പെട്ടു. 'നിങ്ങൾ പറഞ്ഞതു ശരിയാണെങ്കിൽ നിങ്ങൾ ഭാഗ്യവാനാണ്. നിങ്ങൾ ദൈവത്തിന്റെ ദാക്ഷിണ്യത്തിന് പാത്രീഭവിക്കും' എന്നു നബി(സ) അയാളെ സാന്ത്വനപ്പെടുത്തി. (മുസ്‌ലിം, കിത്താബുൽ ബിർറ്വൽസില). ഒരിക്കൽ തിരുനബി(സ) ദാനധർമ്മങ്ങൾ ചെയ്യാൻ ഉൽബോധിപ്പിച്ചു കൊണ്ടിരിക്കെ അബൂ തൽഹാ അൻസാരി എന്നൊരു സഹാബി കടന്നു വന്നു തന്റെ ഒരു ഫലോദ്യാനം ദാനമായി നൽകാൻ ആഗ്രഹിക്കുന്നു എന്നറിയിച്ചു. തിരുനബി(സ) വളരെയധികം സന്തുഷ്ടനായി വിളിച്ചു പറഞ്ഞു: 'എത്ര നല്ല ദാനം, എത്ര നല്ല ദാനം, എത്ര നല്ല ദാനം!' എന്നിട്ടു അദ്ദേഹത്തോടായി അവിടുന്നു പറഞ്ഞു: 'ദരിദ്രരുടെ ഉപയോഗാർത്ഥം ഈ ഫലോദ്യാനം താങ്കൾ ദാനം ചെയ്തുകഴിഞ്ഞിരിക്കെ, ഇനി അതു താങ്കളുടെ ദരിദ്രരായ ബന്ധുജനങ്ങളിൽ വീതിച്ചു നൽകുവാൻ ഞാൻ ആവശ്യപ്പെടുന്നു.' (ബുഖാരി, കിത്താബുത്തഫ്സീർ). ഒരിക്കൽ ഒരാൾ തിരുനബി (സ)യുടെ അടുക്കൽ വന്നു പറഞ്ഞു. "ഓ, അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ ഹിജ്റത്ത്

ചെയ്യാനുള്ള കരാർ ചെയ്യാൻ തയ്യാറാണ്. വിശുദ്ധ യുദ്ധത്തിൽ പങ്കെടുക്കാൻ ഞാൻ കരാർ ചെയ്യാനാഗ്രഹിക്കുന്നു. അങ്ങനെ ഞാൻ ദൈവപ്രീതി നേടാൻ ആഗ്രഹിക്കുന്നു. തിരുനബി(സ) ചോദിച്ചു. "മാതാപിതാക്കളിലാരെങ്കിലും ജീവിച്ചിരിക്കുന്നുണ്ടോ?" ഉണ്ടെന്നു അദ്ദേഹം അറിയിച്ചു. നബി(സ) പറഞ്ഞു: "എന്നാൽ താങ്കൾ മാതാപിതാക്കളുടെ അടുക്കലേക്ക് പോവുക! അവരെ സേവിക്കുക. നല്ലവണ്ണം സേവിക്കുക" ഒരാളുടെ മുസ്‌ലിംകളായ ബന്ധുക്കളെയെന്നപോലെ അമുസ്‌ലിംകളായ ബന്ധുക്കളെയും തുല്യ നിലയിൽ ഔദാര്യത്തോടും പ്രത്യേക പരിഗണനകളോടും കൂടി സേവിക്കണം എന്നു ഉപദേശിച്ചു. അബൂബക്കർ(റ)ന്റെ ഭാര്യമാരിൽ ഒരാൾ അവർ അമുസ്‌ലിമായിരിക്കെ, അദ്ദേഹത്തിന്റെ മകൾ അസ്മയെ സന്ദർശിച്ചു. എന്നാൽ, അസ്മ (റ) തിരുമേനിയോടു ചോദിച്ചു: "ഞാൻ അവർക്ക് സേവനം ചെയ്യുന്നതും അവർക്ക് പാരിതോഷികം നൽകുന്നതും പാടുണ്ടോ?" തിരുനബി(സ) പറഞ്ഞു. "തീർച്ചയായും. തീർച്ചയായും. അവർ നിങ്ങളുടെ മാതാവല്ലേ?" (ബുഖാരി,കിത്താബുൽ ആദാബ്).

അടുത്ത ബന്ധുക്കളോടു മാത്രമല്ല, അകന്ന ബന്ധുക്കളോടും തിരുനബി(സ) പ്രത്യേക പരിഗണനകളോടെ വർത്തിച്ചിരുന്നു. മൃഗങ്ങളെ 'ഖുർബാനി' ചെയ്താൽ മാംസങ്ങളിൽ ഒരു ഭാഗം തന്റെ മരിച്ച ഭാര്യ ഖദീജയുടെ സ്നേഹജനങ്ങൾക്ക് കൊടുത്തയക്കുകയും അവരെ ഒരിക്കലും അവഗണിക്കരുതെന്നു മറ്റു ഭാര്യമാരോടു പറയുകയും ചെയ്തിരുന്നു. ഖദീജ(റ) മരിച്ചു ഏറെക്കാലം കഴിഞ്ഞ ശേഷം തിരുനബി(സ) തിരുസഖാക്കളോടൊപ്പം ഇരിക്കുമ്പോൾ ഖദീജയുടെ ഒരു സഹോദരിയായ ഹാല നബി (സ)യെ കാണാൻ വന്നെത്തി. അകത്ത് കടക്കാനനുവാദം ചോദിച്ചു. അവരുടെ കൂറ്റ് ഖദീജയുടെതിനോടു സാമ്യമുള്ളതായിരുന്നതിനാൽ അതു കേട്ടപാട് നബി(സ) എഴുന്നേറ്റ് നിന്നു "പടച്ചോനേ ഇതാ ഹാല വന്നിരിക്കുന്നു!" എന്നു പറഞ്ഞു വികാരം കൊണ്ടു. യഥാർത്ഥമായ സ്നേഹബന്ധം ഇപകാരമാണ് പ്രകടിതമാകുക. വളരെയധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ആളുകളുമായി ബന്ധപ്പെട്ടവരോട് എല്ലാറ്റിനോടും പ്രതികരിക്കേണ്ടത് ഇപ്രകാരം തന്നെ!

അനസിബ്നുമാലിക്ക്(റ) നിവേദനം ചെയ്യുന്നു: ഞാൻ ജരീ

രിബ്നു അബ്ദുല്ലയുടെ കൂടെ യാത്ര ചെയ്യുകയായിരുന്നപ്പോൾ അദ്ദേഹം ഒരു ദാസൻ യജമാനോടു പെരുമാറുന്ന രീതിയിൽ എന്നോടു പെരുമാറുകയുണ്ടായി. ജരീരിബ്നു അബ്ദുല്ല അനസി നെക്കാൾ പ്രായക്കൂടുതൽ ഉള്ള ആളാകയാൽ അനസ് ഈ അനു ഭവത്തിൽ അമ്പരക്കുകയും തന്നെ ചൊല്ലി അപ്രകാരം വിഷമി ക്കുന്നതിൽ പ്രതിഷേധിക്കുകയും ചെയ്തു. ജരീർ മറുപടി പറഞ്ഞു: "അൻസാരികൾ എത്ര ഭക്തിപൂർണമായാണ് നബിയെ പരിചരി ച്ചതെന്നു ഞാൻ കണ്ടതാണ്. തിരുനബിയോടു അവർ കാണിച്ച സ്നേഹാദരങ്ങൾ കണ്ടപ്പോൾ അൻസാരികളുടെ കൂട്ടത്തിൽ പെട്ടാൽ അൻസാരിയെ താൻ അപ്രകാരം സേവിക്കുമെന്ന് നിശ്ചയി ച്ചിരുന്നതാണ്. ഞാൻ എന്റെ നിശ്ചയം പാലിക്കുകയാണ്. താങ്കൾ എന്നെ തടയരുത്." (മുസ്ലിം). ഒരാൾ മറ്റൊരാളുടെ നേരെ ആത്മാർത്ഥമായ സ്നേഹബഹുമാനങ്ങൾ കാണിക്കുന്ന പക്ഷം അയാളുമായി ബന്ധപ്പെട്ട മറ്റുള്ളവരിലും അതു വ്യാപിക്കുമാറാകു മെന്ന് ഈ സംഭവം തെളിയിക്കുന്നു. തങ്ങളുടെ മാതാപിതാ ക്കൻമാരെ ആത്മാർത്ഥമായി ബഹുമാനിക്കുന്ന ആൾ ആ മാതാ പിതാക്കളോടു ബന്ധപ്പെട്ടിട്ടുള്ളവരുടെ നേരെയും പ്രത്യേക നില യിൽ പെരുമാറുവാൻ പ്രേരിതനാവുന്നു. തന്റെ പിതാവിന്റെ സ്നേഹിതൻമാരെയും ഒരാൾ ബഹുമാനിക്കുന്നത് ഉന്നതമായ നന്മ യാണെന്നു നബി തിരുമേനി(സ) ഒരിക്കൽ പറയുകയുണ്ടായി. അബ്ദുല്ലാഹിബ്നു ഉമർ(റ) ശ്രോതാക്കളുടെ കൂട്ടത്തിൽ ഉണ്ടാ യിരുന്നു. ഏറെക്കാലത്തിനു ശേഷം അദ്ദേഹം ഹജ്ജിന് യാത്ര യായപ്പോൾ ഒരു ബദവിയെ കണ്ടു മുട്ടി. അദ്ദേഹം ഉടനെ തന്റെ കുതിരപ്പുറത്തുനിന്ന് താഴെയിറങ്ങി. കുതിരയെ ആ ബദവിക്ക് നൽകുകയും തന്റെ തലപ്പാവ് അഴിച്ചു അദ്ദേഹത്തിന്റെ തലയിൽ വെച്ചു കൊടുക്കുകയും ചെയ്തു. ഒരു ബദവിയോടു അങ്ങനെ പെരുമാറിയാലും അയാൾക്ക് അതൊരു വലിയ കാര്യമല്ലെന്നും ആ ആദരം അറിയാനുള്ള കഴിവ് അയാൾക്കില്ലെന്നും ഒരു സഹാബി ഉണർത്തിച്ചു. അപ്പോൾ അബ്ദുല്ലാഹിബ്നു ഉമർ(റ) പറഞ്ഞു: "ഈ ബദവിയുടെ പിതാവ് എന്റെ പിതാവിന്റെ സ്നേഹി തനായിരുന്നു. ഒരാൾ തന്റെ പിതാവിന്റെ സ്നേഹിതൻമാരെ ബഹു മാനിക്കുന്നത് വലിയ നന്മയാണെന്ന് തിരുനബി(സ) പറയുന്നതു ഞാൻ കേട്ടിട്ടുണ്ടായിരുന്നു."

## പ്രതികൂല സാഹചര്യങ്ങളിൽ സഹനം

തിരുനബി(സ) പറയാറുണ്ടായിരുന്നു: “ഒരു മുസ്‌ലിമിന് ജീവിതം മുഴുവനും നന്മ നിറഞ്ഞതാണ്. ഒരു യഥാർത്ഥ സത്യവിശ്വാസി ഈ നിലയിലായിരിക്കും. വിജയം കൈവരിക്കുമ്പോൾ അയാൾ ദൈവത്തോടു നന്ദിയുള്ളവനായിരിക്കും. കൂടാതെ കൂടുതൽ അനുഗ്രഹങ്ങൾ ദൈവത്തിൽ നിന്നും ലഭിച്ചു കൊണ്ടിരിക്കുകയും ചെയ്യും. അയാൾ വേദനയും കഷ്ടപ്പാടുകളും നേരിടുമ്പോൾ പൊറുമ കാണിക്കുകയും ദൈവത്തിന്റെ സഹായാനുഗ്രഹങ്ങൾക്കായി ദൈവത്തോടു കൂടുതൽ അടുക്കുകയും അവന്റെ സഹായാനുഗ്രഹങ്ങൾക്കായി പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും ചെയ്യും.”

ചരമമടുത്തപ്പോൾ അവിടുത്തെ നില കൂടുതൽ വിഷമപൂർണ്ണമായി. തിരുമേനി ഞരങ്ങുന്നുണ്ടായിരുന്നു. തനിക്ക് അതു കണ്ടു നിൽക്കാൻ സാധ്യമല്ലെന്ന് മകൾ ഫാത്തിമ(റ) പറഞ്ഞു. തിരുമേനി ഉപദേശിച്ചു: “സഹനം കൈക്കൊൾക. ഇന്നുകഴിഞ്ഞാൽ നിന്റെ പിതാവിനു വേദന സഹിക്കേണ്ടി വരില്ല.“ തന്റെ എല്ലാ വേദനകളും വിഷമങ്ങളും ഈ ലോകത്തു മാത്രമുള്ളതാണ്. ഈ ജീവിതം അവസാനിച്ചു സ്രഷ്ടാവിന്റെ മുമ്പിൽ ആനയിക്കപ്പെട്ടാൽ താൻ വേദനകളൊന്നും അനുഭവിക്കുകയില്ല.

സാംക്രമികരോഗങ്ങൾ പരന്നപ്പോൾ ആളുകൾ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്നതും യാത്ര പോകുന്നതും അവിടുന്നു അനുവദിക്കുകയില്ലായിരുന്നു. അതു രോഗം പുതിയ സ്ഥലത്തേക്ക് പരക്കുന്നതിനു കാരണമാകും. സാംക്രമികരോഗങ്ങൾ ഉണ്ടായാൽ ആളുകൾ തങ്ങളുടെ പട്ടണങ്ങളിലും സ്ഥലങ്ങളിലും ഉറച്ചു നിന്നെങ്കിൽ, രോഗത്തിനിരയായി മരിച്ചു പോകുന്ന പക്ഷം രക്തസാക്ഷിയായി തീരുന്നതാണെന്ന് നബി(സ) പറഞ്ഞു. (ബുഖാരി, കിത്താബൽ തിബ്ബ).

## പരസ്പര സഹകരണം

തനിക്ക് നേരിട്ടു ബന്ധമില്ലാത്ത കാര്യങ്ങളിൽ ഇടപെടാതിരിക്കാനും മറ്റുള്ളവരുടെ കാര്യങ്ങളിൽ ഇടപെട്ടു വിമർശനങ്ങൾ തൊടുത്തു വിടുന്നത് ഒഴിവാക്കാനും ശ്രമിക്കുന്നത് ഇസ്‌ലാമിക സ്വഭാവമാണെന്നു തിരുനബി(സ) പറയാറുണ്ടായിരുന്നു. ഇതു ഒരു

പ്രയോഗിക തത്വമായി അംഗീകരിച്ചു നടപ്പാക്കിയെങ്കിൽ ലോക ത്താകെ സമാധാനം പുലരാൻ അതു കാരണമാകും. അധികമാളു കളും അനാവശ്യവും അനഭിലഷണീയവുമായ തരത്തിൽ മറ്റുള്ള വരുടെ കാര്യങ്ങളിൽ ഇടപെടാനുള്ള പ്രവണത കാണിക്കുകയും വിഷമിക്കുന്നവരെ സഹായിക്കാനും ആശ്വസിപ്പിക്കാനും കൂട്ടാക്കാ തിരിക്കുകയും ചെയ്യുന്നു.

പരസ്പര സഹകരണത്തെ തിരുനബി(സ) വളരെയേറെ ഊന്നിപ്പറഞ്ഞു കൊണ്ടിരുന്നു. ശിക്ഷാ വിധേയരായി പിഴയട ക്കാനും മറ്റും കഴിയാതെ വരുന്നവരെ അയൽക്കാരും സഹപൗര ന്മാരും പിരിവെടുത്തു സഹായിക്കണമെന്നു നബി(സ) നിർദ്ദേശി ച്ചു. ആളുകൾ തിരുമേനിയുടെ പാർപ്പിട സ്ഥലത്തിനടുത്ത് വന്നു താമസിക്കുകയും ഇസ്‌ലാമിനു സേവനമർപ്പിക്കുകയും ചെയ്തു പോന്നിരുന്നു. അവരുടെയും ബന്ധുക്കളുടെയും ന്യായമായ ആവ ശ്യങ്ങൾ പൂർത്തീകരിച്ചു കൊടുക്കാൻ പരസ്പരം സഹായിക്കണ മെന്നു തിരുനബി(സ) ഉപദേശിക്കുമായിരുന്നു.

### സജ്ജന സംസർഗം

നബി(സ) എപ്പോഴും സജ്ജനങ്ങളുടെയും സദ്വൃത്തമാരു ടെയും കൂട്ടത്തിലായിരിക്കാൻ ഇഷ്ടപ്പെട്ടിരുന്നു. തന്റെ കൂട്ടുകാ രിൽ എന്തെങ്കിലും കുറവ് കണ്ടാൽ നബി(സ) വളരെ സ്വകാര്യ മായും സൗമ്യമായും ഗുണദോഷിക്കുകയും ചെയ്തു പോന്നിരു ന്നു. അബൂമൂസാ അശ്അരി(റ) രിവായത്ത് ചെയ്യുന്നു: സാത്വിക രായ സ്നേഹിതരിൽ നിന്നും സദ്വൃത്തരിൽ നിന്നും നേടുന്ന നന്മകളെ കുറിച്ചും ദുർവൃത്തന്മാരോടുള്ള സഹവാസം മൂലം ഉണ്ടാ കുന്ന തിന്മകളെ കുറിച്ചും തിരുനബി(സ) പറയാറുണ്ടായിരുന്നു. സദ്വൃത്തരുമായി ബന്ധം പുലർത്തുന്നതു കസ്തൂരി കയ്യിൽ വെച്ചതു പോലെയാകുന്നു. അതു കൊണ്ടുനടക്കുമ്പോൾ അയാൾക്ക് ഗുണം ലഭിക്കും. വിറ്റാൽ നല്ല വില കിട്ടും. ലാഭം നേടാം. വെറുതെ കൊണ്ടു നടന്നാലും അതിന്റെ സൗരഭ്യം ആസ്വ ദിക്കാം. ദുർവൃത്തരുമായി സഹവസിക്കുന്നതു കൽക്കരിഅടുപ്പി നരികെ ഇരിക്കുന്നതു പോലെയാണ്. ഒരു തീപ്പൊരി വസ്ത്രത്തിൽ പാറിവീണ് വസ്ത്രങ്ങൾ കത്തിപ്പോകാം. അല്ലെങ്കിൽ കൽക്കരി വാതകം ശ്വസിച്ച് തലകറക്കമുണ്ടായേക്കാം. ഒരാളുടെ സ്വഭാവം

അയാൾ സഹവസിക്കുന്നവരുടെ സ്വഭാവത്തിനു അനുരൂപമായിരിക്കും. അതുകൊണ്ട് സജ്ജനങ്ങളോടൊപ്പം സഹവസിക്കാൻ ശ്രമിക്കണം എന്നു നബി(സ) തിരുമേനി പറയാറുണ്ടായിരുന്നു (ബുഖാരി, മുസ്‌ലിം)

### ദുർധാരണക്കെതിരെ

തെറ്റിദ്ധാരണകൾ അകറ്റുന്ന കാര്യത്തിൽ തിരുനബി(സ) വളരെ ശ്രദ്ധ ചെലുത്തി പോന്നിരുന്നു. ഒരിക്കൽ തിരുനബിയുടെ പത്‌നി സഫിയ്യ(റ) തിരുമേനിയെ കാണാൻ പള്ളിയിൽ വന്നു. തിരിച്ചു പോകുമ്പോൾ നേരം ഇരുട്ടിയിരുന്നു. അതുകൊണ്ട്, വീട്ടിലോളം നബി(സ)തന്നെ അവരെ അനുഗമിക്കാൻ തീർച്ചയാക്കി. അൽപം കഴിഞ്ഞ് രണ്ടു പേരെ വഴിക്കൽ കണ്ടുമുട്ടി. നബി(സ) അവരെ തടഞ്ഞു നിർത്തി തന്റെ ഭാര്യയുടെ മൂടുപടം ഉയർത്തിക്കൊണ്ടു പറഞ്ഞു: ' 'ഇതാ, ഇതു എന്റെ ഭാര്യ സഫിയ്യ ആണേ!" ഊഹങ്ങൾ വച്ചു പുലർത്താൻ ഇടയാകരുതെന്നു കരുതിയാണിങ്ങനെ ചെയ്തത്. ആ രണ്ടു സഹാബികൾ ഇതിൽ പ്രതിഷേധിച്ചു. "അല്ലാഹുവിന്റെ ദൂതരേ അങ്ങയെപ്പറ്റി ദുർധാരണ വെച്ചു പുലർത്തുമെന്ന് അങ്ങ് കരുതിയതെന്തേ?" തിരുമേനി(സ) പറഞ്ഞു: "സാത്താൻ (ദുർവിചാരങ്ങൾ) മനുഷ്യ രക്തത്തിലൂടെ പലപ്പോഴും കടന്നു വരും. നിങ്ങളുടെ സത്യവിശ്വാസം അപകടത്തിലാകരുതെന്ന് കരുതി മാത്രമാണ് ഞാനിപ്രകാരം ചെയ്തത്."(ബുഖാരി, അബ്‌വാബൽ ഇഅ്തിക്കാഫ്).

മറ്റുള്ളവരുടെ തെറ്റു കുറ്റങ്ങളും വീഴ്ചകളും നബി(സ) ഒരിക്കലും പറഞ്ഞു പരത്തുമായിരുന്നില്ല. സ്വന്തം തെറ്റുകുറ്റങ്ങൾ വിളിച്ചുപറയരുതെന്നും തിരുമേനി(സ) ഉപദേശിച്ചുപോന്നു. അവിടുന്ന് പറയുമായിരുന്നു മറ്റൊരാളുടെ തെറ്റ് മറച്ചുവെക്കുന്നവരുടെ വീഴ്ചകൾ വിധിനാളിൽ അല്ലാഹു മറച്ചുവെക്കും. എന്റെ അനുയായികളിൽ ഓരോരുത്തരുടെയും തെറ്റുകളും വീഴ്ചകളും ആത്മാർത്ഥമായ പശ്ചാത്താപത്തിലൂടെയും സ്വയം സംസ്കരണത്തിലൂടെയും പൊറുക്കപ്പെടും. ദുഷ്ചെയ്തികൾ സ്വയം വിളിച്ചു പറയുന്നവരുടേതൊഴികെ. ഉദാഹരണവും പറഞ്ഞു: "രാത്രി ഒരാൾ കുറ്റം ചെയ്യുന്നു. അല്ലാഹു അതു പൊത്തിവെക്കുന്നു. എന്നാൽ, പുലർച്ചയ്ക്ക്

അയാൾ തന്നെ തന്റെ ചങ്ങാതിമാരോടു ബഡായി പറയുന്നു; താനങ്ങനെ ചെയ്തു ഇങ്ങനെ ചെയ്തു എന്നെല്ലാം. അല്ലാഹു പൊത്തി വെച്ച കാര്യം അയാൾ തന്നെ സ്വന്തം പ്രവൃത്തിയിലൂടെ പുറത്തറിയിക്കുന്നു.” (ബുഖാരി, മുസ്‌ലിം)

## കുറ്റം വിളിച്ചു പറയൽ

ചിലർ കരുതുന്നു, കുറ്റങ്ങൾ വിളിച്ചു പറയുന്നത് (കുമ്പസാരം) പശ്ചാത്താപത്തിലേക്ക് നയിക്കും എന്ന്. ഇതു വിഡ്ഢിത്തപരമായ ഒരു വിചാരമാകുന്നു. സത്യമെന്താണെന്നു വെച്ചാൽ അത് ലജ്ജയില്ലായ്മയെ വർദ്ധിപ്പിക്കയാണ് ചെയ്യുക. പാപം ഒരു തിന്മയാണ്. അതിലേക്ക് വഴുതി വീഴുമ്പോൾ ലജ്ജാവിവശനായിത്തീരുന്നു. പരിശുദ്ധതയുടെയും സാത്വികതയുടെയും പാതയിൽ വീണ്ടും കയറിപറ്റാൻ അയാൾക്ക് കഴിഞ്ഞേക്കും. തിന്മയാൽ പിഴക്കപ്പെട്ടുവെങ്കിലും നന്മയാൽ അനുഗമിക്കപ്പെടുന്ന ഒരാളുടെ നിലയാണയാളുടേത്. ഒരവസരം നൽകപ്പെടുമ്പോൾ ആ തിന്മ അയാളിൽ നിന്നു മറഞ്ഞു പോകുകയും പാപം ചെയ്ത ആൾ നന്മ അവകാശപ്പെടുകയും ചെയ്യും. തന്റെ പാപം വിളിച്ചു പറയുകയും അതിൽ അഹങ്കരിക്കുകയും ചെയ്യുന്നവൻ എല്ലാ സന്മനോഭാവങ്ങളെയും നഷ്ടപ്പെടുത്തുകയും അങ്ങനെ പശ്ചാത്തപിക്കാൻ കഴിയാത്ത അവസ്ഥയിലാകയും ചെയ്യും.

ഒരിക്കൽ ഒരാൾ തിരുമേനിയുടെ അടുക്കൽ വന്നു പറഞ്ഞു: “ഞാൻ വ്യഭിചരിച്ചു!(ന്യായമായ തെളിവുകൾ ഉണ്ടെങ്കിൽ ശിക്ഷാർഹമായ ഒരു കുറ്റമായി സ്ഥാപിക്കപ്പെട്ട ശേഷമാണിത്). ഈ ഏറ്റുപറച്ചിൽ കേട്ടില്ല എന്നമട്ടിൽ തിരുമേനി അയാളിൽ നിന്നും വിട്ടുമാറി വേറെ കാര്യങ്ങളിൽ ശ്രദ്ധ തിരിച്ചു. കുറ്റം പരസ്യമായി ഏറ്റു പറയലല്ല, ശരിക്കുള്ള പ്രായശ്ചിത്തമാണ് കുറ്റത്തിൽ നിന്നുള്ള രക്ഷാ വഴി എന്നു തിരുമേനി(സ) സൂചിപ്പിക്കുകയായിരുന്നു. ആഗതൻ അതു മനസിലാക്കാതെ താൻ പറഞ്ഞതു തിരുമേനി(സ) കേട്ടിരിക്കില്ലെന്നു വെച്ച് വീണ്ടും അതാവർത്തിച്ചു പറഞ്ഞു. നബി(സ) വീണ്ടും മുഖംതിരിച്ചു മാറിനിന്നു. അപ്പോൾ അയാൾ നബിയുടെ മുന്നിൽ വന്നുനിന്നു നാലാം തവണയും അപ്രകാരം പറഞ്ഞു. അപ്പോൾ നബി(സ) പ്രതികരിച്ചു. നാലു തവണ

അയാൾ ഇതാവർത്തിച്ചു പറഞ്ഞപ്പോൾ നടപടി സ്വീകരിക്കാൻ താൻ നിർബന്ധിതനായിരിക്കുന്നു എന്നു തിരുമേനി പറഞ്ഞു: "അയാൾ കുറ്റം ഏറ്റു പറഞ്ഞിരിക്കുന്നു. എന്നാൽ ഇത് ആരോപിച്ചിട്ടുള്ളതാരിലോ ആ സ്ത്രീയെ ചോദ്യം ചെയ്തിട്ടില്ല. ആ സ്ത്രീയെ ചോദ്യം ചെയ്യണം. അവൾ കുറ്റം നിഷേധിക്കുന്നുണ്ടെങ്കിൽ അവളെ പീഡിപ്പിക്കരുത്. അയാൾ കുറ്റം ഏറ്റു പറഞ്ഞ നിലക്ക് അയാളെയും നിയമപ്രകാരം ശിക്ഷിക്കണം. അവളും അതു സമ്മതിക്കുന്നു എങ്കിൽ ഇരുവരെയും ശിക്ഷിക്കണം." ഖുർആൻ വ്യക്തമായ കൽപന നൽകിയിട്ടില്ലാത്ത കാര്യങ്ങളിൽ നബി തിരുമേനി(സ) തൗറാത്തിന്റെ വിധികൾ അനുസരിച്ചാണ് പ്രവർത്തിച്ചു പോന്നത്. അത്തരം കുറ്റങ്ങൾക്ക് എറിഞ്ഞു കൊല്ലലാണ് ശിക്ഷാവിധി എന്നതിനാൽ അപ്രകാരം ശിക്ഷിക്കാൻ തിരുമേനി(സ) കൽപിച്ചു. ശിക്ഷ നൽകാൻ പുറപ്പെട്ടപ്പോൾ അയാൾ ഓടിക്കളഞ്ഞു. ജനങ്ങൾ അയാളെ പിന്തുടർന്നു പിടിച്ചു ശിക്ഷ നടപ്പിലാക്കി. തിരുമേനി(സ) ഇതറിഞ്ഞപ്പോൾ അനിഷ്ടം കാണിച്ചു. അവിടുന്നു പറഞ്ഞു: "അയാളുടെ കുറ്റസമ്മതപ്രകാരമാണ് ശിക്ഷ വിധിച്ചത്. അയാൾ ഓടിയപ്പോൾ കുറ്റസമ്മ തത്തിൽ നിന്ന് പിൻവാങ്ങിയെന്നാണല്ലോ തെളിയുന്നത്. അപ്പോൾ അയാളുടെ ഏറ്റുപറച്ചിലിനെമാത്രം മുൻനിർത്തിയുള്ള വധശിക്ഷ അയാളിൽ നടപ്പാക്കേണ്ടിയിരുന്നില്ല."

നിയമം പ്രകടമായകുറ്റങ്ങളുമായി ബന്ധപ്പെട്ടതാണെന്ന തത്വം തിരുനബി(സ) സ്ഥാപിച്ചു നടപ്പാക്കിയിരുന്നു. ഒരു യുദ്ധത്തിനിടയിൽ ഒരു മുസ്ലിം സംഘം വിജനമായ ഒരു സ്ഥലത്ത് ഒറ്റപ്പെട്ട നിലയിൽ കിടക്കുകയായിരുന്ന ഒരു അമുസ്ലിമിനെ സമീപിച്ചു. ഒരു മുസ്ലിമിനെ ഒറ്റക്ക് കണ്ടാൽ അയാൾ ആക്രമിക്കുകയും കൊല്ലുകയും ചെയ്തിരുന്നു. ഉസാമാബിൻ സൈദ് അയാളെ പിന്തുടരുകയും ആക്രമിക്കുകയും കൊന്നു കളയാനായി വാളോങ്ങുകയും ചെയ്തു. രക്ഷപ്പെടാൻ ഒരു മാർഗവുമില്ലെന്നു കണ്ടപ്പോൾ അയാൾ 'കലിമ'യുടെ ആദ്യഭാഗം ചൊല്ലി. 'ലാഇലാഹഇല്ലല്ലാഹ്' ഞാൻ ഇസ്ലാംമതം സ്വീകരിക്കുന്നു എന്നാണ് അയാൾ അർത്ഥമാക്കിയത്. എന്നാൽ, ഉസാമ ഒട്ടും ഗൗനിക്കാതെ അയാളെ കൊന്നു കളഞ്ഞു. ഇക്കാര്യവും അതോടൊപ്പം മറ്റു ചില കാര്യങ്ങളും നബിയുടെ ശ്രദ്ധയിൽ പെട്ടപ്പോൾ തിരുമേനി(സ) ഉസാമയെ വിളിച്ചു

വരുത്തി അതൃപ്തി പ്രകടിപ്പിച്ചുകൊണ്ട് ഉസാമയോടു ചോദിച്ചു: 'വിധിനാളിൽ അയാളുടെ വിശ്വാസം ഏറ്റുപറച്ചിൽ അയാൾക്കനുകൂലമായി വന്നാൽ നിങ്ങളുടെ നില എന്തായിരിക്കും?' ഉസാമ പറഞ്ഞു: ' 'അയാൾ മുസ്‌ലിംകളുടെ കഠിനശത്രുവാണ്. ശിക്ഷയിൽ നിന്നു രക്ഷപ്പെടുന്നതിനുവേണ്ടി മാത്രമാണ് അയാൾ ഒരു സൂത്രമെന്നോണം കലിമ ചൊല്ലിയത്. അയാൾ സത്യമാർഗം സ്വീകരിച്ചു എന്നതിന്റെ തെളിവായിരുന്നില്ല അത്." തിരുനബി(സ) തിരിച്ചു ചോദിച്ചു: ' 'അയാൾ പറഞ്ഞതു സത്യമോ അല്ലയോ എന്നു താങ്കൾ ഹൃദയം തുറന്നു നോക്കിയോ? ന്യായവിസ്താര നാളിൽ അയാളുടെ പ്രഖ്യാപനം അയാൾക്കനുകൂലമായി സാക്ഷ്യം പറയുമ്പോൾ താങ്കൾ എന്തു മറുപടി നൽകും?" നബി(സ) ഇത് ആവർത്തിച്ചു പറഞ്ഞപ്പോൾ താൻ അപ്പോൾ മാത്രം മുസ്‌ലിം ആയി മാറിയ ഒരുവനായിതീർന്നെങ്കിൽ ഹാ എത്ര നന്നായിരുന്നു, ഈ കുറ്റം എന്റെ മേൽ ചുമത്തപ്പെടുമായിരുന്നില്ലല്ലോ എന്നെനിക്ക് തോന്നിപ്പോയി! (മുസ്‌ലിം കിത്താബുൽ ഈമാൻ).

ആളുകളുടെ തെറ്റുകളും കുറ്റങ്ങളും പൊറുത്തു കൊടുക്കാൻ തിരുനബി(സ) എപ്പോഴും തയ്യാറായിരുന്നു. തന്റെ പത്നി ആയിശയെ അപകീർത്തിപ്പെടുത്തിയ ആൾ ഹദ്റത്ത് അബൂബക്കറുടെ (ആയിശയുടെ പിതാവിന്റെ) ഒരു ആശ്രിതജോലിക്കാരനായിരുന്നു. ആയിശക്കെതിരായ ആരോപണം തികച്ചും കള്ളമാണെന്നു വ്യക്തമായി സ്ഥാപിക്കപ്പെട്ടതോടെ ഇയാൾക്കുള്ള വേതനം ഹദ്റത്ത് അബൂബക്കർ നിർത്തിക്കളഞ്ഞു. ഇക്കാര്യത്തിൽ അബൂബക്കർ ന്യായരഹിതമായി ഒന്നും ചെയ്തില്ല. സ്വന്തം പുത്രിയെ മാനഹാനിക്കിരയാക്കുന്ന ഒരു കുറ്റാരോപണം നടത്തി അപകീർത്തിപ്പെടുത്തിയ ഒരാളെ ഒരു പിതാവ് മറ്റെന്തു തരത്തിലാണ് ശിക്ഷിക്കുക? എന്നാൽ, നബി(സ) തിരുമേനി ഇതംഗീകരിച്ചില്ല. അയാൾ കുറ്റം ചെയ്തത് ശരിതന്നെയെങ്കിലും അബൂബക്കറിനെ പോലുള്ള ഒരാൾക്ക് ചേർന്നതായില്ല പ്രതികരണം. അയാളുടെ കുറ്റത്തിന് അയാളുടെ ഉപജീവനം മുടക്കുന്ന ശിക്ഷയായിരുന്നില്ല നൽകേണ്ടിയിരുന്നത് എന്നു തിരുമേനി(സ) അഭിപ്രായപ്പെട്ടു. അതിനുശേഷം അബൂബക്കർ(റ) അയാളുടെ വേതനം പുനഃസ്ഥാപിച്ചു കൊടുത്തു.(ബുഖാരി, കിത്താബുത്തഫ്സീർ) തിരുനബിയുടെ കാലത്ത് രണ്ടു സഹോദരൻമാർ ഇസ്‌ലാം സ്വീകരിച്ചു. ഒരാൾ തിരു

മേനിയോടൊപ്പം താമസിക്കുകയും മറ്റൊരാൾ തന്റെ ജോലി ചെയ്തു ജീവിക്കുകയുമാണ് ചെയ്യുന്നത്. തന്റെ സഹോദരൻ വെറുതെയിരിക്കുകയാണെന്നും ജോലിയൊന്നും ചെയ്യുന്നില്ലെന്നും അയാൾ നബിയോടു പരാതിപ്പെട്ടു. തിരുനബി(സ) പറഞ്ഞു: ' 'ദൈവം നിങ്ങൾക്ക് നിങ്ങളുടെ സഹോദരന്റെ കാരണത്താൽ ഉപജീവനം നേടാനുള്ള വഴിയൊരുക്കി. നിങ്ങൾ നിങ്ങളുടെ സഹോദരനെ സംരക്ഷിക്കണം. മതസേവനത്തിന് അയാളെ വിടുകയും ചെയ്യണം." (തിർമിദി).

ഒരു യാത്രാവേളയിൽ തിരുനബിയുടെ ഖാഫില ലക്ഷ്യസ്ഥാനത്തെത്തിയപ്പോൾ രാത്രിയായിരുന്നു. എല്ലാവരും താമസിക്കാനുള്ള ഒരുക്കങ്ങൾ ചെയ്യുന്നതിൽ ഏർപ്പെട്ടിരുന്നു. പലർക്കും പലതരം ജോലികൾ ഏൽപ്പിച്ചിരുന്നു. തിരുമേനി പറഞ്ഞു: നിങ്ങൾ എനിക്ക് ഒരു പണിയും നൽകിയില്ല. ഞാൻ ഭക്ഷണം പാകം ചെയ്യുന്നതിനുള്ള വിറക് ശേഖരിച്ചു വരാം. ശിഷ്യർ പ്രതിഷേധിച്ചു. ഞങ്ങളെല്ലാം എന്തു പണിയും ചെയ്യാൻ തയ്യാറായിരിക്കെ അങ്ങ് എന്തിന് അപ്പണി ചെയ്യണം? തിരുമേനി(സ) പറഞ്ഞു: "അല്ല, അല്ല! ചെയ്യാനുള്ള പണികളിൽ എന്റെ ഭാഗം ഞാൻ തന്നെ ചെയ്തേ പറ്റൂ!" അങ്ങനെ നബി തിരുമേനി കാട്ടിൽ പോയി വിറക് കൊത്തിയെടുത്തു കൊണ്ടു വന്നു. (സർഖാനി) പു.4, പേ.306).

### സത്യസന്ധത

സത്യസന്ധതയുടെ കാര്യത്തിൽ തിരുമേനി(സ) കാണിച്ചിരുന്ന നിഷ്കർഷയും നിർബന്ധവും ജനങ്ങൾക്കിടയിൽ വിശ്വസ്തൻ, സത്യസന്ധൻ എന്നീ പേരുകൾ നേടിക്കൊടുക്കുന്നതിന് കാരണമായി. എല്ലാ മുസ്ലിംകളും സത്യസന്ധതയുടെ കാര്യത്തിൽ ഇതേ നിലവാരം പുലർത്തുന്നവരായിരിക്കണമെന്നു നബി(സ) ആഗ്രഹിച്ചിരുന്നു. സത്യം എല്ലാ നന്മകളുടെയും അടിത്തറയാണ്. ദൈവം പരിഗണിക്കുന്ന തരത്തിൽ സത്യത്തിൽ ഉറച്ചിരിക്കുന്ന ആളാണ് യഥാർത്ഥ സത്യസന്ധൻ എന്ന് നബി തിരുമേനി(സ) പഠിപ്പിച്ചു.

ഒട്ടേറെ മുസ്ലിംകളെ കൊലപ്പെടുത്തിയ കുറ്റവാളിയായ ഒരു തടവുകാരൻ തിരുനബിയുടെ മുമ്പിൽ ഹാജരാക്കപ്പെട്ടു. അവിടെ കൂട്ടത്തിലുണ്ടായിരുന്ന ഉമർ(റ) ഈ ആൾ മരണശിക്ഷക്ക് അർഹ

നാണെന്ന് വിശ്വസിച്ചിരുന്നു. അയാളെ കൊല്ലുക തന്നെ വേണ മെന്നു നബി തിരുമേനി(സ) നിർദ്ദേശിക്കുമെന്ന പ്രതീക്ഷയിൽ കഴിഞ്ഞ ഉമർ(റ), തിരുമേനി ഏതു നിമിഷവും കൽപന നൽകി യേക്കുമെന്നു കാത്തിരുന്നു. അയാൾ പിന്നീട് പിരിഞ്ഞു പോയ പ്പോൾ വധശിക്ഷയ്ക്ക് അർഹനാണ് അയാൾ എന്ന കാര്യം ഉമർ(റ) തിരുമേനിയെ ഉണർത്തി. “അങ്ങനെയാണെങ്കിൽ താങ്കൾ എന്തു കൊണ്ട് അയാളെ കൊന്നില്ല?” തിരുമേനി(സ) ചോദിച്ചു. ഉമർ(റ) പറഞ്ഞു: ‘നബിയേ അങ്ങു കണ്ണുകൊണ്ട് ഒരു സൂചന നൽകി യെങ്കിൽ ഞാനതു ചെയ്യുമായിരുന്നല്ലോ!’ നബി(സ) പറഞ്ഞു: “ഒരു പ്രവാചകൻ ഒരിക്കലും അപ്രകാരം ചെയ്യില്ല. എന്റെ നാവ് അയാളോടു സൗഹൃദത്തിൽ സംസാരിക്കുമ്പോൾ എന്റെ കണ്ണ് എങ്ങനെയാണ് അയാളെ കൊന്നു കളയാൻ നിർദ്ദേശിക്കുക?” (ഹിശാം പു.2, പുറം 217)

ഒരിക്കൽ ഒരാൾ തിരുമേനി(സ)യെ സമീപിച്ചു പറഞ്ഞു: നബിയേ മൂന്നു ദോഷങ്ങൾ എനിക്കുണ്ട്. കളവ്, മദ്യപാനം, വ്യഭി ചാരം. ഇതിൽ നിന്നു രക്ഷപ്പെടാൻ ഞാൻ വളരെ ശ്രമിച്ചു നോക്കി. വിജയിച്ചില്ല. എന്താണ് ഞാൻ ചെയ്യേണ്ടതെന്ന് എനിക്ക് പറഞ്ഞു തരുമോ? തിരുമേനി(സ) അയാളോടു പറഞ്ഞു: ഒരു കാര്യത്തിൽ ഞാൻ പറയുന്നതു പോലെ ചെയ്യാമെന്നു ഉറപ്പു തരുമെങ്കിൽ ബാക്കി കാര്യങ്ങളും താങ്കൾക്ക് ഉപേക്ഷിക്കാനാകുമെന്ന് ഞാൻ ഉറപ്പു നൽകാം. തിരുമേനി പറയുന്നതു പോലെ ചെയ്യാമെന്ന് അയാൾ വാഗ്ദത്തം നൽകിയപ്പോൾ തിരുനബി(സ) പറഞ്ഞു: ‘ ‘നിങ്ങൾ കളവ് ഉപേക്ഷിക്കുക!” കുറച്ചു നാൾ കഴിഞ്ഞു അയാൾ തിരുമേനിയെ സമീപിച്ചുകൊണ്ടു താൻ മൂന്നു ദോഷങ്ങളിൽ നിന്നും സ്വതന്ത്രനായിരിക്കുന്നുവെന്നു പറഞ്ഞു. തിരുനബി(സ) വിശദീ കരണം ആവശ്യപ്പെട്ടപ്പോൾ അയാൾ പറഞ്ഞു. ഞാൻ മദ്യപിക്കാൻ മുതിർന്നപ്പോൾ, ഞാൻ മദ്യംകഴിച്ച ശേഷം എന്റെ സ്നേഹി തൻമാർക്കിടയിൽ ചെന്നാൽ അവർ ചോദിച്ചാൽ എനിക്ക് സമ്മ തിക്കേണ്ടി വരും. എനിക്ക് കളവ് പറയാൻ കഴിയില്ല. നബി തിരു മേനിയോടു വാഗ്ദത്തം ചെയ്തിട്ടുണ്ടല്ലോ. സ്നേഹിതർക്കിടയിൽ എന്നെക്കുറിച്ചു രണ്ടഭിപ്രായം വരും. അവർ എന്നെ കയ്യൊഴിക്കും. അതുകൊണ്ട് പിന്നീടൊരിക്കൽ ആവാമെന്നു കരുതി പരിപാടി മാറ്റിവെച്ചു. ഞാൻ വ്യഭിചരിക്കാൻ ഒരുങ്ങിയപ്പോഴും ഞാൻ കൂട്ട

ത്തിൽ ചേർന്നാൽ സ്നേഹിതർ പുറംതള്ളുമെന്ന് ഓർത്തു. കുറ്റം ഏറ്റു പറയുകയോ അങ്ങേയ്ക്ക് നൽകിയ വാഗ്ദാനം ലംഘിക്കുകയോ വേണ്ടിവരുമെന്നു ഭയപ്പെട്ടു. അങ്ങയോടു ചെയ്ത വാഗ്ദത്തം ലംഘിക്കുന്നതിന് മനസാക്ഷി അനുവദിച്ചില്ല. അങ്ങനെ കളവ് പറയുന്നതിൽ നിന്ന് വിട്ടു നിൽക്കുമെന്ന ഉറപ്പ് പാലിക്കാൻ നിശ്ചയിച്ചു കൊണ്ട് ഞാൻ മൂന്ന് ദോഷങ്ങളിൽ നിന്നും മോചനം പ്രാപിച്ചു.

### ദുർഭാവന

മറ്റുള്ളവരുടെ നേരെ ദുർഭാവന പുലർത്തുന്നതിനെതിരെ നബി തിരുമേനി(സ) താക്കീതു ചെയ്യുകയും പരസ്പരം നല്ലതു മാത്രം കാണാനും ചിന്തിക്കാനും ഉദ്ബോധിപ്പിക്കുകയും ചെയ്തിരുന്നു. അബൂഹുറയ്റ(റ) നിവേദനം ചെയ്യുന്നു: “തിരുനബി (സ) പറഞ്ഞു: മറ്റുള്ളവരിൽ ദോഷം കണ്ടെത്തുന്നതിൽ നിന്നു നിങ്ങൾ രക്ഷപ്പെട്ടുകൊള്ളുവിൻ. മറ്റുള്ളവരെ കുറിച്ച് ദുർഭാവന പുലർത്തരുത്. അത് ഏറ്റവും വലിയ കള്ളത്തരമാണ്. മറ്റുള്ളവരെ നിന്ദാസൂചകമായ പേരുകൾ നൽകി സ്മരിക്കയുമരുത്. പര്സപരം അസൂയപ്പെടരുത്. തമ്മിൽതമ്മിൽ ദുഷിച്ച വികാരങ്ങൾ വെച്ചുപുലർത്തരുത്. ഓരോരുത്തരും താൻ ദൈവദാസനാണെന്നു കരുതുകയും പരസ്പരം സഹോദരൻമാരായി കാണുകയും മറ്റൊരു മുസ്ലിമിന്റെ അവകാശങ്ങളെ അതിലംഘിക്കാതിരിക്കുകയും വിഷമഘട്ടത്തിൽ കൈവെടിയാതിരിക്കുകയും വേണം. ദരിദ്രരെ ഇകഴ്ത്തുകയും താഴ്ത്തികാണുകയും ചെയ്യരുത്. പരിശുദ്ധി ഹൃദയത്തിൽ നിന്നാണ് പുറപ്പെടുന്നത്. തന്റെ സഹോദരനെ താഴ്ത്തികാണുന്നത് സ്വന്തം ജീവിതത്തെ വികൃതമാക്കാൻ പോരുന്നതാണ്. ഒരു മുസ്ലിം മറ്റൊരു മുസ്ലിമിന്റെ ജീവനും മാനവും മുതലും സംരക്ഷിക്കുകയും അവയെ പാവനമായി കരുതുകയും വേണം. ദൈവം നിങ്ങളുടെ ശരീരത്തെയോ മുഖത്തെയോ നിങ്ങളുടെ പുറമെയുള്ള പ്രവൃത്തികളെയോ നോക്കുന്നില്ല. അവൻ നിങ്ങളുടെ ഹൃദയത്തിലാണ് നോക്കുന്നത്.”( മുസ്ലിം കിത്താബുൽ ബിർറ് വസിലാ).

### ഇടപാടിൽ നേരും നെറിയും

ഏതെങ്കിലും തരത്തിലുള്ള അന്യായനടപടികളെയും ഇടപാടുകാര്യങ്ങളിൽ അനഭിലഷണീയമായി പെരുമാറുകയും സത്യം മറച്ചു

വെക്കുകയും ചെയ്യുന്നതിനെയും തിരുമേനി(സ) വെറുത്തു പോന്നു. ഒരിക്കൽ മാർക്കറ്റിലൂടെ നടന്നു പോകുമ്പോൾ ലേലത്തിനു വച്ച നെല്ലിന്റെ കൂമ്പാരം തിരുമേനി(സ) കണ്ടു. പുറമെയുള്ള നെല്ല് ഉണങ്ങിയതാണെങ്കിലും ഉള്ളിൽ മുഴുവൻ നനഞ്ഞതായിരുന്നു. അതിന്റെ ഉടമസ്ഥനെ തിരുമേനി(സ) വിളിച്ചു വരുത്തി സംഗതി ആരാഞ്ഞു. പെട്ടന്ന് മഴ പെയ്തതു കാരണം നനഞ്ഞു പോയതാണെന്ന് ബോധിപ്പിച്ചു. നനഞ്ഞത് മറച്ചു വെക്കുന്നതു ശരിയല്ലെന്നും അതു തിരിച്ചറിയാൻ കഴിയണമെന്നും തിരുമേനി പറഞ്ഞു.

അവിടുന്നു അരുളുകയുണ്ടായി: ‘ ‘മറ്റുള്ളവരോടു അന്യായമായി പെരുമാറുന്നവൻ സമൂഹത്തിൽ പ്രയോജനമുള്ള അംഗമാകുകയില്ല.” (മുസ്ലിം)

കച്ചവടവും മറ്റു ഇടപാടുകളും വ്യാപാരങ്ങളും എല്ലാ സംശയങ്ങൾക്കും അതീതമായിരിക്കണമെന്നു തിരുമേനി(സ) ഉപദേശിച്ചു. ക്രേതാക്കൾ ചരക്കുകൾ നല്ലവണ്ണം നോക്കി വാങ്ങണം. ഒരു ഇടപാടു സംബന്ധിച്ച കൂടിയാലോചനകൾ നടന്നു കൊണ്ടിരിക്കെ അതെ കാര്യത്തിൽ മറ്റൊരാളുമായി മറ്റൊരാലോചന നടത്തരുത്. വില കൂട്ടുന്നതിന് വേണ്ടി ചരക്കുകൾ പൂഴ്ത്തി വെക്കാൻ പാടില്ല. മാർക്കറ്റിൽ മുറപ്രകാരം വിതരണം നടത്തിക്കൊണ്ടിരിക്കണം.

**അധമബോധം**

എല്ലാറ്റിലും ദോഷം കാണുന്ന സ്വഭാവത്തെ തിരുനബി(സ) വെറുത്തു. അധമബോധം പരത്തുന്നവൻ സമൂഹത്തിൽ നാശത്തിനു കാരണക്കാരനാണ്. അധമബോധം ജനങ്ങളെ നിരുത്സാഹപ്പെടുത്തുകയും പുരോഗതിയെ തടയുകയും ചെയ്യും(മുസ്ലിം). ജനങ്ങളെ അഹങ്കാരം കാണിക്കാതിരിക്കാനും പെരുമ ഭാവിക്കാതിരിക്കാനും തിരുമേനി ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. എല്ലാറ്റിലും മധ്യനില കൈക്കൊള്ളാൻ അവിടുന്നു ഉപദേശിച്ചു പോന്നു. ദൈവത്തിൽ വിശ്വാസമർപ്പിച്ചു കൊണ്ട് ശ്രദ്ധയോടെ പ്രവർത്തിക്കുകയും സമൂഹത്തിന്റെ ക്ഷേമത്തിനു വേണ്ടിയും ഉത്തമഫലങ്ങൾക്കു വേണ്ടിയും പ്രയ്തനിക്കുകയും വേണം. അതേ അവസരത്തിൽ അഹങ്കാരത്തിൽ നിന്നും ഗർവിൽ നിന്നും മുക്തരായിരി

ക്കുകയും വേണം.

## പക്ഷി മൃഗാദികളോട് കാരുണ്യം

മൃഗങ്ങളോടു ക്രൂരത കാണിക്കുന്നതിനെ തിരുമേനി(സ) ശാസിക്കുകയും പക്ഷിമൃഗാദികളുടെ നേരെ കാരുണ്യമുള്ളവരായിരിക്കാൻ കൽപിക്കുകയും ചെയ്തു. ഒരു പൂച്ചയെ പട്ടിണി കിടത്തി കൊന്നു കളഞ്ഞ ഒരു ജൂതസ്ത്രീയ്ക്ക് ദൈവശിക്ഷ കിട്ടിയ കാര്യം തിരുമേനി എടുത്തു പറയുമായിരുന്നു. അതുപോലെ തന്നെ ഒരു നായ ദാഹിച്ചുവലഞ്ഞുവന്നപ്പോൾ അതിന്റെ ദാഹം മാറ്റിയ ഒരു സ്ത്രീയുടെ കഥ പറയുകയും ചെയ്യുമായിരുന്നു. ആ സ്ത്രീ തന്റെ ഷൂ ആഴമുള്ള ഒരു കിണറ്റിൽ താഴ്ത്തി വെള്ളം കോരിയെടുത്ത് നായക്ക് നല്കിയതുകാരണം അതിൽ തൃപ്തിപ്പെട്ട അല്ലാഹു ആ സ്ത്രീയുടെ മുഴുവൻ മുൻപാപങ്ങളും പൊറുത്തു കൊടുത്തതായി തിരുമേനി പറഞ്ഞു.

അബ്ദുല്ലാഹിബ്നു മസ്ഊദ്(റ) പറയുന്നു: ഞങ്ങൾ ഒരു യാത്രയിൽ ആയിരിക്കെ രണ്ടു പ്രാവുകൾ ഒരു കൂട്ടിൽ കളിക്കുന്നതായി കണ്ടു. ഞങ്ങൾ അവയെ പിടിച്ചു. അവ വളരെ ചെറിയ കുഞ്ഞുങ്ങളായിരുന്നു. അൽപം കഴിഞ്ഞു തള്ള പ്രാവ് വന്നപ്പോൾ കൂട്ടിനകത്ത് കുഞ്ഞുങ്ങളെ കാണാഞ്ഞു കൂട്ടിനുചുറ്റും ചുറ്റിപ്പറന്നു കൊണ്ടിരുന്നു. തിരുനബി(സ) ഇതു കണ്ടപ്പോൾ പ്രാവിൻ കുഞ്ഞുങ്ങളെ പിടിച്ചവർ ഉടനെ അവയെ കൂട്ടിൽ വെച്ചു തള്ളപ്രാവിനെ ആശ്വസിപ്പിക്കാൻ കൽപ്പിച്ചു.(അബൂദാവൂദ്)

അബ്ദുല്ലാഹിബ്നു മസ്ഊദ്(റ) തന്നെ മറ്റൊരു രിവായത്തിൽ ഇപ്രകാരം പറയുന്നു: “തിരുനബിയോടൊപ്പം യാത്ര ചെയ്യുമ്പോൾ ഒരു ഉറുമ്പിൻ പുറ്റ് കണ്ടു. ഞങ്ങൾ അതിന് മുകളിൽ ഉണക്ക പുല്ല് വച്ചു അതിന് തീ കൊടുത്തു. അതു കണ്ടപ്പോൾ തിരുമേനി(സ) കഠിനമായി ശാസിച്ചു. മറ്റൊരിക്കൾ മുഖത്ത് ചൂടുവച്ച ഒരു കഴുതയെ തിരുമേനി(സ) കണ്ടു. തിരുമേനി അങ്ങനെ ചെയ്യുന്നതിന്റെ കാരണം അന്വേഷിച്ചു. തിരിച്ചറിയുന്നതിന് വേണ്ടി റോമാക്കാർ ഇപ്രകാരം ചെയ്യാറുണ്ടെന്ന് തിരുമേനിയെ അറിയിച്ചു. മുഖം ശരീരത്തിന്റെ ഏറ്റവും മൃദുലവും പ്രധാനവുമായ ഭാഗമാണെന്നും ഒരിക്കലും ഒരു മൃഗത്തിന്റെ മുഖത്തും അപ്രകാരം ചൂടുവെക്കരുതെന്നും തിരുമേനി നിർദ്ദേശിച്ചു. അഥവാ അപ്രകാരം ചൂടു വെച്ചേ

തീരു എങ്കിൽ അതിന്റെ കടിപ്രദേശത്ത് മാത്രമേ ആകാവൂ എന്നു കല്പിക്കുകയും ചെയ്തു. (അബൂദാവൂദ്, തിർമിദി). ഇതിനുശേഷം മുസ്‌ലിംകൾ ജന്തുക്കളുടെ പിൻഭാഗത്ത് കടിപ്രദേശത്ത് മാത്രമേ ചൂടു വെക്കാറുള്ളൂ. ഇതിനെ യൂറോപ്യൻമാരും പിന്നീട് അനുകരിച്ചു.

## മതസഹിഷ്ണുത

മതകാര്യങ്ങളിൽ സഹിഷ്ണുത പുലർത്തേണ്ട ആവശ്യകതയെ തിരുമേനി(സ) എപ്പോഴും ഊന്നിപ്പറഞ്ഞിരുന്നു. ഇക്കാര്യത്തിൽ ഉദാത്തമായ ഒരു മാതൃക സംഭാവന ചെയ്യുകയുണ്ടായി. മതകാര്യങ്ങളിൽ സംവാദം ചെയ്യുന്നതിന് നജ്റാനിൽ നിന്നുള്ള ഒരു ക്രൈസ്തവസംഘം നബി(സ)യെ കാണാൻ മദീനയിൽ വന്നു. ചർച്ചിന്റെ ഉന്നതൻമാരായ പലരും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. സംഭാഷണം തിരുനബി(സ)യുടെ പള്ളിയിൽ വെച്ചായിരുന്നു. മണിക്കൂറുകളോളം അതു നീണ്ടു നിന്നു. ഒരു ഘട്ടത്തിൽ ക്രിസ്തീയ സംഘത്തിന്റെ നേതാവ് പുറത്തു പോകാനുള്ള അനുവാദം ചോദിച്ചു. തങ്ങൾക്ക് പ്രാർത്ഥന നടത്തുന്നതിന് സൗകര്യമുള്ള ഒരു സ്ഥലം തെരയേണ്ടതുണ്ടെന്ന് അദ്ദേഹം അറിയിച്ചു. അതിന് വേണ്ടി പള്ളിയിൽ നിന്ന് പുറത്തു പോകേണ്ടതില്ലെന്നും ദൈവത്തെ ആരാധിക്കുന്നതിനു വേണ്ടി പടുത്തുയർത്തിയ തന്റെ പള്ളിയിൽ വെച്ചു തന്നെ പ്രാർത്ഥന നടത്താവുന്നതാണെന്നും തിരുമേനി അറിയിച്ചു (സർഖാനി).

## ധീരത

തിരുനബി(സ)യുടെ ധീരതയെ കുറിച്ചുള്ള വിവരണങ്ങൾ പലതും ചരിത്രഭാഗത്ത് വന്നിട്ടുണ്ട്. എന്നാൽ, ഒന്നു മാത്രം ഇവിടെ കുറിക്കട്ടെ. ഒരു വലിയ റോമൻ സൈന്യം മദീനയെ ആക്രമിക്കാൻ വരുന്നുണ്ടെന്ന കിംവദന്തി പെട്ടെന്നു പരന്നു. അക്കാലത്ത് രാത്രി നേരത്ത് മുസ്‌ലിംകൾ എപ്പോഴും ഉറക്കമിളച്ചുകഴിച്ചുകൂട്ടിയിരുന്നു. ഒരു രാത്രി വലിയ ഒച്ചയും ആരവങ്ങളും കേൾക്കാനിടയായി മുസ്‌ലിംകളെല്ലാം പുറത്തിറങ്ങി, കുറച്ചു പേർ പള്ളിയിൽ ഒരുമിച്ചു കൂടി തിരുനബിയെ കാത്തുനിന്നു. എന്താണ് ചെയ്യേണ്ടതെന്ന കാര്യത്തിൽ തിരുനബിയുടെ നിർദ്ദേശം അവർ കാത്തിരിക്കയായിരുന്നു. എല്ലാവരും കൂടിനിന്ന് ഉത്കണ്ഠാകുലരായി തിരുനബി

യുടെ വരവും പ്രതീക്ഷിച്ചുകൊണ്ടിരുന്നു. അതിനിടയിൽ അകലെ നിന്നു ഒരു കുതിരയുടെ ഖുരനാദം! ഒച്ചകേട്ട സ്ഥലത്തേക്ക് ആളുകളുടെ ദൃഷ്ടികൾ തിരിഞ്ഞു. അതാ വരുന്നു കുതിരപ്പുറത്തേറി തങ്ങളുടെ നായകൻ! ഒച്ചപ്പാടുകൾ കേട്ട ആദ്യഘട്ടത്തിൽതന്നെ എന്താണ് കാര്യമെന്ന് അന്വേഷിക്കാൻ തിരുമേനി കുതിരപ്പുറത്തേറി ഒറ്റയ്ക്ക് പുറപ്പെട്ടു കഴിഞ്ഞിരുന്നു. അവിടുന്നു കൂട്ടുകാരാരെയും വിളിച്ചുണർത്താനും തന്നെ അനുഗമിക്കാനും നിർദ്ദേശിക്കാൻ കാത്തു നിന്നില്ല. അവിടുന്ന് തിരിച്ചെത്തി സഖാക്കളെയെല്ലാം അറിയിച്ചു. ആശങ്കപ്പെടാൻ ഒന്നുമില്ലെന്നും എല്ലാവരും തങ്ങളുടെ വീടുകളിലേക്ക് തിരിച്ചു പോയി ഉറങ്ങിക്കൊള്ളണമെന്നും(ബുഖാരി).

### ഗ്രാമീണരോടുള്ള പെരുമാറ്റം

സാംസ്കാരികമായ ശിക്ഷണം നേടിയിട്ടില്ലാത്ത അപരിഷ്കൃതരായ നാട്ടുകാരുടെ നേരെ തിരുനബി (സ) പ്രത്യേകം പരിഗണന കാട്ടിയിരുന്നു. സമൂഹത്തിൽ എങ്ങനെ പെരുമാറണമെന്നു അറിയാത്തവരാണവർ. ഒരിക്കൽ ഒരു കാട്ടറബി പള്ളിയിൽ തിരുമേനിയുടെ ഭാഷണം കേൾക്കാനിരുന്നു. അയാൾ അടുത്തു മാത്രം മുസ്ലിമായ ആളാണ്. പെട്ടന്ന് അയാൾ എഴുന്നേറ്റു പള്ളിയുടെ ഒരു മൂലക്കിരുന്നു മൂത്രമൊഴിക്കാൻ തുടങ്ങി. തിരുസഖാക്കളിൽ ചിലർ എഴുന്നേറ്റ് അയാളെ തടയാൻ ഒരുങ്ങിയപ്പോൾ തിരുനബി(സ) വിലക്കി. അങ്ങനെ പെട്ടന്ന് തടയുമ്പോൾ അയാൾക്ക് അസൗകര്യമാകും. അയാൾ മൂത്രമൊഴിക്കുന്നതു പൂർത്തിയാക്കട്ടെ. പിന്നീട് അവിടം ശുദ്ധീകരിച്ചാൽ മതി.

### കരാർ പാലനം

കരാറുകൾ പാലിക്കുന്ന കാര്യത്തിൽ തിരുനബി(സ) വലിയ നിഷ്ഠയുള്ള ആളായിരുന്നു. ഒരിക്കൽ ഒരു പ്രത്യേക ദൗത്യവുമായി ഒരു ദൂതൻ മദീനയിൽ വന്നു. കുറച്ചു നാൾ താമസിച്ചപ്പോൾ ഇസ്ലാമിന്റെ സത്യം അയാളെ സ്വാധീനിച്ചു. താൻ ഇസ്ലാം സ്വീകരിക്കാൻ തീരുമാനിച്ചതായി അയാൾ അറിയിച്ചു. എന്നാൽ, അതു ശരിയായ ഒരു നടപടിയായിരിക്കില്ലെന്നും അപ്പോൾ അദ്ദേഹം ഒരു പ്രാതിനിധ്യം വഹിക്കുന്ന ആളാണെന്നും തന്റെ ദൗത്യം നിർവഹിച്ചു തലസ്ഥാനത്തേക്കു തിരിച്ചെത്തിയ ശേഷം അതാവാമെന്നും തിരുമേനി പറഞ്ഞു. തിരിച്ചു പോയ ശേഷവും ഇസ്ലാം സത്യമാ

ണെന്ന വിശ്വാസം ഉണ്ടെങ്കിൽ അദ്ദേഹം ഒരു സ്വതന്ത്ര വ്യക്തിയെന്ന നിലയിൽ വീണ്ടും വന്നു ഇസ്‌ലാം സ്വീകരിക്കാവുന്നതാണ്. (അബൂദാവൂദ്).

**ഉദാരഭാവത്തിന് ഉചിതമായ അംഗീകാരം**

മനുഷ്യ സമൂഹത്തിനുള്ള സേവനത്തിൽ ഏർപ്പെട്ടിരിക്കുന്നവരെ നബി(സ) തിരുമേനി പ്രത്യേകം വേർതിരിച്ചു കണ്ടിരുന്നു. ബനൂതായി ഗോത്രം പ്രവാചകനെതിരായ ശത്രുതാപ്രവർത്തനങ്ങൾ നടത്തിപ്പോന്നിരുന്നു. അടുത്ത യുദ്ധത്തിൽ അവർ തോൽക്കുകയും ഇവരിൽ ചിലർ തടവുകാരായി പിടിക്കപ്പെടുകയും ചെയ്തിരുന്നു. അവരിൽ ഒരാൾ ഹാതിംതായിയുടെ പുത്രിയായിരുന്നു. ഹാതിം തായിയുടെ വിശാല ഹൃദയത്വവും ഔദാര്യവും അറബികൾക്കിടയിൽ ചർച്ചാ വിഷയമായിക്കഴിഞ്ഞിരുന്നു. താൻ ഹാതിംതായിയുടെ പുത്രിയാണെന്ന വിവരം അവർ തിരുമേനിയെ അറിയിച്ചു. വളരെയേറെ ബഹുമാനാദരങ്ങൾ അർപ്പിച്ചുകൊണ്ട് നബി(സ) അവരെ പ്രത്യേകം സ്വീകരിക്കുകയും അവർ കാരണമായി അവരുടെ ഗോത്രക്കാർക്ക് മുഴുവനും മാപ്പനുവദിച്ചുകൊണ്ട് എല്ലാവരെയും വിട്ടയക്കുകയും ചെയ്തു (ഹൽബിയ്യ, വാള്യം 3, പുറം 227)

തിരുനബി(സ)യുടെ സ്വഭാവശീലങ്ങൾ ബഹുമുഖങ്ങളും വർണ്ണ ശബളവുമാണ്. ഏതാനും പേജുകളിൽ അതുൾക്കൊള്ളിക്കാൻ സാധ്യമല്ല. ഇതു തിരമേനി(സ)യുടെ സ്വഭാവശീലത്തെ വിവരിക്കുന്ന പ്രത്യേക ഗ്രന്ഥമല്ലാത്തതിനാൽ ഈ കൃതിയുടെ പരിമിതി മൂലം പലതും വെട്ടിച്ചുരുക്കേണ്ടി വന്നിരിക്കുന്നു

****************************************

# Life of Muhammad[sa]

By: Hadhrat Mirza Bashir-ud-Din Mahmud Ahmad[ra]

A popular edition of an excellent and affectionate account of the life of the Prophet of Islam described as the most influential man in the history of the world. An orphan beckoned to the call, persecuted by neighbours, driven from his home with a prize tag on his head, quickly establishing a strong community of believers ready to die for his teachings and finally returning triumphant only to forgive his tormentors. This biography does not merely recant the major events and turning points of Muhammad's life but helps the reader draw a code for himself from the many walks of life through which Muhammad[sa] traversed. No one can afford to read this detailed and fascinating account and not be influenced by it. Yet, Muhammad's life has always been an open book pieced together by followers who observed everything he did. This book certainly opens up this life in a delightful and adorable manner.

ISLAM INTERNATIONAL PUBLICATIONS,KERALA